# കാശ്മീരം മുതൽ കന്യാകുമാരി വരെ





# ചരിത്രത്തിന്റെ ഇടനാഴി

## (ഭാഗം 1)

ഡോ.സുവർണ്ണ നാലപ്പാട്ട്.

ഡോ സുവർണ്ണനാലപ്പാട്ട് ട്രസ്റ്റ്.

കാശ്മീരം മുതൽ കന്യാകുമാരി വരെ

## ഉള്ളടക്കം

**ഒന്നാം ഭാഗത്തിനുള്ള മുഖവുരഃ-**

> പ്രാകൃതഭാഷാചരിത്രവും വരരുചിചരിത്രവും കഥാസരിത്സാഗരവും കാശ്മീരത്തിലെ കൽഹണന്റെ രാജതരുംഗിണിയുമാണ് ഒന്നാം ഭാഗത്തിലെ പ്രതിപാദ്യം.

കേരളം മുതൽ കന്യാകുമാരി വരെയുള്ള ഭൂഭാഗത്ത് സുപരിചിതനാണ് വര രുചി. വരരുചി എന്നാലെന്ത്, ആര് എക്കാലത്ത് ജീവിച്ചു, അദ്ദേഹത്തി ന്റെ സംഭാവനകളെന്ത്. വരം അനുഗ്രഹം ,ശ്രേഷ്ഠം. ശ്രേഷ്ഠവും വരപ്രദവുമായ തിലെല്ലാം അഭിരുചിയുള്ള സഹൃദയനാണ് വരരുചി.

1. വരരുചി ജ്യോതിശ്ശാസ്ത്രകാരൻ
2. പ്രാകൃതപ്രകാശം എന്ന പ്രാകൃതവ്യാകരണകർത്താവ്
3. ചന്ദ്രവാക്യം പദ്ധതിയുടെ ഉപജ്ഞാതാവ്(സൂര്യചന്ദ്രസ്ഥാനം നിർണ്ണയിക്കുന്ന വരരുചിവാക്യങ്ങള് കടപയാദി വെച്ച്)
4. നവരത്നങ്ങളിലൊരാള്.
5. കഥാസരിത്സാഗരകഥയിലെ മുഖ്യകഥാപാത്രം(സോമദേവൻ)
6. പറയി പെറ്റ പന്തിരുകുലത്തിന്റെ ജനയിതാവ്
7. വാർത്തികാകാരൻ(പാണിനിയുടെ)
8. അഷ്ടാദ്ധ്യായി വരരുചിസുൽബസൂത്രം
9. ഉഭയാഭിസാരികാകർത്താവ്
10. പഞ്ചതന്ത്രത്തിലെ വരരുചി.

ചന്ദ്രവാക്യത്തിന് 1350-1425 വരെ ജീവിച്ചിരുന്ന സംഗ്രാമമാധവന് ഒരു ഭാഷ്യവും ആ വാക്യങ്ങളെ നിർമ്മിക്കേണ്ട വിധവും ഉൽപ്പെട്ട ഒരു ഗ്രന്ഥം രചിച്ചു. (വേണ്വാരോഹം) തമിഴ്നാട്ടിലെ വാക്യപഞ്ചാംഗം, ദൃഗ്ഗണിതപഞ്ചാം ഗം ഇവയും ഇപ്രകാരമാണ്. പരഹിതഗ്രഹചാരനിബന്ധന (ഹരിദത്തൻ 683) ഇതനുസരിച്ചാണ്. വരരുചിവാക്യം 248 എണ്ണമാണ്. 3031 എണ്ണമുള്ള ഒരു പദ്ധതിയാണത്. 2075 എണ്ണം സമുദ്രവാക്യം അഥവാ മണ്ഡലവാക്യം, കുജൻ, വ്യാഴം,ഭൃഗു,ശനി ഈ അഞ്ചു ഗ്രഹങ്ങൾക്കുള്ള കുജാദിപഞ്ചഗ്രഹവാക്യം ഇവക്ക് മാധവന്റെ സൈന് ടേബിളുകളുണ്ട്. വാക്യകരണം 13ആം നൂറ്റാണ്ടി ലെ തമിഴ്നാട്ടിലെ വരരുചിപഞ്ചാംഗമാണ്. അതിന് സുന്ദരരാജൻ 18ആം നൂറ്റാണ്ടിൽ വാക്യപഞ്ചാംഗമെന്ന വ്യാഖ്യാനം രചിച്ചു. 248 ദിവസമുള്ള 9 അനോമലിസ്റ്റിക്ക് മാസങ്ങളാണ് ഇതിലുള്ളത്. ഇതനുസരിച്ചാണ് 248 ചന്ദ്ര വാക്യം.

12ആം നൂറ്റാണ്ടിലെ തമിഴ്നാട്ടിലെ വാക്യപഞ്ചാംഗകർത്താവ് (1282) ഇത് വാക്യപഞ്ചാദ്ധ്യായി എന്ന ഹരിദത്തകൃതിയെ (650) ആധാരമാക്കിയാണ്. ബിസി മൂന്നാം നൂറ്റാണ്ടിലോ, എഡി നാലാം നൂറ്റാണ്ടിലോ കേരളത്തിലെ വരരുചി ജീവിച്ചത്. മേളത്തോൾ അഗ്നിഹോത്രി മൂത്തമകനാണെന്നും അദ്ദേഹം 343-378ലാണ് ജീവിച്ചതെന്നും ഉള്ള  കാരണത്താലാണ് വരരുചികാലം എഡി മൂന്ന് നാല് ശതകമാണെന്ന് ചരിത്രകാരന്മാർ അനുമാനിക്കുന്നത്. പുഷ്കലാവതിയിലെ വൈയ്യാകരണനായ പാണിനികാലത്ത് ജീവിച്ച വരരുചി ബിസി നാലാം നൂറ്റാണ്ടിലാണ്. പാണിനിയുടെ വ്യാകരണത്തിന് വാർത്തികമെഴുതിയ കാത്യായനനാണ് കാത്യായനഗോത്രക്കാരനായ വരരുചി. വാജസനേയി പ്രാതിശാഖ്യത്തിൽ അദ്ദേഹം 1500 പാണിനീയസൂത്രങ്ങളെ വിശകലനം ചെയ്തു. പ്രാകൃതപ്രകാശമെന്ന വ്യാകരണഗ്രന്ഥത്തിൽ മഹാരാഷ്ട്രി,സൌരസേനി(വ്രജഭാഷ) മാഗധി(ബീഹാരിയുടെ പഴയ പേർ),പൈശാചി മുതലായ പ്രാകൃതഭാഷകളുടെ വ്യാകരണം രചിച്ചു. 12 അദ്ധ്യായമുള്ളതാണ് ഈ ഗ്രന്ഥം.ആദ്യത്തെ 9 അദ്ധ്യായം 424 നിയമം മഹാരാഷ്ട്രിഭാഷക്കുള്ള നിയമങ്ങളാണ്. ബാക്കി മൂന്നിലായി പൈശാചിക്ക് 14 നിയമം, മാഗധിക്ക് 17 നിയമം ,സൌരസേനിക്ക് 32 നിയമം തന്നിരിക്കുന്നു. വരരുചിഗോത്രത്തിലെ കാത്യായനനെന്ന് കർതൃനാമവും തരുന്നു. സോമദേവന്റെ കഥാസരിത്സാഗരത്തിലും ക്ഷേമേന്ദ്രന്റെ ബൃഹദ്കഥാമഞ്ജരിയിലും കാത്യായനന്റെ നാമമാണ് വരരുചി. പ്രാകൃതപ്രകാശത്തിന്റെ ഏറ്റവും പഴയ ഭാഷ്യകാരൻ കാശ്മീരത്തിലെ ഭാമഹനാണ്. സോമദേവൻ കഥാസരിത്സാഗരത്തിലൂടെ വരരുചികഥ കാശ്മീരിലെ രാജാവ് അനന്തദേവന്റെ പത്നി സൂര്യമതിക്കാണ് പറഞ്ഞുകൊടുക്കുന്നത്. കാശ്മീരം മുതൽ കേരളം വരെ സുപ്രസിദ്ധനായ വരരുചികാത്യായനന്റെ ഇതിഹാസം ഇന്ത്യയുടെ എല്ലാ ഭാഷകളേയും എല്ലാ ഗോത്രങ്ങളേയും ജാതിമതഭാഷാഭേദമില്ലാതെ യോജിപ്പിക്കുന്നതാണ്. വേദത്തിലെ ഹോമകുണ്ഡങ്ങളുടെ ജ്യാമിതീയനിർമ്മിതിനിയമങ്ങ ള് തരുന്ന വരരുചിശുൽബസൂത്രവും അദ്ദേഹത്തിന്റേതായിട്ടുണ്ട്. വേദകാലം മുതലുള്ള ഇന്ത്യയുടെ ഗണിതസമ്പ്രദായത്തിന് ഈ പുസ്തകമാണ് ഉദാഹരണം.

ബൌധായനശുൽബസൂത്രം  800 ബിസി മുതലുണ്ട്. ആപസ്തംഭസൂത്രം 600 ബിസി മുതലും മാനവശുൽബസൂത്രം ബിസി 750 മുതലും കാത്യായനശുൽബസൂത്രം ബിസി 300 മുതലും ഉണ്ട്. പാടലീപുത്രത്തിൽ നടക്കുന്ന ഒരു കഥയുടെ ഹാസ്യനാടകരൂപമായ കഥനമാണ് ഉഭയാഭിസാരിക. മറ്റു ഗ്രന്ഥങ്ങളായി, കണ്ഠാഭരണം, ചാരുമതി, നീതിരത്നം, നിരുക്തസമുച്ചയം, പുഷ്പസൂത്രം, സാമവേദപ്രതിശാഖ്യം , പേരറിയാത്ത ഒരു അലങ്കാരശാസ്ത്രകൃതി ഇവയുമുണ്ട്. കഥാസരിത്സാഗരത്തിലെ മിത്തിക്കല് കഥ കൂടാതെ നാം കേട്ടു

പരിചയിച്ച ഒരു കഥ വരരുചി ചന്ദ്രഗുപ്തനെന്ന ബ്രാഹ്മണന്റെ ബ്രാഹ്മണഭാര്യയിലുള്ള പുത്രനും (ഭട്ടി) ക്ഷത്രിയഭാര്യയിലുള്ള ചന്ദ്രഗുപ്തന്റെ ജ്യേഷ്ഠനുമാണെന്നാണ്. ക്ഷത്രിയഭാര്യയിലെ മകന് പ്രായപൂർത്തിയാവാത്തതുകൊണ്ട് ഭാട്ടിയയെന്ന അഛന്റെ മരണശേഷം ഭട്ടി (വരരുചി) രാജാവായി. അദ്ദേഹത്തിന്റെ ഭാര്യ വഞ്ചിച്ചതായി മനസ്സിലായപ്പോൾ രാജ്യം ഉപേക്ഷിച്ചു എന്നാണ്. പിന്നീട് ചന്ദ്രഗുപ്നാണ് രാജാവായത്. ചന്ദ്രഗുപ്തസദസ്സിലെ ശ്ലോകത്തിന് അർത്ഥം പറയാനാവാതെ വിശ്രമിക്കുന്ന വരരുചി വൃക്ഷത്തിനു മുകളിലെ പക്ഷികളുടെ ഭാഷകേട്ട് അത് ഗ്രഹിച്ചതും, അവരുടെ പ്രവചനം തെറ്റിക്കാനായി പറയക്കുടിലിലെ നവജാതശിശുവിനെ തലയിൽ കുത്തുവിളക്ക് തറച്ച് നദിയിലൊഴുക്കിയതും അടുത്ത കഥ. തീർത്ഥയാത്രക്കിറങ്ങിയ വരരുചി കേരളത്തിലെത്തി. ആതിഥേയനായ ബ്രാഹ്മണനോട് എനിക്ക് കുളി കഴിഞ്ഞുവരുമ്പോഴേക്ക് 108 കറിവേണം, 100 പേരെ ഊട്ടണം, 4 പേരെ തിന്നണം, നാലുപേരെന്നെ ചുമക്കണം എന്ന് പറഞ്ഞതും വിദുഷിയായ മകൾ ഇറ്ചിക്കറിയും, വിശേദേവന്മാർക്ക് പൂജാസാമഗ്രിയും , താംബൂലവും കട്ടിലും ഒരുക്കി വരരുചിയുടെ ശ്രദ്ധ ആകർഷിച്ചതും കേരളത്തിലെ കഥ. വിവാഹരാത്രി പത്നിയുടെ ശിരസ്സ് തലോടിയ വരരുചി കുത്തുവിളക്ക് തറച്ച പാടു കണ്ട് കഥ ചോദിച്ചറിഞ്ഞു നദിയിൽ കുളിക്കുന്ന ബ്രാഹ്മണദമ്പതിമാർക്ക് കിട്ടിയ കുട്ടി താന് നദിയിലൊഴുക്കിയ നവജാതശിശുവെന്ന് തിരിച്ചറിഞ്ഞ് വിധി മാറ്റാൻ മനുഷ്യനാവില്ലെന്ന് സമാധാനിച്ച് വീണ്ടും തീർത്ഥയാത്ര പോയി. പറയിപെറ്റ പന്തിരുകുലമെന്ന പ്രസിദ്ധമായ 12 കോലവരാഹങ്ങളുടെ പിതാവായി. വരാഹമൂർത്തിയായ മഹാവിഷ്ണുവിന്റെ 12 അവതാരങ്ങളായാണ് ഈ 12 പേരെ ഗണിച്ചുവരുന്നത്. കൌശാംബിയിലെ സോമദത്തന്റേയും വസുദത്തയുടേയും മകനായി ജനിച്ച പുഷ്പദന്തനെന്ന ശിവഭൂതം വരരുചിനാമത്തോടെ കേരളത്തിലെ 12 വരാഹവിഷ്ണു അവതാരങ്ങളുടെ സ്രഷ്ടാവായി. വരരുചി പാടലീപുത്രത്തിലെ യോഗനന്ദന്റെ മന്ത്രിയായും സേവനമനുഷ്ഠിച്ചു.ദുർഗ്ഗാദേവിയുടെ സ്വപ്നദർശനത്താലാണ് വിന്ധ്യനിലേക്ക് കാണഭൂതിയെ കാണാനെത്തുന്നത്. പനപോലുള്ള കാണഭൂതി തന്റെ കഥപറഞ്ഞ് ശാപമോചിതനായി ബദര്യാശ്രമത്തിലേക്ക് പോയി.

പഞ്ചതന്ത്രത്തിലെ വരരുചി സ്ത്രീലമ്പടനാണ്. രക്തമുഖനെന്ന കുരങ്ങനും കരാളമുഖനെന്ന മുതലയും കൂടിയുള്ള സംഭാഷണത്തിലാണ് വരരുചികഥ പഞ്ചതന്ത്രത്തിലുള്ളത്. വരരുചി ഭാര്യയുടെ പിണക്കം മാറ്റാനായി തല മൊട്ടയടിച്ച് അവളുടെ കാൽക്കല് വീണു. പിറ്റേന്ന് നന്ദരാജാവിന്റെ ഭാര്യ ഈ കഥ വരരുചിയുടെ ഭാര്യയിൽനിന്ന് കേട്ടു. അവളും അതേ സൂത്രം പ്രയോഗിച്ച് രാജാവിനോട് പിണങ്ങിയിരുന്നു. കുതിരയെപ്പോലെ തന്നെ ചുമക്കണം, കുതിരപോലെ കരയണമെന്ന് പറഞ്ഞു. രാജാവ് അനുസരിച്ചു.

സഭയിൽവെച്ച് നന്ദരാജാവ് വരരുചിയോട് എങ്ങനെ തല മൊട്ടയായി എന്ന് ചോദിച്ചു. വരരുചി പറഞ്ഞു: പെണ്ണുങ്ങൾ പറഞ്ഞാല് പുരുഷന്മാര് തല മൊട്ടയടിക്കും, കുതിരപോലെ കരഞ്ഞ് അവരെ ചുമക്കുകയും ചെയ്യും.

വരരുചിയുടെ മക്കളുടെ പരമ്പരയിലെ ജനിതകം ഏറ്റവും പഴയത് അകവൂർചാത്തന്റേതാണ്.

1. അകവൂർ ചാത്തൻ. E1 b1b
2. പാക്കനാർ. H
3. വള്ളോൻ. J2 i
4. അഗ്നിഹോത്രി L
5. നാറാണത്ത് ഭ്രാന്തനും പെരുന്തച്ചനും R AND Q (R1 Q) ഒരേ ജീനാണ്.
6. ഇന്ത്യയിലെ തായ്ത്തടിയിൽനിന്നുണ്ടായ പാക്കനാർ,വള്ളോൻജനിതകം അഗ്നിഹോത്രിജീനും പാക്കനാർജീനും കൂടിയ പല്ലവജീൻ, ( H L) പറയനും വള്ളോനും പാണനും ആശാരിയും ബ്രാഹ്മണനും ഒരേ തായ്ത്തടിയിൽനിന്നാണെന്ന വരരുചികഥക്ക് ജനിതകങ്ങളുടെ സാക്ഷി പത്രവും കൂടി ഉണ്ട്. വെറും ഐതിഹ്യമല്ല അത്. കാലം അനേകം സംവത്സരമാണെന്നു മാത്രം. പുഷ്പദന്തന്മാർ ഇടക്കിടെ അവതരിക്കു മെന്ന മിത്ത് ജനിതകമാറ്റത്തിന്റെ ശാസ്ത്രകാലം കൂടിയാണ്. ഒന്നാം ഭാഗത്തിലെ വരരുചികഥ ഈ വശങ്ങളെല്ലാം ചർച്ചചെയ്യുന്നു. മദ്ധ്യേന്ത്യയിലും കേരളമുൾപ്പെട്ട ദക്ഷിണേന്ത്യയിലും സംസാരിച്ചിരുന്ന പ്രാകൃതവ്യാകരണം ശതവാഹന, വരരുചികാലത്തെ പ്രധാനഭാഷകളി ലൊന്നാണ്. അതിനെ അറിയാതെ കേരളചരിത്രം അറിയാവതല്ല. പ്രാകൃതഭാഷാസംബന്ധമായ എല്ലാ കാര്യങ്ങളും അതുകൊണ്ടുതന്നെ ഇവിടെ ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. മദ്ധ്യേന്ത്യയുമായുള്ള കേരളബന്ധം ശരഭപുരീയരും പാണ്ഡ്യസോമവംശികളുമായി നമുക്കുള്ള ബന്ധം ഇവയും അവതരിപ്പിക്കുന്നു. ചരിത്രം ജീവനുള്ള ഒരു സംവാദമാണ്. നാമെല്ലാം ഒന്നാണെന്നാണ് അത് പഠിപ്പിക്കുന്നത്. വിഭാഗീയത അതി ന്റെ നിഘണ്ടുവിലില്ല.

# പ്രാകൃതം -നാഗഭാഷ

പൌരാണികഇന്ത്യയിലെ ഏറ്റവും പ്രധാനവും ഏറ്റവും അവഗണിക്കപ്പെട്ടതു മായ ഭാഷയാണ് പ്രാകൃതം.ആദ്യകാലത്ത് രാജാക്കന്മാരുടെ രാജകീയഭാഷ യായി ഇതും അംഗീകരിക്കപ്പെട്ടിരുന്നു. ജ്ഞാനികളെല്ലാം ഇത് പഠിച്ചിരുന്നു. രാജസഭകളിലെ സാഹിത്യകാവ്യഭാഷയായും രാജകീയലിഖിതങ്ങളിലെ ഭാഷയായും ഇത് ഉപയോഗിച്ചിരുന്നു. 1674ലെ മിർസഖാന്റെ ഗ്രന്ഥം 2013ൽ കേശവമൂർത്തി ഗിഫ്റ്റ് ഫ്രം ഇന്ത്യ എന്ന പേരില് പരിഭാഷപ്പെടുത്തിയി ട്ടുണ്ട്. അതിൽ ഇന്ത്യയില് അനേകം ഭാഷകളുണ്ടെന്നും എങ്കിലും കാവ്യ മായും സാഹിത്യമായും അംഗീകരിക്കപ്പെട്ട ഭാഷകളിൽ ഒരു ത്രിഭാഷാപദ്ധതി യാണുണ്ടായിരുന്നതെന്നും പറയുന്നു. ഭാഷാത്രയം സംസ്കൃതം, പ്രാകൃതം, പ്രാദേശികഭാഷ ഇവയായിരുന്നു. പ്രാകൃതത്തെ പാതാളബാണി, നാഗബാണി എന്ന് പറഞ്ഞിരുന്നു. പ്രശസ്തികളും കാവ്യങ്ങളും ഈ നാഗഭാഷയിലാണ് രചിച്ചിരുന്നത്. നാഗരിയെ സംസ്കരിച്ചാണ് ദേവനാഗരി ഉണ്ടായത്. സംസ്കൃ തവും ഭാഷയും കലർന്ന മണിപ്രവാളരീതി സാധാരണമായിരുന്നു. 10ആം നൂറ്റാണ്ടിലെ കാനൂജിലെ രാജശേഖരന്റെ പ്രാകൃതം, 18ആം നൂറ്റാണ്ടിലെ കേരളത്തിലെ രാമപാണിവാദന്റെ പ്രാകൃതം , ബിസി ഒന്നാം നൂറ്റാണ്ടിലെ ഹലന്റെ (മഹാരാഷ്ട്ര)പ്രാകൃതം ഇവ തമ്മിൽ ഭേദമില്ല എന്നത് ഏതാണ്ട് 2000 വർഷത്തോളം ഈ ഭാഷ ഇവിടത്തെ പണ്ഡിതകവികൾക്ക് അറിയാമാ യിരുന്നു എന്നതാണ്. ഇന്ത്യയിലെല്ലായിടത്തും അത് പഠിച്ചിരുന്നു എന്നുമാണ്. കാശ്മീരം മുതൽ തമിഴകം വരേയും സിന്ധ് മുതല് ബംഗാള് വരേയും കാംബോഡിയ മുതൽ ജാവ വരേയും ഈ ഭാഷ പ്രചരിച്ചിരുന്നു.

യശോവർമ്മന്റെ അംഗോര് പ്രശസ്തിയില് (900 എഡി) പ്രവരസേനന്റെ കാവ്യത്തെ പറയുന്നുഃ-യേന പ്രവരസേന ധർമ്മസേതും വിവൃണാവത. പര പ്രവരസേനോ പി ജിത പ്രാകൃതസേതുവത്. (ഒരു പ്രവരസേനൻ ധർമ്മസേ തുവും മറ്റേ പ്രവരസേനൻ പ്രാകൃതസേതുകൃത്തും)രണ്ടുപേരും വിജയിക ളാണ്. സംസ്കൃതത്തിനും പ്രാകൃതത്തിനുമാണ് ക്ലാസിക്കൽ പദവി ഉണ്ടായി രുന്നത്, പ്രാദേശികഭാഷകൾക്ക് ഉണ്ടായിരുന്നില്ല. കാരണം വ്യക്തമാണ്. അത് ചെറിയ ഒരു ദേശത്തെ ആളുകൾക്കേ മനസ്സിലാവുകയുള്ളു. മുക്തകം, മഹാ കാവ്യം,നാടകം,നാട്യം,കഥ,പുരാണം, ചരിത്രം ഇവയെല്ലാം ഈ രണ്ട് ഭാഷക ളിലാണ് രചിച്ചിരുന്നത്. ഒന്നാം നൂറ്റാണ്ടിലെ പ്രാകൃതഉദാഹരണമാണ് ഒമ്പ താം നൂറ്റാണ്ടിലെ ആനന്ദവർദ്ധനന് അലങ്കാരത്തിന് ഉപയോഗിക്കുന്നത്.

ഭമ ധക്കിയ വീസത്തോ സോ സുണാവോ അജ്ജ

മാരിയോ തേന ഗോലാദവ്യാധ കുടുങ്ക വാസിനാ ധര്യസിഹേന

(സന്യാസീ, ധർമ്മങ്ങള് സ്വതന്ത്രമായി ചെയ്യുക. ഗോദാവരിയിലെ വ്യാധ സിംഹം  ചെറിയ നായ്ക്കളെ കൊല്ലും.) ഒരു സ്ത്രീ തന്റെ കാമുകനെ സന്ധിക്കാനിരിക്കുന്ന ഉദ്യാനത്തിലിരുന്ന് പൂപറിക്കുന്ന സന്യാസിയോട് പറയുന്നതാണ് ഇത്. ഗോളാദ (കോലാദ)യിലെ സിംഹം മൃത്യുവാണ്, തന്റെ കാമുകനുമാണ്.ആനന്ദവർദ്ധനന് എഴുതിയ പ്രാകൃതകാവ്യം (പഞ്ചസായകനായ ദേവൻ) ലഭ്യമല്ല. പ്രവരസേന 2 വാകാടകത്തിലെ രാജാവ് (5ആം നൂറ്റാണ്ട്) പ്രാകൃതത്തിലെഴുതിയ നാടകമാണ് രാവണവധം. സമരാദിത്യകഥ, ലീലാവതി (8ആം നൂറ്റാണ്ട്)നാടകമാണ്. 11ആം നൂറ്റാണ്ടിലെ ഭോജന്റെ സരസ്വതീകണ്ഠാഭരണം ഇങ്ങനെ എഴുതുന്നു:

തുജ്ജനജാനേ മഹാഉണമാനോ ദിവാ വീരത്തിം വാ

നിഗ്ഗിനതവൈ ബലീനം തുയി ജുത്തമനോരഹൈ അംഗൈം

(എനിക്ക് നിന്റെ മനസ്സറിയില്ല. എന്നാല് നിർദ്ദയാ, പ്രേമം എന്റെ ശരീരത്തെ കൊല്ലുന്നു. നിന്നിലുള്ള മോഹം രാവും പകലും എന്നെ വലക്കുന്നു) ഗീതിയിലുള്ള രചന ശകുന്തള ദുഷന്തന് എഴുതുന്നതാണ്. ജ്യോതിശ്ശാസ്ത്രം, വൈദ്യം,രസതന്ത്രം,രത്നപരീക്ഷ ഇവയിലും ധാരാളം പ്രാകൃതരചനകളുണ്ട്. മധുകന്റെ ഹരമേഖല, (10ആം നൂറ്റാണ്ട് )യോഗമാലയുടെ വലിയ ഒരു ശേഖരമാണ്. ശൈവ,വൈഷ്ണവഭക്തരും ജൈനന്മാരും അവരുടെ സാഹിത്യവും മതവും പ്രാകൃതത്തിലെഴുതിയിരുന്നു.ബ്രാഹ്മണരുടെ സപ്തശതകവും, ബുദ്ധമതക്കാരുടെ രസികപ്രകാശനവും ജൈനരുടെ വജ്ജാലകവും പ്രാകൃതമാണ്. 13ആം നൂറ്റാണ്ടിലെ സന്ദേശരാസകകർത്താവ് താന് പ്രാകൃതഭാഷാകാവ്യകുടുംബത്തിലെ താമരയാണെന്ന് പറയുന്നു. അദ്ദേഹത്തിന്റെ പേര് അദ്ദമാനഹ എന്നാണ്. താൻ മുസ്ലീം രാജ്യത്തുനിന്ന് വന്നവനാണെന്നും പറയുന്നുണ്ട്. അദ്ദമാനഹ അബ്ദുറഹിമാനാവാം എന്ന് പണ്ഡിതർ .(കേരളത്തിൽ അദ്ദമാൻകുട്ടി എന്ന് പേരുകേൾക്കാറുണ്ട്).ജിനേശ്വരന്റെ ഗാഥാരത്നവതി (1194) ശിവവിഷ്ണുപ്രശസ്തി കാണാം.പാദലിപ്തന്റെ തരംഗവതി (1- 2 നൂറ്റാണ്ട്)നഷ്ടമായി. വലഭി(ഗുജറാത്തിലെ)ക്കടുത്താണ് പാദലിപ്തപുരം അഥവാ പാലിത്താനം. പാദലിപ്തനെന്നത് പ്രാകൃതത്തിലെ പാലിത്താനമാണ്. (പാലിയസ്ഥാനം-കേരളബന്ധം) വിരോചനന്റെ ഗ്രന്ഥവും കിട്ടാനില്ല. പ്രവരസേനന്റെ രാവണവധത്തിന് വായനക്കാരെ കിട്ടാനില്ല. അക്ബർ തന്റെ സഭയില് വ്യാഖ്യാനം ചെയ്യിച്ച ഗ്രന്ഥമാണിത്. 2003 മുതല് ഇന്ത്യയില് ക്ലാസിക്കല് ഭാഷകളുടെ ലിസ്റ്റിൽ പ്രാകൃതം ഇല്ല. കാരണം ഇത് ഒരു പ്രാദേശികസമൂഹത്തിന്റേയും മാതൃഭാഷ അല്ല. ആരും അതിന് ക്ലാസിക്കൽ പദവി ചോദിക്കയുമില്ല.

കുവലയമാല(779 എഡി) ഉദ്യോതനന്റെ പ്രാകൃതഗ്രന്ഥം. ഒരു ചന്തരംഗത്തിൽ 18 ഭാഷ ഉപയോഗിക്കുന്നു. ഇന്നത്തെ പല പ്രാദേശികഭാഷാവായ്മൊഴികളോടും സാമ്യമുള്ളതാണ്. എന്നാൽ ഉദ്യോതനന് മറ്റു രംഗങ്ങളിലുപയോഗിച്ച പ്രാകൃതത്തോട് സാമ്യമില്ല.സംസ്കൃതവും പ്രാകൃതവും ഒരേ സമയത്ത്

ഇന്ത്യയിലെ ക്ലാസിക്കൽ ഭാഷകളായിരുന്നു. ഇവിടത്തെ സാംസ്കാരികരംഗ ത്ത് പ്രയോഗിച്ചിരുന്നവയും ആയിരുന്നു.50 ബിസിക്കും 250 എഡിക്കുമിടയി ലാണ് ഇന്ത്യയിലെ പല പ്രാദേശികഭാഷകളും വികസിച്ച് ഭാഷാപദ്ധതി തന്നെ മാറാനാരംഭിച്ചത്. പുതിയ ഒരു ശക്തികേന്ദ്രവും സംസ്കാരവും വളരുകയാ യിരുന്നു. സംസ്കൃതം വളരെ പുരാതനമായ ഭാഷയായി എല്ലാവരും നേര ത്തേ അംഗീകരിച്ചതായിരുന്നു. പ്രാകൃതപാലിയുടെ സാംസ്കാരികമായ ഉപ യോഗത്തോടെ പഴയ പ്രാകൃതഭാഷക്ക് പുതിയ ഒരുപയോഗശൈലി കിട്ടി. ഭാഷയുടെ ശക്തി കൂടുന്നത് ഒരു രാഷ്ട്രീയശക്തി അതിനെ ഉപയോഗിക്കു മ്പോളാണ്.ഭാഷ അറിയാവുന്നവർക്ക് അത് രാഷ്ട്രീയശക്തി തരികയും ചെയ്യും.ദാന്തേ ILLUSTRIOUS എന്ന വാക്കിന് It illuminates and is illuminated എന്ന് പറയുന്നതുപോലെ. രാജകീയലിഖിതങ്ങളിൽ നേരിട്ടു രാജശക്തി തെളിയിക്കാ നും സാഹിത്യകൃതികളിൽ ഭാഷാശക്തി തെളിയിക്കാനും പ്രാകൃതത്തിന് കഴിഞ്ഞത് ശതവാഹനകാലത്താണ്. ഭരണം,ധനശാസ്ത്രം,പദവി ഇവ hard history സാഹിത്യം മുതലായ സാംസ്കാരികക്രിയകൾ soft history സൃഷ്ടി ക്കുന്നു..രണ്ടും സൃഷ്ടിക്കാൻ പ്രാകൃതത്തിനു സാധിച്ചു. ഇതിനു സാധിച്ചത് ശതവാഹനസാമ്രാജ്യത്തിന്റെ സഹായം കൊണ്ടാണ്.

ശതവാഹനസാമ്രാജ്യം- ഭാഷയെ ശക്തിയായി കണ്ടു. ഭാഷകളുടെ മത്സരം രാജപദവിക്ക് ആരോഗ്യകരമായി വിനിയോഗിച്ചു. ഭാഷാപരമായി സാമ്രാ ജ്യത്തെ ഒന്നിപ്പിക്കാനുള്ള തന്ത്രം പ്രായോഗികമാക്കി. ഇതിൽ ഓരോ ഭാഷ ക്കും അതിന്റേതായ സ്ഥാനം കൊടുത്തു. സംസ്കൃതത്തെ അവഗണിക്കാതെ സംസ്കൃതത്തിനും പ്രാകൃതത്തിനും തുല്യസ്ഥാനം കൊടുത്ത് , പ്രാദേശിക ഭാഷകളുടെ വളർച്ചയേയും പോഷിപ്പിച്ചു.അങ്ങനെ ഇന്ത്യയുടെ തനതായ ഭാഷകളെ വളർത്തി. നാട്ടിനെ ഒരുമിപ്പിച്ചു. രുദ്രദാമന്റെ ജുനഗാർഹ് ലിഖി തത്തിനു മുമ്പ് (150 എഡി) സംസ്കൃതം മാത്രമായിരുന്നു രാജാക്കന്മാരുടെ ശക്തമായ ഭാഷ. (Pagiter's dynasties of Kali age. 1913)

നാണേഘട്ട്:- സഹ്യനിലൂടെയുള്ള കുടുസ്സായ ഒരു ചുരമാണ് നാണേഘട്ട്. പൂന ക്ക് വടക്കാണ് ഇത്. കടലോരപ്രദേശത്തെ ഡെക്കാൻസമതലത്തോട് ബന്ധിപ്പി ക്കുന്ന ഗതാഗതമാർഗ്ഗമാണിത്. കൊടുമുടികളുടെ മുഖത്തെല്ലാം ഗുഹകളുണ്ട്. മഹാരാഷ്ട്ര, പടിഞ്ഞാറൻ ആന്ധ്രപ്രദേശം,കർണ്ണാടക,കേരളം ഇവയെല്ലാം ശത വാഹനസാമ്രാജ്യത്തിനു കീഴിലായിരുന്നു (ശതകർണ്ണി, ശതക്രതു).നാണെഘട്ട് പേരു സൂചിപ്പിക്കുന്ന പോലെ ഗതാഗതത്തിന് ചുങ്കം (നാണ്യം) പിരിക്കുന്ന സ്ഥലമായിരുന്നു. നാണേഘട്ടിനടുത്ത് ജുന്നാറിലാണ് ഇന്ത്യയിലെ ഏറ്റവും വലിയ പാറഗുഹകളുള്ളത്. നാണേഘട്ടിലെ ലിഖിത ങ്ങൾ പ്രാകൃതത്തിന്റെ രാഷ്ട്രീയഉപയോഗം കാണിക്കുന്നവയാണ്. രാഷ്ട്രീയത്തിന്റെ കവിത എന്ന് വിളിക്കാവുന്ന ശില്പങ്ങളും ലിഖിതകവിതകളും ചരിത്രവും ഇവിടെ സമ്മേളിക്കുന്നു.

ഗൌതമിപുത്രശതകർണ്ണിയുടെ സാമ്രാജ്യം(ആന്ധ്രക,മാളവ, സിന്ധ് ഉൾപ്പെട്ട ദക്ഷിണാപഥം മുഴുവനും മദ്ധ്യേന്ത്യയുമായിരുന്നു. നാഗനിക എന്ന നായനികഃ- രാജ്ഞി നാഗനികയുടെ ലിഖിതത്തിലെ ആദ്യപദം നമോധമ്മസ എന്നാണ്.

(ധർമ്മത്തിന് നമസ്കാരം).ഇടത്തെ ചുമരിലെ ആദ്യത്തെ രണ്ടുവരി ഇന്ദ്ര ൻ,സങ്കർഷണൻ, വാസുദേവനെന്നിവരെ സ്തുതിക്കുന്നു. പിന്നെ പ്രശസ്തി യാണ്. വേദയജ്ഞങ്ങൾ,ദാനങ്ങൾ,ദക്ഷിണ, പ്രാസർപ്പകര് (പ്രേക്ഷകർ)ഇവയുടെ പ്രശസ്തി. ധർമ്മരാജാവായ വരുണനെ പ്രകീർത്തിക്കുന്നു. ദാനധർമ്മാദികള് ചെയ്യുന്നത് ധർമ്മാരാജാവായ വരുണനെ ഉദ്ദേശിച്ചാണ്. (പടിഞ്ഞാറെ കടലി ന്റെ രാജാവാണ് വരുണന്. (ഇന്ത്യയുടെ പടിഞ്ഞാറൻതീരം) ദക്ഷിണ യമൻ (തെക്കിന്റെ ദേവത)മുതലായ ലോകപാലർക്കുള്ളതാണ്. ഇന്ത്യയുടെ തെക്ക ൻഭാഗമായ ദക്ഷിണേന്ത്യക്കും,ബ്രാഹ്മണർക്കും ദക്ഷിണ. ധർമ്മ.ദക്ഷിണകൾ വരുണനും യമനുമുള്ളതാണ്. ആ പ്രദേശങ്ങളിലെ പണ്ഡിതരായ ബ്രാഹ്മണ ർക്കും. രാജസൂയവും അശ്വമേധവും ധനമെല്ലാം എല്ലാവർക്കുമായി (പ്രജകള്) തുല്യമായി വിതരണം ചെയ്യുന്നതിനാണ്. അശ്വമേധസമയത്താണ് നാഗനിക ശതകർണ്ണിദമ്പതിമാര് കാർഷാപണം(കാഹാപണം) എന്ന നാണയമിറക്കുന്നത്. അശോകന്റെ ലിഖിതഭാഷയും ശതകർണ്ണിമാരുടെ സാഹിത്യശൈലിയും താര തമ്യപ്പെടുത്താവുന്നതാണ്. ശതകർണ്ണിമാരുടെ സാഹിത്യമേന്മ അശോകശാസ നങ്ങളിൽ കാണുകയില്ല.

സാഗരഗിരിവരവലായപഥവിയപഥമവീരസ. (സാഗരവും ഗിരിയും വലയം ചെയ്യുന്ന പൃഥ്വിയുടെ പ്രഥമവീരൻ) ഇതിലെ ഛേകാനുപ്രാസം ശ്രദ്ധിക്കണം .മാസോപവാസിതിയ ഗഹതാപസായ ചരിതബ്രഹ്മചരിയായ ദിക്കവ്രതയ മഹാസുന്ദായ യാനാഭൂതിഭൂപനസുഗന്ധായ. (മാസങ്ങളോളം ഉപവാസം, ഗൃഹതപസ്സ്, ബ്രഹ്മചര്യചരിത, ദീർഘവ്രതയമാദികളില് വിദുഷി, യജ്ഞ ധൂപസുഗന്ധ ഇവയാണ് നാഗനികയെ വിശേഷിപ്പിക്കുന്ന പദങ്ങൾ)

യാമ്ന എന്ന വാക്ക് വ്യത്യസ്തഅർത്ഥങ്ങളില് അടുത്തടുത്ത് പ്രയോഗിക്കുന്ന ലാടാനുപ്രാസം കാണുന്നുണ്ട്. ഗദ്യം കവിതയുടെ മാധുര്യവും ഓജസ്സും ഉള്ള ശൈലിയിലാണ്. ഗദ്യസ്യ ജീവനം ഓജഃ (ദണ്ഡിയുടെ കാവ്യദർപ്പണം). സമാസവദ്ഭിർ ബഹുഭിർ വിചിത്രൈശ്, പദം യുതം

സാനുരാഗൈരുദാരൈശ്ച തദ് ഓജ പ്രകീർത്ത്യതേ.

അമരസിംഹനും ഓജോ ദീപ്തൌ, ബലേ എന്നാണ് പറഞ്ഞിരിക്കുന്നത്. ചക്ര വർത്തി ധർമ്മചക്രം തിരിക്കുന്നവനാണെന്ന് സങ്കൽപം കാണാം. ശതവാഹന നെ അപ്രതിഹതചക്രനെന്ന് വിളിക്കുന്നത് അതിനാലാണ്. വേദയജ്ഞങ്ങളെ ചെയ്യുന്നവരാണ് പ്രാകൃതലിപിയിൽ ലിഖിതം എഴുതിയ ഈ ചക്രവർത്തി മാരെല്ലാം. അതായത് സംസ്കൃതത്തിലുള്ള വേദസംഹിതകളെ അറിയുന്നവരും ആദരിക്കുന്നവരുമാണ്. ശതവാഹനരുടെ ഗദ്യകാവ്യവിപ്ലവശൈലി സംസ്കൃത ത്തെ തള്ളിപ്പറഞ്ഞിട്ടല്ല, നശിപ്പിച്ചിട്ടുമല്ല. ചേദികലിംഗത്തിലെ മഹാമേഘ വാഹനവംശത്തിലെ ഖരവേലൻ ഈ ശൈലി കടമെടുത്ത് അപ്രതിഹതചക്രസ എന്ന് തന്റെ ലിഖിതത്തിലെഴുതിയിട്ടുണ്ട്. പടിഞ്ഞാറൻ ശതകർണ്ണിമാരെ പരാജയപ്പെടുത്തിയെന്ന് അദ്ദേഹം പറയുന്നു. ശതകർണ്ണിയെ അംഗീയകുല വർദ്ധനസ എന്നും ഖരവേലനെ ചേതരാജവംശവർദ്ധനേന (ചേദി) എന്നും പറയുന്നു.സകലർക്കും ഭക്ഷണവും വിദ്യാഭ്യാസവും സൌജന്യമായി കൊടു

ക്കുന്ന ക്ഷേത്രങ്ങളും അവയോടനുബന്ധിച്ച അഗ്രഹാരങ്ങളും മഠങ്ങളും നിർമ്മിച്ചുകൊടുക്കുന്നത് ദാനധർമ്മമായി കരുതിയിരുന്നവരാണ് ഇന്ത്യയിലെ പഴയ ചക്രവർത്തിമാരെല്ലാം. ഈ പരമ്പരയിലാണ് ശതകർണ്ണിമാരും വരുന്നത്.

ഗൌതമിപുത്രശ്രീശതകർണ്ണിയും ഗൌതമി ബാലശ്രീയും

രാജമാതാവ് ഗൌതമിബാലശ്രീ(103 എഡി)യുടെ മകനാണ് ഗൌതമിപുത്രശ്രീശതകർണ്ണി. നാസിക്കിനു പുറത്തെ ഗുഹാഗൃഹത്തിൽ രാജ്ഞി തന്റെ ഗുഹ നിർമ്മിച്ചു. 20 വർഷം മുമ്പു മരിച്ച തന്റെ പുത്രന് പ്രശസ്തി എഴുതിച്ചു. കർണ്ണാടകത്തിലെ സന്നദിയിലെ ഒരു ശിൽപ്പത്തിനു താഴെ കണ്ട മറ്റൊരു ലിഖിതം, നാസിക് ലിഖിതം  മാത്രമല്ല ഇപ്രകാരമുള്ളതെന്ന് തെളിയിച്ചു. ശതവാഹനസാമ്രാജ്യം മുഴുവനും ഗൌതമിപുത്രശതകർണ്ണിയുടെ കഥ വാഴ്ത്തിപ്പാടപ്പെട്ടിരുന്നു. ഇതിനെ രാഷ്ട്രീയകവിത (POETRY OF POLITICS)എന്ന് വേണമെങ്കിൽ വിളിക്കാം.

ക്ഷത്രിയദർപ്പമാനമദനാശ, ശാകയവനപല്ലവനിഷൂദനസ

ധർമ്മപാലിത കരവിനിയോഗകരസ

കിതാപതധേപി സതുജനേഅപനബിസരുചിസ(അഹിംസ)

ദ്വിജവരകുഡുബവിവധനസ

കക്കരനവസനിരവശേഷകരസ

ശതവാഹനകുലയശപരിത്ഥാപനകരസ

സർവ്വമണ്ഡലാഭിവാദിതചരണസ

വിനിവത്തിതചാതുവണസകരസ

അനേകസമരാവജിതശതുസഹസഅപരാജിതവിജയ

പതാകശശതുജനധൂപധസനിയപുരവരസ

കുലപുരിഷപരപരഗതവിപുലരാജസദസ

രാജപുരുഷന്മാരുടെ പരമ്പരാഗതമായ രാജശബ്ദം കുലപുരുഷന്മാരിൽനിന്ന് ലഭിച്ച പഞ്ചമഹാശബ്ദമാണെന്ന് ഈ ലിഖിതത്തിൽ പറയുന്നു. ഇതി വളരെ പ്രധാനമാണ്. തമിഴുലിഖിതങ്ങളിലെ ഉവച്ചശബ്ദം ഈ പഞ്ചമഹാശബ്ദസൂചകമാണ്. ഉവച്ചന്മാരുടെ നാമങ്ങളെല്ലാം മലബാറിലെ മൂഷകവംശരാജാക്കന്മാരുടെ നാമങ്ങളുമായിട്ടാണ് തമിഴകത്ത് കാണുന്നത്. ശതകർണ്ണിയുടെ മുഖം സൂര്യരശ്മിയേറ്റ് വിടർന്ന വിമലകമലസദൃശമെന്ന് കവിതാരൂപമാണ് പ്രശസ്തി. (ദിവസകര കരവിബോധിതകമലവിമലസദിശ)

സന്നതിലിഖിതത്തിൽ:-സമുദിതബലവാഹനസ അഭഗവാഹനസ ശാതവാഹനസ

നാസിക് ലിഖിതത്തിൽ:-തിസമുദിതോയപീഠവാഹനൻ.(ത്രിസമുദ്രത്തിലേയും ജലം കുടിച്ച വാഹനങ്ങളുള്ളവൻ)ജൈനസമ്പ്രദായത്തിലെ (ആവശ്യകന്റെയും പാദലിപ്തന്റെയും) കഥകളിൽ ഭൃഗുകഛത്തിലെ നഹാപനന്റെ സകല സ്വ ത്തും ദാനധർമ്മങ്ങൾക്ക് വേണ്ടി ദാനം ചെയ്യാൻ ശതകർണ്ണി സന്ദേശമയച്ചു. ചെയ്യാതിരുന്നപ്പോൾ ഭൃഗുകഛം കീഴടക്കി നഹാപനനെ വധിച്ചു. നഹാപന നെന്ന ശാകരാജാവിനെ നാഗഫണനെന്നാണ് വിളിച്ചിരിക്കുന്നത്. ജൈനഗ്രന്ഥ ങ്ങളിൽ നഭോവാഹനനെന്നും പേരുണ്ട്. അദ്ദേഹം 40 വർഷം ഭരിച്ചു. ഉശഭ ദത്തൻ നഹാപനന്റെ പുത്രീഭർത്താവും കക്കരനവംശ (ക്ഷഹരത)ക്കാരനു മാണ്. നാസിക്കിലെ പാറഗുഹയിലെ ലിഖിതം പ്രശസ്തി സംസ്കൃതത്തിലും ദാനം പ്രാകൃതത്തിലുമാണ് കാർലേ(വവൂരക)ലിഖിതം പ്രശസ്തി മദ്ധ്യേന്ത്യ ൻഭാഷയും ദാമം പ്രാകൃതവും.കാർലേ ലിഖിതം ഇങ്ങനെ:-

രാണോ ഖഹരാതസ ഖടപസ നഹാപനസ ജാമാതാര

ദീനികാപുത്തേന ഉശഭദത്തേന തിഗോസതസഭാസദേവസ

നദിയാബണാശയാ സുവണതത്ഥകരേണ

ബ്രഹ്മണാനച ശോല(സ)ഗാമദേന പ്രബാസേ പൂതതിത്ഥേ ബ്രഹ്മണാന

അത്ഥബ്ബായ പ്രദേന അനുവാശം പി തു ശതസഹസം ഭോജപായിത( ഖഹരാ തവംശത്തിലെ രാജാവും നഹാപനന്റെ ജാമാതാവുമായ ദീനികാപുത്രൻ ഉശഭദത്തന്(ഋഷഭദത്തൻ) 3 ലക്ഷം പശുക്കളേയും ബണാശയനദീതീരത്തുവെച്ച് തീരാത്ത സ്വർണ്ണവും 16 ഗ്രാമവും ബ്രാഹ്മണർക്ക് ദാനം ചെയ്തു. പ്രഭാസ തീരത്തെ ബ്രാഹ്മണർക്ക് 8 ഭാര്യമാരെ കൊടുത്തു. ശതസഹസ്രം ബ്രാഹ്മണർക്ക് വർഷം തോറും ഭോജനനപാനീയം കൊടുക്കാനുള്ള ഏർപ്പാടും ചെയ്തു.)

നാസിക് ലിഖിതം ഇങ്ങനെ:-

രാജ്നാ ക്ഷഭരാതസ്യ ക്ഷത്രപസ്യ നബാപനസ്യ ജാമാത്രീ ദീനികാപുത്രേണ

ഉശവദാത്തേന ത്രിഘോഷതസഹസ്രദാന നദ്യാ ബാര്ണ്ണആശായാം
സുവർണ്ണദാനതീർത്ഥകരേണ ദേവതാഭ്യാ ബ്രാഹ്മണേഭ്യാശ്ച ഷോഡശഗ്രാമദേന
പ്രഭാസേ പുണ്യതീർത്ഥേ ബ്രാഹ്മണ്യേഭാം അഷ്ടഭാര്യാപ്രദേന
അനുവർഷം ബ്രഹ്മണശതസഹസ്രിഭോജപായിത്രാ
ഭാരുകഛേ ദാസപുരേ ഗോവർദ്ധനേ ശോർപാരഗേ ച.

ചതുശ്ശാലാവസാനപ്രതിശ്രായാപ്രദേന ആരാമതഡാകഗൌഡപാനകരേണ
ഇഭാപാരാദാദമഞ്ഞത്തൈപീകരഭേന ദാഹനുകാനാവാപുണ്യാതരകരേണ
ഏിതാശാം ച നദീനോ ഉദ്ഭടോതീരം സഭാപ്രകരണേന
പിണ്ഡീതകവടേ ഗോവർദ്ധനേ സുവർണ്ണമുഖീസോർപാരഗേ ച
രാമതീർത്ഥേ ചരകപർശഭ്യാഗ്രാമേ നാനാംഗോലേ

ദ്വാത്രിംശദ്നാലിഗേരമൂലസഹസ്രപ്രദേന ഗോവർദ്ധനേ
ത്രൈരാശ്മിഷുപൂർവ്വതേഷു ധർമ്മാത്മനാ

(ഭൃഗുകഛത്തിലും ദാസപുരത്തും ഗോവർദ്ധനത്തിലും ശൂർപ്പാരകത്തിലും 4 മുറികളുള്ള സത്രങ്ങളും ദാനം ചെയ്തു. ഉദ്യാനം,ചിറ,കിണറ്,കൊടുത്തു. ഇഭ പാരദ,ദമന,താപി ,കരഭേണ,ദാഹനുക, നാവാനദികളിൽ പുണ്യമായി കരമൊഴിവായി ഗതാഗതത്തിനുള്ള വഴിയും. ഇവയുടെ ഇതുകരയിലും സഭാപ്രാപയും ജലലഭ്യതയ്ക്കായി കെട്ടി. 32000 തെങ്ങിൻതയ്യും നാനാംഗോലഗ്രാമത്തിലെ പിണ്ഡീതകവാടത്തിലെ ചരകസംഘത്തിനുവേണ്ടി കൊടുത്തു. ഈ ദാനം ഗോവർദ്ധന,സുവർണ്ണമുഖി, ശൂർപ്പാരകത്തിലെയും ത്രിരശ്മിപർവ്വതത്തിലേയും (ഗോവർദ്ധനത്തിലെ) ധർമ്മാത്മാക്കൾക്ക് കൊടുത്തു.

ഹാലശതവാഹനന്റെ സപ്തശതിയിലെ പ്രാകൃതത്തിൽനിന്ന് വ്യത്യസ്തമാണ് ഗൌതമിബാലശ്രീയുടെ ലിഖിതം. കുറച്ചുകൂടി സംസ്കൃതത്തോട് അടുപ്പമുള്ളതാണ്. ബാലശ്രീയുടേത് രാഷ്ട്രീയത്തിന്റെ കവിതയാണ്. ബാണന്റെ ഹർഷചരിതത്തിൽ(7ആം നൂറ്റാണ്ട്) ത്രിസമുദ്രാധിപതേ എന്ന് ശാതവാഹനരാജാവിനെ വിളിക്കുന്നു.ശതവാഹനർ സംസ്കൃതവും സംസ്കൃതശൈലി പ്രാകൃതവും ഉപയോഗിച്ചിരുന്നതിന് നാസിക്, കാർലേ ലിഖിതങ്ങൾ സാക്ഷ്യം വഹിക്കുന്നു. ഒന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മഥുരയിലെ ഷോഡശന്റെ ലിഖിതം ഭുജംഗവിജൃംഭിതമെന്ന വൃത്തത്തിലാണ് രചിച്ചിരിക്കുന്നത് ഭാഷ മദ്ധ്യേന്ത്യയിലേതാണ്. സന്നതിലിഖിതം പകുതി വസന്തതിലകത്തിലും പകുതി ആര്യാവൃത്തത്തിലുമാണ്. രുദ്രദാമന്റെ മകൾ വാസിഷ്ഠിപുത്രശ്രീശതകർണ്ണിയുടെ പത്നിയാണ്. രുദ്രദാമൻ രണ്ടുപ്രാവശ്യം ശതകർണ്ണിയെ തോൽപ്പിച്ചു,മകളെ വിവാഹം ചെയ്തു. കാൻഹേരിഗുഹയിലെ സംസ്കൃതലിഖിതം ഇത് പറയുന്നു.മൂന്നാം നൂറ്റാണ്ടിൽ ശതവാഹനസാമ്രാജ്യം അവസാനിച്ചു. എന്നാലും പ്രാകൃതം പൂർണ്ണമായി അവസാനിച്ചില്ല. ശാതവാഹനസാമ്രാജ്യം അവസാനിച്ചത് ഉജ്ജയിനിയിലെ ശാകരും ആഭീരരും തങ്ങളുടെ വിജയമായി ആഘോഷിച്ചു. നായനികയുടെ ഗുഹാലിഖിതത്തിനടുത്ത് വിഷ്ണുദത്ത എന്ന ശാകവനിതയുടെ സംസ്കൃതലിഖിതം കാണാം.മാതരീപുത്രഈശ്വരസേനനെന്ന ആഭീരരാജാവിന്റെ കാലത്ത് . അഞ്ചാം നൂറ്റാണ്ടോടെ വാകാടക,കദംബ, പല്ലവ, സാലങ്കായനർ പഴയപോലെ സംസ്കൃതത്തിലേക്ക് തിരിച്ചുപോയി.ശതവാഹനരുടെ പിൻമുറക്കാരായ വിജയപുരി(നാഗാർജ്ജുനക്കൊണ്ട) ഇക്ഷ്വാകുവംശം ശ്രീചന്ദമുലയുടെ പ്രാകൃതലിഖിതങ്ങളെക്കൊണ്ട് അപ്പോഴും ഭാഷയെ സമൃദ്ധമാക്കി. ഇവരും ഉജ്ജയിനിവംശവുമായി വിവാഹബന്ധം പുലർത്തി.

സിദ്ധം നമോ ഭഗവതോ ദേവരാജശകതസ സുപബുദ്ധഭോധിനോ സവംണുനോ
സവശതാനുകമ്പകാശ ജിതരാഗമദാഷമോഹരിപമുതസ
മഹാഗണിവസഭഗന്ധാഹതസ സമ്മസംബുദ്ധസ ധാതുവരപരിഗാഹിതസ
മഹാരാജസ ശ്രീശാന്തമുലസ വിരൂപകപതി മഹാസേനപരിഗഹിതസ
ബിരണകോട ഗോശതസഹസ ബലശതസഹസ ദായീശ സവതേസു
അപതിഹതസങ്കപസ വാസിത്തിപുത്തസ ഇഖാകുസ ശിരിചാതമൂലസ

ഇവരിലെ ശിവശെംബൻ വിഷ്ണുഅഷ്ടഭുജസ്വാമിയെ പ്രതിഷ്ഠിച്ചു. സംസ്കൃ
തത്തിലാണ് ആ ലിഖിതം. ഇതിനെ മൂലസ്ഥാനമായ സഞ്ജയപുരിയിൽനിന്ന്
നീക്കാൻ അവന്തിയിലെ ശകരുദ്രദാമനോ , വനവാസികത്തിലെ വിഷ്ണുരുദ്ര
ശിവലാനന്ദനോ സാധിച്ചിട്ടില്ല എന്ന് ലിഖിതം പറയുന്നുണ്ട്. (ചാതമൂല 225-240,
വീരപുരുഷദത്ത 240-265, എഴുമുല ചാന്തമുല 265-290 , രുദ്രപുരുഷദത്ത 290-
315 ഭരണകാലം) കദംബരാജാക്കന്മാരുടെ തലഗുണ(തലഗൊണ്ട)ലിഖിതം ശത
കർണ്ണിമാരെപ്പോലുള്ള നല്ല രാജാക്കന്മാരെല്ലാം മംഗല്യപ്രാപ്തിക്കായി ഭജിച്ചി
രുന്ന ക്ഷേത്രമെന്ന് പ്രകീർത്തിക്കുന്നു. വീരപുരുഷദത്തന്റെ ഒരു പത്നി ഉജ്ജ
നികാമഹാരാജ ബാലികാമഹാദേവി രുദ്രധാരാഭട്ടാരികയാണ്.എഴുമല ചന്ദമുല
യുടെ പത്നി മഹാക്ഷത്രപപുത്രി വമ്മഭട്ടാരിക രുദ്രപുരുഷദത്തന്റെ അമ്മയാ
ണ്. കദംബരുടെ തലഗുണക്ഷേത്രലിഖിതത്തിലെ മാത്രാസമകവൃത്തത്തിലുള്ള
33ആം ശ്ലോകം ഇങ്ങനെഃ-

സയിഹഭഗവതോ ഭവസ്യാദിദേവസ്യ സിദ്ധ്യാലയേ
സിദ്ധഗൻർവ്വരക്ഷോഗണൈർസേവിതേ
വിവിധനിയമഹോമദീക്ഷാപരൈർബ്രഹ്മണൈസ്നാതകൈ
സ്തൂയമാനേ സദാമന്ത്രവാദദൈ ശുഭൈ
സുകൃതിഭിർഅവനിശ്വരൈർആത്മനിഃശ്രേയസം പ്രേപ്സുഭി
ശാതകർണ്യാദിഭി ശ്രദ്ധയാഭ്യാർച്ചിതേ
ഇദം ഉരുസലിലോപയോഗാശ്രയം ഭൂപതി-
കാരായംആസ കാകുത്സവർമ്മാതടാകം മഹത്

സ,ശ ഇവ ഹയായും യ ജയായും ഉച്ചാരണം മാറിവരുന്നത് കാണാം. താല
വ്യവും അനുനാസികവും തമ്മിലുള്ള വ്യത്യാസം ഇല്ലാതാവുകയും ചെയ്യുന്നു
രകാരം ഹകാരമാവുന്നത് പാദലിപ്തന്റെ (ഒന്നാം നൂറ്റാണ്ട്) തരംഗവാടിയി
ലെ നരവാഹനൻ ഭദ്രേശ്വരന്റെ കാലത്ത് നവാവാഹനനും കഥാസരിത്സാഗര
കാലത്ത് വീണ്ടും നരവാഹനനുമാകുന്നത് കാണാം. കഥാസരിത്സാഗരം കാശ്മീ
രത്തിലെ അനന്തദേവന്റെ രാജ്ഞി സൂര്യവതിക്കു വേണ്ടി കഥ പറഞ്ഞു
കൊടുക്കുന്നതാണ്.. വിണ്ണുകുണ്ഡചുതുകുലാനന്ദശതകർണ്ണിയുടെ ആദ്യകാലക
ർണ്ണാടക ലിഖിതങ്ങളിൽ പ്രാദേശികത്വം ഉണ്ട്. പിൽക്കാലത്ത് അതില്ല.

സാഹിത്യഭാഷഃ-സംസ്കൃതവും പ്രാകൃതവും സാഹിത്യഭാഷയുമാണ് രാഷ്ട്രീയ
ഭാഷയുമാണ് ഇന്ത്യയിൽ .ആദികാവ്യം വാത്മീകിരാമായണമാണ്. (സംസ്കൃ
തം) രണ്ടാം നൂറ്റാണ്ടിനു മുമ്പേ പതഞ്ജലിക്ക് കാവ്യം അറിയാം. തമിഴ്കാ
ലസംഘകൃതികളിൽ കാവ്യമുണ്ട്. പഴയലിഖിതങ്ങളിൽ പലതിലും പ്രാകൃത
സംസ്കൃതകാവ്യശൈലീപദ്യങ്ങളുണ്ട്. പ്രാകൃതത്തിലെ ചരിത്രത്തിൽ രണ്ട്
ധാരകളുണ്ട്. 1. രാജസദസ്സിലെ കവിത. ശാതവാഹനഹാലന്റെ സപ്തശതി,
വാകാടകപ്രവരസേനന്റേയും സർവ്വസേനന്റേയും രാവണവധവും ഹരിവി
ജയവും. 2. ജൈനരുടെ ഭാഷ്യഗ്രന്ഥങ്ങൾ. സംഗദാസന്റെ വാസുദേവവിജയം,
വിമലന്റെ രാമായണകഥ, ഗുണാഢ്യന്റെ കഥാസരിത്സാഗരം , പാദലിപ്ത
ന്റെ തരംഗാവതി ഇങ്ങനെ ചിലത്. ശതവാഹനരും അവരുടെ പിൻഗാമിക
ളുമാണ് പ്രാകൃതസാഹിത്യത്തിന് പ്രാധാന്യം കൊടുത്തവർ. തെക്കൻ ഏഷ്യ

യിലെ രാജസദസ്സിലെ ഭാഷയായി സാർവ്വജനീനമായ സാഹിത്യമായി ഇത് വളർന്നുവന്നു. 18ആം നൂറ്റാണ്ടുവരെ പ്രാകൃതത്തിൽ കൃതികളുണ്ടായിവന്നു എന്നതിനാൽ സംസ്കൃതമല്ല പ്രാകൃതത്തെ നശിപ്പിച്ചത് എന്ന് മനസ്സിലാവുന്നു. 1000 വർഷത്തിലേറെ കാലം സംസ്കൃതവും പ്രാകൃതവും കൈകോർത്തു നിന്ന് സാഹിത്യത്തെ സമ്പുഷ്ടമാക്കിയിരുന്നു.

കഥഃ- കഥ പറയുന്നശീലം ഇന്ത്യക്കാരുടെ പ്രത്യേകതയാണ്. പുരാണേതിഹാസകഥകൾ മുതൽ കഥാസരിത്സാഗരവും പഞ്ചതന്ത്രകഥയും വരെ അത് നീളുന്നു.പ്രേമവും വീരകഥകളും കഥ പറയലിന് ഓജസ്സ് കൂട്ടുന്നു. എന്നാലവ രണ്ടും മോക്ഷത്തിനു താഴെയാണെന്ന് ജൈനരുടെ വിശ്വാസം. ജൈനകഥ കവിതയുടേയും ഗദ്യത്തിന്റെയും കലർപ്പാണ്. പ്രാകൃതത്തിലെ ഗാഥകൾ സ്കന്ധകങ്ങളായി രചിക്കപ്പെട്ടു. മുക്തകങ്ങളെക്കൊണ്ടാണ് ഖണ്ഡകാവ്യവും (സ്കന്ധകം) മഹാകാവ്യവും രചിക്കപ്പെടുന്നത്. രാജസഭയിലെ ശൈലീസുഖമുള്ള ശബ്ദങ്ങളും ധ്വനികളും ജൈനകൃതികളിലില്ല. സൌന്ദര്യബോധം കുറവാണ് എന്ന് സാരം. ജൈനർ അർദ്ധമാഗധിയിലാണ് എഴുതിയിരുന്നത്. യ എന്ന അക്ഷരം വിട്ടഭാഗം പൂരിപ്പിക്കാനായി ഉപയോഗിക്കുന്ന ശീലമുണ്ടായിരുന്നു. ഓരോ ഗ്രന്ഥത്തിനും ഓരോ ഭാഷ്യകാരന്മാർ ഓരോ പ്രദേശങ്ങളിലിരുന്ന് വെവ്വേ റെ ഭാഷ്യമുണ്ടാക്കിയിരുന്നു. അതുകൊണ്ട് അതാതു പ്രാദേശികമായ മാറ്റങ്ങളും പ്രത്യേകതകളും (ഭാഷാപരം, സാഹിത്യപരം) ഈ ഭാഷ്യങ്ങളിലേക്ക് കടന്നുവന്നു. രാമായണത്തിന് പല കഥയും പല ഭാഷ്യവും ഇന്ത്യയിലും പുറത്തും ഉണ്ടായത് ഈ രീതിയിലുള്ള എഴുത്തുകൊണ്ടാണ്. ചിലപ്പോളത് മൂലകൃതിയിൽനിന്ന് തീർത്തും വിഭിന്നമായ പുതിയ ഒരു രചനയിലും കലാശിച്ചു. രാജസഭകളിലെ പ്രാകൃതകൃതികളും നാടകകഥകളും തീർത്ഥാടനസ്ഥലങ്ങളിലെ വിവിധതരക്കാരായ ജനങ്ങളുടെ മുന്നിൽ അവതരിപ്പിക്കുമ്പോൾ കഥാകാരൻ അതിനെ പ്രാദേശികർക്ക് മനസ്സിലാവുന്ന അതാതു ഭാഷകളിലേക്ക് തർജ്ജമ ചെയ്തു. രാജ്യമെങ്ങും ഓരോ കഥയും വിഭിന്നഭാഷകളിലായി അവതരിക്കപ്പെട്ടു.  ചോദ്യം ഇതാണ്. ശോകം ശ്ലോകമാക്കിയ ആദികവി വാത്മീകിക്കു മുമ്പ് പ്രാകൃതവും സംസ്കൃതവും ഉണ്ടായിരുന്നില്ലേ.

1600ൽ ലക്ഷ്മീനാഥഭട്ടൻ പ്രാകൃതപിംഗലയുടെ ഭാഷ്യത്തിൽ ഉണ്ടായിരുന്നിരിക്കണമെന്ന് ഉത്തരം പറഞ്ഞു. ഭാഷാകാവ്യത്തിന്റെ ആദ്യകവി പിംഗളൻ . ശാലിവാഹനന്റെ സപ്തശതിയാണ് ആദ്യപ്രാകൃതഭാഷാകാവ്യമെന്ന് പിംഗളൻ.

സംസ്കൃതേ ത്വ ആദികവി വാത്മീകി, പ്രാകൃതേ ശാലിവാഹന

പ്രാകൃതഭാഷാകാവ്യേ പിംഗള.

18ആം നൂറ്റാണ്ടിലെ വിശ്വേശ്വരൻ ഹാലന്റെ സപ്തശതി പ്രകൃതിയും അതിന്നുശേഷമുള്ള സാഹിത്യമെല്ലാം വികൃതിയുമെന്ന് പറഞ്ഞു.ഹാലന്റെ പേർ പുരാണങ്ങളിലെ ശാതവാഹനരാജാക്കന്മാരുടെ ലിസ്റ്റിലുണ്ട്. ഹാലൻ, ശാലിവാഹനൻ,സാലവാഹനൻ,ശാതവാഹനനെന്ന് പലപേരിലാണ് പറയപ്പെടുന്നത്. ഏറ്റവും പഴയ നാമം ശാതവാഹനനെന്നാണ്. ഹാലനെന്ന് രേഖപ്പെടുത്തിയ

നാണ്യം (ഗോഖലേ 1988) കണ്ടെത്തിയിട്ടുണ്ട്.  എപ്പിഗ്രാഫി വെച്ച് ഹാലനെ ന്നത് വ്യക്തിനാമമാണെന്നും തെളിയിച്ചിട്ടുണ്ട്. (കുടാ ലിഖിതം 1881. ബർഗസ്സ് ,ഇന്ദ്രാജി ഹാലനെന്ന മന്ത്രിയുടെ നാമം.  രണ്ടാം നൂറ്റാണ്ടിലെ ഈജി പ്തിലെ ഓസ്ട്രാക്കോൺ ബ്രാഹ്മിലേബലോടുകൂടിയതില് ഹാലക എന്ന്. 1991-733 സോളമൺ).ശതവാഹനനാമമല്ല ശതകർണ്ണി എന്ന നാമമാണ് ശരിയെന്ന് ഗോപാ ലാചാരി (1941) വാർഡൻ(1990) വാദിച്ചിട്ടുമുണ്ട്. ഹാലൻ വാസ്ഷ്ഠിപുത്രശ്രീ പുലുമാവി ആവാമെന്ന് കരുതുന്നു. ഹേമചന്ദ്രനും രാജശേഖരനും കുന്തളരാ ജ്യത്ത് ജനിച്ച ശതകർണ്ണിയെന്ന് ഹാലനെ വിളിക്കുന്നതിനാൽ മൂഷകവംശ ത്തിലെ ശതകർണ്ണിയാണദ്ദേഹം. ചതുരം സിംബലായി ഉപയോഗി ച്ചതിനാൽ ചതുരശതകർണ്ണി എന്നും പേരുണ്ട്. അത് കവിതാചതുരനാകയാലുമാണ്. ശതവാഹനരാജാവ് ഭാര്യമാരുമൊത്ത് ജലക്രീഢ ചെയ്യുമ്പോൾ ജലം തെറിപ്പി ച്ചു. വിദുഷിയായ ഒരു ഭാര്യ മോദകൈ പൂരയ എന്ന് പറഞ്ഞു. രാജാവ് മോദകം വരുത്തി അതുകൊണ്ട് എറിയാനാരംഭിച്ചു. ഭാര്യ സംസ്കൃതത്തി ന്റെ അടിസ്ഥാനവ്യാകരണമറിയാത്തതിന് കളിയാക്കി. മാ ഉദകൈ പൂരയ (എന്നെ ജലം കൊണ്ട് എറിയരുത്) എന്നതിനെ രാജാവ് തെറ്റിദ്ധരിച്ചു. രാജാ വിന് വലിയ അപമാനമായി. അദ്ദേഹം മൂന്നുദിവസം ഉപവസിച്ച് വ്രതശുദ്ധി യോടെ ഭാരതിയെ പ്രത്യക്ഷമാക്കി കവിത്വം നേടി. നൂറിലധികം ഗ്രന്ഥങ്ങൾ രചിച്ചു. ഭാരതി ഒരു ദിവസം പൂർണ്ണമായി ഹാലന്റെ ഗൃഹത്തിൽതന്നെ താമസിച്ചു എന്നും ആ ദിനം നഗരത്തിൽ വരുത്തിയ 100 കവികളെക്കൊണ്ട് 100 ലക്ഷം പ്രാകൃതകവിതകളെഴുതിച്ചു എന്നും ഐതിഹ്യം. കൊട്ടാരത്തി ലുള്ള എല്ലാവരും അന്ന് നൈസർഗ്ഗികമായി കവിത രചിച്ചു. അവയിൽനിന്ന് രാജാവ് തെരഞ്ഞെടുത്തതാണ് സപ്തശതി. തന്റെ ഈ ജന്മം പൂർവ്വജന്മ ത്തിലെ ദാനധർമ്മഫലമായി ലഭിച്ച പരമഭാഗ്യമാണെന്ന് തിരിച്ചറിഞ്ഞ ഹാലൻ സർവ്വസ്വദാനം ചെയ്ത് ഹിരണ്യഗർഭം ചെയ്തു. അപ്പോളാണ് 40 ലക്ഷം സ്വർണ്ണനാണ്യം നാലുവരി പ്രാകൃതശ്ലോകത്തിന് പാരിതോഷികം വിളംബരം ചെയതതും അന്നത്തെ കവികളുടെ വരികളെടുത്ത് എഡിറ്റ് ചെയ്ത് സപ്തശ തി എന്നപേരിൽ പ്രസിദ്ധമാക്കിയതും. 700 ശ്ലോകത്തിലെ 430 ശ്ലോകം മറ്റു കവികളുടേതാണ്. ബാക്കി രാജാവിന്റേതുതന്നെ. മിറാഷിയുടെ ഒരു പരാമ ർശം ശ്രദ്ധേയമാണ്. ഇവരിലെ പല കവികളും തേവ എന്നോ രാജാ എന്നോ അവസാനിക്കുന്ന നാമങ്ങളുള്ളവരാണ്, അതിനാൽ രാജകുടുംബാംഗങ്ങളാണ് കവിതകൾ രചിച്ചിട്ടുള്ളവരും. (തേവ, രാജാ ഇവ മൂഷകവംശരാജാക്കന്മാ രുടെ നാമമാണ്) എട്ടാം നൂറ്റാണ്ടിലെ പ്രാകൃതനോവലായ ലീലാവതിയിൽ കുമാരിലൻ, പോറ്റീശനെന്ന രണ്ട് മന്ത്രിമാരും കവിത കൊടുത്തിട്ടുണ്ട്. വാക്പതിരാജാ ( ബപ്പയരായാ) സ്വയംഭൂവിന്റെ ഛന്ദസ്സിൽ ഉദ്ധരിക്കപ്പെട്ട ബപ്പീയരാജനാണ്. ഭുവനപാലനും കവിത കൊടുത്തിട്ടുണ്ട്. രാജസഭയിലെ സംസ്കൃതചിത്തരായ കവികളുടെ ഒരു കളക്ടീവ് കോൺഷ്യസ്നസ് അവരു ടെ പൊതുഅനുഭവത്തിൽനിന്ന് ഉയർന്നുവന്ന് ഒരു സംസ്കൃതിയായി പരിണ മിച്ചതിന്റെ ഫലമാണിത്. കാവ്യശൈലി, ഘടന,അനുഭവങ്ങളുടെ സാമ്യം, ഇപ്ര കാരമുള്ള കവിതാകൂട്ടായ്മക്ക് ഒരുദാഹരണം.   ഗോദാവരീതീരത്തെ സാഹി ത്യപ്രേമികളെല്ലാം ശത വാഹനസഭയിൽ ഒന്നുചേർന്ന് ഒരു സമാനഹൃദയരുടെ സമൂഹത്തനിമ , സാംസ്കാരികത്തനിമ കണ്ടെത്തി, സാഹിത്യത്തിന് ഒരു

പുതിയ രൂപവും ഭാവവും ലൌകികാർത്ഥവും കൊടുക്കുകയായിരുന്നു ഗാഥാ സപ്തശതിയിലൂടെ. ഇതിന് രാജാവ് നടത്തുന്ന ധ്യാനണ്ഡപങ്ങളിലും, ഗിരിസാനുക്കളിലും വ്യക്തികളുടെ ഗൃഹത്തിലും വരെ കവികളും ഗായകരും പണ്ഡിതരും നർത്തകിമാരും കാമുകീകാമുകന്മാരും പ്രായോഗികതലത്തിലുള്ള വ്യാപനം നടത്തി. കാമവും കലകളും സൌന്ദര്യശാസ്ത്രവും പ്രേമവും എല്ലാമുള്ള ഈ കവിതകളെ എല്ലാവരും അവരവരുടെ രീതിയിലാണ് സ്വീകരിച്ചതും പരത്തിയതും. രാജസഭയിലെ കാമാർത്ഥമായ ലൌകികകേളികളിലും, ധ്യാനമണ്ഡപത്തിലെ അലൌകികതയിലും ഇത് ഒരുപോലെ സ്വീകരിക്കപ്പെട്ടു എന്ന് കനഗനഹല്ലിസ്തൂപം തെളിയിക്കുന്നു.

ശ്ലോകം 468 പുരുഷവിശേഷേന്നശാത്തനൈ ന കുലകാമേന മഹിളാനാ

സഗ്ഗം ഗേ വി ഹലേനമുയെ ഗോളാ പൈത്താനാം.

( കുലം കൊണ്ടോ ഗുണം കൊണ്ടോ അല്ല, പുരുഷന്റെ നന്മകൊണ്ടാണ് സ്ത്രീ പതിവ്രതയാവുന്നത്. ഹലൻ മരിച്ചാലും ഗോള അഥവാ ഗോദാവരി തന്റെ പതിസ്ഥാനം- പൈത്താൻ-വിട്ട് പോവുകയില്ല. ) കുന്തളദേശത്തെ വനവാസിശതകർണ്ണിവംശത്തിലെ ഹാലൻ ചേരആഭീരമൂഷകവംശക്കാരനുമാണ്. (കുന്തള വനവാസിവംശം ചേരമൂഷകആഭീരവംശം) തമിഴ് സംഗം സാഹിത്യവും ഹലന്റെ കാലത്താണ് വളരെ അധികം വികസിച്ചത്. അശ്വഘോഷനും മാതൃചേതസ്സും രണ്ടാം നൂറ്റാണ്ടിലെ കുശാനരാജസദസ്സിലാണ്, അവരെല്ലാം പിന്നീടു വന്നവരാണ്. കാമസൂത്രം മൂന്നാം നൂറ്റാണ്ടിലാണ് രചിക്കപ്പെട്ടതെന്ന നിഗമനം തെറ്റാണെന്നും ഹാലന്റെ കവിത സാക്ഷ്യപ്പെടുത്തുന്നു. സൌന്ദര്യത്തെ വർദ്ധിപ്പിക്കുന്നത് അലങ്കാരം (രൂപം), ലക്ഷണം (സ്വഭാവം) ഗുണം (ക്വാളിറ്റി) ഇവ കൊണ്ടാണെന്ന വിചാരത്തെ ഭാഷാസാഹിത്യത്തിലേക്ക് ഹാലൻ സംക്രമിപ്പിച്ചു, എന്നാലും അതിനേക്കാളെല്ലാം പ്രധാനം പുരുഷന്റെ നന്മയാണെന്നും വിചാരിച്ചു. അതിനെ ഗോദാവരി(ഇവിടെ ഗോളാ അഥവാ കോലാ എന്ന പേരാണുപയോഗിച്ചത്) പ്രതിഷ്ഠാനം വിട്ടുപോകാതിരിക്കുന്നത് നന്മകൊണ്ടാണ്. സാലംകാരാണ (അലങ്കാരത്തോടുകൂടിയ) എന്നത് സപ്തശതിയിലെ സാഹിത്യത്തെത്തന്നെ നിർവ്വചിക്കുന്നുണ്ട്. ശിൽപങ്ങളില് കാമിനീകാമുകന്മാരായ ദമ്പതിശിൽപവും ശൃംഗാരവും മംഗളകരമാണെന്ന് ഇക്കാലത്തു തന്നെ വാസ്തുശിൽപികളും കല്ലിലെ കവിതകളിൽ കൊത്തിവെച്ചു.

ആവണ്ണൈ കുലൈം ദോച്ചിയജാനന്തി ഉണ്ണൈനീയും

ഗോരിയഹിയാദദോ അഹവസാലബാന്നാദിംജോ

(അപർണ്ണയുടെ കുലത്തെ ഉയർത്താന് രണ്ടുപേർക്കേ കഴിയൂ. ഒന്ന് ഗൌരീഭർത്താവായ ശിവന്. രണ്ടാമത് ശാലിവാഹനന്.പർവ്വതക(ഗിരിവാസി)കുലത്തെ അവിടെനിന്ന് വിവാഹം കൊണ്ട് ഉദ്ധരിച്ചതും എല്ലാ ആപത്തും പരിഹരിച്ചതും ശിവനാണ്. അത് ശതവാഹനനും ചെയ്തു എന്ന് സാരം)കുന്തളശതകർണ്ണിയുടെ ഭാര്യ മലയവതി അഥവാ മലയപർവ്വതത്തിലെ രാജകുമാരിയാ

ണെന്ന് കാമശാസ്ത്രം പറയുന്നതിനാൽ ഈ പരാമർശത്തിന്റെ പൊരുളും കൂടുതൽ വ്യക്തമാവുന്നു.

സപ്തശതി രാജസദസ്സിലാണ് രചിച്ചതെങ്കിലും രാഷ്ട്രീയകവിതയല്ല. അധികാര ഭാഷയുമല്ല. പ്രേമമധുരമായ കവിതയാണ്. ആഴ്ചയിൽ ഏഴുദിനമുണ്ടെന്നും, തലയോടു ധരിച്ച സന്യാസിമാരുണ്ടെന്നും  ഹോരയുണ്ടെന്നും മാത്രമല്ല, രാധാ കൃഷ്ണപ്രേമവും ഇതിലെ വിഷയമാണ്. വ്യഞ്ജനങ്ങളുടെ മൃദുത്വവത്കരണം കാണാം. മതം,മദവും പിന്നീട് മാ എന്നു മാത്രമായും പ്രയോഗിക്കുന്നു. വീരച രിതത്തിൽ ശതവാഹനൻ വിക്രമാദിത്യന്റെ എതിരിയാണ്. ഇത് ആദ്യത്തെ വിക്രമാദിത്യനാവണം.

പ്രാകൃതകവിത (പൌവ്വാകവ്വം) തേനാണ്. അത് പാടാനും കേൾക്കാനും രസി ക്കാനുമുള്ളതാണ്,അതിനറിയാത്തവരാണ് അതിനെ ശാസ്ത്രമാക്കുന്നത്. പ്രേമ ത്തെ ശാസ്ത്രമാക്കുന്ന അവർക്ക് ലജ്ജയില്ലേ എന്ന ശ്ലോകം രണ്ടിലെ ചോദ്യം ഒരു സ്വാതന്ത്ര്യപ്രഖ്യാപനമാണ്. ഏതുഭാഷയിലായാലും കവിതയുടെ (പാട്ടി ന്റേയും) സ്വാതന്ത്ര്യപ്രഖ്യാപനം. നിരൂപണമല്ല, ആസ്വാദനമാണ് അതിനാ വശ്യം. അതിനുള്ള രസികത്തവും ആസ്വാദനശേഷിയും വേണം. സപ്തശതി യിലെ പ്രേമവും കാമശാസ്ത്രത്തിലെ കാമവും കാമത്തിന്റെ രണ്ടുവിധ മാർഗ്ഗങ്ങളാണ്. ഇതിലെ പ്രേമമാർഗ്ഗമാണ് സപ്തശതി തെരഞ്ഞെടുത്തത്. കാമശാസ്ത്രമാർഗ്ഗത്തെ കളിയാക്കുന്നു.

അമാം പൌവ്വകാവ്വം പദിയും സൌം ചജേന ആനന്ദി

കാമസ തത്തത്തത്തിം കുനന്തി തേ കഹ ന ലജ്ജതി

പാടാനും കേട്ട് ആസ്വദിക്കാനുമുള്ള പ്രാകൃതപ്രേമകവിതയെ കാമശാസ്ത്ര മാക്കുന്നവർക്ക് ലജ്ജയില്ലേ എന്ന് ചോദ്യം. തത്ത (റിയാലിറ്റി അഥവാ ഫാക്ട്സ്) യോടുള്ള തത്തി (ഒബ്സഷൻ) കൊണ്ട് അതിനെ സിസ്റ്റം ആക്കുന്ന (തംത) ശാസ്ത്രകാരന്മാരെ മുഴുവനും കവി കളിയാക്കുകയാണ്. കവിതാ സ്വാദനമാണ് ശാസ്ത്രമല്ല കവി പ്രോത്സാഹിപ്പിക്കുന്നത്. നേരത്തേ നിലവിലി രുന്ന കവിതകളെ ശേഖരിക്കുക, പാടുക, ആസ്വദിക്കുക, അങ്ങനെ പുരാതന കാലത്തെ സാംസ്കാരികത്തനിമകളെ അറിയുക, സ്വാംശീകരിക്കുക , പുതിയ കാവ്യം രചിക്കുക ഇങ്ങനെ നിരവധി ക്രിയകളാണ് സഭയിലെ കവിഗായക പണ്ഡിതവർഗ്ഗം കൂട്ടായി ചെയ്തുകൊണ്ടിരുന്നത്. ഇവരിൽ ഗ്രാമജീവിതം നയിക്കുന്ന ഉഴവരും ഗ്രാമമുഖ്യരും വേടന്മാരും നിഷാദരും പൂപറിക്കുന്ന സ്ത്രീകളും ധാന്യമരക്കുന്നവരും വയലിൽ തിന കാക്കുന്നവളും എല്ലാം ഭാഗഭാക്കാവുന്നതുകൊണ്ട് പ്രാകൃതഭാഷാകാവ്യങ്ങള്ക്ക് പോപ്പുലർ ഉത്ഭവ മാണുള്ളത്.ഗ്രാമീണരുടെ സുഖങ്ങളും ആനന്ദങ്ങളും പാടിക്കേട്ട രസാനുഭവ ങ്ങളുമെല്ലാം രാജസഭ ആദരിച്ച് പ്രോത്സാഹനം കൊടുക്കുകയാണവിടെ. വയലിലെ പണി തീർന്നിട്ടും കുടിലിലെ ഭാര്യ മരിച്ച ദുഃഖം തീർക്കാനായി വയലിൽതന്നെ ഇരിക്കുന്ന കർഷകനെ (ശ്ലോ 169) ആനന്ദിപ്പിക്കുക കൂടിയാണ്

പാട്ടിന്റെ ലക്ഷ്യം. നാഗരികർക്കാണ് കാമസൂത്രം . ഗ്രാമീണർക്ക് കവിതയും പാട്ടുമാണ് ആസ്വദിക്കാനിഷ്ടം.

ചക്രോക്തി അഥവാ ചെക്കോക്തി എന്ന് വിളിക്കുന്ന വക്രോക്തിപ്രയോഗം രാജസഭയിലെ കവികൾക്ക് പ്രിയങ്കരമായിരുന്നു. ഒന്നു പറയാനുള്ളപ്പോ ള്മറ്റൊന്ന് പറയുക, , രണ്ട് സന്ദേശം രണ്ടാളുകൾക്ക് ഒരേ പദം കൊണ്ട് കൊടുക്കുക, പറയാനാവാത്തത് അടയാളമുദ്രകളിലൂടെ വളച്ച് വക്രോക്തിയിൽ സംവദിക്കുക ഇതെല്ലാമാണ് ചക്രോക്തി എന്ന കാവ്യരീതി. പ്രവരസേനന്റെ രാവണവധം (1-10) വിജ്ഞാനം വർദ്ധിക്കും , കീർത്തി പരക്കും , ഗുണങ്ങൾ നിലനിൽക്കും മഹാന്മാരുടെ സത്കർമ്മങ്ങല് കേൾക്കപ്പെടും, കാവ്യാലാപത്തെ പ്പോലെ നമ്മെ ആകർഷിക്കുന്ന മറ്റെന്തെങ്കിലുമുണ്ടോ എന്ന് കാവ്യാലാപത്തി ന്റെ മനോരഞ്ജകത്വത്തിന് ഏറ്റവും പ്രാധാന്യം കൊടുക്കുന്നു.(കിം തംജേന ന ഹരന്തികമലാവാ കാവ്യാലാപം)

ഗുണാഢ്യന്റെ കഥാസരിത്സാഗരത്തിന്റെ കഥതന്നെ സംഘദാസന്റെ വാസു ദേവചര്യയിലും കാണാം. ബ്രഹ്മകൽപസൂത്രഭാഷ്യകാരനായ സംഘദാസക്ഷമാ ശ്രമണൻ ജൈനമതക്കാരനാണ്. നരവാഹനദത്തനുപകരം വാസുദേവനെന്ന പേരിലാണ് കഥാസരിത്സാഗരകഥ ഇതിൽ പറയുന്നത്. . കഥോത്പത്തിയിൽ തനിക്ക് ഈ കഥ ഗുരു പരമ്പരയിലൂടെ കിട്ടിയതാണെന്ന് സംഘദാസൻ പറയുന്നു. ഒന്നാം നൂറ്റാണ്ടിലാണ് സംഘദാസകാലം. ജംബുസ്വാമി, പ്രഭവ, മഹാവീരഗുരു പരമ്പരയിലെ മഹാവീരനാണ് വാസുദേവകഥ പറയുന്നത്. അങ്ങനെ വരുമ്പോൾ ഗുണാഢ്യന്റെ കഥാസരിത്സാഗരം സംഘദാസകാ ലത്തിനും മുമ്പാവണം. സൂര്യമതി എന്ന കാശ്മീരിലെ രാജ്ഞിക്കുവേണ്ടി ഉണ്ടാക്കിയതല്ല, ആ രാജ്ഞിക്ക് കഥ പറഞ്ഞുകൊടുക്കുക മാത്രമാണ് എന്ന് മനസ്സിലാവുന്നു.

സിദ്ധസേനദിവാകരനെന്ന ഗുരു ചന്ദ്രഗുപ്തവിക്രമാദിത്യകാലത്ത് 380- 415 എഡിയിലാണ് ജാവിച്ചിരുന്നത്. അദ്ദേഹം ബുദ്ധമത, ബ്രാഹ്മണർക്കിടയിലെ ല്ലാം തത്വചിന്താപരമായ പ്രഭാഷണങ്ങളും ചർച്ചകളും നടത്തിയിരുന്നു.സം സ്കൃതത്തിൽ വ്യുത്പത്തിയുള്ള പ്രസിദ്ധബ്രാഹ്മണനായിരുന്നു. വൃദ്ധവാദി എന്ന ജൈനസന്യാസിയോട് വാദത്തിൽ പരാജിതനായി. അങ്ങനെ പ്രാകൃതവി വേകം സ്വീകരിച്ചു. പ്രാകൃതഗ്രന്ഥങ്ങളെ സംസ്കൃതത്തിലേക്കും മറിച്ചും മൊഴി മാറ്റി. 12 വർഷത്തേക്ക് നാടുകടത്തപ്പെട്ടു. സന്മതിതർക്കം, ന്യായാവതാ രം ഇവ രചിച്ചു. സിദ്ധസേനദിവാകരനും സിദ്ധസേനമഹാമതിയും ഒരാളോ രണ്ടാളോ എന്ന് തീർച്ചയില്ല. 7, 8 നൂറ്റാണ്ടുകളിൽ ഹരിഭദ്രസൂരി ദശസെകാ ലികടീക രചിച്ചു. അദ്ദേഹം എഴുതി:- സത്യജ്ഞാനികൾ സ്ത്രീകൾക്കും കുട്ടി കൾക്കും മന്ദബുദ്ധികൾക്കും , വിദ്യാവിഹീനർക്കും സദാചാരരഹിതർക്കും കൂടി ഉപകാരപ്പെടാനാണ് ഇങ്ങനെ രചിച്ചത് .അദ്ദേഹം രണ്ടുഭാഷയിലും ഗ്രന്ഥരചന നടത്തി. സമരാദിത്യകഥ പ്രാകൃതത്തിലാണ്.

പത്താം നൂറ്റാണ്ടിലെ സിദ്ധർഷി സംസ്കൃതം പണ്ഡിതഹൃദയത്തിലാണ് വസി ക്കുന്നത്. പ്രാകൃതം ചെവിക്ക് കേൾക്കാന് സുഖമുള്ളതും കുട്ടികളിൽപോലും

വിവേകം ഉണ്ടാക്കുന്നതുമാണ് എന്ന് അഭിപ്രായപ്പെട്ടു. സിദ്ധർഷിയുടെ വലിയ മഹത്ഗ്രന്ഥങ്ങളെല്ലാം സംസ്കൃതത്തിലാണ്. സംഗീതത്തിലെ സാഹിത്യത്തിന് മാഗധി, അർദ്ധമാഗധി ഭാഷകളാണുപയോഗിച്ചിരുന്നത്. ജൈനർ ഉപയോഗിച്ച മൂന്നു പ്രാകൃതഭാഷകൾ:-1. ശ്വേതാംബരരുടെ ക്ലാസിക്കൽ ഗ്രന്ഥങ്ങളിലെ അർദ്ധമാഗധി. 2. ദിഗംബരരുടെ സൈദ്ധാന്തികഗ്രന്ഥങ്ങളിലെ സൌരസേനി. 3. രണ്ടുകൂട്ടരുടേയും സാമൂഹികകഥകളെല്ലാം മഹാരാഷ്ട്രി.

ജൈനമഹാരാഷ്ട്രി ഗാഥാരൂപത്തിലുള്ള ജൈനസാഹിത്യമാണ്. സപ്തശതിയും ഗാഥയാണ്. ഇവ തമ്മിലുള്ള ഒരു തുടർച്ച സാഹിത്യത്തിന്റെ വളർച്ചാഘട്ട ത്തിലുണ്ട്. വിമലൻ രാമായണത്തെ പത്മചര്യ എന്ന പേരിലാക്കി. അതു പോലെ സംഘദത്തനും നരവാഹനകഥയെ വാസുദേവചര്യയാക്കി. വിമലന്റെ കഥ മഹാവീരശിഷ്യനായ ഗൌതമൻ പറയുന്നപോലെയാണ്. (ശ്രേണികരാജാവ് രാമായണകഥയില് സംശയം ഉന്നയിച്ചപ്പോൾ). ഒമ്പതാം നൂറ്റാണ്ടിലെ പെരുന്തേ വനാരുടെ തമിഴ് മഹാഭാരതം (ഭാരതവെൺപാ) വിമലന്റെ പ്രാകൃതഹരി വംശം, പ്രാകൃതരാമായണം, സംഘദാസന്റെ പ്രാകൃതകഥാസരിത്സാഗരം എല്ലാം മുമ്പുള്ള രചനകളുടെ പരിഭാഷയോ പുനർസൃഷ്ടിയോ ആണ്. 950ലെ പമ്പന്റെ കന്നടഭാരതവും അങ്ങനെത്തന്നെ. മലയാളത്തിലുമുണ്ടല്ലോ ഇത്തരം അനേകം സൃഷ്ടികൾ. ഒന്നാം നൂറ്റാണ്ടിലുള്ള നിരുക്തികർത്താവ് ഭദ്രബാഹു വും ചന്ദ്രഗുപ്തകാലത്തെ ഭദ്രബാഹുവും ഒരാളല്ല എന്നും ഒരാളാണെന്നുമു ള്ള തർക്കം നിലനിൽക്കുന്നുണ്ട്. നിരുക്തി (വിശദീകരണം), ഭാഷ്യം (വികസ്വ രമായ ചർച്ച) ചൂർണ്ണി (സംക്ഷിപ്തവ്യാഖ്യാനം) ഇവ വ്യത്യസ്തശാഖകളാണ്. ഭദ്രബാഹുവിന് ഇവ അറിയാമെന്നത് ഏതുകാലം മുതലാണ് ഇന്ത്യയിലെ ഈ ഭാഷാശാഖകളെല്ലാം നിലവിലുള്ളത് എന്നതിന് ഒരുദാഹരണമാണ്. ഇതൊന്നും തന്നെ ഇംഗ്ലീഷുഭാഷ തന്നതല്ല. മഹാവീരന്റെ നിർവ്വാണത്തിന് 530 വർഷം കഴിഞ്ഞാണ് വിമലന്റെ പത്മചര്യാരചന. അതായത് എഡി ഒന്നാം നൂറ്റാ ണ്ടിൽ. തരംഗവതി, മലയവതി (നഷ്ടപ്പെട്ട ഗ്രന്ഥം) അനുയോഗദ്വാരസൂത്രം (സൂ 308) ഇവ വലഭിമഹാസഭയെ പരാമർശിക്കുന്നുണ്ട്. മഗധസേനനെ തരംഗവതി പരാമർശിക്കുന്നു. മലയവതി, നിഷിദ്ധവിശേഷചൂർണ്ണി ഇവയിലുമുണ്ട് ഇദ്ദേ ഹത്തിന്റെ പരാമർശം. പാദലിപ്തന്റേതാണ് നിഷിദ്ധവിശേഷചൂർണ്ണിക്കുള്ള നിഷിത്തസൂത്രഭാഷ്യം. അദ്ദേഹം മുരുന്ദരാജാവിന്റെ സമകാലീനനെന്ന് പറയു ന്നു. ബിസി 526ലെ മഹാവീരനിർവ്വാണം. എഡി നാലിലെ പത്മചര്യരചന,ഇവ കാലഗണനക്ക് ഉപയോഗപ്പെടുന്നു. .

പ്രാകൃതസാഹിത്യത്തിന്റെ രണ്ടു ചരിത്രങ്ങളേയും പരസ്പരം കൂട്ടിയിണക്കു ന്നതാണ് അഥവാ അവക്കിടയിലെ നഷ്ടപ്പെട്ട കാലത്തിനുള്ള ലിങ്ക് ആണ് പാദ ലിപ്തന്റെ തരംഗവതി. പിന്നീടുള്ള എല്ലാ കൃതികളിലും ഈ ലിങ്കിന്റെ സാന്നിദ്ധ്യം നിലനിന്നു. ഭദ്രേശ്വരന്റെ കഥാവലി (12ആം നൂറ്റാണ്ട്) യശസ്സിന്റെ തരംഗലോല ഇവയിലെല്ലാം പാദലിപ്തനാണ് തരംഗവതി രചിച്ചതെന്ന് പറയു ന്നുണ്ട്. യശസ്സ് സങ്കീർണ്ണവും ദുർഗ്രഹവുമായ പ്രാദേശികപദങ്ങളെക്കൊണ്ട് പാദലിപ്തൻ തരംഗവതി എന്ന കഥ രചിച്ചു എന്നാണ് പറയുന്നത്. ചിലപ്പോ ൾ ആകർഷകമായ താമരകൾ, ചിലപ്പോൾ താരാങ്കിതമായ കാഴ്ചകള്,ചില പ്പോൾ ആരാലും ജയിക്കാനാവാത്ത 6 തരം വികാരങ്ങൾ- ആരുമത് പാടുന്നി

ല്ല, ആരുമത് പാടാനാവശ്യപ്പെടുന്നുമില്ല, ആരുമതിനെക്കുറിച്ച് സംസാരിക്കുന്നുമില്ല, അത് പണ്ഡിതരുടെ മാത്രം സ്വത്തായിക്കഴിഞ്ഞു , മറ്റാർക്കും അതിന്മേൽ ഒന്നും ചെയ്യാനാവില്ല , അതിനാൽ ഞാൻ പാദലിപ്തന്റെ വരി കൾ ശേഖരിച്ച് അതിലെ പ്രാദേശികപ്രാകൃതവാക്കുകളെ നീക്കി, തരംഗവതിയെപ്പോലുള്ള കൃതികൾ ജനഹൃദയങ്ങളിൽനിന്ന് എന്നേക്കുമായി മാഞ്ഞുപോകാതിരിക്കാനായി മാത്രം ആ സന്യാസിയോട് മാപ്പുചോദിച്ചുകൊണ്ട് ഈ കഥ ചുരുക്കി എഴുതുന്നു എന്ന വാക്കിൽ എന്തെല്ലാം അടങ്ങിയിരിക്കുന്നു എന്ന് സാഹിത്യകുതുകികൾ ആലോചിക്കേണ്ടതാണ്. സാധാരണക്കാർക്ക് രുചിക്കാത്തതും പണ്ഡിതർക്കുമാത്രം മനസ്സിലാവുന്നതുമായ പ്രാദേശികപ്രാകൃതപദങ്ങളെന്നത് പ്രത്യേകം ശ്രദ്ധിക്കുക. പലിത്തേനരാജ്യവിത്തരവോ തഹയ ദേശീവായനേഹിം. ബൌയ്യപുരീയഗഛേ സൂരി ജോ വീരബദ്ദനാമോത്തി. തസ്സ ശിസസ്സ ലിഹിയജസേനഗാനിനേമീചന്ദസ. പാദലിപ്തന്റെ (പാലിത്താന രാജാവ്) കൃതി നഷ്ടമായി. വൈയ്യപുരിയിലേക്ക് പോയ വീരഭദ്രസൂരിയുടെ ശിഷ്യനായ യശസ്സ് ജ്ഞാനി നേമീചന്ദ്രൻ അദ്ദേഹമാണ് തരംഗലോലാകർത്താവ്. രണ്ട് നാഗാർജ്ജുനനും രണ്ട് സിദ്ധസേനനും 2 ഹരിഭദ്രനും പോലെ 2 പാദലിപ്തനുമുണ്ടെന്ന് ചിലര്. എം എ ദിക്കി 3 പാദലിപ്തന്മാരുണ്ടെന്ന് പറയുന്നു. തരംഗവാടി രചിച്ച എഡി ഒന്നാം നൂറ്റാണ്ടിലെ പാദലിപ്തൻ. 7-8 നൂറ്റാണ്ടിൽ ശത്രുഞ്ജയത്തിലേക്ക് തീർത്ഥയാത്ര പോയ രണ്ടാം പാദലിപ്തൻ. മാന്യഖേദത്തിലെ കൃഷ്ണ മൂന്നാമന്റെ സഭയിലെ പാദലിപ്തൻ.

പാലിത്താനരാജാവ് പാദലിപ്തന്റെ ഗുരു വിദ്യാധരവംശത്തിലെ ആര്യനാഗഹസ്തി ആയിരുന്നു. ഇത് മന്ദനഗുരു സംഗ്രാമഗുരുവിനും സംഗ്രാമഗുരു പാദലിപ്തനും പഠിപ്പിച്ചു. പാലിത്താനം അഥവാ പാലിയസ്ഥാനം മൂഷകവംശക്കാരുടെ പാലിയം കൊട്ടാരമാണ്. അവിടത്തെ രാജാവ് അഥവാ മലയാളത്തിൽ പറഞ്ഞാൽ പാലിയത്തച്ചന്മാരിലൊരാളാണ് പാദലിപ്തനെന്ന ഒന്നാം നൂറ്റാണ്ടിലെ തരംഗവതീകർത്താവ്. നഹാപനശതവാഹനമത്സരം തരംഗവതിയിലുണ്ട്. തരംഗവതി ഗാഥാവൃത്തത്തിലെഴുതിയ പ്രാകൃതപദ്യത്തിലുള്ള ഒരു നോവൽ(കഥ)ആണ്. പാദലിപ്തപ്രബന്ധത്തില് നഹാപനനെന്നല്ല, നരവാഹനനെന്നാണ് പേർ. ഭദ്രേശ്വരന്റെ കഥാവലിയിലാവുമ്പോഴെക്ക് അത് നഹവാഹനനെന്നായി.ചരിത്രകാരന്മാർക്ക് നഹാപനനുമായി.

ഉദ്യോതനന്റെ കുവലയമാല, ദണ്ഡിയുടെ അവന്തിസുന്ദരീകഥ ഇവക്ക് മോഡലായി നിരവധി മനുഷ്യജന്മങ്ങളുടെ കഥ പറയുന്നതാണ് തരംഗവാടി. കഥ ഭൂതത്തിലേക്കും ഭാവിയിലേക്കും മുന്നോട്ടും പിന്നോട്ടും ചലിക്കുന്നു. തരംഗവതിയിൽ രണ്ട് ചക്കായന്മാർ(ചാക്യാന്മാർ) തരംഗവതി, പത്മദേവനെന്ന രണ്ട് ദമ്പതികളായി പുനർജനിക്കുന്നു. കഥ നടക്കുന്നത് കൌശാംബിയിലാണ്. പാദലിപ്തന്റെ നാട് കൌശാംബിയിലാണെങ്കിലും അദ്ദേഹം ശാതവാഹനസഭയിലാണ് പ്രശസ്തൻ. ജൈനഗ്രന്ഥങ്ങൾ അദ്ദേഹം പാടലീപുത്രത്തിലെ മുരുന്ദന്റെ സഭയിലും ഓങ്കാരത്തിലെ ഭീമന്റെ സഭയിലും മാനഖേദത്തിലെ കൃഷ്ണന്റെ സഭയിലും, പ്രവർത്തിച്ച ശേഷമാണ് പ്രതിഷ്ഠാനത്തിലെ ശാതവാഹനസഭയിലെത്തിയതെന്ന് പറയുന്നു.

പ്രസന്നഗംഭീരപഥാ രഥാംഗമിഥുനാശ്രയാ

പുണ്യാപുനാതിഗംഗേവ ഗം തരംഗവതീ കഥാ(തരംഗമഞ്ജരി)

പ്രസന്നഗംഭീരപഥയും രഥാംഗമിഥുനങ്ങൾ വസിക്കുന്നതും ഗംഗ പോലെ പുണ്യ പവിത്രയുമായി തരംഗവതീകഥ സഞ്ചരിക്കുന്നു.

ഉദ്യോതനൻ കുവലയമായ(779 എഡി)യുടെ തുടക്കത്തിൽ പൂർവ്വസൂരികളായ കവികളെ പുകഴ്ത്തുമ്പോൾ പാദലിപ്തനേയും ശതവാഹനനേയും ഒന്നിച്ച് പറയുന്നു. പാദലിപ്ത,ശതവാഹന,ചപ്പണ്ണന്മാരുടെ (സഭയിലെ കവികളുടെ ഗ്രൂപ്പ്) വാക്കുകള്‍ സിംഹഗർജ്ജനം. അതിന്നുമുന്നിൽ ചെറിയൊരു മാൻകു ട്ടിയായ ഞാനൊരടി എടുത്തുവെച്ച് ഒരു വാക്കെഴുതുന്നതെങ്ങനെ. വിമലമതി യും, ആഴമുള്ള സദ്ഗുണശാലിയും ,പരമസത്യത്തെ വാക്കിലാവിഷ്കരിക്കാൻ കഴിയുന്നവനുമായ പാദലിപ്തൻ ഹലന്റെ സാഹിത്യക്കൂട്ടായ്മക്ക് ആഭരണ മായിരുന്നു. ശുദ്ധമായ രത്നം, പൊട്ടാത്ത ശക്തമായ നൂൽ,ഏറ്റവും മഹത്താ യ രത്നങ്ങള്‍, ഹിമാലയം ഇവപോലെയാണദ്ദേഹം. തരംഗവതി ഗംഗപോ ലെ അദ്ദേഹത്തിൽനിന്ന് ഒഴുകിവന്നു. രഥാംഗദമ്പതി അതിനെ സുന്ദരമാക്കി. രാജസഭയിലെ രാജഹംസങ്ങൾക്ക് ആനന്ദവും ആകർഷകത്വവും കൊടുത്തു.

സപ്തശതീസാരം (വേമഭൂപാലന്റെ)ചപ്പണ്ണയഗാഥ എന്ന പേരിൽ പ്രചരിച്ചി രുന്നു. തരംഗവതിയില്‍ സുവ്രത എന്ന സന്യാസിനിയും ശിഷ്യകളും ഭിക്ഷക്ക് പോകുന്നതുകണ്ട ഒരു വീട്ടമ്മ സുവ്രതയുടെ സൌന്ദര്യം കണ്ട് അനുരക്തയാ യി.ഏതാണ്ട് സ്വവർഗ്ഗരതിപോലെ ആ വീട്ടമ്മ പറയുന്ന വരികളുണ്ട് അതി ൽ. സ്വപ്നത്തിലോ, വിഗ്രഹത്തിലോ ചിത്രത്തിലോ കഥയിലോ ഇതുപോലെ സുന്ദരിയെ ഞാൻ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല എന്ന് അവർ പറഞ്ഞു. -അതു പോലെ ഭിക്ഷക്കുപോയ നാഗേന്ദ്രനെന്ന സന്യാസി എന്റെ ഭിക്ഷാപാത്രത്തിൽ ചുവന്ന കണ്ണുള്ളവളുടെ മാങ്ങയും, മുല്ലപ്പൂംപല്ലുള്ളവളുടെ ആലിപ്പഴവും, നവവധുവിന്റെ പുതിയ കഞ്ഞിയും ഉണ്ട് എന്ന് പറഞ്ഞു. ഇതുകേട്ട ആര്യ ഹസ്തി പാലിത്താ എന്ന് അവനെ വിളിച്ചു. സുന്ദരികളിൽനിന്ന് മാത്രം ഭിക്ഷവാങ്ങിയ ശിഷ്യൻ കാമം കൊണ്ട് പ്രദീപ്ത (പാലിത്ത)നായതുകൊണ്ടാ ണ് അങ്ങനെ വിളിച്ചത്.(കാമദേവസദൃശനായ ജയന്തനെന്ന ഇന്ദ്രപുത്രനാണ് കാമംകൊണ്ട് പ്രദീപ്തനായി ദേവദാസികളുടെ മന്ദിരങ്ങളിൽ സ്ഥിരമായി വസിക്കുന്നത്.) ഗുരുവിന്റെ പാദലിപ്തനായ തനിക്ക് പാലിത്തനാമം തന്നെയാണ് ഉത്തമമെന്ന് നാഗേന്ദ്രൻ ആ നാമം സ്വീകരിച്ചു. ഗുരു പാദത്തി ൽനിന്നു വരുന്ന ആകാശഗമനശക്തി കൊടുത്ത് നാഗേന്ദ്രനെ അനുഗ്രഹിച്ചു. സപ്തശതി ആരംഭിക്കുന്നത് ശിവസ്തുതിയിലാണെങ്കിലും അതിലെ ശൃംഗാര കവിതകൾ കൂടുതലാണ്. ചാർവ്വാക,ലോകായത ഫിലോസഫിയാണ് പാദലി പ്തസന്യാസിയുടേതും. ഭദ്രബാഹു ശേഖരിച്ച ജൈനസിദ്ധാന്തത്തിൽ പാണ്ഡി

ത്യമുള്ള പാദലിപ്തന്റെ കഥയിലെ ദമ്പതികൾ ജൈനവിശ്വാസികളായി മാറുന്ന കഥയാണ് തരംഗവതി. ഹലൻ ജൈനവിശ്വാസിയായിരുന്നില്ല. അദ്ദേഹത്തിന്റെ മരണത്തിനു നൂറ്റാണ്ടുകൾ കഴിഞ്ഞാണ് അദ്ദേഹം ജൈന നാണെന്ന് പറയാനാരംഭിച്ചത്. കാരണം ബ്രഹ്മചര്യം പാലിക്കുന്ന ജൈനസ ന്യാസിമാരെല്ലാം ശൃംഗാരകാവ്യമായ സപ്തശതി പകർത്തി എഴുതി പഠി ച്ചാണ് പ്രാകൃതഭാഷയിൽ വൈദഗ്ദ്ധ്യം നേടിയത്. എന്നാലും പാദലിപ്തനെ ചരിത്രം മറന്നുപോയി.ഹലചരിത്രത്തിൽ പാദലിപ്തനാമമില്ല. നാഗാർജ്ജുനനെ അടുത്ത ഉപദേശിയായി ചിത്രീകരിക്കുന്നു.ജൈനർ നാഗാർജ്ജുനന് പാദലിപ്ത ശിഷ്യനാണെന്നും പറയാനാരംഭിച്ചു. പിന്നീടുവന്ന ഒരു ശതവാഹനരാജാ വും(ഗൌതമിപുത്രയജ്ഞശ്രീശതകർണ്ണി) ബുദ്ധസന്യാസി നാഗാർജ്ജുനനും കൂടി യുള്ള ബന്ധം വെച്ചാണ് ഇത്. ലീലാവതീകർത്താവിന് ആ ബന്ധം അറിയില്ല. കർപ്പൂരമഞ്ജരിയില് രാജശേഖരന് തരുന്ന പ്രാകൃതകവിലിസ്റ്റില് പാദലി പ്തനില്ല. ഇന്ത്യയിലെ സാഹിത്യചരിത്രത്തിലും തരംഗവതി കാണാനില്ല.

ഒരാൾക്ക് ഒരു ഭാഷയില് സംസാരിക്കാനും പാടാനും കഴിയുക, ആ ഭാഷ യിൽ ഒരു സാഹിത്യസംസ്കാരം ഉണ്ടാവുകയും അതാസ്വദിക്കാനുള്ള സഹൃ ദയരുണ്ടാവുകയും ചെയ്യുക- അതിനർത്ഥം അതിന്നെത്രയോ മുമ്പേ ആ ഭാഷ നിലനിന്നിട്ടുണ്ടാവണമെന്നാണ്.ഒന്നാം നൂറ്റാണ്ടിലെ (എഡി)ഇന്ത്യയിൽ എത്ര യോ ഭാഷകളുണ്ട്. എന്നാലതിൽ പലതിലും സാഹിത്യകൃതികളില്ല. സംസ്കൃ തത്തിലും പ്രാകൃതത്തിലും തമിഴിലും മാത്രമാണ് അന്ന് സാഹിത്യകൃതിക ളും അതാസ്വദിക്കുന്നവരുമുള്ളത്. ഇത് ചിന്തിക്കേണ്ട വിഷയമാണ്. അപ്പോൾ സംസ്കൃതമല്ല, പ്രാകൃതസാഹിത്യത്തെ നശിപ്പിച്ചതെന്ന് മനസ്സിലാവും. പ്രാകൃ തഭാഷ നേരത്തേ സംസ്കൃതഭാഷയോടൊപ്പം നിലനിന്നതു കൊണ്ടാണ് പ്രാ കൃതസാഹിത്യം ഉരുവായത്. സ്വതന്ത്രമായ രണ്ട് കൈവഴികളായി, സംസ്കൃ ത, പ്രാകൃതസാഹിത്യശാഖകൾ പരസ്പരം നശിപ്പിക്കാതെ പരസ്പരം പോഷിപ്പിച്ച് നദികളെപ്പോലെ ഒഴുകിയിരുന്നു.

ഭാഷയുടെ ഏതു പ്രയോഗമാണ് അതിനെ സാഹിത്യമാക്കുന്നത്. അതിന് സാഹിത്യപരമല്ലാത്ത ഭാഷയുമായി താരതമ്യം ആവശ്യമാണോ. അല്ലിസൺ ബുഷ് പറയുന്നതുപോലെ സാഹിത്യപ്രയോഗം ഒരു ഷെൽഫിൽനിന്ന് ആരും പൊടുന്നനെ വലിച്ചെടുത്തതല്ല. ശൂന്യതയിൽനിന്ന് കണ്ടുപിടിച്ചതുമല്ല. ഒരു ഭാഷയിലെ സൌന്ദര്യശക്തി പൂർണ്ണമായി വികസിപ്പിച്ച് വളർത്തിയെടുത്ത് അതിന് പുതിയ ഒരു സംവേദനശൈലി കൈവരുന്നതിനുള്ള റിസോഴ്സസ് ആണ്. (study of expressive range of courtly literature in Brajbhasha . Allison Busch) ദൈനന്ദിന ജീവിതത്തിലെ ഭാഷയുമായി സാഹിത്യഭാഷ അതിന്റെ തെരഞ്ഞെടുപ്പിലും

തനിമയിലും യാഥാസ്ഥിതികതയിലും വ്യത്യസ്തമാണെന്ന് എറിക്ക് ആവർബാക്ക്(1993) പറഞ്ഞതും സ്മരിക്കണം.

പ്രാകൃതഭാഷാസാഹിത്യത്തിലെ പ്രത്യേകത അതിന്റെ ഫോണോളജിയാണ്. മധുരാക്ഷരങ്ങളാണ് (മധുരാക്കരാണി) അതിന് സംഗീതം കൊടുക്കുന്നത്. സംഗീതം കേട്ടാസ്വദിക്കാനോഴുപ്പമാണ്, നിർവ്വചിക്കാന് വിഷമവും. അതാണ് പ്രാകൃതകവിതയുടെ ഒരു തനിമ. രണ്ടാമത്തെ തനിമ ഘടനയിലെ താളബദ്ധതയാണ്. ഇതും കേട്ടാസ്വദിക്കാവുന്ന സങ്കീർണ്ണതയാണ്, അനിർവ്വചനീയമാണ്. മൂന്നാമത് അതിന്റെ അനിബദ്ധസ്വഭാവമാണ്. അനിബദ്ധമെന്നാലത് കെട്ടുപാടുകളില്ലാത്തതാണ്, സ്വാതന്ത്ര്യമാണ് മുഖമുദ്ര.

മധുരാക്ഷരങ്ങളെപ്പറ്റി വിരോചനന്റെ കാവ്യം പ്രാകൃതകവിതാസോമാലീ എന്ന് ഇളംപല്ലവത്തോട് പ്രാകൃതകവിതയെ ഉപമിക്കുന്നു. പ്രാദേശികവാക്കുകൾ ചേർന്ന് മധുരാക്ഷരങ്ങളെ വൃത്തങ്ങളില് മനോഹരമായി അർത്ഥലളിതമായി ഗ്രഹിക്കാനാവുന്ന വിധം പ്രാകൃതപദ്യം പാടണം (ജഗദവല്ലഭൻ)

ദേശീയശദ്ദപലോത്തം മധുരാക്കരചന്ദസന്ധീയം ലലിയം ഫുടവിയദപായദത്തം പൈയ്യകാവ്യം പാദേയവ്വം (ജയവല്ലഹൻ)പാടാനുള്ളതാണ് സംഗീതഭാഷ. സ്വരത്തിന്റെ നീളം കൂട്ടിയും കുറച്ചും പാടാനുള്ള സ്വാതന്ത്ര്യം അതിലുണ്ട്. ദീർഘസ്വരാക്ഷരത്തിനു മുമ്പ് ണ എന്ന അക്ഷരം സപ്തശതി ഉപയോഗിക്കുന്നു. പ്രാകൃതത്തിൽ (തമിഴിനെപ്പോലെ) വ്യഞ്ജനം കുറവാണ്. ഉച്ചാരണ വ്യത്യാസമില്ലാതെ ഒരേ അക്ഷരം ഉപയോഗിക്കും. (സംസ്കൃതത്തിലെ ദന്ത്യം, താലു, അനുനാസികാദി വ്യത്യാസം)കൂട്ടക്ഷരങ്ങളും പ്രാകൃതത്തിലില്ല. പ്രയാസമായ അക്ഷരമെന്നതിന് അക്കരമെന്നേ പറയൂ. ചിന്ത എന്നതിന് ചിന്ന എന്നു പറയും .പ്രാകൃതമെന്നതിന് പൌവ്വ എന്നും ശുക്തിക്ക് സുത്തി എന്നും കൽപ്പത്തിന് കപ്പമെന്നും പറയും മൃഗ, മദ, മൃത ഈ മൂന്നുവാക്കിനും മാ എന്ന ഒറ്റ പദം മതി. പല അർത്ഥത്തില് സന്ദര്ഭം അനുസരിച്ച് പ്രയോഗിക്കാം. അനുപ്രാസം കൊണ്ട് സംഗീതാത്മകത വരുത്താം. ഹരിവൃദ്ധൻ 8 തരം ഭാണികളാണ് പറയുന്നത്. രുദ്രന് 6, ഭോജന് 12 ഇങ്ങനെ ഭാണികളുടെ എണ്ണം വേറെയാണ്. ഭോജന്റെ കഠോരശബ്ദബാണി പ്രാകൃതത്തിലില്ല. (കഖഗഘ)മധുരകോമളലളിതമാക്കാൻ ഭോജന് ര,ണ (ർണ്ണ) എന്നിവയും അനുസ്വാരവും പ്രയോഗിക്കുന്നു.രുദ്രദേവൻ ഇതുരണ്ടുംപ്രയോഗിക്കും. ഭോജന്റെ ഓജസ്വിയായ അനുപ്രാസത്തിന് അദ്ദേഹം ഉദാഹരണം കാണിക്കുന്നത് രാവണവധത്തിലെ ഉദ്ധരണിയാണ്.

പട്ടാ അ ശീഹരാഹാ ഓവു ശിലാലാ നിഷണ്ണാരെയ്യജാലം
സജ്ജം ഒണ്ണ്ഹരപഹസിയദരിമുഹനിക്കന്തവൌളമായിശാമോഅം

(അവർ സഹ്യപർവ്വതത്തിലെത്തി. നഗ്നമായ പാറകളിൽ വിശ്രമിക്കുന്ന മേഘ ങ്ങൾ അവയെ മഞ്ഞുകൊണ്ട് മൂടി നിറങ്ങള് സ്വീകരിക്കുന്നു. വെള്ളച്ചാട്ട ങ്ങളുടെ ചിരിയും ബകുള(ഇലഞ്ഞി)പ്പൂക്കളുടെ സോമം പോലുള്ള ഗന്ധവും ഗുഹാമുഖത്തുനിന്ന് പുറപ്പെടുന്ന സ്ഥലത്ത്) സജ്ജം ഒജ്ജര , സഹ്യം നിർജ്ജര എന്ന് പ്രാസമുണ്ട്.

ഇതിൽ സരസ്വതീകണ്ഠാഭരണത്തില് പറയുന്ന സേയം മൂർദ്ധന്യാനാം പ്രഥമചതുർത്ഥപഞ്ചമദ്വൈതൈസ്തദാവൃത്ത്യ ച പ്രായോ ജായതേ എന്ന ലക്ഷണമില്ല. . എന്നിട്ടും അദ്ദേഹം ഇതാണ് ഉദ്ധരിച്ചത്. പ്രാകൃതത്തിൽ മാത്രമേ ഹയാറ്റസിന്റെ സാന്ദ്രത സാധിക്കുകയുള്ളു. വിരോധാഭാസമുള്ള അർത്ഥത്തില് ഒരേ വദം രണ്ടുവിധം വായിക്കാനും പ്രാകൃതത്തിലാണ് സാദ്ധ്യത കൂടുതലുള്ളത്. അക്ഷരങ്ങളുടെ ഒരേ വിധമുള്ള സിക്വൻസില് വ്യത്യസ്തഅർത്ഥം തരുന്ന ഗലിതകം പ്രാകൃതത്തിലാണ് സാധിക്കുക. പ്രത്യേക സാഹിത്യഗ്രൂപ്പിലുള്ള കവികളും ഗായകരും ഉപയോഗിച്ചിരുന്ന ഭാഷയാണ് പ്രാകൃതം.സൈന്ധവലിപിയിലും ഈ പ്രത്യേകത ഞാൻ കണ്ടി ട്ടുണ്ട്. ദണ്ഡിയുടെ സാഹിത്യദർപ്പണത്തില് ദുഷ്കരമായ അലങ്കാരമാണ് യമകം. ഇത് പ്രാകൃതസാഹിത്യത്തിന് ഭംഗി ചേർക്കുന്നു.

അഞ്ജന രാ എന സൈ ധൂസരന്തൈം

ഗന്ധ അലേഷുകലിയ വിശമോ സരന്തൈം

സുരബന്ധീനാ രാനഗലീ ഐം അംസുഐം

കപ്പലാനജത്ഥ മൈലേന്തി അംസുഐം

അഞ്ജനം ഒലിച്ച കവിളുകൾ സദാ ധൂസരവർണ്ണമായി തടവിലിട്ട ദേവസ്ത്രീ ജനത്തിന്റെ കണ്ണിലെ അശ്രു കൽപവൃക്ഷശാഖകളിലെ വസ്ത്രങ്ങളെ കറുപ്പി ച്ചു. (രാവണവധം) അംസുഅ എന്നത് അശ്രു എന്നും അംശുകമെന്നും വ്യത്യ സ്തഅർത്ഥത്തിലുപയോഗിക്കുന്നു. ധൂസരന്തൈം സരന്തൈം എന്ന പ്രാസവും ശ്രദ്ധിക്കുക.

ഗാഥഃ-ഗാ എന്നാൽ ഗാനം ചെയ്യുക, പാടുക. പ്രാകൃതം ഗാഥയാണ് പാടാ നുള്ള കവിതയാണ്. സംഗീതരംഗവേദികളിലാണ് അവ പാടപ്പെടുന്നത്. കാവ്യ വും സംഗീതവും ഇന്ത്യയിലെ സാംസ്കാരികത്തനിമയുടെ ചരിത്രത്തിലെ പ്രധാനനാഴികക്കല്ലുകളാണ്. വേദകാലത്തും ഗാഥകളുണ്ടായിരുന്നു. വേദഗാഥ പായിയിരുന്ന ഗാഥിയുടെ പുത്രനാണ് വിശ്വാമിത്രരാജർഷി. അവസ്തയിലും ഗാദ ഉണ്ട് എന്ന് ഓർക്കുക. (അക്ഷരത്തിന്റെ എണ്ണം ശരതുഷ്ട്രന്റെ പാട്ടു കൾ) പ്രാകൃതഗാഥ ഗണങ്ങളുടെ പ്രത്യേകക്രമം പാലിക്കുന്നു. അത് അക്ഷര

ത്തിന്റെ എണ്ണമല്ല. ലഘു, ഗുരു ഇവയുടെ യൂണിറ്റുകളാണ്. അതിന് കാല ത്തിന്റെ ഒരു യൂണിറ്റ് കൊടുക്കുന്നു , ഇതാണ് താളമുണ്ടാക്കുന്നത്. യതി ഇടയിലുള്ള നിർത്തലാണ്. ഗണവൃത്തത്തിന് അക്ഷരവൃത്തത്തേക്കാളും സ്വാഭാവികമായി അതിൽത്തന്നെ താളമുണ്ട്. 4 യൂണിറ്റ് അഥവാ മാത്ര ഉള്ളത് സംഗീതത്തിലും വൃത്തത്തിലും ഒരു കാലമാണ്. ഇവയുടെ സിംബ ലായി നാം ഉപയോഗിക്കുന്നത് സൈന്ധവലിപിയിലും കാണുന്നുണ്ട്. പ്രാകൃ തത്തിന് ഗാഥ എന്നും സംസ്കൃതത്തിന് ശ്ലോകമെന്നും അപഭ്രംശത്തിന് ദോഹ എന്നും ഇന്ത്യയിൽ പറയുന്നു. ഗാഥാരത്നകോശം അവസാനിക്കാത്ത ഗാഥാര ത്നങ്ങളുടെ ഭണ്ഡാരമാണ്.

ഇന്ത്യയിലെ ഭാഷാപ്രയോഗത്തിന്റെ ആർക്കിടൈപ്പല് സ്കീം പ്രാകൃതകൃതി കളിലുണ്ട്. ബിസി അവസാനശതങ്ങൾ  മുതല് എഡി 12ആം നൂറ്റാണ്ടുവരെ 1400 വർഷം ഭാഷാത്രയമാണ് ഇന്ത്യയിലെ ഭാഷകളില് പ്രധാനം. ഇവക്കെ ല്ലാം തനത് തനിമ അഥവാ സ്വഭാവം ഉണ്ടായിരുന്നു. രാജശേഖരന്റെ കർപ്പൂ രമഞ്ജരിയിൽ നാലാമതൊരു ഭാഷയായ പൈശാചിയിലും കാവ്യമുണ്ട് എന്ന് എഴുതിയിട്ടുണ്ട്.

അത്തവിശേഷാനേച്ചിയ ( അർത്ഥവിശേഷം ഒന്ന്)

സദ്ദാ തേച്ചിയ പരിണാമന്താവി (ശബ്ദവും ഒന്ന് പക്ഷേ ശൈലീപരിണാ മങ്ങളോടു കൂടിയത്)

ഉത്തിവിശേഷോ കവ്വം (ഇപ്രകാരമുള്ള ഉക്തിവിശേഷമാണ് കാവ്യം)

ഭാഷാജാഹൌ സാഹൌ (ഭാഷ ഏതായാലും ഇപ്രകാരം തന്നെ)

പ്രാകൃതത്തിൽ സംസ്കൃതത്തിനു സമാനമായ ശബ്ദം, സംസ്കൃതത്തിൽനി ന്നുണ്ടായ വിഭ്രഷ്ടശബ്ദം, പ്രാദേശികമായ ദേശീഗതശബ്ദം ഇവയുണ്ട്. നാട്യധ ർമ്മിപ്രതിഷ്ഠിതമായി നാലുതരം ഭാഷ. അതിഭാഷയും ആര്യഭാഷയും സംസ്കൃതമാണ്,ജാതിഭാഷ സംസ്കൃതവും പ്രാകൃതവും കൂടിയ മനുഷ്യഭാഷ, മൃഗപക്ഷികളുടെ ഭാഷ  യോന്യന്തരഭാഷ.

ജാതിഭാഷയിലാണ് മാഗധി, അർദ്ധമാഗധി, ആവന്തി, പ്രാച്യ, സൌരസേനി, ബാഹ്ലീക, ദാക്ഷിണാത്യഭാഷകൾ വരുന്നത്. വിഭാഷകളാണ് ശാക,ആഭീരി, ചണ്ഡാലി,ശാബരി,ദ്രാമിഡി,ആന്ധ്രി, വാനൌകശി ഇവ. സൌരസേനി ശുദ്ധ ജാതിഭാഷയാണ്. ഗുണാഢ്യൻ ശാതവാഹനനെ വ്യാകരണം പഠിപ്പിക്കാന് എത്ര ദിവസം വേണമെന്ന ചോദ്യത്തിന് സുഹൃത്ത് ശർവ്വവർമ്മനോട്

വാതുവെച്ച് തോറ്റ് മനുഷ്യരുടെ ഭാഷകളെല്ലാം ഉപേക്ഷിക്കേണ്ടിവന്നു. അങ്ങനെ നാലാമത്തെ ഭാഷയായ പൈശാചി വിന്ധ്യനപ്പുറം പോയി പഠിച്ചാണ് കഥാസരിത്സാഗരം എഴുതുന്നത്. ഇതിനെ അരഭാഷ എന്നും പൈശാചി എന്നും ഭൂതഭാഷ എന്നും വിളിക്കുന്നു.900 എഡിയിലെ കാംബോഡിയയിലെ യശോവർമ്മന് ഗുണാഢ്യപ്രാകൃതാപ്രിയനെന്ന് വിളിക്കുന്നു. ബൃഹദ്കഥ എഴുതിയ ഗുണാഢ്യന്റെ ഭാഷ സരസ്വതിയുടെ മൂന്നു കൈവഴികളിലൊന്ന് (മറ്റ് രണ്ട് മഹാഭാരതവും രാമായണവും) എന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു. കാശ്മീരം മുതൽ കാവേരിവരെ നാട്യ. ദൃശ്യ, ശ്രാവ്യകാവ്യങ്ങളിൽ ഈ ഭാഷകളെല്ലാം പ്രയോഗിച്ചിരുന്നു എന്നതിനാല് ഇത് ഇന്ത്യയിലെ മുഴുവനും ദേശീയഭാഷകളായിരുന്നു എന്ന് കരുതണം.

എങ്ങനെയാണ് പ്രാകൃതവ്യാകരണ,വൃത്ത,നിഖണ്ഡുസമ്പ്രദായങ്ങൾ പ്രാകൃതസാഹിത്യസമ്പ്രദായമായി വളര്ന്നുവന്നത്. അതിൽനിന്നുണ്ടായ പ്രാദേശിക ഭാഷാസമ്പ്രദായങ്ങളിലെ സാഹിത്യം എങ്ങനെയാണ് പ്രാകൃതസാഹിത്യത്തെ പുറത്താക്കിയത്. സംസ്കൃതവ്യാകരണത്തിനുള്ളപോലെ പ്രചാരമോ പരിഷ്കൃതമായ ഊർജ്ജസ്വലതയോ പ്രാകൃതവ്യാകരണത്തിനില്ല. എന്നാൽ ഇന്ത്യയിലെ പഴയ ഭാഷകളുടെയും പഴയ സാംസ്കാരികസമ്പ്രദായങ്ങളുടേയും ബന്ധം പഠിക്കുന്ന ഒരാൾക്ക് പ്രാകൃതവ്യാകരണത്തിലെ പ്രധാനതത്വങ്ങളും അറിയേണ്ടിവരും. ലക്ഷണത്തിൽ(That which defines) അതിന് സംസ്കൃതവ്യാകരണത്തോട് അടുപ്പമുണ്ട്. എന്നാൽ ലക്ഷ്യത്തില് (That which is defined)അത് വ്യത്യസ്തമാണ്. അതിന് സ്വന്തമായ തത്വങ്ങളും മാർഗ്ഗങ്ങളും ഉണ്ട്, അത് സംസ്കൃതമോ പ്രാദേശികഭാഷകളോ ആധുനികഭാഷകളോ നിർവ്വചിക്കുന്നവയല്ല, സ്വന്തമാണ്. ഒരു ഭാഷയും പ്രാകൃതമാണ് തങ്ങളുടെ ഭാഷയെന്ന് സമ്മതിക്കുകയില്ല. (മലയാളമോ,കന്നഡയോ,തമിഴോ ഒന്നും. )ഈ പ്രാദേശികഭാഷകളെല്ലാം വിദ്യാഭ്യാസഭാഷയായി സംസ്കൃതത്തെയല്ലാതെ പ്രാകൃതത്തെ അംഗീകരിക്കുന്നില്ല.കാരണം പ്രാകൃതം എന്നും ഒരു തെരഞ്ഞെടുക്കപ്പെട്ട ഉപസംസ്കൃതിയിലെ പണ്ഡിതവരേണ്യവർഗ്ഗത്തിന്റെ ഭാഷ മാത്രമായിരുന്നു.എല്ലാ ഭാഷകളുടേയും ഒരു എപ്പിസ്റ്റമോളജിയും ഓൻടോളജിയുമായിട്ടാണ് പ്രാകൃതവ്യാകരണം സേവനമനുഷ്ഠിച്ചത്.എവിടെ. എപ്പോൾ,ആരാൽ ഏതു സന്ദർഭത്തിലാണ് അതു നിലവിൽവന്നത് എന്നത് പ്രസക്തമാണ്.

പ്രാകൃതജ്ഞാനത്തിന്റെ ആർക്കിയോളജി:- ഗ്രന്ഥങ്ങളുണ്ടായി വളരെ കാലം കഴിഞ്ഞാണ് (10, 11 നൂറ്റാണ്ടുകളിൽ,)പ്രാകൃതവ്യാകരണം ഉണ്ടായതെന്ന് പലരും കരുതുന്നു. ഇത് ശരിയല്ലെന്ന് വരരുചിയുടെ വ്യാകരണം തെളിയിക്കുന്നുണ്ട്. ധനപാലന്റെ പ്രാകൃതലക്ഷ്മി(972), നേമിസാധുവിന്റെ ഭാഷ്യം(1069) രുദ്രഭടന്റെ കാവ്യാഭരണം, ഹേമചന്ദ്രന്റെ ഗ്രന്ഥം ഇവയോടുകൂടി അവക്കു

മുമ്പുണ്ടായിരുന്ന പഴയ ഗ്രന്ഥങ്ങളെല്ലാം വിസ്മൃതമായി.ഉദാഹരണം ഛന്ദ വ്യാകരണം ക്രിസ്തുവിനു മുമ്പേ ഉണ്ട്.ശതവാഹനന്റെ പ്രാകൃതവാക്കുകളു ടെ നിർവ്വചനം 7 സ്ഥലത്ത് ഹേമചന്ദ്രന് തരുന്നു. എന്നാൽ ആ വാക്കുകള് സപ്തശതിയിലേതല്ല. ശതവാഹനന്റെ തന്നെ അനഷ്ഠുപ്പിലുള്ള മറ്റൊരു കൃതിയിലേതാണ്. വിരഹാങ്ക( 8ആം നൂ) സ്വയംഭൂ (9ആം നൂ) ഉദ്ധരിക്കുന്ന തും സപ്തശതിയിൽനിന്നല്ല. ഘനശ്യാമൻ (18ആം നൂ) ശാലിവാഹനന്റെ പ്രാകൃതചന്ദ്രിക പരാമർശിക്കുന്നു. അവിടേയും അനുഷ്ഠുപ്പിലുള്ള ഉദാ ഹരണങ്ങളാണ് ഉദ്ധരിക്കുന്നത്. സ്വയംഭൂ ശാർദ്ദൂലവിക്രീഡിതത്തിലുള്ള ഹാലകന്റെ ഒരു ശ്ലോകവും ശാലാഹനന്റെ ഒരു ഉദ്ഗീതിയും ഉദ്ധരിക്കു ന്നു.ശാലാഹനന്റെ ധവളന്മാരെ പറയുന്നു.വിരഹാങ്കൻ ശാലാഹനന് ഭൂ ആഹിവ(ഭുജഗാധിപ)ന്മാരെയും വുദ്ധകൈ(വൃദ്ധകവി)യെപ്പോലെയും ദ്വിപദി യിൽ മികവു കാണിക്കുന്നതായി അഭിപ്രായപ്പെടുന്നു. ഘനശ്യാമന്റെ പത്നി മാരായ സുന്ദരിയും കമലയും എഴുതിയ ഒരു ഗ്രന്ഥത്തിൽ മദ്ധ്യേസ്യാദ് അന്തരാന്തരേതി ശാലിവാഹനഃ എന്നു കാണാം. ഘനശ്യാമൻ എത്തഹം എത്തത്താനിതിശാലിവാഹനഃ എന്നും മിലാമനേതി ഏതത് ഭാസമാന ബസ ന്തി ച ഭാസമാനേതി ദിഗ് ഇതി പ്രാകൃതചന്ദ്രികായാം ശാലിവാഹനോക്തേ സാധീയഃ എന്നും എഴുതുന്നു. ശതവാഹനന്റെ സമകാലീനനായ ഹരിവൃദ്ധൻ പത്താം നൂറ്റാണ്ടിലെ രത്നശ്രീജ്ഞാനനാലും 11ആം നൂറ്റാണ്ടിലെ നേമിസാധുവാലും ഉദ്ധരിക്കപ്പെടുന്നു. 9ആം നൂറ്റാണ്ടിലെ കർണ്ണാടകത്തിലെ വീരസേന, ജിനസേനന്മാരുടെ ധവളനും ജയധവളനും സ്വയംഭൂ(9ആം നൂ) പറയുന്ന ധവളന്മാരായിരിക്കണം. നന്ദിതാദ്യന്റെ ഗാഥാനിർവ്വചനം, ചന്ദന്റെ പ്രാകൃതനിർവ്വചനം ഇവ ,ഹരിവൃദ്ധന്റെ 8 ബാണിയും അനുപ്രാസവൃത്തി യും ഇവയെല്ലാം ഉണ്ട്. പ്രാകൃതസാഹിത്യം പലരും കരുതുന്നപോലെ ജൈന സാഹിത്യമല്ല, ജൈനരും ആ സാഹിത്യം ഉപയോഗിച്ചു എന്നേയുള്ളു. വരരു ചിയുടെ പ്രാകൃതപ്രകാശം എന്ന പ്രാകൃതവ്യാകരണം വളരെ പ്രചാരമുള്ള കൃതിയായിരുന്നു.വിരഹം , അങ്കം(മുദ്ര) എന്ന രണ്ടു പദങ്ങളുണ്ട് വിരഹാങ്ക നെന്നതിൽ. വിരഹത്തെ കവിമുദ്രയായി ഉപയോഗിച്ച ഒരേ ഒരാൾ ഹരിഭദ്ര നാണ്. അതിനാൽ വിരഹാങ്കന് ഹരിഭദ്രനാവാമെന്ന് ഒരഭിപ്രായമുണ്ട്. ഭവ വിരഹം അഥവാ സംസാരത്തിൽനിന്നുള്ള മുക്തി എന്നർത്ഥത്തിലാണ് വിരഹ പ്രയോഗം. പാണിനിക്കു ശേഷം പലരും പാണിനിവ്യാകരണം പകർത്തിയും ഭാഷ്യത്തോടെയും മാറ്റങ്ങളോടെയും എഴുതിവെച്ചപോലെ വരരുചിയുടെ ഗ്രന്ഥവും ഏറെക്കാലം നിലനിന്നു. 13ആം നൂറ്റാണ്ടിലെ ത്രിവിക്രമദേവൻ വാത്മീകിസൂത്രമെഴുതി. കിഴക്കൻ വൈയ്യാകരണന്മാര് -(പുരുഷോത്തമ, ലങ്കേ ശ്വര,രാമശർമ്മ,മാർക്കണ്ഡേയ) ശാകല്യ,ഭരത.സോഹല,കപിലന്മാരെയും ഉദ്ധരിക്കാറുണ്ട്. ഏറ്റവും പഴയ പ്രാകൃതവ്യാകരണങ്ങളിൽ പൂർണ്ണമായി ഇന്നും അവശേഷിക്കുന്നത് വരരുചിയുടെ പ്രാകൃതപ്രകാശമാണ്. നന്ദരാജാവി

ന്റെ മന്ത്രിയായും, അലക്സാന്ററുടെ വരവിനു തൊട്ടുമുമ്പ് മുതല് ചന്ദ്രഗുപ്തന്റെ കാലത്തും, ജീവിച്ച കാത്യായനഗോത്രത്തിലെ മഹാപണ്ഡിതനാണ് വരരുചി. വരമായ, ശ്രേഷ്ഠമായ, വസ്തുക്കളിലും കലാശാസ്ത്രാദികളിലും അഭിരുചിയുള്ളവനെന്നാണ് വരരുചിപദത്തിന് അർത്ഥം തന്നെ. പാണിനിയുടെ സഹപാഠിയായിരുന്നു. അഷ്ടാദ്ധ്യായിക്ക് വാർത്തികമെഴുതി. ചന്ദ്രവാക്യങ്ങളുടെ ഉപജ്ഞാതാവാണ്. പ്രാകൃതപ്രകാശത്തെ പ്രാകൃതസൂത്രമെന്നും വരരുചിസൂത്രമെന്നും പറയാറുണ്ട്. കഥാസരിത്സാഗരത്തിൽ നാംനാ വരരുചിഹിം കാത്യായനാ ഇതി ശ്രുതാ എന്ന് കാണാം. പാലിഭാഷയിൽ കാച്ചായനനെന്ന് പറയുന്നു. കാച്ചായനന്റെയാണ് ഏറ്റവും പഴയ പാലിവ്യാകരണം. കൌമാരില ആതനും കാതന്ത്രനും ഒന്നാം നൂറ്റാണ്ടിലുണ്ടായിരുന്നവരാണ്. കാതന്ത്രത്തിലെ നാമങ്ങളിൽ വരരുചികാത്യായനന്റെ നാമം വരുന്നുണ്ട്. സംസ്കൃതപണ്ഡിതനായിരുന്ന വരരുചി സംസ്കൃതത്തെ ഒരു മെറ്റാലാംഗ്വേജാക്കിക്കൊണ്ട് സംസ്കൃതത്തിലെ വ്യാകരണസമ്പ്രദായത്തിനു സമാനമോ അഥവാ വ്യത്യസ്തമോ ആയ തനതു സമ്പ്രദായം ഓരോ ഭാഷയിലേക്കും കൊണ്ടുവന്ന് അവയെ പോഷിപ്പിച്ചു. 18 ഭാഷകളും അറിയാവുന്ന വരരുചിയുടെ ഈ സംഭാവന എല്ലാ ഭാഷകൾക്കും പുതിയ ഉണർവു കൊടുത്തു. എന്താണ് വരരുചി പരത്തിയ പ്രകാശം. വ്യാകരണമല്ല അത്. പ്രാകൃതത്തിലുള്ള സാഹിത്യസമ്പ്രദായവും അതിന്റെ ഭാഷയും ചിട്ടപ്പെടുത്തി. സംസ്കൃതമറിയാവുന്ന ഒരു ജനതക്ക് പ്രാകൃതത്തിലും കവിതയെഴുതാൻ പഠിപ്പിച്ചു എന്നതാണ്. (Nitti-Dolei 1973)അതാണ് വരരുചിസൂത്രമെന്ന പ്രാകൃതപ്രകാശം പരത്തിയ പ്രകാശം. ഭാമഹന്റെ മനോരമ അതിന്റെ വ്യാഖ്യാനമാണ്. 11ആം നൂറ്റാണ്ടിലെ അഭിനവഗുപ്തന് അതിനെ അർദ്ധസംസ്കൃതമെന്നാണ് വിളിച്ചത്. കലികാലസർവ്വജ്ഞനെന്ന് വിളിക്കപ്പെട്ട ശ്വേതാംബരഹേമചന്ദ്രൻ അണഹിലവാമന്റെ ചാലൂക്യരാജസഭയിലാണ് (ഗുജറാത്തിനു വടക്ക് ആദ്യം ജയസിംഹന്റെ പിന്നെ കുമാരപാലന്റെ) ജീവിച്ചത്.കിഴക്ക് പുരുഷോത്തമദേവനും വരരുചിസമ്പ്രദായം പിൻതുടർന്നു.കിഴക്കും പടിഞ്ഞാറും ഡെക്കാനിലും ഗുജറാത്തിലും കേരളത്തിലും കിഴക്കൻതീരത്തും വരരുചിസമ്പ്രദായം എല്ലാവരും അംഗീകരിച്ച് പിൻതുടർന്നു. ശ്രാവ്യസാഹിത്യം (പ്രാകൃതവും സംസ്കൃതവും) നേരത്തേ ഉണ്ട്. ദൃശ്യശ്രാവ്യസാഹിത്യം പിന്നീടാണ് ഉണ്ടായതെന്ന് കരുതണം. എഴുതപ്പെട്ട സാഹിത്യരൂപവും ഇതും ഒരുമിച്ച് നിലവിൽ വന്നിരിക്കാം.

ഭരതന്റെ നാട്യശാസ്ത്രം ദണ്ഡിയുടെ സാഹിത്യദർപ്പണവും രത്നശ്രീജ്ഞാനന്റെ അതിനുള്ള വ്യാഖ്യാനവും ഇവയെല്ലാം പ്രാകൃതത്തെ അംഗീകരിച്ചിട്ടുണ്ട്. ഹരിവൃദ്ദന്റെ കൃതിയിൽനിന്നുള്ള ഉദ്ദരണികളും ധാരാളമാണ്. സംസ്കൃതം ഐകപ്രകാരം, അനേകപ്രകാരം പ്രാകൃതം എന്ന

വാക്യം ശ്രദ്ധേയമാണ്. പ്രാകൃതത്തിന് സംസ്കൃതവുമായി ബന്ധം മൂന്നു വിധമാണ്.1. സംസ്കൃതത്തിൽനിന്ന് തദ്ഭവമായി വന്നത്. 2.സംസ്കൃതത്തിനോട് തത്സമമായത്. 3. സംസ്കൃതത്തോടു ബന്ധമില്ലാത്ത ദേശിപ്രാകൃതം. സകലജന്തൂനാം വ്യാകരണാദിഭിർ അനാഹിതസംസ്കാരാ സഹജോ വചനവ്യാപാരാ പ്രകൃതി. തത്രഭവം സൈവ വാപ്രീകൃതം (രുദ്രടന്റെ വ്യാഖ്യാനം). അനൈപയ്യപയത്തഭാഷാ. നേമിസാധു തഥാ കഗചജതദപയാദീനാം പൈശാചിക്യാം സ്വരശേഷാഭാവോഭിഹിതാ (ഇവയുടെ അഭാവം പൈശാചിയിലുണ്ട്). ഒറിജിനൽ പ്രാകൃതം സംസ്കൃതമാണ്. അത് സംസ്കൃതത്തിൽനിന്നുണ്ടായത് അഥവാ സർവ്വ ഭാഷകളുടേയും ഉത്ഭവസ്ഥാനമായി സംസ്കൃതത്തിൽനിന്ന് ജനിച്ചത് ആണ്. പ്രാകൃതത്തിന്റെ യോനി സംസ്കൃതമാണ്. പ്രാകൃതം അനാദിയാണ്. വരരുചി സംസ്കൃതവാക്കുകൾക്ക് പകരം അനുകാരിയും വികാരിയുമായ വാക്കുകളെ ഉപയോഗിച്ചു. ഭാഷ്യകാരനായ വസന്തരാജാ അത് നിരാകരിച്ചു. ഹേമചന്ദ്രന്റെ ദേശീനാമമാല ബാക്കിവന്ന (അവശിഷ്യന്തേ) പദങ്ങളെ ദേശി എന്ന് നിയമം കൊണ്ടുവന്നു. അതായത് ദേശിഭാഷ ഹേമചന്ദ്രന് ഒരു നെഗറ്റീവ് ഭാഷയാണ്. എന്നാലത് വാസ്തവത്തിലങ്ങനെയല്ല. വളരെ പോസിറ്റീവ് ആണ് ദേശീഭാഷ. ഓരോരോ ദേശത്തെ ജലതയുടേയും രാജാവിന്റേയും കവികളുടേയും എല്ലാ പദവും അതിലുണ്ട്. പ്രാകൃതം പ്രാദേശികജ്ഞാനമാണ്, ദേശീശാസ്ത്രമാണ്. ഹരിവൃദ്ധൻ മഹാരാഷ്ട്രിയെ മഹാരാഷ്ട്രത്തിലെ ജനതക്ക് അറിയാവുന്ന എല്ലാ വാക്കുകളും എന്നാണ് നിർവ്വചിച്ചത്. ദേശേദേശേ നരേന്ദ്രാണാം ജനാനാം ച സ്വകേ സ്വകേ ഭംഗ്യാ പ്രവർത്തതേ യസ്മാദ് തസ്മാദ് ദേശ്യാം നിഗദ്യതേ (ഭോജന്റെ കൃതി).മതംഗന്റെ ബൃഹദ്ദേശി സംഗീതസംബന്ധിയായ കൃതിയാണ്.

മഹാരാഷ്ട്രത്തിൽ വിദർഭ, ഋഷിക, അശ്മാക,കുന്തളദേശങ്ങളുണ്ട്. അത് സാംസ്കാരികമായും ഭാഷാപരമായും രാഷ്ട്രീയമായും വളരെ വ്യത്യസ്തതകളുള്ള ഒരു മാക്രോപ്രദേശമാണ്. ഇതനുസരിച്ച് പ്രാകൃതമഹാരാഷ്ട്രി എന്നാൽ ദാക്ഷിണാത്യഭാഷ എന്നു വരും. ഡെക്കാനു തെക്കാണ് പ്രാകൃതവും പൈശാചിയും പോപ്പുലറായിരുന്നത് . ഡെക്കാനിലെ ജനതയുടെ പോപ്പുലർ വാമൊഴിഭാഷയായിരുന്നു പ്രാകൃത്. അതിൽനിന്നുണ്ടായ വരമൊഴിസാഹിത്യത്തില് സംസ്കൃതസമാനതദ്ഭവപദങ്ങളും ഉണ്ടായിവന്നു. അങ്ങനെയാണ് ഓരോ നാട്ടിലും ശതവാഹനകാലത്തിനുശേഷം പ്രാദേശികഭാഷകളുടെ ജനനം. 1260ൽ കേശവന്റെ ശബ്ദമണിദർപ്പണം സംസ്കൃതവും കന്നഡഭാഷയും ചർച്ചചെയ്യുന്നു. അതേകാലത്ത് കേതനന്റെ തെലുഗുവ്യാകരണം ആന്ധ്രഭാഷാഭരണം തെലുഗുഭാഷയെ അതുപോലെ ചർച്ചചെയ്യുന്നു. നാലാം

നൂറ്റാണ്ടിൽ കന്നഡവും തെലുങ്കും സംസ്കൃതവും നാലാമതായി ഗ്രാമ്യവും ചേർന്ന ഭാഷയാണുണ്ടായിരുന്നത്. അഞ്ചാം നൂറ്റാണ്ടോടെ അത് അഛരതെനുഗു എന്ന് തെലുങ്കായി പരിണമിച്ചു. 11ആം നൂറ്റാണ്ടിലെ കവി നന്നയ്യയുടെ ആന്ധ്രശബ്ദചിന്താമണിയിലും ഇതേ രീതി കാണുന്നു. തല, നെലാ, വേശവി( നെലാ നിലാവ്, വേശവി വേനൽ) അഛരതെനുഗു ആയി കണക്കാക്കുന്ന പദങ്ങളാണ്. ഇവ തമിഴിലും മലയാളത്തിലും തുല്യപദങ്ങളാണ്.(തല, നിലാ)ദേശിതെനുഗു എരുക്കുവ (ജ്ഞാനം). ശുദ്ധാന്ധ്രം , അന്യദേശാന്ധ്രം (മറ്റു പ്രാദേശികത്തിൽനിന്ന്) എന്ന് ക്ലാസിഫൈ ചെയ്തിരുന്നു. പത്താം നൂറ്റാണ്ടിലെ നാഗവർമ്മന്റെ ഛന്ദോംബുധി സംസ്കൃതവും പ്രാകൃതവും എല്ലായിടത്തുമുണ്ടായിരുന്നു, കർണ്ണാടകഭാഷ പിന്നീടു വന്നതാമ് എന്ന് പറയുന്നത് ഇതേപോലെയാണ്. ഇത്തരം മണിപ്രവാളഭാഷ മലയാളഭാഷയിലും കാണുന്നു.വീരസേനന്റെ ധവള (816 എഡി)മണിപ്രവാളകൃതിയാണ്. സംസ്കൃതവും പ്രാകൃതവും ചേർന്നത്. അഭിനവഗുപ്തന്റെ അഭിപ്രായത്തിൽ ഈ അർദ്ധസംസ്കൃതത്തെയാണ് ദക്ഷിണാപഥത്തിൽ മണിപ്രവാളമെന്ന് വിളിക്കുന്നത്. ശാതകുടമെന്ന് കാശ്മീരിലും ഇതിനെ വിളിക്കുന്നു. അതിനാൽ അത് പ്രാകൃതമാണ്. പ്രാകൃതഭാഷ സൃഷ്ടിച്ച സാഹിത്യഇടനാഴിയിലേക്ക് പ്രാദേശികഭാഷകൾ എളുപ്പം കടന്നിരുന്ന് വികസ്വരമായി. അതോടെ പ്രാകൃതഭാഷ ഇല്ലാതായി. ചുരുക്കത്തില് പ്രാകൃതം പ്രാദേശികഭാഷകളുടെ സൃഷ്ടിക്ക് കാരണമാവുകയും അങ്ങനെ നശിച്ചുപോവുകയുമാണുണ്ടായത്. സംസ്കൃതം സാർവ്വജനീനമായ വിദ്യാഭ്യാസഭാഷയായതിനാല് നിലനിന്നു. പ്രാകൃതത്തിന്റെ മറവി ഇപ്രകാരമാണ് സംഭവിച്ചത്. അതിനുപകരമായി നിരവധി പ്രാദേശികഭാഷകളുണ്ടായി. സംക്ഷേപിച്ച് പറഞ്ഞാല്,

സക്കയവാണി ബുഹാനഭാവൈ പൌവ്വരസകോ ജമ്മനപാവൈ ദേശിലവയനാ സഭജനമിതച തെം തൈസന ജംപൌ അവഹത്ത (വിദ്യാപതി)

ബിസി ഒന്നാം നൂറ്റാണ്ടുമുതലുള്ള പ്രാകൃതസാഹിത്യം ശതവാഹനസഭയിലുണ്ടായി സ്വാതന്ത്ര്യം പ്രഖ്യാപിച്ച് നിരവധി പ്രാദേശികഭാഷകൾക്കും സംസ്കൃതമെന്ന വിദ്യാഭ്യാസഭാഷക്കുമിടയില് രാസത്വരകമായി നിലനിന്ന് പ്രാദേശികഭാഷകളെ വളർത്തിയെടുത്ത് അവ വളർന്നതോടെ തിരശ്ശീലക്ക് പിന്നിലേക്ക് മടങ്ങി. പ്രാദേശികഭാഷകളും സംസ്കൃതവും നിലനിന്നു. പിന്നീട് വിദ്യാഭ്യാസഭാഷ ഇംഗ്ലീഷായതോടെ സംസ്കൃതവും പതുക്കെ തിരശ്ശീലക്ക് പിന്നിലേക്ക് മാറി.

പ്രാകൃതകവിത പാടാനറിയുന്നവർ കുബ്ജപ്പൂക്കളെക്കൊണ്ട് മാലയുണ്ടാക്കാനറിയുന്നവരെപ്പോലെ വളരെ ദുർല്ലഭമാണ്, സ്ത്രീയുടെ

കോപം അനുനയിച്ച് അടക്കാവുന്നവരെപ്പോലെയും. എന്ന് 12ആം നൂറ്റാണ്ടിലെ ഒരു കവിത പറയുന്നു. ഭാഷ, പാടാനുള്ള കഴിവ്,പദങ്ങളെക്കൊണ്ട് മാല്യമുണ്ടാക്കാനുള്ള കഴിവ് , കോപം ശമിപ്പിക്കാനുള്ള കഴിവ് ഇവയെല്ലാം ഇവിടെ സൂചിതമാണ്.

പയ്യകവ്വം പാടിയുംഗുഫെയും തഹയകുജ്ജയപസൂനാം കുവിയം ച പശാഹിയും അജ്ജവി ബഹവേന യാനന്തി

(പൌവ്വാബന്ധം പാടിയും ബന്ധിയും തഹ അ കുജ്ജകുസുമൈം പോധമഹിളം ച രമിയം വിരളച്ച്യ കേ വിജാനന്തി )

രാമപാണിവാദൻ രണ്ടു നീണ്ട കവിതകള് പ്രാകൃതത്തിലെഴുതിയിട്ടുണ്ട്. അതായത് 18ആം നൂറ്റാണ്ടുവരെ പ്രാകൃതം നിലനിന്നിട്ടുണ്ട്. സംസ്കൃതമല്ല പ്രാകൃതത്തിന്റെ നാശത്തിനു കാരണം. ശതവാഹനസാമ്രാജ്യത്തിന്റെ തകർച്ചയുമല്ല. ഹിന്ദുമതമോ ബുദ്ധമതമോ ജൈനമതമോ അല്ല. സംസ്കൃതത്തിലും പ്രാകൃതത്തിലും കവികൾ കവിത എഴുതിയിരുന്നു.കഥക്കും പാട്ടിനുമാണ് പ്രാകൃതം ഉപയോഗിച്ചിരുന്നത്. ദൃശ്യശ്രാവ്യകലകളെല്ലാം പ്രാദേശികഭാഷയിലായപ്പോൾ പ്രാകൃതം സ്വാഭാവികമായും ഉപയോഗിക്കാതായി. സംസ്കൃതത്തിനു പകരം ഇംഗ്ലീഷു വന്നപ്പോൾ അതുപോലെയാണ് സംസ്കൃതവും തിരസ്കരിക്കപ്പെട്ടത്. പ്രാദേശികഭാഷകളുടെ വളർച്ചയും ഉപയോഗവുമാണ് പ്രാകൃതത്തെ ഉപയോഗശൂന്യമാക്കിയതെങ്കിൽ വിദേശഭാഷയാണ് സംസ്കൃതത്തെ ഉപയോഗശൂന്യമെന്ന് ഉപേക്ഷിക്കാന് ഇന്ത്യക്കാരെ പ്രേരിപ്പിച്ചത്

പ്രാകൃതത്തിന്റെ നാശോന്മുഖമായ പ്രയാണം കണ്ടതുകൊണ്ടാവണം 15ആം നൂറ്റാണ്ടുമുതൽ 18ആം നൂറ്റാണ്ടുവരെ നിരവധി വ്യാകരണകൃതികളും വ്യാഖ്യാനങ്ങളും ഉണ്ടായത്. പ്രാകൃതത്തെ നിലനിർത്താനും പഠിപ്പിക്കാനുമുള്ള പണ്ഡിതരുടെ ശ്രമമായിരുന്നു അത്.ദ്രാവിഡഭാഷ സംസാരിക്കുന്ന ദക്ഷിണേന്ത്യയുടെ പ്രാദേശികഭാഷകളുടെ വളർച്ചയില് പ്രാകൃതത്തെ അറിയുക എന്നത് നിർണ്ണായകവും പ്രധാനവുമായ ഒരു സംഭവമായിരുന്നു. അത് ഭാഷാശാസ്ത്രത്തിന്റെ തന്നെ മണ്ഡലത്തിന്മേലുള്ള സമ്പൂർണ്ണമായ അറിവിനെ പ്രതിനിധീകരിച്ചു. സാഹിത്യത്തിന്റെ ഭൂതകാലത്തിന്റെ ശാസ്ത്രം അഥവാ ആർക്കിയോളജി പ്രാകൃതമാണ്.സംസ്കൃതപ്രാകൃതഅപഭ്രംശങ്ങളുടെ ചരിത്രമാണത്. ഇവയെ പ്രാദേശികഭാഷകളും വിദേശഭാഷയും ആദേശം ചെയ്ത ചരിത്രവുമാണ്.

11ആം നൂറ്റാണ്ടിലെ പരമാരരാജാവ് ഭോജൻ 100 പദ്യം വീതമുള്ള 2 കവിത പ്രാകതത്തിലെഴുതി. മദ്ധ്യപ്രദേശിലെ ധാരാനഗരത്തിലെ ഭോജശാലയിൽ

കൊത്തിവെപ്പിച്ചു. ആദ്യത്തേയ് കൂർമ്മത്തിനും രണ്ടാമത്തേത് ഭോജനുമുള്ള സ്തുതിയാണ്.രണ്ടുപേരും ഭൂമിയെ താങ്ങിനിർത്തി. രാജസഭകളിലെ ശക്തമായ ഭാഷയായിരുന്നു പ്രാകൃതം. കാരണം അതൊരു സാഹിത്യഭാഷയാണ്. അല്ലാതെ ഏതെങ്കിലും പ്രത്യേകദേശത്തിന്റെയോ ജനതയുടേയോ മാത്രം ഭാഷയല്ല.ഭോജനാണ് പ്രാകൃതത്തെ പോഷിപ്പിച്ച അവസാനരാജാവ്. ഒമ്പതാം നൂറ്റാണ്ടിലെ അപഭ്രംശകവി സ്വയംഭൂ പോലും രാമകഥ എന്ന നദിയുടെ ഇരുകരകളായിട്ടാണ് സംസ്കൃതത്തേയും പ്രാകൃതത്തേയും പറയുന്നത്. പ്രാദേശികഭാഷകളുടെ വളർച്ച ഈ നില ആകെ മാറ്റി. ഒമ്പതാം നൂറ്റാണ്ടുമുതലിങ്ങോട്ട് സംസ്കൃത,പ്രാകൃതമെന്ന രണ്ടുഭാഷകളുടെ പകരം സംസ്കൃതം,പ്രാദേശികഭാഷ എന്ന രണ്ടു ഭാഷകളായി മാറി പ്രധാനം. പ്രാകൃതത്തിന്റെ സ്ഥാനം പ്രാദേശികഭാഷകൾക്ക് ലഭിച്ചു. 700 എഡിയിലെ പഞ്ചമുഖിലിഖിതം സംസ്കൃതമാണ്. ഒടുവിലെ കന്നഡലിപിയെ പ്രാകൃതഭാഷാപദ്യമെന്നാണ് അതിൽ വിളിക്കുന്നത്. പ്രാകൃതഭാഷക്കുപകരം പ്രാദേശികഭാഷ ഉപയോഗിക്കാനാരംഭിച്ചതിന് ഉദാഹരണമാണിത്. ഇത് ഇന്ത്യയിൽ മാത്രമല്ല, ജാവയിലും ഉണ്ടായ പ്രതിഭാസമാണ്. സംസ്കൃതത്തെ ജാവനീസ് ഭാഷയിലേക്ക് മാറ്റുന്നതിന് 13ആം നൂറ്റാണ്ടിൽ പിൻരാക്വേത(പ്രാകൃതീകരണം) എന്നാണ് പറഞ്ഞിരുന്നത്.പതിനേഴാം നൂറ്റാണ്ടിലെ അക്കോ എന്ന ഗുജറാത്തി കവി സംസ്കൃതം പ്രാകൃതമായ ഗുജറാത്തി കൂടാതെ ഉപയോഗശൂന്യമെന്ന് പറഞ്ഞു. കന്നഡയിലും തെലുങ്കിലുമുള്ള കവികൾ ഉഭയഭാഷാകവികളായിരുന്നു (സംസ്കൃതവും പ്രാദേശികഭാഷയും കവിതക്ക് ഉപയോഗിച്ചവർ).സംസ്കൃതവും കന്നഡയും കവിതയെഴുതിയ പൊന്നനെ ഉഭയകവിച്ക്രവർത്തി എന്ന് വിളിച്ചു. അദ്ദേഹം കൃഷ്ണ മൂന്നാമന്റെ (939-968)സഭയിലായിരുന്നു. അജിതനാഥഐതിഹ്യം എഴുതിയ രണ്ണൻ കന്നഡചാലൂക്യതൈലപ രണ്ടാമന്റെ (993-997) ഉഭയകവിയായിരുന്നു. തിക്കണൻ(13ആം നൂറ്റാണ്ട്) മഹാഭാരതം തെലുഗിലേക്ക് മൊഴിമാറ്റി. അദ്ദേഹത്തിന്റെ സമകാലികനായ കേതനൻ (ആന്ധ്രഭാഷാഭരണം എഴുതിയ കവി) ഉഭയകവിമിത്രമെന്ന് അറിഞ്ഞു. പാൽക്കുറുക്കി സോമനാഥന് സംസ്കൃതം നാളികേരവും തെലുങ്ക് തേനുമാണെന്ന് പറഞ്ഞു. 16ആം നൂറ്റാണ്ടിലെ പെദ്ദണന്റെ മനുചരിതം സംസ്കൃത, തെലുങ്കുകവികളെ രണ്ടായി തിരിച്ചു. ദക്ഷിണദേശത്തെ ഈ രണ്ടായ പിരിവ് ഉത്തരഭാരതത്തിൽ മൂന്നായിട്ടാണ് സംഭവിച്ചത്. സംസ്കൃതം, പ്രാദേശികഭാഷ, അപഭ്രംശം. അതിൽതന്നെ ഗ്രാമ്യഭാഷയും ഗ്രാമ്യാപഭ്രംശവുമുണ്ടായി. ഉത്തരേന്ത്യയിൽ അപഭ്രംശം വന്നപ്പോള് പ്രാകൃതത്തിൽനിന്നുള്ള അകലം കൂടി. 14-15 നൂറ്റാണ്ടിലെ മൈഥിലികവി വിദ്യാപതി സാഹിത്യത്തിൽനിന്ന് പ്രാകൃതത്തെ വേറിട്ട്

അവഗണിച്ചുനിർത്തുന്ന ഈ സേവഭാവത്തിനെതിരെ തന്റെ വിയോജിപ്പ് പ്രകടിപ്പിച്ചു. പൌവ്വരസ കോ മമ്മനപാബെ.(ആർക്കാണ് പ്രാകൃതഭാഷയെ മനസ്സിലാവാത്തതുംരസിക്കാത്തതും). തന്റെ അവഹത്ത(അപഭ്രംശ) ഭാഷയെയാണ് വിദ്യാപതി പ്രാകൃതഭാഷ(പൌവ്വ)എന്ന് വിളിച്ചത്. പ്രാകൃതത്തിന്റെ ശരിയായ അർത്ഥമോ സങ്കീർണ്ണതയോ അപ്പോഴേക്കും ആർക്കും മനസ്സിലാവാതെയായിത്തുടങ്ങിയിരുന്നു. വിദ്വാന്മാർ സംസ്കൃതം ഇഷ്ടപ്പെട്ടു. സാധാരണക്കാരും പ്രാദേശികഭാഷ ഇഷ്ടപ്പെട്ടു. പ്രാകൃതത്തിലെ അതിശയകരമായ പ്രയോഗവൈചിത്ര്യം ആർക്കും രുചിക്കാതെയും മനസ്സിലാകാതെയുമായി. മലയാളത്തിലെ കാര്യവും ഇതാണ്. മേൽപ്പത്തൂരും പൂന്താനവും കൂടിയുള്ള സാങ്കൽപികകഥ ഇപ്രകാരം വന്നതാണ്.

10ആം നൂറ്റാണ്ടിലെ കന്നഡകവി പൊന്നൻ മൂന്നരഭാഷയിലെഴുതുന്ന കവികള് മറ്റുകവികളിൽനിന്ന് സകലവും ഹരിച്ചു എന്ന് പറയുന്നു. പൊന്നനുശേഷം തെക്കേ ഇന്ത്യയിലെ കവികൾ പ്രാകൃതം തീർത്തും ഉപേക്ഷിച്ചു. 15ആം നൂറ്റാണ്ടിലെ തീരദേശആന്ധ്രയിലെ പെദ്ദകോമട്ടി വേമറെഡ്ഡി(വേമഭൂപാല)ന്റെ സഭയിൽ(1403-1420)സപ്തശതീസാരം തെലുങ്കിൽ ഉണ്ടായി. ഓരോ വരിയും സംസ്കൃതമാക്കി അതിന്ന് വ്യാക്യാനവും രചിച്ചു. താൻ ഹാലന്റെ അവതാരമെന്ന് വേമഭൂതി തെളിയിച്ചു. ശ്രീനാഥൻ അതിനെ തെലുങ്കിലുമാക്കി. കുമാരഗിരിയുടെ സഹോദരീഭർത്താവാണ് കാടയവേമനെന്ന വേമഭൂപാലൻ. 1200ൽ ലക്ഷ്മണസേനന്റെ സഭയില് ആര്യാസപ്തശതി സംസ്കൃതത്തില് ഗോവർദ്ധന് രചിച്ചു. 13ആം നൂര്റാണ്ടിനുശേഷം പ്രാകൃതഅപഭ്രംശവും ക്ഷയിച്ചു. ജൈനസന്യാസിമാർ സംസ്കൃതം സ്വീകരിച്ചു. ധർമ്മചന്ദ്രന് (13-14 നൂ)മലയവതി സംസ്കൃതത്തിലേക്കാക്കി. ഒരു ദിഗംബരസന്യാസിയുടെ ഗൊമ്മദസാരമെന്ന പ്രാകൃതകൃതി 10ആം നൂറ്റാണ്ടിലെ ഗാംഗേയമന്ത്രി ചാമുണ്ഡരായന് വേണിനേമിചന്ദ്രന് സംസ്കൃതത്തിലാക്കി കൊടുത്തു. ചാമുണ്ഡരായൻ കന്നഡത്തിലാണെഴുതിയത്. രണ്ണ,നാഗവർമ്മന് മുതലായ കർണ്ണാടകകവികള് ഉഭയകവികളായിരുന്നു. അവരത് സംസ്കൃതത്തിലും പ്രാദേശികഭാഷയിലും ആക്കി പ്രചരിപ്പിച്ചു. ഇപ്രകാരമുള്ള പ്രാകൃതപുനരുദ്ധാരണപ്രവർത്തനം എല്ലാ സ്ഥലത്തും നടന്നു.

വരരുചിയുടെ പ്രാകൃതപ്രകാശത്തിന്റെ വ്യാഖ്യാനം വസന്തരാജൻ (റെഡ്ഡിരാജാ കുമാരഗിരി 1386-1402) ചെയ്തു. വസന്തരാജാ കുമാരഗിരിയെ പെദ്ദകോമട്ടി വേമരാജൻ ഭ്രഷ്ടനാക്കി. (സപ്തശതീകർത്താവ്). വസന്തരാജന്റെ പ്രാകൃതസഞ്ജീവനി വൈദ്യശാസ്ത്രഗ്രന്ഥമാണ്. 13 മുതല് 18ആം നൂറ്റാണ്ടുവരെ പ്രാകൃതത്തിന്റെ പുനരുദ്ധാരണപ്രവർത്തനം എല്ലാ പ്രാദേശികഭാഷകളിലും കവികളും പണ്ഡിതരും ചെയ്തുകൊണ്ടിരുന്നു.

പ്രാകൃതവ്യാകരണത്തിന്റെ നിയമങ്ങളെ വിശദീകരിച്ചു. പ്രത്യേകിച്ചും വരരുചിയുടെ വ്യാകരണനിയമം എല്ലാ ഭാഷകളിലും പ്രസിദ്ധമായിരുന്നു.ലക്ഷ്മീധരൻ ഷഡ്ഭാഷാചന്ദ്രിക (വിജയനഗരം രാജസഭ) 16ആം നൂറ്റാണ്ടിൽ രചിച്ചു. 13ആം നൂറ്റാണ്ടിലെ ത്രിവിക്രമൻ ഹേമചന്ദ്രന്റെ കൃതിക്ക് സിദ്ധഹേമചന്ദ്രം എഴുതി. വാരാണസിയിലെ ശേഷകൃഷ്ണൻ ഭട്ടോജിദീക്ഷിതരുടെ ഗുരുവായിരുന്നു. അദ്ദേഹം പ്രാകൃതചന്ദ്രിക എഴുതി. മേൽപ്പത്തൂരിന്റെ വ്യാകരണത്തിന്റെ ചുവടുപിടിച്ച് സിദ്ധാന്തകൌമുദി രചിച്ചു. 17ആം നൂറ്റാണ്ടിലെ മധുര നായകഭരണത്തിലായിരുന്നു. അപ്പയ്യദീക്ഷിതരുടെ (മൂന്നാമൻ) പ്രാകൃതദീപരത്നം അവിടെ ഉണ്ടായി. ത്രിവിക്രമന്റെ സംക്ഷിപ്തവ്യാകരണമാണത്. പ്രാകൃതഭാഷ കാവ്യത്തിലുപയോഗിച്ചത് ശേഷകൃഷ്ണനാണ്. (കംസവധം) പ്രാദേശികഭാഷാവിദ്യാർത്ഥികൾക്ക് വേണ്ടിയാണ് എല്ലാവരും പ്രാകൃതവ്യാകരണഗ്രന്ഥങ്ങളെ പുനരുദ്ധരിച്ചത്. ഇന്ത്യയിലെ മോസ്മോപോളിറ്റൻ ഭാഷാപ്രയോഗത്തിന്റെ ശിരോരത്നമായിരുന്നു അത്.

കേരളത്തിലും ലീലാശുക,രാമപാണിവാദകൃതികൾ പ്രസിദ്ധമാണ്. കൃഷ്ണനെക്കുറിച്ച് ലീലാശുകന് പ്രാകൃതത്തിലെഴുതി. ലീലാശുകന്റെ(1300)ചിഹ്നകവിത ശാസ്ത്രകാവ്യമാണ്. രമപാണിവാദന്റെ കംസവധം , ഉഷയും അനിരുദ്ധനും ,വരരുചിവ്യാകരണത്തിനു് അദ്ദേഹം ചെയ്ത വ്യാക്യാനം എന്നിവ ഇവിടെ എടുത്തുപറയേണ്ടവയാണ്. രാജശേഖരന്റെ കർപ്പൂരമഞ്ജരി, അതിനെ അനുകരിച്ച് നയചന്ദ്രസൂരി രചിച്ച രംഭാമഞ്ജരി, ഹമ്മീരകവിത( 1301ലെ ചാഹമാനരാജാവ് ഹമ്മീരനും ഖിൽജിയും തമ്മിലുള്ള യുദ്ധകഥ)ഇവയും പ്രസിദ്ധമാണ്. ഗാഹദഹലരാജാവ് ജയചന്ദ്രന്റെ (വാരാണസി) മാതൃകയിലാണ് രംഭാമഞ്ജരിയിലെ നായകന്റെ കഥാപാത്രസൃഷ്ടി. ജയചന്ദ്രൻ സംയുക്തയുടെ പിതാവും പൃഥ്വീരാജശത്രുവുമായിരുന്നു.രംഭയോടുള്ള ബ്രമം ,അവളുമായ വിവാഹം ഇവയാണ് ആദ്യത്തെ രംഗം. 2,3 ഭാഗം അവരുടെ പ്രേമലീലകളാണ്. അവസാനം ജയചന്ദ്രൻ രംഭയാല് വഞ്ചിതനായി, യമുനയിലേക്ക് ചാടുന്നതാണ് കഥ. രുദ്രദാസൻ ചന്ദ്രലേഖാശതകം എഴുതിയത് 1660ൽ കോഴിക്കോട് രാജാവായിരുന്ന സാമൂതിരി മാനവേദൻ മൂന്നാമനു വേണ്ടിയാണ്. അതേകാലത്ത് ഒറീസ്സയിലെ മുകുന്ദദേവന്റെ സദസ്യനായ മാർക്കണ്ഡേയന് വിലാസവതിശതകം എഴുതി. ആൽമോറയിലെ വിശ്വേശ്വരൻ(18ആം നൂ) ശൃംഗാരമഞ്ജരിശതകം എഴുതി. തഞ്ചാവൂർ തുക്കോജിയുടെ (1729-1735)മന്ത്രി ഘനശ്യാമന്റെ ആനന്ദസുന്ദരീശതകം ഇത്തരത്തിലുള്ള ശതകകൃതിയാണ്. ശതകരചന ഒരുതരം പ്രായോഗികഫിലോളജിയാണ്. സാഹിത്യസമ്പ്രദായത്തിലെ പ്രാകൃതത്തിന്റെ

രചനയിലുള്ള മികവ് തെളിയിക്കുന്നതാണ്. ആ ശൈലി നഷ്ടപ്പെട്ടകാലത്ത് അതിൽ കവിത എഴുതലെന്നത് കവിതാപാടവം തെളിയിക്കുന്നതിനാണ്. മലയാളത്തിലും ഇത്തരം നിരവധി ശതകങ്ങളുണ്ടായിട്ടുണ്ട്.വരരുചിയുടെ വ്യാകരണമറിയാത്തതിന് ഘനശ്യാമന് തന്റെ ഭാഷ്യത്തില് കാളിദാസ,രാജശേഖരന്മാരെ കൂടി വിമർശിക്കുന്നുണ്ട്. (ഹാലസപ്തശതിയുടെ വ്യാഖ്യാനം). ആനന്ദസുന്ദരിയിലെ കവിപാരിജാതൻ ഘനശ്യാമന് തന്നെയാണ്. അദ്ദേഹം നാടകത്തിനകത്തെ നാടകം (ഗർഭനാടകം) അഭിനയിക്കുന്നു. നിമിഷകവിത പ്രാകൃതത്തിൽ രചിക്കുന്നു. മറാത്തിവാക്കുകളെ പ്രാകൃതീകരിച്ച് ദേശ്യനിഘണ്ഡുവിൽ പദം കൂട്ടുന്നു. വിദൂഷകൻ പ്രാകൃതനാടകം അവതരിപ്പിക്കാൻ ലജ്ജയില്ലേ എന്നു ചോദിക്കുമ്പോള് സംവിധായകന്റെ മറുപടി ഇതാണ്:- പാഷണ്ഡന് യജ്ഞം സഹിക്കില്ല, വ്യഭിചാരിക്ക് സദാചാരം സഹിക്കില്ല, വിഡ്ഢിക്ക് അറിവ് സഹിക്കില്ല. അവനവന് സാധിക്കാത്തതിൽ കുറ്റം കാണുന്നവരാണ് അവരെല്ലാം. ഒരേ ഒരു ഭാഷ മാത്രം അരിയുന്നവരെല്ലാം അരവഴിമാത്രം പോയ കവികളാണ്. എല്ലാഭാഷയിലും കവിത എഴുതുന്നവനാണ് ലോകത്തിൽ പൂർണ്ണകവിയായി ശോഭിക്കുന്നത്. (ലോകത്തിൽ നിരവധിഭാഷ അറിയുന്നവരാണ് ശോഭിക്കുന്നത്.

ഘനശ്യാമനും നയചന്ദ്രനും രാമപാണിവാദനും പ്രാകൃതത്തെ കോസ്മോപോളിറ്റൻ സാഹിത്യസംസ്കാരത്തിന്റെ പ്രധാനഭാഗമായി പ്രാകൃതത്തെ അംഗീകരിച്ചവരാണ്. എന്നാലും ഈ പുനരുദ്ധാരണം ക്രിസ്തുവർഷാദിയിലുണ്ടായ പുനരുദ്ധാരണത്തിൽനിന്ന് വ്യത്യസ്തമായിരുന്നു.

1. പുതിയ നവോത്ഥാനം സംസ്കൃതസാഹിത്യസംസ്കാരത്തില് ആഴത്തില് വേരോടിയതായിരുന്നു. നാടകം,നാടിക,ശതകം അല്ലാതെ പ്രാകൃതത്തിൽ ഒറിജിനൽ കൃതികളുണ്ടായില്ല.വളരെ അപൂർവ്വമായി മഹാകാവ്യം ഉണ്ടായി.
2. സ്ത്രീകളുടേയുംകുട്ടികളുടേയുംവിഡ്ഢികളുടേയും അസംസ്കൃതരുടേയും നാടകീയഭാഷ ആയിട്ടാണ് പ്രാകൃതത്തെ പുനരുദ്ധരിച്ചത്. പഴയപോലെ രാജസഭിലെ വിദ്വാന്മാരുടെ ഭാഷയായല്ല.
3. വ്യാകരണത്തിലും മാതൃകാടെക്സ്റ്റ് പുസ്തകത്തിലും പ്രാകൃതപഠനം ആവശ്യമായതുകൊണ്ട് പ്രാകൃതത്തിലെഴുതുന്നത് ,വർഗ്ഗീകരണം ചെയ്യുന്നത് എല്ലാം ഒരുതരം ആർക്കെയിക്ക് വ്യായാമമായിക്കഴിഞ്ഞിരുന്നു. സ്വാഭാവികഭാഷയല്ലാതായി മാറി.
4. പ്രാദേശികഭാഷാസംസ്കാരത്തിൽ മാർജിനലൈസ്ഡ് ആയ പ്രാകൃതത്തെ ശതകരൂപത്തിലെങ്കിലും കേന്ദ്രസ്ഥാനത്ത് നിർത്താനുള്ള പ്രവണത കൂടി.

ഇതിനായി ഭാഷ്യരചനയും വർദ്ധിച്ചു. ഉദാ പ്രവരസേനന്റെ രാവണവധത്തിന് നിരവധി ഭാഷ്യവും വ്യാഖ്യാനവും വന്നു

ഇവ ഭോജന്റെ അഛനായ സിന്ധുരാജനെന്ന ശശാങ്കന്റെ (995-1010), കച്ഛവാഹവംശരാജകുമാരനായ രാമദാസന്റെ (അക്ബറിനുവേണ്ടി)1595, കാമരൂപരാജാവ് ഹർഷപാലന്റെ (11ആം നൂ), രാമദാസൻ സാഹശശാങ്ക, ഹർഷപാല,ശ്രീനിവാസ, ലോകനാഥ,കുലനാഥ, സേതുതത്വചന്ദ്രികാകർത്താവ് എന്നിവരെ ഉദ്ധരിക്കുന്നു. പതിമൂന്നാം നൂറ്റാണ്ടിലെ പ്രാകൃതപിംഗള പ്ംഗളന്റെ ഛന്ദസൂത്രത്തെ ആധാരമാക്കിയതാണ്. സാഹിത്യസിന്ധു താണ്ടാനുള്ള വഞ്ചിയായ ഛന്ദസൂത്രകാരൻ പിംഗളന് നാഗവംശീയനാണെന്ന് ഇതിൽ പറയുന്നു. നരഭാഷയിലെ ആദ്യകവി ഫണീശോ വിമലമതി എന്ന് കാണാം. ലക്ഷ്മീനാഥൻ ശേഷനാഗത്തിന്റെ അവതാരമാണ് ബ്രാഹ്മണനായ പിംഗളനെന്ന് പറയുന്നു.പ്രാകൃതം നാഗഭാഷയാണെന്നും ഇത് വ്രജമണ്ഡലത്തിലെ ഭാഷയാണെന്നും (ബലരാമനും അനന്താവതാരമാണ്) പറയുന്നുണ്ട്.

ചില ലിഖിതങ്ങൾ:-

1. കനകനഹല്ലി വാസിത്തിപുത്തശ്രീചിമുഖശാതവാഹനന്റെ 16ആം വർഷം മഹാസ്തൂപത്തിനു മുകളിലെ മേധി( പെരുമ്പറമേൽ) 120-96 ബിസി
2. സാദവാഹനകുലേ കൻഹേ രാജനി സമനേന മഹാമാനേന ലേനകാരിതാ (കൃഷ്ണശതവാഹനന്റെ കാലം 96-88 ബിസി. ശ്രമണൻ മഹാപാത്രൻ ലേഖനം ചെയ്തത്.
3. നെവാസ ആനക്കൊമ്പുസീൽ. കൻഹസ (കൃഷ്ണന്റെ)
4. ചന്ദന്‌വേദ സീൽ. ശ്രീശതകര്മിയുടെ 30ആം ഭരണവർഷം. 60 ബിസി
5. സാഞ്ചി തെക്കേ തോരണം രാനോ സിരിശാതകണിസ ആവേശനിസ വാസിത്തിപുത്തസ ആനന്ദസ ദാനം (60 ബിസി)
6. കാർലേ ഗൌതമിപുത്രശ്രീശതകർണ്ണിയുടെ 18ആം ഭരണവർഷം വാലൂരകസന്യാസിമാരുടെ മഹാസാംഘികന് കരജകഗ്രാമദാനം. എഡി 78
7. നാനോഘട്ട് നായനിക ലിഖിതം 40 ബിസി
8. നാനേഘട്ട് പ്രതിമാഗാലറിയിലെ ലിഖിതത്തോടുകൂടിയ പ്രതിമകൾ (40 ബിസി)
9. നാസിക് ഗൌതമിപുത്രശതകർണ്ണിയുടെ 18ആം ഭരണവർഷം ഉസവദാതന്റെ ഗാരാമം ഉരസയിലെ സന്യാസിമാർക്ക് 78 എഡി

10. നാസിക് ഗൌതമിപുത്രശതകർണ്ണി 24ആം വർഷം 84 എഡി. ആ ഗ്രാമത്തിൽനിന്ന് വരവു കിട്ടായ്കയാല് ത്രിരശ്മി(പന്തുലേന)സന്യാസിമാർക്ക് പുതിയ ഭൂമി ദാനം . അമ്മ ഗൌതമി ബാലശ്രീയാണ് ദാനം ചെയ്യുന്നത്.
11. വാസിഷ്ഠിപുത്രശ്രീപുലുമായികാലം 84-119 എഡി. ഗൌതമിപുത്രശതകർണ്ണിയുടെ സന്നതിപ്രശസ്തി. ശിരിശതകണിസ സമുദിതബലവാഹനസ അഭഗവാഹനസ ശാതവാഹനസ ബേണാകട,
വിദഭ,ഉപരിഗിരാപരാന്ത,നിയാതകസ .അനേകസംഗാമവിജിതവിജയസ ഖാഖരതകുലഘാതകസ അനേകരാജമദകപതിഗഹിതസ പദനശാസനസ ഏകകുശസ ഏകധനുർദ്ധരസ (85-100 എഡി)
12. സന്നതിപ്രശസ്തി ഗൌതമിപുത്രശതകർണ്ണിയുടെ. സംസ്കൃതത്തിൽ.
13. നാസിക് 86 എഡി. രാണോ വാസിതിപുതസ സാമിസിരിപുലുമായിസ
14. കാർലെ എഡി 88. ദാനം
15. നാസിക് 88 എഡി ദാനം
16. മ്യാക്കഗോനി വാസിഷ്ഠിപുത്രപുലുമായിയുടെ 6ആം വർഷം ശാതവാഹനീഹാരത്തിൽ ഒരു കുളം ശംഭ കുഴിച്ചു. അതിൽ രാനോ ശാതവാഹനാനാം ശിരിപുലുമാവിസ (90 എഡി)
17. കാർലേ 7ആം ഭരണവർഷം. വാലൂരകത്തിലെ സന്യാസിമാർക്ക് മഹാരഥി വാസിഷ്ഠിപുത്രസോമദേവൻ മഹാരഥി കൌശികിപുത്ര മാത്രദേവന്റെ പുത്രൻ ഗ്രാമദാനം 91 എഡി.
18. നാസിക് 19ആം വർഷം പുലുമാവികാലം. ഗൌതമിബാലശ്രീയുടെ ഗൌതമിപുത്രപ്രശസ്തി
19. നാസിക് 19 , 22 വർഷങ്ങൾ. 97-100 എഡി. രാജ്ഞിയുടെ ഗുഹ സംരക്ഷിക്കാനായി ഗ്രാമദാനം
20. കാർലേ 24ആം വർഷം സേനാബരണനും ഹരാഭരണനും ചെയ്ത ദാനം (എഡി 108)
21. കനഖനഹല്ലി 119 എഡി. ദാനം
22. ധാരണിക്കോട്ട ശ്രീപുലുമാവി 35ആം വർഷം
23. വാസന ലിഖിതം മഹാദേവചണ്ഡശിവക്ഷേത്രം 84-119 എഡി
24. അമരാവതി (ആന്ധ്രസമുദ്രതീരം) സ്വാമി രാണോ വാസിത്തിപുത്ത സാമിശിരി പുലുമാവിസ എഡി 84-119
25. വാസിഷ്ഠിപുത്രശ്രീശതകർണ്ണി 119-148 എഡി
26. കനഗനഹല്ലി. ചരിത്രത്തിലെ പല രാജാക്കന്മാരേയും പറയുന്ന ലിഖിതം. രായ അശോകോ, രായ ചിരിചിമുകശതവാഹനോ, രായ ശതകനി മഹാചേദീയസ രുപാമയാനി പലുമാനി ഒനോയതി രായാ മതയകോ രായാ സുന്ദരശതകനി രായാപുലുമാവി അജയതസ

ഉജേനിഭേതി(ചിമുകന്റെ കാലത്ത് ഉമ്ടാക്കിയ മേദി വാസിഷ്ഠിപുത്ര ശതക്ണ്ണി പുനരുദ്ധരിച്ചു . അപ്പോൾ എഴുതിച്ച ലിഖിതം)

27. കനഗനഹല്ലി 6ആം വർഷം 124 എഡി. ശതവാഹനസമനേന
28. കാൻഹേരിയിലെ ഒരേ ഒരു സംസ്കൃതലിഖിതം. മഹാക്ഷത്ര രുദ്രദാമന്റെ പുത്രിയും വാസിഷ്ഠിപുത്രശ്രീശതകർണ്ണിയുടെ രാജ്ഞിയുമായ പട്ടമഹിഷിയുടെ മന്ത്രി ഒരു ദാനം ചെയ്യുന്നു 141-148 എഡി
29. വാസിഷ്ഠിപുത്രശിവശ്രീ പുലുമാവി (148-156 എഡി)
30. സന്നതിലിഖിതം 148-156)
31. വനവാസിയിലെ ഛാപത്തരോ (ഓർമ്മക്കല്ല്) രാജ്ഞിയുടെ ഓർമ്മക്ക്. രാനോ വാസിത്തിപുപുത്തസ ശിവശിരിപുലുമാവിസ മഹാദേവിയാ (പുരാണത്തിലെ ശിവശ്രീ ശതകർണ്ണി)160 എഡി.
32. നാനേഘട്ട് വാസിഷ്ഠിപുത്രശ്രീസ്കന്ധശതകർണ്ണി (156-170) 13ആം വർഷം (169 എഡി).
33. ഗൌതമിപുത്രശ്രീയജ്ഞശതകർണ്ണി (171-199) നാസിക്കിലെ ലിഖിതം 7ആം വർഷം( 178 എഡി) ബോപകി എന്ന സന്യാസിയുടെ ഗുഹ മഹാസേനാപതിനി വാസു നിർമ്മാണം പൂർത്തിയാക്കി.
34. കനഹനഹല്ലിലിഖിതം 181 എഡി
35. കനഗനിഹല്ലി ലിഖിതം 182 എഡി
36. കാൻഹേരി 16ആം വർഷം (187 എഡി) വ്യാപാരി ഗുഹക്ക് ദാനം ചെയ്തത്
37. ചീന 198 എഡി, രാനോ ഗോതമിപുതസ അരക(ശ) ശ്രീയാനശതകനിസ
38. അമരാവതി സംസ്കൃതലിഖിതം ഉജ്ജയിനിയിലെ ജയിലൻ മഹാചൈത്യത്തിന് ദാനം (171-199)
39. കാൻഹേരി . സാമി ശിരിയാന (171-199) ഗൌതമിപുത്രശ്രീവിജയ ശതകർണ്ണി 200-205)
40. നാഗാർജുനക്കൊണ്ട. 6ആം വർഷം വാസിതിപുതസ സദാചന്ദ ശതകണിസ
41. കൊടവലി മന്ത്രിയുടെ ദാനം 216 എഡി. വസിഷ്ഠിപുത്രശ്രീ ചന്ദസ്വാതികാലം.
42. മാതരീപുത്രശ്രീപുലുമാവി (200-230) 10ആം വർഷം (230) കനഗനഹല്ലി
43. നാസിക്കിലെ മഹാഹക്കുശിരി .ചാലിശിലയിൽനിന്നുള്ള അരഹലായന്റെ പുത്രിയും മഹാഹക്കുശിരിയുടെ പേരക്കുട്ടിയും രാജമന്ത്രിയും ഭണ്ഡാരകനുമായ അഗ്ഗിയാത്തന്റെ ഭാര്യയുമായ ഭട്ടപാലിക നിർമ്മിച്ച ചൈത്യം (20 എഡി).രായാമാച അരഹലയസ ചലിശീലനകസ ദുഹുദൂയ രായാമാചയ അഗിയതനകസ ഭണ്ഡാകാരികയസ ഭാരിയായ.

44. കാന്ഹേരി . വനവാസി ലിഖിതത്തിലെ ഹാരിതീപുത്ര വിണ്ണുക്കഡ്ഡ ചുതുകുലാനന്ദശതകർണ്ണിയാണ് ദാനം ചെയ്യുന്നത്. മഹാരാജപുത്രി നാഗമൂലനിക , മഹാരഥി സ്കന്ധനാഗശതകർണ്ണിയുടെ അമ്മയും മഹാഭോജഅഹിജന്റെ സഹോദരിയുമാണ്.
45. വേൽപുരു (മഹാശതകർണ്ണി) ഐര എന്ന ഹാരിതിപുത്തരാജാവിന്റെ ദിശിദാരികയാണ് മണ്ഡപം ദാനം ചെയ്യുന്നത്. രാജാവ് ഗുണ്ടുപള്ളിശാ സനത്തിലെ രാജാവുതന്നെയെന്ന് ശാസ്ത്രി. ദാരിക ക്ഷേത്രത്തിലെ ദേവദാസിനർത്തകിയാണ്.
46. ഗുണ്ടുപള്ളി . മഹാരാജസ കലിഗമഹിഷകാധിപതിസ മഹാ മേഘ വാഹനസ ശ്രീശതസ (1ആം നൂറ്റാണ്ട് എഡിയുടെ തുടക്കത്തിലുള്ള ലിഖിതം)

വനവാസി ശാഖയുടെ ലിഖിതങ്ങൾഃ-

47. ഹാരിതിപുത്തവിഷ്ണുഘടചുത്തുകുലാനന്ദശതകർണ്ണിയുടെ ഒന്നാം ഭരണവർഷം മലവല്ലി ലിഖിതം. ഇതേ തൂണിൽ കദംബരാജാ ശിവ സ്കന്ദവർമ്മന്റെ ലിഖിതവും (മൂന്നാം നൂറ്റാണ്ട്) ഉണ്ട്.
48. മഹാഭുവിയ(മഹാധിരാജ)നാണ് ദാനം ചെയ്യുന്നത്. ശിവകടനാഗശിരിയൻ(ശിവഘടനാഗശ്രീയൻ) 3ആം ഭരണവർഷം. 3ആം നൂറ്റാണ്ട്.

ഇക്ഷാകുവംശശാഖ

49. രെന്തല ചന്തമുല 5ആം ഭരണവർഷം 230 എഡി
50. കേശനഹല്ലി ലിഖിതം 238 എഡി ചാന്തമുല
51. നാഗാർജ്ജുനക്കൊണ്ട വീരപുരുഷദത്തന്റെ 6ആം ഭരണവർഷം 246 എഡി. ദാനകർത്താക്കൾഃ- ചാന്തമുലയുടെ സഹോദരിയും വീരപുരുഷ ദത്തന്റെ ഭാര്യാമാതാവുമായ ചാതിശ്രീ(സ്വാതിശ്രീ), ചാന്തമുലയുടെ പുത്രി അടവി ചാതശ്രീ, സേനാപതീപത്നി ചൂലചാതിശ്രീ, ഉജ്ജയിനി മഹാരാജാപുത്രിയും വീരപുരുഷദത്തന്റെ രാജ്ഞിയുമായ രുദ്രധാര ഭട്ടാരിക , ചന്ദമുലയുടെ മകളും വീരപരുഷദത്തന്റെ ഭാര്യയുമായ ബപ്പശ്രീ.ചന്തമുലയുടെ മറ്റൊരു മരുമകളും വീരപുരുഷദത്തന്റെ ഭാര്യ യുമായ ചാതിശ്രീ. മഹാചൈത്യത്തിന് തറക്കല്ലിട്ട ആനന്ദൻ ദിഗ്ഗനികായ ത്തിന്രേയും മജ്ജിഹിമനികായത്തിന്റേയും പഞ്ചമാതൃകകളുടേയും ഗുരുകുലത്തിലുള്ള വ്യക്തിയാണ്.
52. 14ആം വർഷം(254 എഡി) താമ്രപാണിയിലെ ഗുരുക്കന്മാർക്ക് മണ്ഡപം. കാശ്മീരം,ഗാന്ധാരം,ചീനദേശം, ചിലാത,തോസലി, അപരാന്ത,വംഗ, വനവാസി,യമന,ഒമിയ,പാലൂര,താമ്രപർണ്ണിയിലെ ജനതക്ക് വിദ്യാഭ്യാ സം കൊടുത്തതിനാണ് ഇവർക്ക് മണ്ഡപദാനം.

53. നാഗാർജ്ജുനക്കൊണ്ട 18ആം വർഷം 258 എഡി. ചാന്തമുലയുടെ സഹോദരി വീരപുരുഷദത്തന്റെ മാതാവ് ചാതിശ്രീ അപരമഹാവി നശേലിയർക്ക് വേണ്ടി മണ്ഡപത്തിന് ഒരു കല്ല് ദാനം.
54. നാഗാർജ്ജുനക്കൊണ്ട 20ആം വർഷം  ചാന്തമുലയുടെ ഓർമ്മക്ക് (260-273) രാജസ്ത്രീകൾ
55. ഉപ്പുഗുണ്ടൂർലിഖിതം വീരപുരുഷദത്തന്റെ 19ആം വർഷം 259 എഡി
56. നാഗാർജ്ജുനക്കൊണ്ട എഴുമുല ചന്തമുലയുടെ രണ്ടാം വർഷം (267 എഡി) വീരപുരുഷദത്തന്റെ ഭാര്യയും എഴുമുല ചന്തമുലയുടെ അമ്മയുമായ ഭട്ടിദേവ വിഹാരം ദാനം.
57. അല്ലൂരുലിഖിതം എഴുമുലയുടെ 8ആം വർഷം 273 എഡി
58. നാഗാർജ്ജുനക്കൊണ്ട സംസ്കൃതലിഖിതം അനുഷ്ഠുപ്പിലും സ്രഗ്ധരയിലുംസർവ്വദേവക്ഷേത്രനിർമ്മാണം എഴുമുലചന്തമുലയുടെ 11ആം വർഷം
59. അതേ ഭരണവർഷം 276 എഡി. നാഗാർജ്ജുനക്കൊണ്ട . വീരപുരുഷ ദത്തന്റെ രാജ്ഞി കൊടവലശ്രീ മഹാശാസകർക്ക് വിഹാരവും അതിനുള്ള തൂണും
60. നാഗാർജുനക്കൊണ്ട 16ആം വർഷം. എഴുമുല ചന്തമുല. 281 എഡി. സംസ്കൃതം. പുഷ്പഭദ്രസ്വാമിക്ഷേത്രനിർമ്മാണം . അതിനുള്ള ദാനം എഴുമുല ചന്തമുലയുടെ പുത്രന്മാരാണ്  (മഹാരാജാ കുമാരനും മഹാസേനാപതി വീരപുരുഷദത്തനും) ചെയ്യുന്നത്.
61. ചന്ദമുലയുടെ 13ആം വർഷം. ചന്ദമുലയുടെ സഹോദരനായ(മറ്റൊരു അമ്മയുടെ മകനാണ്) മഹാസേനാപതി കുമാരഎലി എഴുവൂലാ ദാസംനാക. കുമാര എലി (എലിയങ്ങാട്ട്, മൂഷകവംശം) എ്യഴാവൂലാ ദാസനാഗമെന്ന് വിളിക്കുന്നു. എ്യഴു(ഴി)മല, എ്യഴുമലാദാസനായ നാഗം. ഈ ലിഖിതം Nag Z 3,Sircar 1963-1964 a, No 3 Ikshwakus 43 എന്നീ റഫറൻസുകളി ൽ കാണുക.
62. നാഗാർജ്ജുനകൊണ്ട 24ആം വർഷം എഡി 289 . ബുദ്ധവിഗ്രഹപ്രതി ഷ്ഠ . സംസ്കൃതലിഖിതം.
63. എഴുമുല ചാന്തമൂല(265-290) നാഗാർജ്ജുനക്കൊണ്ട ലിഖിതം. ഖംണ്ഡുവുലാ എന്ന ഒരു ഭാര്യയെ പറയുന്നു.
64. ഗുർസല ലിഖിതം രുദ്രപുരുഷദത്തന്റെ 4ആം വർഷം (ഋലപുരീശദത്ത) ഹംബുരസ്വാമിക്ഷേത്രത്തിന് ദാനം.
65. അതേ രാജാവിന്റെ 11ആം വർഷം 301 എഡി. നാഗാർജ്ജുനക്കൊണ്ട . വമ്മഭട്ടയുടെ ഛായാസ്തംഭം . രുദ്രപുരുഷദത്തന്റെ അമ്മ മഹാക്ഷത്ര പപുത്രിയാണ് വമ്മഭട്ട.

66. ഫണിഗിരി അതേ രാജാവിന്റെ 16ആം വർഷം. 306 എഡി. സംസ്കൃതം. ബുദ്ധനെ കീർത്തിക്കുന്നു.

കദംബശാഖഃ-

67. മലവള്ളിലിഖിതം ഹാരീതിപുത്ത വിണ്ണുകദ്ദചുതുകുലാനന്ദ ശതകർണ്ണിയുടെ ലിഖിതമുള്ള തൂണിൽ. 330 എഡി. മയൂരശർമ്മനേയും അദ്ദേഹത്തിന്റെ മുൻഗാമിയേയും പിൻഗാമിയേയും പ്രകീർത്തിക്കുന്നു.
68. ചന്ദ്രവല്ലി ലിഖിതം. മയൂരവർമ്മൻ. (ശർമ്മൻ) തടാകമുണ്ടാക്കി. സംസ്കൃതമാണ്. 330-360 എഡി
69. തലഗുണ്ട. ശാന്തിവർമ്മന് കദംബരാജാക്കന്മാരുടെ വംശാവലി മയൂരവർമ്മ ന് മുതല് തരുന്നു. അതിൽ ഭവക്ഷേത്രത്തില് തപം ചെയ്തിരുന്ന ഒരു ശതകർണ്ണിനാമമുണ്ട് ( വരി 33).കദംബവംശം ശതകർണ്ണിവംശം തന്നെയാണെന്നതിന്റെ തെളിവ്.

പല്ലവലിഖിതങ്ങൾ (നാലാം നൂറ്റാണ്ടിന്റെ ആദ്യഭാഗം)

70. മാഞ്ചിക്കല്ല് ലിഖിതം സിംഹവർമ്മൻ.
71. മയിഡവൊല്ലു പ്ലേറ്റ് ശിവസ്കന്ദവർമ്മൻ. (യുവരാജാവായിരിക്കെ) ധാന്യകടകത്തിലെ (അമരാവതി) ഒരുദ്യോഗസ്ഥന് 2 ഗ്രാമം, 2 ബ്രാഹ്മണരെ ഏൽപ്പിച്ചു. ആന്ധ്രപതീല എന്ന് യുവരാജാവിനെ വിളിക്കുന്നു.
72. ഹിരഹദഹല്ലി പ്ലേറ്റ്. അതേ രാജാവ്. ശാതഹാനിഗ്രാമത്തിലെ ഒരു ഗ്രാമദാനം ഉറപ്പിച്ചുകൊടുക്കുന്നു. അവസാനമംഗലശ്ലോകം സംസ്കൃതത്തിലാണ്.
73. ബ്രിട്ടീഷ് മ്യൂസിയം പ്ലേറ്റ്. അതേ രാജാവ്. ആദ്യവരി ശിരിവിജയക്കന്തവർമ്മമഹാമഹാരാജസ
74. വിഷ്ണുഗോപവർമ്മന്റെ കോപ്പർപ്ലേറ്റ്

    സാലങ്കായനശാഖ

75. ഏലൂരഗ്രാന്റ് ദേവവർമ്മന് 13ആം വർഷം 320-340
76. കാനുകൊല്ലു നന്ദിവർമ്മൻ. 14ആം വർഷം
77. ദാരികാദൂര അച്ചന്തവർമ്മൻ. 35ആം വർഷം
78. പെനുഗൊണ്ട ഹസ്തിവർമ്മന് 2ആം വർഷം

വാകാടകശാഖഃ

79. ബാസ്ം കോപ്പർ പ്ലേറ്റുകൾ. വിന്ധ്യശക്തി 2ആമൻ. വർഷം 37. 392 എഡി.
80. പൂനപ്ലേറ്റുകൾ പ്രഭാവതിഗുപ്ത പ്രവരസേന രണ്ടാമന്റെ 13ആം വർഷം . 433 എഡി
81. ഋദ്ധപൂർ പ്ലേറ്റുകൾ. പ്രഭാവതിഗുപ്ത . 19ആം വർഷം പ്രവരസേന2. 439 എഡി

82. മിരേഗോൻ പ്ലേറ്റുകൾ. പ്രഭാവതിഗുപ്ത പ്രവരസേന 2 വിന്റെ 20ആം വർഷം. 440 എഡി
83. രാംതെക്ക് പ്രശസ്തി. രാമഗിരിയിലെ വിഷ്ണുക്ഷേത്രനിർമ്മാണം. പ്രഭാവതിഗുപ്തയുടെ മകൾ അമ്മയുടെ മരണശേഷം അമ്മക്ക് വേണ്ടി. പ്രവരസേനകാലം 440-452 എഡി
84. അജന്ത. ഹരിസേനൻ. മന്ത്രി വരാഹദേവൻ എഴുതി. വിന്ധ്യശക്തിയെ വംശസ്ഥാപകനെന്ന് പറയുന്നു. വാകാടകവംശകേതു എന്നും . എഡി അഞ്ചാം നൂറ്റാണ്ടിലെ അവസാനകാലം.

ക്ഷത്രപ,ആഭീരലിഖിതങ്ങൾഃ-

85. മധുര . എഡി ഒന്നാം നൂറ്റാണ്ടിന്റെ ആദ്യകാലം. ഷോഡശകാലത്തെ പറയുന്നു. സംസ്കൃതമാണ്. ഭുജംരവിജൃംഭിതവൃത്തം.
86. നാസിക് . ഉശവദാത 3ആം വർഷം 42 , 45 നഹപാനകാലം. ത്രിരശ്മി (ത്രിരൻഹു, പാണ്ഡുലേന)ഗുഹക്ക് ദാനം (74-77 എഡി)
87. നാസിക് . ഉസവദത്തന്റെ ഭാര്യ ദക്ഷമിത്ര ഒരു ഗുഹ ദാനം . 70-77 എഡി
88. കാർലേ ഉസവദാത്ത 70-78 എഡി
89. നാസിക് . ഒരു പഴയ ഗുഹ ഉസവദാത്തൻ ഖനനം ചെയ്തു
90. നാസിക് . ദക്ഷമിത്ര ഗുഹ ദാനം ചെയ്തു
91. നാസിക് . ഉസവദത്തന്റെ മതപരമായ ദാനങ്ങൾ
92. ജുന്നാർ. നഹാപനന്റെ 40ആം വർഷം 78 എഡി. അയ്യാവോൾ ഗുഹ ദാനം
93. ജുന്നഗാർഹ് . രുദ്രദാമൻ 72ആം വർഷം.(ശകം) സുദർശനതടാകം വെള്ള പ്പൊക്കത്തിൽ നശിച്ചപ്പോള് അതിന്റെ കരകളില് പുനരു ദ്ധാരണപ്രവർത്തനം. വളരെ നീണ്ട പ്രശസ്തിയുമുണ്ട്. സ്വാമി രുദ്രദാമമഹാക്ഷത്രപ. എഡി 150.
94. നാസിക് ആഭീരമാതരീപുത്രഈശ്വരസേന. 9ആം വർഷം. അഗ്നിവർമ്മ ന്റെ മകളായ വിഷ്ണുദത്തയുടെ ദാനം. 3ആം നൂറ്റാണ്ടിന്റെ മദ്ധ്യം
95. വാസിഷ്ഠിപുത്രആഭീരവാസുസേനന്റെ 26ആം വർഷം. സേതഗിരി യിലെ അഷ്ടഭുജസ്വാമി വിഷ്ണുവിന്റെ പ്രതിഷ്ഠ. വാസുസേനന്റെ സാമന്തനായ മഹാഗ്രാമികമഹാതലവര മഹാഭണ്ഡനായക ശിവശെംബ നാണ് പ്രതിഷ്ഠിച്ചത്. അവന്തിയിലെ രുദ്രദാമൻ, വനവാസിയിലെ വിഷ്ണുരുദ്രശിവലാനന്ദശതകർണ്ണി എന്നിവർക്ക് ഈ വിഗ്രഹം സംജയന്തിപുരിയിൽനിന്ന് ഇതിന്നുമുമ്പ് എടുത്തുകൊണ്ടുപോകാനായില്ല എന്നും എഴുതിയിരിക്കുന്നു. 340 എഡിയിലെ ലിഖിതം.

പ്രാകൃതവ്യാകരണത്തിലെ ചില ഭാഗങ്ങൾഃ-

രത്നശ്രീടീക (രത്നശ്രീജ്ഞാനന്റെ) ദണ്ഡിയുടെ കാവ്യാദർശത്തിനുള്ള (931) ടീക, രുദ്രടന്റെ കാവ്യാലങ്കാരത്തിനുള്ള (1069)നമിസാധുവിന്റെ ടിപ്പണി.

ര,ശ്.ടീഃ- 1.33. കഥം തദ്ഭവം തസ്മാത് സംസ്കൃതാത് വർണ്ണാന്യത്വേന ഉത്പത്തിര്യസ്യ തത്തദ്ഭവം ശബ്ദഭവമിത്യർത്ഥഃ തച്ച മഹീന്ദ സിന്ധവ ബഹിരാദികം യഥോക്തം ഹരിവൃദ്ധേന . (മഹീന്ദ, സിന്ധവ, ബഹിര ഇവ ശബ്ദഭാവപദങ്ങളാണ്)

1.33. തത്സമം തേന സംസ്ക-തേന സമം തത്സമം പ്രാകൃതശബ്ദമപീ ത്യർത്ഥഃ തച്ച ഹരി ഹര കമലാദികം യഥോക്തം (ഹരി, ഹര, കമല ശബ്ദസമം)

1.33. ദേശീപ്രാകൃതം മഹാരാഷ്ട്രപ്രസിദ്ധം തദുക്തം മരഹദ്ഠ ദേസ സംകേ അഏ്വഹി സദ്ദേഹി ( ഭണണാ ഏ്വദേസി ഇതി)

1.33. തച്ച ബോക്കണ കംകേല്ലി ചിരിഡ്ഡിഹില്ല സിത്ഥാദികം യഥോക്തം തത്രൈവ. ബോക്കണ(കാക) കങ്കേളി(അശോകം), ചിരിഡ്ഡിഹില്ല (തൈർ) സിത്ഥ (വില്ലിന്റെ ഞാൺ) ദേശിവാക്കുകൾ.

1.34. മഹാരാഷ്ട്രാ കുന്തളമൂലകാശ്മക വിദർഭ
മഹിയാചരത്ര വൈശ്യാദിപ്രഭേദാഃ
ആശ്രയഃഅധിഷ്ഠാനം യസ്യാം താം
മഹാരാഷ്ട്രാശ്രയാം ഭാഷാം വാചം പ്രകൃഷ്ടം
പ്രാകൃതേഷു ശോഭനതം പ്രാകൃതം വിദു
ഉപദിശന്തി ബഹുജ്ഞാഃ തദുക്തം
ഊഹ ഇഅ വിവിഹഭാസാ ഹരിരിഹി അഅം യ മോത്തൂണം
മരഹട്ടഭാസീ അം ചേ അഅത്ഥിയാഹി അം കതുല്ലേഹി
(മഹാരാഷ്ട്രഭാഷയാണ് കവികൾ സ്വീകരിച്ചിട്ടുള്ളത്)
1.33 നനുസാമാന്യഭാഷാപി പ്രാകൃതപ്രകാരോസ്തി യദുക്തം
ഹരിവൃദ്ധേനഃ- അണ്ണോഹി അഏ്വഏ്വഹി അ സരിസം ചിഅഹോഇ
സാമണ്ണേ ഇതി (സാമാന്യം എല്ലാവർക്കും പൊതുവായത്)
1.34. വ്യവഹീയതേ ശിക്ഷണം വ്യവഹാരഃ തത്രപ്രവർത്തതേ
ഏ്വഭിരിതി സാ ച മുസുമൂരിഅ മൂആഛരി ആഛരികേത്യാദികാ
പ്രയോക്തം ഹരിവൃദ്ധേന
1.34 തദുക്തം- സദൃസാമാ ദേസിത്തി അ തിണ്ണി പാ അ അണ്ണേ ഹി
സാമണ്ണ പാ അഅ സഹി അ ആയാ അഅയ ഇതരാണി അഉ

കാവ്യാലങ്കാരം 2.19. തഥാഹ്യഷ്ടൌ ഹരിണോക്താഃയഥാ മഹുരം ഫരുസം കോമളമോജസ്സിം നിഷ്ഠുരം ച ലലിയം ച ഗംഭീരം സാമണ്ണം ച അഷ്ടഫണി ഈ ഓ നായവ്വാ ( 8 ഫണികൾ)

നാട്യശാസ്ത്രത്തിൽ പ്രാകൃതത്തിന്റെ വ്യാകരണത്തിന്റെ സംക്ഷിപ്ത വിവരണമുണ്ട്.
ശ്വേതാംബരരുടെ സാഹിത്യത്തിൽഃ- നന്ദിതാദ്യന്റെ കഥാലക്ഷണം, ജിനദാസന്റെ ഭാഷ്യങ്ങൾ,ഹരിഭദ്രൻ, 12ആം നൂറ്റാണ്ടിലെ മലയഗിരിയുടെ നന്ദിസൂത്രഭാഷ്യം.അനുയോഗദ്വാരസൂത്രം, ദശവൈകാലികസൂത്രം, ആവാസ്യകസൂത്രം, സൂര്യപ്രജ്ഞാപ്തി.
ദിഗംബരരുടെ സാഹിത്യത്തിൽഃ- വീരസേനന്റെ ധവള 816ൽ പൂർത്തിയായി. (പുഷ്പദന്തന്റേയും ഭൂതബലിയുടേയും സത്കണ്ഠാഗമത്തിന്), വീരസേനന്റെ ജയധവള (823ൽ പൂർത്തിയായി) ,ഗുണഭദ്രന്റെ കാഷായപ്രാഭൃതത്തിന് ജിനസേനന്റെ വ്യാഖ്യാനം.
പ്രാകൃതവ്യാകരണങ്ങൾഃ- ചന്ദ, പ്രാകൃതലക്ഷണം, വരരുടിയുടെ പ്രാകൃതപ്രകാശം, അതിന് വസന്തരാജന്റെ പ്രാകൃതസഞ്ജീവനം ഭാഷ്യം.
പ്രാകൃതത്തിലെ മൂലവർണ്ണങ്ങള് 64. 33 വിംജണാം (വ്യഞ്ജനം), 27 സരം (സ്വരം) 4 ജോഗവഹാ (കൂട്ടക്ഷരം) ചതുസട്ടി (64) മൂലവർണ്ണാ.

## വരരുചിയും,കേരളചരിത്രവും ശരഭപുരിയും

ആര്യന്മാരെന്നൊരു വർഗ്ഗം ഭാരതത്തെ പുറത്തുനിന്ന് ആക്രമിച്ചു എന്ന കെട്ടുകഥ ചരിത്രമാക്കി കൊട്ടിഘോഷിച്ചുനടന്നവരാണ് നമ്മുടെ പഴയ ചരിത്രകാരന്മാർ. പിന്നീടുവന്നചരിത്രകാരന്മാർ അത് വെറും മിഥ്യയാണെന്നും യൂറോസെന്റ്ട്രിക് വാദത്തിന്റെ പരിണതഫലമാണെന്നും തെളിയിച്ചിട്ടും ആ പഴയ കെട്ടുകഥ ഇന്നും നമുക്കിടയിൽ സജീവവിശ്യാസമായിത്തന്നെ നിലനിൽക്കുന്നു. അമരമായ ആര്യ കുലം എന്ന് (അമരാര്യകുലം) ഇന്ത്യയിലെ പ്രാചീനവർഗ്ഗം വിളിച്ചിരുന്നത് ആരെ യാണെന്നു വ്യക്തമാക്കുന്ന നിരവധി ആർക്കിയോളജിക്കല് രേഖകള് നമുക്കിന്നു ണ്ട്. അവയുടെ ഒരു സാമാന്യവിവരണമല്ല,ഈ ഗ്രന്ഥം. എന്റെ അന്വേഷണം വരരുചികഥമുതലാരംഭിക്കുന്നു. കേരളവുമായി ബന്ധപ്പെട്ടുപറയുന്ന വരരുചികഥകളും പന്ത്രണ്ടുകുലങ്ങളും ,വരരുചിവാക്യമെന്ന ചന്ദ്രവാക്യം പദ്ധതി (ജ്യോതിശ്ശാസ്ത്രം)ഒരുകാലത്ത് ഡെക്കാനിൽ മുഴുവനും സ്വീകരിച്ചിരുന്നു എന്ന തിബോട്ടിന്റെ പരാമർശം,

അദ്ദേഹം കാത്യായനനെന്ന സ്ഥാനപ്പേരിലറിയപ്പെട്ടിരുന്നു എന്ന സത്യം, കൌശംബിയിൽ പുഷ്പദന്തനെന്ന പേരില് ജീവിച്ച അദ്ദേഹം നന്ദരാജാ വിന്റെ മന്ത്രിയായിരുന്നു എന്നും ചാണക്യനെ കണ്ടിട്ടുണ്ട് എന്നുമുള്ള ചരിത്രം (കാലഘട്ടം) പൂർവ്വനന്ദപുത്രനായ ചന്ദ്രഗുപ്തന്റെ സ്ഥാനാരോഹണത്തിനു ശേഷം അദ്ദേഹം വിന്ധ്യനപ്പുറംവന്നു കാണഭൂതിയെന്ന പൈശാചഭാഷക്കാരന്റെ പൈശാചഭാഷപഠിച്ച്, ആഭാഷയിൽത്തന്നെ കഥാസരിത്സാഗരം പറഞ്ഞുകൊടുത്തു എന്ന കഥ-ഇക്കാര്യങ്ങളാണ് ദ്രാവിഡ,ആര്യഭാഷകളുടെ വേരുതേടുന്ന പ്രയാ ണത്തിൻ എനിക്ക് സഹായമായത്. ബിസി നാലാം നൂറ്റാണ്ടിലാണ് കാത്യായനന്റെ ജീവിതകാലം. (മെഗാസ്തനീസ്).ബിസി അഞ്ചാം നൂറ്റാണ്ടിൽ ജീവിച്ച കാത്യായനനെന്ന വൈയ്യാകരണനാണ് വരരുചിയെങ്കിൽ ,കഥാസരിത്സാഗരം പറയുമ്പോലെ അദ്ദേഹമാണ് ഐന്ദ്രവ്യാകരണം ഗുരുവായ വർഷനുപഠിപ്പിച്ചതെങ്കില് ,അദ്ദേഹ ത്തിന്റെ സതീർത്ഥ്യനായ പാണിനി മന്ദബുദ്ധിയായിരുന്നുവെങ്കിലും ഗുരുകൃപയാൽ വ്യാകരണം വശത്താക്കി വരരുചിയെ തോല്പിച്ചത് ശരിയാണെങ്കിൽ,വരരുചികാലം ,പറയിപെറ്റ പന്തിരുകുലകാലം എന്നിവ എഡി നാലാം നൂറ്റാണ്ടാവുകയില്ല. ഇതാണ് കാലഗണനയിൽ ശ്രദ്ധിക്കേണ്ട പ്രധാനപ്രശ്നം.

കഥാസരിത്സാഗരത്തിൽ ഗംഗാതീരത്തെ ബഹുസുവർണ്ണകം എന്ന അഗ്രഹാരത്തിൽ ഗോവിന്ദദത്ത,അഗ്നിദത്തദമ്പതികളുടെ മകനായിട്ടാണ് പുഷ്പദന്തവരരുചിയുടെ ജനനം. അവരുടെ അഞ്ചുമക്കളിലൊരാളായ ദേവദത്തനാണ് വരരുചി കാത്യായനൻ. മറ്റൊരു മകനായ സോമദത്തനാണ് ഗുണാഢ്യനായി ജനിച്ചത്. പരമേശ്വരൻ പാർവ്വതിക്ക് പറഞ്ഞുകൊടുത്ത കഥ പുഷ്പദന്തൻ ഒളിഞ്ഞുനിന്നുകേട്ടു. അവനത് ഭാര്യ ജയക്ക് പറഞ്ഞുകൊടുത്തു. ജയ ഈ കഥ പാർവ്വതിയുടെ മുമ്പിൽവെച്ചുപറഞ്ഞ് പാർവ്വതിയുടെ ശാപത്തിന് രണ്ടുപേരേയും ഇരയാക്കി.അങ്ങനെ പുഷ്പദന്തനും ജയയും മനുഷ്യരായി ജനിച്ചു. വരരുചി ഇങ്ങനെ ജനിച്ച ശിവഭൂതമാണ്. ജയ പാടലീപുത്രത്തിലെ ഉപവർഷനെന്ന ഗുരുവിന്റെ മകളായി ഉപകോശ എന്നപേരിലും ജനിച്ചു,വരരുചിയുടെ പത്നിയായി. വരരുചി വിന്ധ്യനിലെ കാണഭൂതിക്കും കാണഭൂതി ഗുണാഢ്യനും ഗുണാഢ്യൻ ശാതവാഹനരാജാവിനും കഥ പറഞ്ഞുകൊടുത്തു.ശാതവാഹനകാലം

ഇന്നത്തെ രേഖകൾ വെച്ച് ബിസി 235 മുതല് എഡി 2-3 നൂറ്റാണ്ടുകള് വരെയാണ്.ഗുണാഢ്യന്റെജനനം പൈത്താനിലാണ്(പ്രതിഷ്ഠാനം) സോമശർമ്മയെന്ന ബ്രാഹ്മണന് വസ,ഗുല്മക എന്നുരണ്ടുപുത്രന്മാരും ശ്രുതാർത്ഥ എന്ന പുത്രിയും. ശ്രുതാർത്ഥക്ക് ആദിശേഷവാസുകിസഹോദരിപുത്രൻകീർത്തിസേനനിൽജനിച്ച നാഗകുമാരനാണ് ഗുണാഢ്യൻ.സർവ്വവിദ്യയും ഗുണാഢ്യന് പഠിക്കുന്നത് ദക്ഷിണേന്ത്യയിൽവന്നിട്ടാണ്. ദക്ഷിണാപഥത്തിൽവെച്ച് മൂന്നുഭാഷ പഠിച്ച അദ്ദേഹം ശതവാഹനന്റെ മന്ത്രിയായി. വിഷ്ണുശക്തിപുത്രിയായ മഹാറാണിയുടെ പരിഹാസം കേട്ട് രാജാവിന്റെ അഭിമാനം വ്രണപ്പെട്ടപ്പോൾ,രാജാവിനെ ഏറ്റവും കുറഞ്ഞ സമയം കൊണ്ട് പണ്ഡിതനാക്കാനുള്ള ശർവ്വവർമ്മന്റെ പുറപ്പാടുകണ്ട് അതുസാദ്ധ്യമല്ല എന്നു വാതുവെച്ചതാണ് എല്ലാ ഭാഷകളും നഷ്ടപ്പെടാൻകാരണമായത്. ഗുണാഢ്യന് മൂഷകവ്യാപാരി എന്നൊരുപേരും പൈത്താനിൽ ഉണ്ടായിരുന്നു. കാണഭൂതിയിൽനിന്ന് പൈശാചഭാഷ പഠിച്ച് തന്റെ മൌനവ്രതത്തിൽനിന്ന് ഗുണാഢ്യന് മോചിതനായി. അങ്ങനെയാണ് പൈശാചിഭാഷ ശാതവാഹനന്മാര് പ്രസിദ്ധമാക്കിത്തീർക്കുന്നത്. ബിസി രണ്ടാംനൂറ്റാണ്ടുമുതൽ എഡി രണ്ടാംനൂറ്റാ ണ്ടുവരെ സംസ്കൃതത്തിനുപകരം പൈശാചിഭാഷയും അതിന്റെ പുതുലിപിയും പ്രചാരമായത് ഈ കഥയോടുചേർത്തുവെച്ച് വായിക്കാവുന്നതാണ്.

കഥാസരിത്സാഗരം തരുന്ന രാജപരമ്പര - വത്സരാജതലസ്ഥാനമായ കൌശാംബിയിൽ ഒരു പാണ്ഡവശാഖ വാണിരുന്നു. അതിൽ പരീക്ഷിത്ത്, ജനമേ ജയൻ,ശതാനീകൻ. ശതാനീകന്റെ പത്നി വിഷ്ണുമതി .അവരുടെ മകൻ സഹസ്രാനീകന് അയോദ്ധ്യയിലെ കൃതവർമ്മന്റെ മകൾ മൃഗവതിയെ വിവാഹംചെയ്തു. ഇവരുടെ പുത്രനാണ് ഉദയനൻ. ഉദയനൻ നാഗരാജാവ് കൊടുത്ത ഘോഷവതീവീണ മീട്ടിപ്പാടുന്നതിൽവിദഗ്ദ്ധനായിരുന്നു.സുഹൃത്തുക്കളായി മന്ത്രിപുത്രനായ യൌഗന്ധരായണനുംവസന്തനുംപുളിന്ദകനെന്ന കിരാതരാജാവുമുണ്ടായിരുന്നു. ഈ ഉദയനനാണ് കാളിദാസന്റെ സ്വപ്നവാസവദത്തത്തിലെ നായകകഥാപാത്രം. അതിനാൽ കാളിദാസകാലത്തിനു മുമ്പാണ് ഉദയനകാലമെന്ന് തീർത്തുപറയാം. ഉദയനന്റെ ആദ്യഭാര്യ വാസവദത്തയുടെ വംശവൃക്ഷം കഥാസരിത്സാഗരത്തിലുണ്ട്.

മഹേന്ദ്രവർമ്മൻ,ജയത്സേനൻ,മഹാസേനൻ,അംഗാരകൻഎന്ന അസുരരാജാവിന്റെ മകൾ അംഗാരവതിയിൽ മഹാസേനന് ചണ്ഡമഹാസേനൻ.ചണ്ഡമഹാസേനന് മൂന്നുമക്കളുണ്ടായി. പാലകൻ,ഗോപാലകൻ, വാസവദത്ത. വാസവദത്തയിൽ ഉദയനന് കാമദേവന് നരവാഹനദത്തനെന്ന പേരിലവതരിച്ചു. (25 ഭാര്യമാരാണ് ഇദ്ദേഹത്തിന്).പുരിഗണേശഗുഹയിലെ ബിസി 99ലെ ചിത്രത്തിൽ വാസവദത്തയുടെ അപഹരണമാണ് വിഷയമെന്നതിനാൽ വാസവദത്തയും പുത്രനായ നരവാഹനദത്തനും അക്കാലത്തോ അക്കാലത്തിനുമുമ്പോ ആണ് ജീവിച്ചിരുന്നതെന്ന് അനുമാനിക്കാം.

നരവാഹനദത്തൻലങ്ക, പമ്പാതടം,ദക്ഷിണേന്ത്യ മുഴുവനും ഭരിച്ചു. ഉത്തരേന്ത്യയും ദക്ഷിണേന്ത്യയും ഭരിച്ച ചക്രവർത്തിയാണ് നരവാഹനദത്തൻ.പാലകനും ഗോപാലകനും കോലരൂപിയായ അംഗാരകവരാഹത്തിന്റെ മക്കളായതുകൊണ്ട് കോലഭൂപന്മാരെന്നും അറിയപ്പെട്ടിരുന്നു. ഗോപാലകന് ഉദയനന് വിദേഹവും സിംഹവർമ്മന് ചേദിയും കൊടുത്തു. പാലകൻകേരളമുൾപ്പെടെയുള്ള മാഹിഷ്മതി മുഴുവനും ഭരിച്ചതായി മൂഷകവംശകാവ്യത്തിൽ കാണുന്ന രാജാവാണ്. നരവാഹനദത്തൻ തന്റെ ജീവിതത്തിന്റെ അവസാനഭാഗം കഴിച്ചുകൂട്ടിയത് ,തന്റെ അമ്മാമനായ ഗോപാലകനെന്ന വിദേഹരാജാവിനോടൊപ്പം കേരളത്തിലെ നീലഗിരിയിലാണെന്ന്കഥാസരിത്സാഗരം പറയുന്നു.വിന്ധ്യപർവ്വതത്തിലും അതിന്നുതെക്കുമുള്ള പുളിന്ദന്മാരുടെ (പുളിന്ദകനെന്ന കിരാതരാജാവെന്ന് നേരത്തേ പറഞ്ഞത് സ്മരിക്കുക)പൈശാചഭാഷകേട്ട് പഠിച്ചാണ് കഥാസരിത്സാഗരരചന. വരരുചിയും കേരളത്തിൽ ചിലസാഹചര്യങ്ങളാൽ ഈ ഭാഷകേട്ട് പലകാലം ജീവിച്ചിട്ടുണ്ട്. ഗുണാഢ്യനെപ്പോലെ വരരുചിയും സർവ്വശാസ്ത്രവും പഠിച്ചത് ദക്ഷിണാപഥത്തിലാവാനാണ് സാദ്ധ്യത.ദക്ഷിണാപഥം അക്കാലത്തുതന്നെ വിദ്യാപ്രധാനമാണെന്ന്(പ്രത്യേകിച്ചുംകേരളം) കഥാസരിത്സാഗരത്തിലെ പരാമർശം തെളിയിക്കുന്നു. ഇന്ന് ക്ലാസിക്കൽപദവിക്ക് മലയാളഭാഷക്ക് തടസ്സമായി നിൽക്കുന്നത് അതിന്റെ പഴക്കം പോര എന്ന വാദമാണ്.വളഭിരാജവംശവും വളഭിസർവ്വകലാശാലയും വിദ്യാപീഠവും നേരത്തേ എഴുതിക്കഴിഞ്ഞു.വളഭിക്ക് നളന്ദയേക്കാൾ പഴക്കമുണ്ടെന്നും തെളിയിച്ചുകഴിഞ്ഞു.പുളിന്ദ,കുറുംബ,ശതവാഹനരെ

ഒന്നിച്ചാണ് അശോകശാസനങ്ങളിൽ പരാമർശിക്കുന്നത്. പൈത്താൻ, ഗോദാവരി,കൃഷ്ണസമതലം,ശ്രീകാകുളം,മുതൽഇന്ത്യമുഴുവനും ഭരിച്ച ശതവാഹനരുടെ(ഏതുശതവാഹനന്റെ)സദസ്സിലാണ് ഗുണാഢ്യൻജീവിച്ചത്. ?

ശില്പികൾ,നാഗങ്ങൾ,കാരുക്കൾ,ശതകർണ്ണി,വാകാടകർ, ഗുപ്തവംശം, വർദ്ധനവംശം (വർദ്ധന എന്നാല് ഒരു ശില്പിവംശമാണ്)ഇവരുടെ പരസ്പരബന്ധംമനസ്സിലാക്കണം. ശതകരണ്ണി,വാകാടകർ,ചാലൂക്യർ, കദംബർമുതലായവരെല്ലാംഹാരീതിപുത്രരെന്ന ബിരുദമുള്ളവരാണ്. നാഗം,നന്ദി,ഗുപ്ത,ദത്ത എന്നീ നാമങ്ങൾ വിദിശയിലും പത്മാവതിയിലും ഉള്ള നാഗവംശങ്ങൾക്കും ഗുപ്ത,വർദ്ധന വംശങ്ങൾക്കുമുണ്ട്. ധർമ്മരാജാ,പരമഭട്ടാരക മുതലായ ബിരുദങ്ങൾ കേരളത്തിൽ വളരെ പ്രധാനമായി മൂഷകവംശത്തിലെ അരിയിട്ടുവാഴ്ചനടത്തുന്ന ആഴ്വാഞ്ചേരിതമ്പ്രാക്കൾക്കുള്ളതാണ്. ഉജ്ജയിനിയിലും ഈ ബിരുദമുണ്ട്. ഈ നാമങ്ങള് വഹിക്കുന്ന പരമ്പരകളെ തേടിക്കൊണ്ടാണ് വിട്ടു പോയ ചരിത്രത്തിലെ പല കണ്ണികളും എനിക്ക് കണ്ടെത്താനായത്. കാലാശോകന്റെപത്തുമക്കൾഃ- ഭദ്രസേനൻ,കൊരണ്ടനർണ്ണൻ,മംഗുരാ,സർവ്വംജഹ,ജലിക,സഞ്ജയ,കൊരവ്യ,നന്ദുവർദ്ധന,പഞ്ചമഖ.ഇവരിൽനന്ദിവർദ്ധനന് നവനന്ദന്മാരോടുകൂടി 100 വർഷം രാജ്യം ഭരിച്ചതായി ചരിത്രം. നവനന്ദന്മാർഃ- ഉഗ്രസേനൻ,പാണ്ഡുകൻ, പാണ്ഡുഗതി, ഭൂതപാലൻ,രാഷ്ട്രപാലൻ, ഗോവിശങ്കൻ,ദശൈശ്ശതക, കൈവർത്തകൻ, ധനൻ. ഉഗ്രസേനൻ അവസാനക്ഷത്രബന്ധുവും മഹാപത്മപതിയുമായിരുന്നു. അമ്മ ശൂദ്രസ്ത്രീയാണ്.മൈസൂർലിഖിതങ്ങളിൽഅക്കാലത്ത് കുന്തളരാജ്യം, അശ്മാകം, ഡെക്കാൻഇവ ഭരിച്ചത് നന്ദന്മാരാണെന്നു കാണാം. ധനനന്ദൻ നന്ദന്മാരിലെ അവസാനരാജാവാണ്. അദ്ദേഹമാണ് ഗ്രീക്കുചരിത്രകാരന്മാരുടെ അഗ്രാമ്മെസ് അഥവാ ക്സാന്ദ്രെമ്മസ്. ഗാന്ധാരിഡേ വംശത്തിലെ ഒരു രാജപത്നിക്ക് ക്ഷുരകനിൽഅവിഹിതബന്ധത്തിലുണ്ടായ ഇയാള് അധർമ്മിയായിരുന്നു. ഇയാളെ മാറ്റിയാണ് ചാണക്യൻ ചന്ദ്രഗുപ്തനെന്ന പൂർവ്വനന്ദപുത്രനെ രാജാവാക്കുന്നത്. ചാണക്യന്റെ അർത്ഥശാസ്ത്രകാലം ബിസി 500. ഇക്കാലത്ത് വരരുചി ചാണക്യനെ കണ്ടിട്ടുണ്ടെങ്കിൽ വരരുചികാലവും ഇതാവണം. അശോകന്റെ കാലം ബിസി 273-236ൽ പ്രാകൃതഭാഷയില്

ലിഖിതങ്ങളെഴുതുമ്പോളേക്കുംതന്നെ വരരുചിയുടെ പൈശാചഭാഷയായ പാലി നന്നായി പ്രചാരത്തിലായിക്കഴിഞ്ഞു. ഗുണാഢ്യന്റെ മുമ്പാണ് വരരുചിയുടെ കാലം.

ബിസിആറാംനൂറ്റാണ്ടുമുതൽ ശിശുനാഗശാഖ വൈശാലി,വാരാണസി മുതലായ ഭാഗങ്ങളിലുണ്ട്. അവരുടെ വംശവൃക്ഷം-ശിശുനാഗ,കാകവർണ്ണ,ക്ഷേമധർമ്മ,ക്ഷേമജിത്ത്,ബിംബിസാര, അജാതശത്രു,ദർശക,ഉദയന,നന്ദിവർദ്ധന,മഹാനന്ദ. ബിംബിസാരകാലം ബിസി 603-551 എന്നും 528 മുതലെന്നും രണ്ടഭിപ്രായം .അദ്ദേഹം ബുദ്ധന്റെ സമകാലീനനാണെന്നതിൽ ആർക്കും രണ്ടഭിപ്രായമില്ല. അദ്ദേഹത്തിന്റെകാലത്ത്അവന്തിഉജ്ജയിനിയിൽ ചണ്ഡപ്രദ്യോതമഹാസേനരാജാവാണ് ഭരിക്കുന്നതെന്നും ചരിത്രം അംഗീകരിച്ചിട്ടുണ്ട്. ഈ ചണ്ഡപ്രദ്യോതമഹാസേനനാണ് വാസവദത്ത,ഗോപാലക,പാലകന്മാരുടെ പിതാവ്. ഉദയനനെ കോസലപാണ്ഡുവംശത്തിന്റെ ശാഖയിലും (ശരഭപുരിലിഖിതങ്ങൾ) പരാമർശിക്കുന്നു. ഉദയനൻ മഗധയിലെ പത്മാവതിയെക്കൂടി വിവാഹം കഴിച്ച് വൈശാലി ഉൾപ്പെട്ട മഗധസാമ്രാജ്യത്തിനും അധിപനായി. അതുകൊണ്ടാണ് അദ്ദേഹത്തിന്റെ നാമം രണ്ടുലിസ്റ്റിലും കാണുന്നത്. കാലഗണനക്ക് എന്നെ സഹായിച്ചതിൽ മറ്റൊരു ഘടകം കഥാസരിത്സാഗരത്തില് നരവാഹനദത്തന്റെ 25 ഭാര്യമാരില് ഒരാള് പ്രസേനജിത്തിന്റെ മകളാണെന്ന പരാമർശമാണ്. തിബത്തൻരേഖകൾപ്രകാരം ബിംബിസാരന്റെ അഛൻഭാട്ടിയ(ഭട്ടി)എന്നുകാണുന്നു. അദ്ദേഹത്തെ മഹാപത്മനെന്നും വിളിക്കുന്നു. അദ്ദേഹത്തിന്റെ ഭാര്യ കോസലത്തിലെ പ്രസേനജിത്തിന്റെ സഹോദരിയാണെന്ന് തിബത്തൻരേഖ. മഹാപത്മനന്ദന്റെ ഒരുഭാര്യ കോസലത്തിലെ പ്രസേനജിത്തിന്റെ സഹോദരി . ഉദയനപുത്രൻനരവാഹനദത്തന്റെ ഒരുഭാര്യ പ്രസേനജിത്തിന്റെ മകളായ ഭഗീരഥയശസ്സ്. അപ്പോൾ ഉദയനന്റെയും നരവാഹനദത്തന്റെയും കാലം പാലക,ഗോപാലകന്മാരുടെ കാലം എന്നിവ ഏതാണ്ട് ബുദ്ധന്റെ കാലം തന്നെയാണ്.വരരുചിക്കും അത്രപഴക്കമുണ്ടാവണം. പാലിഭാഷയും ബുദ്ധകാലം മുതലാണ് പ്രസിദ്ധമാവുന്നത്. ഈ ഭാഷ ദക്ഷിണാപഥത്തിലെ ഭാഷയാണെന്ന് കഥാസരിത്സാഗരകാരന്റെ പരാമർശം അതിനാലാണ് അതിപ്രധാനമായ ഒരു രേഖയാവുന്നത്.

ദക്ഷിണാപഥത്തെ സംബന്ധിച്ചിടത്തോളം വരരുചിയും അദ്ദേഹത്തിന്റെ പഴയ(പാലി എന്നാൽ പഴയതെന്ന് അർത്ഥം)ഭൂതഭാഷയും ഭൂതലിപിയും സംസ്കൃതത്തോടൊപ്പം എങ്ങനെ പ്രസിദ്ധമായി എന്നതിന്റെ ചെറിയ ഒരു ചിത്രമാണ് കഥാസരിത്സാഗരം തരുന്നത്. കാണഭൂതി,ഭൂതനന്ദി,(നാഗവംശം 10 ബിസി- 25 എഡി)പുഷ്പഭൂതി (ഹർഷവർദ്ധനന്റെ പൂർവ്വീകൻ)മുതലായ പദങ്ങളും ഈ ശിവഭൂതങ്ങളെ പരാമർശിക്കുന്നു. ഗുണാഢ്യന് മൂഷകവ്യാപാരിയെന്ന പേരുവന്നത് ആലങ്കാരികമായി മൂഷകവംശക്കാരുടെ ഭാഷ ,വ്യാപാരം എന്നിവയിലുള്ള സ്വാധീനം കൊണ്ടുതന്നെയാണ്. ശാതവാഹനന്മാരുടെ അവസാനത്തെ ശാഖയായ പല്ലവവംശം കുറെക്കാലം ഈ പ്രാകൃതഭാഷയിൽത്തന്നെ ലിഖിതങ്ങളെഴുതി. പിന്നീട് സംസ്കൃതത്തി ലേക്ക് തിരിച്ചുപോയി.

വാസവദത്തയുടെ കഥ ബിസി 99- 1 കാലത്തുള്ള പുരി (ഒറീസ്സ)ഗണേശഗുഹയിലെ ഒരു ചിത്രത്തിലുണ്ട്. അതുകൊണ്ട് വാസവദത്തയുടെ കഥ പറയുന്ന കഥാസരിത്സാഗരവും അതിനേക്കാൾ പഴയതാവണം. അതിലുള്ള വരരുചികഥയും അതിനേക്കാൾ പഴക്കമുള്ളതാവണം. നാമിന്നു കരുതുന്ന പോലെ എഡിയിലല്ല ആ കഥ നടന്നിരിക്കുക.



**പാണ്ഡവസോമവംശങ്ങൾഃ-**

ഭാരതചരിത്രത്തിൽ നിർണ്ണായകപങ്കുവഹിച്ചവരാണ് യാദവരും പാണ്ഡവരും ഉൾപ്പെട്ട ചന്ദ്ര(സോമ)വംശം. മൂഷകവംശം യാദവവംശമാണ്. (കാർത്തവീര്യാർജ്ജുനൻമുതല് മാർത്താണ്ഡവർമ്മ

ഉത്രാടംതിരുനാൾവരെ വംശവൃക്ഷം നേരത്തേ പ്രസിദ്ധീകരിച്ചത് കാണുക.)ഇവരുടെ മദ്ധ്യേന്ത്യയിലെ ശാഖകളാണിവിടെ പരാമർശിക്കുന്നത്. ശരഭപുരീയ,പാണ്ഡുവംശ,സോമവംശീയരുടെ ലിഖിതങ്ങൾ വെച്ചാണ് ഈ ഭാഗം എഴുതിയിരിക്കുന്നത്. കേരളം,ദക്ഷിണേന്ത്യ ഉൾപ്പെട്ട വിന്ധ്യനു തെക്കുള്ള ഭൂഭാഗം ഇവയുടെ ചരിത്രം ഇവരോടുബന്ധപ്പെട്ടു കിടക്കുന്നു. ഈ ഭൂഭാഗത്തെ ദക്ഷിണകോസലം(കോസലം)എന്നു വിളിച്ചിരുന്നു. പാണ്ഡുവംശക്കാർ മേഖല,കോസലങ്ങളിലും സോമവംശീയർ കോസല,ഒറീസ്സഭാഗങ്ങളിലും ധാരാളം ലിഖിതങ്ങൾ അവശേഷിപ്പിച്ചിട്ടുണ്ട്. മദ്ധ്യപ്രദേശിൽ ബിലാസ്പൂർജില്ലയിലെ മല്ലദ് എന്ന സ്ഥലത്തെ രാജവംശം തെക്കൻകോസലത്തിന്റെ ഭാഗമായ മേഖലയില് പെടുന്നു. ശരഭപുരീയരുടെ യഥാർത്ഥനാമം വ്യാഘ്രരാജന്റെ മല്ലദ് പ്ലേറ്റ്പ്രകാരം അമരാര്യകുലം എന്നാണ്. ശരഭം അഥവാ വ്യാളിരൂപമായ നാഗമാണ് ഇവരുടെ വംശം .ഇന്ദ്രരാജസാമന്തന്റെ മാൽഗ പ്ലേറ്റ് താന് മേഖലപാണ്ഡവരുടെ ബന്ധുവാണെന്നു പറയുന്നു. എഡി അഞ്ചാംനൂറ്റാണ്ടിന്റെ അവസാനം മുതൽ ഏഴാം നൂറ്റാണ്ടിന്റെ തുടക്കം വരെ ശരഭപുരീയരുടെ ലിഖിതങ്ങള് കാണുന്നു. ഇതേ കാലത്ത് അമരാര്യകുലത്തിന്റെ മുഖ്യൻ പ്രവരഭട്ടാരകനും പ്രബലനാണ്. മേഖലയിലെ പാണ്ഡുപുത്രർ വാകാടകരുടെ സാമന്തരായിരുന്നില്ല. പാണ്ഡവരാജാ ഭരതബലനും മകനായ ശൂരബലനെന്ന ഉദീർണ്ണ വൈരനും (മല്ലദ് പ്ലേറ്റ്)ആറാംനൂറ്റാണ്ടിന്റെ അവസാനംമുതൽ ഏഴാംനൂറ്റാണ്ടിന്റെ ആദ്യംവരെ പ്രബലരാണ്. അന്ന് വാകാടകശക്തി പ്രബലമായിട്ടില്ല. ഏഴാം നൂറ്റാണ്ടിന്റെ അവസാനം ശക്തനായ പാണ്ഡവവംശതീവരതേവ(ധീവരദേവ)നും , ശിവഗുപ്തബാലാർജ്ജുനനും ഭരിക്കുന്നു.ഇവരും സാമന്തരല്ല. ഒമ്പതാം നൂറ്റാണ്ടിൽ സോമവംശീയർഇതേ സ്ഥാനം ഭരിക്കുന്നു. ഇവർ മഹാശിവഗുപ്ത, ധർമ്മരഥ,യയാതിമുതലായ നാമങ്ങളിലാണ് ഭരിക്കുന്നത്.ത്രികലിംഗമാണ് അവരുടെപ്രധാനസ്ഥാനം. താമ്രപത്രലിഖിതങ്ങൾ ഈ മൂന്നുവംശത്തിലെ രാജാക്കന്മാർക്കു മാത്രമാണ് എഴുതാനവകാശമുണ്ടായിരുന്നത്. ശിലാലിഖിതം ഏതുവ്യക്തിക്കും തന്റെ ധർമ്മയജ്ഞത്തിന്റെ ഓർമ്മക്കായി എഴുതിക്കാം.ശരഭപുത്രീയരുടെ ലിഖിതങ്ങൾ എല്ലാം താമ്രപത്രങ്ങളാണ്. അവരിൽ പ്രസന്നമാത്രന് മാത്രമാണ് ഒരു നാണ്യലിഖിതം ഇറക്കിയിട്ടുള്ളത്. 17 ലിഖിതങ്ങള് കിട്ടിയതില് 3

എണ്ണം നരേന്ദ്രൻ,4 എണ്ണം ജയരാജൻ, 7 എണ്ണം സുദേവരാജൻ,2 എണ്ണം പ്രവരരാജൻ. ബാക്കിയുള്ളതിന്റെ പകുതി ഭാഗമേ കിട്ടിയിട്ടുള്ളു. ഇവകൂടാതെ മല്ലദ് പ്ലേറ്റ്(വ്യാഘ്ര രാജനും രണ്ട് മുൻഗാമികളും)കൂടി ഉണ്ട്. 16 എണ്ണം ഛട്ടിസ്ഘറിൽനിന്നും ,ഒന്ന് തൊട്ടടുത്ത കാലഹന്ദി(ഒറീസ്സ)യിൽനിന്നുമാണ്. 3 പ്ലേറ്റ് താമ്രപത്രം ഉപയോഗി ച്ചിട്ടുണ്ട്. ഓരോ ലിഖിതത്തിനും ആദ്യത്തിൽഒന്നും എഴുതിയിട്ടില്ല. അവസാന ത്തേതിന്റെ പിൻവശത്തും ഒന്നും എഴുതുകയില്ല. (നരേന്ദ്രന്റെ ആദ്യശാസനം അങ്കുര ആദ്യത്തെ മല്ലദ് പ്ലേറ്റ്).പിൽക്കാലത്ത് ആദ്യത്തേയും അവസാനത്തേ യും ഉൾഭാഗവും നടുവിലത്തേതിന്റെ ഇരുവശവും എഴുതിയിട്ടുണ്ട്. ജയരാജന്റെ അരംഗ് പ്ലേറ്റിൽ (അഞ്ചാം ഭരണവർഷം)അവസാനത്തേതിന്റെ പിൻവശത്തും എഴുതിയിരിക്കുന്നു. അതിൽ മിക്കവാറും ഒരു വരിയേ കാണൂ. ഉദ്ദേശിച്ചത്ര സ്ഥലം പോരാതെ വന്നതിനാലാണ് ഇതെന്നു വ്യക്തം. ഇതേ രീതിയാണ് പാണ്ഡുവംശ സോമവംശീയരും പിൻതുടരുന്നത്.

ഒരു ദീർഘചതുരമാണ് താമ്രപത്രം .സുദേവരാജന്റെ ധമതരി ദാനമാണ് ഏറ്റവും ചെറുത്. 3 **3/5 x 3** അംഗുലം .അദ്ദേഹത്തിന്റെ തന്നെ കൌഖത്താൽലിഖിതം ഏറ്റവും വലുത്. **7.4 x 4.2** അംഗുലം. മൂന്നുപത്രവും ഒരേ കനത്തിലാണ് ഉണ്ടാക്കിയിരിക്കുന്നത്. മൂലകൾചിലതിൽമാത്രമേ ഉരുണ്ടിട്ടുള്ളു. ചിലത് അറ്റം മദ്ധ്യത്തേ ക്കാൾ വീതികൂടും. അറ്റം ഉയർത്തി, കനംകൂട്ടി,ലിപികളെ സംരക്ഷിക്കുന്ന സമ്പ്രദാ യം പ്രവരരാജന്റെ മല്ലദ് പ്ലേറ്റിൽ കാണുന്നു. ഇടത്തേ മാർജ്ജിന്റെ മദ്ധ്യത്തിലെ ദ്വാരത്തിലൂടെ ചെമ്പുവളയമിട്ട് 3 താമ്രപത്രവും കോർത്തിട്ടുണ്ട്. ദ്വാരം വട്ടത്തി ലാണ്. ചിലതിൽ ചതുരംപോലുള്ള വൃത്തം.താമ്രവളയത്തിന്റെ അറ്റം വട്ടത്തിലുള്ള സീൽ(മുദ്ര)വെച്ചിരിക്കുന്നു. ഇതിന് 3 ഇഞ്ച് വ്യാസം .നേരിയ വ്യത്യാസമെ ഇതി ൽ വരൂ. സീലുകളുടെ മഞ്ഞനിറം അവ ബ്രാസ് ആണെന്നു കാണിക്കുന്നു. എന്നാ ൽ, വാസ്തവത്തിൽ ബ്രോൺസ് ആണ്.ഒരു രേഖകൊണ്ട് മുകളിൽചെറുതും താഴെ വലുതുമായി ഭാഗിച്ചിട്ടുണ്ട്. മുകളിൽ നടുവിലായി താമരപ്പൂവില് നില്ക്കുന്ന ലക്ഷ്മി, വലത്തുകൈ ഉയർത്തി അതില് പത്മം ധരിച്ചിരിക്കുന്നു. ഇരുവശം അഭി ഷേകം ചെയ്യുന്ന ആനകളുണ്ട്(ഗജലക്ഷ്മി).

ഇടത്തുവശത്ത് ശംഖ്,വലത്ത് ചക്രം. ഒരു സീലിൽ സൂര്യനും ചന്ദ്രക്കലയുമാണ്. താഴത്തെ ഭാഗത്തിന്റെ തൊട്ടുമുകളി ലായി സീലിന്റെ നടുവില് 2 വരി അനുഷ്ഠുപ്പ് വൃത്തത്തില് രാജനാമം ,ധർമ്മരാജാ വാ ണ്,അമരനാണ് മുതലായ പ്രശസ്തികൾ,ചിലതിൽ അഛന്റേയും മുത്തഛ ന്റേയും നാമവുമുണ്ട്. ശ്രീമദ് ചേർത്താണ് രാജനാമം. താഴെ ഒരു പൂങ്കുല(പുഷ്പം). ഒന്നിൽ (പ്രവരരാജൻ)പൂർണ്ണകുംഭം,ഇരുവശം താമര.എല്ലാം





വിഷ്ണുചിഹ്നങ്ങളാണ്.

പാലിയോഗ്രാഫി:- ബോക്സ് ഹെഡഡ് മദ്ധ്യേന്ത്യന് ലിപിയാണ്. ചതുരപ്പെട്ടിക ളിലാണ് അക്ഷരം. ഇവ തെക്കൻലിപികളില് പെടുത്തിയവയാണ്. അക്ഷരങ്ങളുടെ താഴത്തെ അറ്റം വളവ് (അ,ആ,ക,ഞ,റ,ദ),പിൻഭാഗം ഉരുണ്ട് ഇടത്തെ അറ്റത്ത് ഒരു കുഴിവ് (പ,ബ)ചിലപ്പോൾ ഈ കുഴിവ് മുകൾഭാഗത്തും(ജ) നടുവി ലും(ഔ)കാണുന്നു. ഇതെല്ലാം തെക്കൻഭാഷകളിലുള്ള പോലെയാണ്. ചിലതിൽമാത്രംവടക്കൻലിപിസ്വാധീനമുണ്ട്.ഇത് വാകാടകസ്വാധീനമാ ണെന്നും കുറേക്കൂടി പഴക്കമെന്നും കരുതുന്നു. വാകാടകലിപി ശരഭപുരിയേക്കാളും കുറവ് കോണുകളുള്ളതും നീളം കൂടിയതുമാണ്. രണ്ടിലും വളവുകള്(ആങ്കുലാർ സ്ട്രോക്കുകൾ)കൂടുതലാണ്. മലയാളത്തിലെ കോലെഴുത്തിനോടാണ് സാമ്യം. വാകാടക ലിപി കോലെഴുത്തുസാമ്യമുള്ള പഴയ ലിപിയാണ്. ഏറ്റവും പഴയവ (പീപർദ്ദുല, കുരുദ്,നരേന്ദ്രന്റെ കാലത്തെഎന്നിവ) കുറവ് നീളം,കുറവ് കോണുകൾ(പാലി യോഗ്രാഫിയുടെ ഡെവലപ്പ്മെന്റ്)ഉള്ള വാകാടക,ശരഭപുരിശൈലിയാണ്. അതിനാൽ,ശരഭപുരിലിപിയുടെ ഉത്ഭവംമനസ്സിലാക്കാൻസാധിച്ചിട്ടുണ്ട്.ഈരീതി മദ്ധ്യേന്ത്യയിൽമുഴുവനു മുണ്ടായിരുന്നതായി പറയപ്പെടുന്നു. കോലെഴുത്തിൽനിന്നു വട്ടെഴുത്തിലേക്കുള്ള മാറ്റം വാകാടകരാണ് തുടങ്ങിയതെന്നും കരുത പ്പെടുന്നു. മാ എന്നതിലെ ദീർഘം രണ്ടുവിധത്തിലാണ്

ലിപിയിൽകാണപ്പെടുന്നത്. ഒന്ന്,മറ്റക്ഷരങ്ങൾക്കെന്നപോലെ മുകളിൽഒരു രേഖ. രണ്ട്, താഴേക്ക് നീട്ടിയിട്ട്.ഇതിൽ താഴത്തെ അറ്റം വളച്ച്,മ എന്ന അക്ഷരത്തിന്റെ വലത്ത് വെർട്ടിക്കലാക്കും. ഇപ്രകാരം മൂന്നുഘട്ടം കാണുന്നു. ഇതിൽപഴയ(നരേന്ദന്റെ)പീപർദ്ദുലയിൽആദ്യത്തെ രണ്ടുഘട്ടവും കാണാം. 21 വർഷം കഴിഞ്ഞ് അതേ രാജാവിന്റെ കുറുദ് പ്ലേറ്റിൽ ആദ്യത്തേത് മാത്രമേ ഉള്ളു. തമിഴിൽദീർഘം,മലയാളത്തിലെ ദീർഘം എന്നിവ നരേന്ദ്രന്റെ പ്ലേറ്റിൽത്തന്നെ ഉണ്ടെന്നും അത് പിന്നീട് മദ്ധ്യ പ്രദേശില് ഉപേക്ഷിക്കപ്പെട്ടു എന്നും കാണുക. മലയാളത്തിൽ നിന്നുള്ള ലിപി സ്വാധീനം ഇതിൽനിന്ന് വ്യക്തമാകുന്നു. ആദ്യത്തേത് വടക്കേഇന്ത്യൻകോലെഴുത്തായി മാറി. (ഹിന്ദിയിൽ). അതുപോലെ ഐ രണ്ടുതരത്തിൽകാണുന്നു. വൃത്തത്തിനുനടുവിൽ ബിന്ദു,അല്ലെങ്കിൽ വൃത്തത്തിനു താഴെ രേഖ. പീപർദ്ദുല, റാവൻപ്ലേറ്റില് രണ്ടാമത്തെ വിധം. എന്നാൽ രേഖ വൃത്തത്തിനകത്താണ്. ഇടത്തോട്ട് ഒരു വളവുമുണ്ട്. ജയരാജന്റെ പ്ലേറ്റിൽ രണ്ടുമുണ്ട്. സുദേവരാജന്റെ രണ്ടാം വിധമാണ്. പക്ഷേ രേഖയുടെ ദിശ ചിലപ്പോൾ മാറിയാണ് കാണുന്നത്. പ്രവരരാജന്റേതിൽ വൃത്തം , നടുവിൽ ബിന്ദുമാത്രം. ഊ മൂന്നുവിധം എഴുതിക്കാണുന്നു. 1. അക്ഷരത്തിന്റെ വലതുവശം താഴോട്ടുനീട്ടി പിന്നീട് മുകളിലേക്ക് .താഴത്തെ അറ്റത്ത് ഒരു ഹുക്ക് പോലെ. 2. താഴേക്ക് നീട്ടിയ വലത്തുവശം അല്പം മുകളിലേക്ക് ഇടത്തുവശത്തേക്ക് കൊണ്ടുവന്ന്,ഒരു ഹൊറിസോണ്ടൽരേഖ(ചിലപ്പോൾ വളഞ്ഞത്) അതിന്റെ ഇടത്തുഭാഗത്ത് ചേർക്കുന്നു. 3. ഒരു അർദ്ധവൃത്തം വലത്തോട്ട് തുറന്നത് ,താഴേക്ക് നീട്ടിയ വലത്തുവശത്തിന്റെ താഴത്തെ അറ്റത്ത്.



ഒ = +

ഥയുടെ നടുവിലെ ബിന്ദു ഒരു വരയാവുന്നു. ചിലപ്പോൾ അതിന്റെ അറ്റത്ത് ഒരു അസമവൃത്തവും ഉണ്ടാവാം. ജിഹ്വാമൂലീയഉപധ്മാനീയ(ആദ്യത്തേത് മ പോലെ) വിസർഗ്ഗം ഉപയോഗിക്കുന്നുണ്ട്. ഇത് പീപർദ്ദുല,കുറുദ്(നരേന്ദ്രൻ)കാലത്തേ ഉണ്ട്. = ചിഹ്നം മല്ലദ്(ജയരാജൻ)സുദേവരാജൻപ്ലേറ്റുകളിലുണ്ട്. 2,3,4,5,7.,9. 10,20 എന്നീ സംഖ്യകളുണ്ട്. വാക്യം അവസാനിക്കുമ്പോളും , വരിയുടെ മദ്ധ്യ ത്തിലും (പദ്യമെങ്കിൽ)എല്ലാം ചിഹ്നങ്ങളുപയോഗിക്കുന്നുണ്ട്. ഒന്നോ രണ്ടോ രേഖകൾ(1, 11 ,- - , =)അല്ലെങ്കിൽ രണ്ടുബിന്ദുക്കള് ഉപയോഗിക്കുന്നു.നരേന്ദ്രന്റെ കുറുദ് പ്ലേറ്റിൽ രണ്ടുരേഖയും യോജിപ്പിച്ച് ഒരു പ്രത്യേകചിഹ്നമുണ്ട്. 6 വെർട്ടിക്ക ൽരേഖകള് ഒന്നൊന്ന് ചെറുതായി വന്ന് ഒരു നേർരേഖയില് അവസാനിക്കുന്നത് ജയരാജന്റെ ഒമ്പതാംവർഷത്തിലെ മല്ലദ്പ്ലേറ്റിലുണ്ട്. ലിഖിതം അവസാനിച്ചു എന്നതിന് ചിഹ്നമായിട്ട് സുദേവരാജന്റെ അറംഗപ്ലേറ്റിൽ കാകപാദമുദ്ര (സംഗീതത്തിൽ കാണുന്നത്) ഉപയോഗിക്കുന്നു. ഒരക്ഷരം പോയത് പിന്നീട് ചേർക്കു മ്പോളാണ് ഇത്. വരിതെറ്റി എഴുതിയാലും ഈ ചിഹ്നം ചേർക്കും. വരിയുടെ മുകളിൽ ഈ ചിഹ്നം കണ്ടാല് അവിടെ എന്തോ ചേർക്കാനുണ്ട് എന്നർത്ഥം. വരിക്കു താഴെ ആ അക്ഷരം വരികൾക്കിടയിലായി എഴുതിച്ചേർക്കും.

ലിഖിതങ്ങളിലെ ഭാഷ സംസ്കൃതമാണ്. ചിലത് പ്രാകൃതത്തിലുമുണ്ട്. പിപർദ്ദുലപ്ലേറ്റില് ആറാംവരിയില് സ്വാമ്യാത്മനെന്നതിനുപകരം

സ്വാമിപ്പ എന്ന് ദക്ഷിണേന്ത്യൻ നാമം ഉപയോഗിച്ചിരിക്കുന്നു. മല്ലദ്പ്ലേറ്റ് എട്ടാംവരി(ജയരാജ) ഹുതപ്ര ഗ്രാഹ എന്നതിനുപകരം ഹദപ്പഗ്രാഹ എന്നാണുപയോഗിച്ചിരിക്കുന്നത്. സിർപ്പൂ ർപ്ലേറ്റ്(വരി 10 സുദേവരാജ)കൻശിപ്പസ്വാമിന് (കൽശില്പസ്വാമിന്) ധമത്തരി പ്ലേറ്റ്( വരി 28) അക്കശാലിക(അക്ഷശാലിക, അഷ്ടശാലിക എന്നതിനുപകരം), നരേന്ദ്രന്റെ കുറുദ് പ്ലേറ്റ് വരി 20 സവ്വദ്സര(സംവത്സര)വരി 22 നഹ(നഗ)വരി 24 കൊവ്വതൽ,വരി 28 അംഗുര എന്നിവയിലും ഇതുകാണാം.താമ്രപത്രങ്ങളിലെല്ലാം സവ്വത്സര,താംബ്ര(താമ്രക്കുപകരം)ഉക്കിർണ്ണ(ഉത്ക്കീർണ്ണക്കുപകരം)ഗ, ങ(സിംഹപദത്തിലെ ഹക്കുപകരം സിങ)അംശ,വിംശ ഇവക്കുപകരം (അൻശ, വിൻശ) എന്ന് അനുസ്വാരംചില്ലായി ഉപയോഗം ,ര,റു,രീ എന്നിവ മാറിമാറി പ്രയോഗം ഇതെല്ലാം കാണുന്നു.തസ്മാദ് ദ്വിജായ എന്നതിന് തസ്മാദ്വിജായ എന്നു കൂട്ടി എഴുതിയിട്ടുണ്ട്. സന്ധിനിയമങ്ങൽ കൃത്യമായി പാലിച്ചിട്ടില്ല. രേഫത്തിനുശേഷം വ്യഞ്ജനം ഇരട്ടിക്കുന്നത് എല്ലായിടത്തും കാണുന്നില്ല. ഹ് എന്നതിനു പകരം ഒരിടത്ത് ഗ് എന്ന് (ദാഹ-ദാഗ)കാണാം. (കുറുദ് പ്ലേറ്റ് നരേന്ദ്രൻ വരി 7)ദർശയതി (ദരീശയതി. തക്കുർദിയ വരി 12),വർഷ(വരിശ വരി 17),തൃതീയ (ത്രുതീയ)ഗൃഹ(ഗ്രിഹ)പ്രഭൃതി(പ്രഭ്രിതി),പിതൃ(പിത്രി)വൃദ്ധയേ(വ്രിധയേ) ബ്രഹവിച(ബവ്രിച),സ്രഷ്ടാ(സ്രിഷ്ടാ),ത്രിദശ(തൃദശ),പ്രതിവത്സ്യത (പ്രതിവസ്യത),ഘോരാന്ധകാരം(ഘോരാദ്ധകാരം),വിക്രമ(വിക്കരമ), സംവത് (സംവത്തു), സംവത്സര (സംവത്സരു എന്ന തെലുഗുപദം)എന്നിങ്ങനെ പ്രാകൃതം,ദ്രാവിഡം,സംസ്കൃതം കലർന്ന ഭാഷയാണ് . ദിനം,ദിവസം എന്നതിന് ദി എന്ന് ആദ്യാക്ഷരം മാത്രം മലയാളികൾ എഴുതിയിരുന്നു. അതുപോലെ സംവത്സരത്തിന് സവ്വ,സംവ എന്ന് ചുരുക്കെഴുത്ത് ഉണ്ട്. മുദ്രകളിലെ കവിതയും മംഗളശ്ലോകവുമൊഴികെ മറ്റെല്ലാം ഗദ്യമാണ്. അധികം ലിഖിതങ്ങളും ബ്രഹ്മദേയങ്ങളാണ്. ഇവ ധർമ്മയജ്ഞത്തിന്റെ ഭാഗമാണ്. ശാസനങ്ങളെന്നാണിവക്ക് പേർ. നരേന്ദ്രന്റെ പീപർദ്ദുലശാസനം മുമ്പ് രാഹുദേവന് കൊടുത്തതിന്റെ പുനരുദ്ധാരണം(ഒന്നുകൂടിഉറപ്പിച്ചുകൊടുക്കുന്നത്)മാത്രമാണ്. അതിനാൽ, ഈ ബ്രഹ്മദേയം നരേന്ദ്രന്റെ കാലമായ അഞ്ചാംനൂറ്റാണ്ടിനേക്കാൾ,എത്രയോ കാലം പഴക്കമുള്ളതാണ്. ഇതുപോലെ , ജയരാജന്റെ മല്ലദ് പ്ലേറ്റ് ഹദപ്പഗ്രാഹവത്സന്റെ ദേയത്തെ മുദ്രവെച്ചുറപ്പിക്കുന്നതിനാണ്, സുദേവന്റെ സിർപ്പൂർശാസനം നന്നൻകൊടുത്തിനേയും, അരംഗശാസനം പ്രതി ഹാരഭോഗില്ലനും മാതാപിതാക്കളും കൊടുത്ത ധർശാസനത്തേയും വീണ്ടും മുദ്ര വെച്ച്ഉറപ്പിക്കുന്നതിനാണ്. റൈപ്പൂർപ്ലേറ്റ് സവിതൃസ്വാമി തന്റെ പുത്രീഭർത്താവ് നാഗവത്സസ്വാമിക്കും ബന്ധു വത്സസ്വാമിക്കും ദാനം

ചെയ്തതിന്റെയും ,സരംഗനാഥശാസനം അമ്മമഹാറാണിയും മറ്റ് പൂർവ്വീകരാജകുടുംബാംഗങ്ങളും ദാനം ചെയ്തതിന്റേയും മുദ്രവെച്ച് വീണ്ടും ഉറപ്പിച്ചുകൊടുക്കുന്ന രേഖയാണ്.പുതിയതല്ല. പകുതിമാത്രമുള്ള ശാസനം ദണ്ഡാചക്രനും പൂർവ്വികരും അവന്റെ പിൻഗാമികളും ചെയ്ത ധർമ്മയജ്ഞത്തെയാണ് ഉദ്ധരിക്കുന്നത്. ഗ്രാമങ്ങൾ,സ്വത്തുക്കൾ,എന്നിവബ്രഹ്മദേയമായി വിദ്യാഭ്യാസസ്ഥാപന ങ്ങൾക്ക്(ക്ഷേത്രാധിഷ്ഠിതം)നികുതിയില്ലാതെ വിട്ടുകൊടുക്കുന്നവയാണ് ധർമ്മയജ്ഞമെന്ന് അറിയുന്നത്. നളന്ദ എന്ന പദമല്ല, ധർമ്മയജ്ഞമെന്ന പദമാണ് നളന്ദയിലെ വിദ്യാഭ്യാസസ്ഥാപനത്തിനു നൽകിയ ദേയങ്ങളിൽ കാണുന്നതെന്നത് ശ്രദ്ധേയമാണ്. മല്ലർപ്ലേറ്റ് ബ്രാഹ്മണ ർക്കും ,സരങ്ങാർഹ് (അപൂർണ്ണശാസനം) 10 പേരുള്ള ബ്രാഹ്മണസംഘത്തിനുമാണ് കൊടുത്തിരിക്കുന്നത്. റൈപൂർശാസനം രണ്ടുബ്രാഹ്മണർക്കാണ്. നരേന്ദ്രന്റെ റാവൻപ്ലേറ്റ് ഒരു ക്ഷേത്രത്തിനുള്ള ബ്രഹ്മദേയമാണ്.ഗംഗാസ്നാനം ,ഉത്ത രായനപുണ്യകാലം,ചന്ദ്രഗ്രഹണം ഇവയോടനുബന്ധിച്ച മൂന്നുദാനങ്ങൾ ഇതിലുണ്ട്. നരേന്ദ്രന്റെ കുരുദ് പ്ലേറ്റിൽ,രാജകീയശാസനങ്ങള് എഴുതുന്നത് ഏതെല്ലാം വസ്തുക്കളിലായിരുന്നു എന്നതിന്റെ സൂചനയുമുണ്ട്. പരമഭട്ടാരകർ നേരത്തേ കൊടുത്ത് താലപത്രശാസനം(താളിയോലയിലെഴുതിയത്) വീട്ടിനു തീ പിടിച്ച പ്പോൾ കത്തി നശിച്ചതിനാല് പുതിയതായി താമ്രപത്രത്തില് ഉടമസ്ഥന്റെ മകന്റെ അപേക്ഷപ്രകാരം ഉദ്ധരിച്ചുകൊടുക്കുകയാണെന്ന് വ്യക്തമായി എഴു തിയിട്ടുണ്ട്. അഞ്ചാംനൂറ്റാണ്ടിനുമുമ്പുള്ള താളിയോലശാസനങ്ങൾ ലഭ്യമല്ലാ ത്തതി ന്റെ ഒരു കാരണം തീപ്പിടുത്തംകൊണ്ടുനശിച്ചുപോയതായിരിക്കണം. മറ്റൊരുകാരണം ചിതൽആണ്. പിന്നെ തണുത്തകാലാവസ്ഥയിൽ, മഴക്കാ ടുകളുള്ള പ്രദേശ ത്ത്, ആയിരത്തോളം വർഷം പഴക്കമുള്ള താളിയോലകൾക്ക് സംഭവിക്കുന്ന ജീര്ണ്ണതയും കാരണമാണ്. പ്രൂഫ് ഇല്ല, എവിഡൻസില്ല എന്നുനാം പറയുന്ന പലതും ഇപ്രകാരം നഷ്ടപ്പെട്ടുപോയ രേഖകളുടെ അഭാവത്താലാണ് തെളിവി ല്ലാത്തവയായിരിക്കുന്നത്. ഇക്കാര്യങ്ങളെല്ലാം കണക്കിലെടുത്താൽ, ഇന്നുകിട്ടി യിട്ടുള്ള താരതമ്യേന പുതിയതെന്നുകരുതുന്ന പല ശാസനങ്ങളും പഴയവയുടെ പുനരുദ്ധാരണമോ എൻഡോഴ്സ്മെന്റുകളോ ആണെന്നു മനസ്സിലാക്കാം.

**കാലം**

ഭരണവർഷം,മാസം,ദിവസം എന്നിവ കൃത്യമായി തരുന്നത് ചരിത്രബോധത്തി ന്റെ തെളിവാണ്. കോസലപാണ്ഡുവംശികൾ

പൂര്‍ണ്ണിമാന്തകാലഗണനയാണ് സ്വീകരിച്ചിരുന്നത്. ശിവഗുപ്തബാലാര്‍ജ്ജുനന്‍റെ ലോഡിയ പ്ലേറ്റില് തിഥി കാ ര്‍ത്തിക പൌര്‍ണ്ണമാസികാര്‍ത്തികദിനം 30 എന്ന് കാണുന്നു. ശരഭപുരീയരും അതായിരുന്നിരിക്കണം എടുത്തിരുന്നത്. ഒന്നില്‍ രണ്ടാമത്തെ (ഇന്‍ററ്‍കാലറി) ഭാദ്രപദമെന്നെടുത്ത് പറയുന്നുമുണ്ട്. ഭാസ്കരവര്‍മ്മന്‍റെ നിധാന്‍പൂര്‍,ഡൂബി പ്ലേറ്റുകള്‍ (കാമരൂപത്തിലെ ഭൌമനാരകരാജാവാണ് ഭാസ്കരവര്‍മ്മന്‍)മുമ്പുള്ള രാജാക്കന്മാരുടെ ശാസനങ്ങള്‍ നശിച്ചതിനാല് വീണ്ടും കൊടുക്കുന്നവയാണ് .ഇപര്‍ദ്ദുലശാസനത്തില് വര്‍ഷം പ്രവര്‍ദ്ധമാന എന്നും കുരുദ് ശാസനത്തില്‍ പ്രവര്‍ദ്ധമാനവിജയരാജ്യസവ്വത്സര എന്നുംകാണാം. (നരേന്ദ്രന്). സുദേവരാജ ന്‍റെ ധമ്മതാരി ശാസനത്തില്‍ ഇതേ പദം സംവത്സരുഎന്ന് തെലുങ്കായി മാറ്റി ഉപയോഗിക്കുന്നു. മറ്റെല്ലാ ശാസനങ്ങളിലും പ്രവര്‍ദ്ധമാനവിജയ(വര്‍ഷം) എന്നാ ണ്,രാജ്യമെന്നില്ല. മിക്ക രാജവംശങ്ങളും സിദ്ധംകഴിഞ്ഞ് സ്വസ്തിയിലാണ് ശാസനം തുടങ്ങുന്നത്. ഇടത്തോട്ടോ വലത്തോട്ടോ ഉള്ള അര്‍ദ്ധവൃത്തമാണ് സിദ്ധ മായി ഉപയോഗിക്കുന്നത്. അല്‍ബിരൂണി ഇത് ഓങ്കാരം അഥവാ പ്രണവത്തിന്‍റെ പഴയ ചിഹ്നമാണെന്ന് എഴുതിയിട്ടുണ്ട്. ഓം സിദ്ധം,ഓം സിദ്ധി എന്നാണ് ഉച്ചരിക്കുക. (വിജയസിദ്ധിക്ക്).ഇതിനുശേഷം ശരഭപുരമെന്ന് ആദ്യകാലത്തും ശ്രീപുരമെന്ന് പില്‍ക്കാലത്തും ശാസനം കൊടുത്ത സ്ഥലനാമം കാണുന്നു. നരേന്ദ്രന്‍റെ കുറുദ് ശാസനം മാത്രമാണ് ഒരു സൈനികശിബിരമായതിലകേശ്വരത്തെ വിജയസ്കന്ദാവരത്തുനിന്നുള്ളത്. സ്ഥലനാമശേഷം രാജനാമം ,ശാസനം, വരാനിരിക്കുന്ന രാജാക്കന്മാരോട് ഇത് തുടരണമെന്ന ആജ്ഞ,പിന്നെ മംഗള വാക്കുകള്‍, തിഥ്യതി,ഒടുവിലായി ലേഖകനാമം .ഇതാണ് പൊതുവായി ശാസന രൂപം അഥവാ ഘടനാസ്വഭാവം. ശാസനം ലളിതമാണ്. ബ്രാഹ്മണന്മാരാല്‍,നയിക്കപ്പെട്ട്ഗ്രാമങ്ങളില്‍വസിക്കുന്ന കര്‍ഷകര്‍ക്കുള്ള താണ്.ഗുരുവായബ്രാഹ്മണന്‍റെവേദം,ഗോത്രം, ഇവപറഞ്ഞിട്ടുണ്ട്. ബ്രാഹ്മണര്‍ക്ക് ഇതുകൊണ്ടുള്ള പ്രയോജനം ചാത്തര്‍,ഭടന്മാര്‍, എന്നിവരില്‍നിന്നുള്ളസ്വൈരക്കേട്(ഗ്രാമപ്രവേശനം)ഒഴിവാക്കിക്കൊടു ക്കുന്നു എന്നതാണ്. ഗ്രാമക്കാര്‍ നികുതി (വിളവാ യാലും മറ്റുവസ്തുക്കളായാലും) ബ്രാഹ്മണര്‍ക്കാണ്കൊടുക്കുന്നത്.അതിനാല്‍ രാജകിങ്കരന്മാര്‍ നികുതിചോദിച്ചുവന്ന് ഗ്രാമീണരെ ഉപദ്രവിക്കില്ല. ഭടന്മാരും ചാത്തിരരുമാണ് രാജകിങ്കരര്. വരാനിരിക്കുന്ന ഭോഗപതികള്‍ ഈ ഗ്രാമദാനത്തെ ഇതേപോലെ നടത്തണം .പിന്നീട് വ്യാസവചനം ഇതിന്നുപോല്‍ബലകമായി ഉദ്ധരിക്കുന്നു.ആദ്യകാലത്ത് മഹാരാജാ എന്നബിരുദമേ നരേന്ദ്രനുള്ളു. 21 വര്‍ഷം കഴിഞ്ഞ്

ഭഗവദ്ഭക്ത(വിഷ്ണുഭക്ത)ബിരുദവും കാണുന്നു. മാതാപിതാക്കളുടെ പാദധ്യാനം ചെയ്യുന്നവന് എന്നും വിശേഷണമുണ്ട്. ഗ്രാമവാസികളെ ബോധിപ്പിക്കയല്ല(ബോധയതി) ആജ്ഞാപിക്കയാണ് (സമാജ്ഞാപയതി) രാജാവ് ചെയ്തിരിക്കുന്നത്. ഗ്രാമവാസികള് കൊടുക്കേണ്ട വസ്തുക്കളുടെ ലിസ്റ്റ് ഉണ്ട്. ഭോഗം (അതാതുകാലത്തെ ക്ഷേത്രവഴിപാട് അഥവാ നികുതി)ഭാഗം (ധാന്യത്തിൽനിന്നുള്ള ഒരു വിഹിതം)എന്ന് രണ്ടുവിധമാണ് കൊടുക്കേണ്ടത്. ഭോഗപതികളോടല്ല, പിന്തുടർന്നുവരുന്ന രാജപരമ്പരയോടാണ് പിന്നേയും ഇത് തുടർന്നുനടത്തിക്കൊണ്ടുപോകാനുള്ള ആജ്ഞാപനം. വ്യാസവചനം 3 ശ്ലോകമായി വർദ്ധിപ്പിച്ചിരിക്കുന്നു. പ്രവർദ്ധമാന എന്നത് പ്രവർദ്ധമാനവിജയനഗരമായി. 21 വർഷം കൊണ്ട് രാജാവിന്റെ ഭരണംകൊണ്ടുണ്ടായ സമൃദ്ധി,ഭരണവിജയം കാണിക്കുന്ന മാറ്റങ്ങൾ,എന്നിവയും വാക്കിലും സംഖ്യയിലും തീയതിയും കൊടുത്തിട്ടുണ്ട്.വർഷം രണ്ടിലുമുണ്ട്. ദിവസം സംഖ്യയിൽമാത്രം.

മൂന്നാംഘട്ടം ജയരാജന്റെ അങ്കുരശാസനം മുതലാണ്. ഇതിലുള്ള മാറ്റങ്ങൾ:-

1. ദാനം രാജാവിനും മാതാപിതാക്കൾക്കും പുണ്യം വർദ്ധിപ്പിക്കാനാണ്
2. ഉദകപൂർവ്വം(നീരട്ടിപ്പേറായി)എന്ന് എടുത്തുപറയുന്നു
3. ഭോഗവും ഭാഗവും സ്റ്റാൻഡേർഡൈസ്ഡ് ആക്കി
4. വ്യാസവചനം നാലായി വർദ്ധിച്ചു
5. തീയതി സംഖ്യയിൽമാത്രമേയുള്ളു

ജയരാജന്റെ മല്ലദ് പ്ലേറ്റിലെ വ്യത്യാസങ്ങൾ:- രാജാവിന്റെ പാദം സാമന്തരുടെ കിരീടത്തിലൂടെ ഒഴുകുന്ന തീർത്ഥജലത്താല് കഴുകപ്പെടുന്നുഎന്നപ്രശസ്തിവാചകം.
വിക്രമോപനതസാമന്തചൂഢാമണിപ്രഭാപ്രസേകാംബുധിർ-
ധൌതപാദയുഗളോരിപുവിലാസിനീസീമന്തോദ്ധാരണഹേതുർ-
വസുവസുധാഗോപ്രദ എന്നുള്ളപ്രശസ്തി. ത്രിദശപതിസദനസുഖപ്രതിഷ്ഠാകരമാണ്(സ്വർഗ്ഗസുഖം തരുന്നത്)

യദ്വദ് രവിശശിതാരാകിരണപ്രതിഹതഘോരാന്ധകാരം ജഗദ് അവതിഷ്ഠതേ ജാവദ് ഉപഭോഗ്യ . ആ സുഖം ആചന്ദ്രതാരം നിലനില്ക്കും ഗ്രാമത്തോടൊപ്പം അതിലെ ചെറുതും വലുതുമായ നിധികൾ( സനിധി,സോപനിധി) ഇവയും സർവ്വകര വിസർജ്ജിതമായി (എല്ലാനികുതിയും ഒഴിവാക്കി) വിട്ടുകൊടുക്കുന്നു.

**മേഖലയിലെ പാണ്ഡവവംശജർ:**

ഒക്ടോബർ1940ൽ ബ്രാഹ്മണിപ്ലേറ്റുകള് കണ്ടെടുത്തപ്പോളാണ് മേഖലപാണ്ഡവരുടെ പ്ലേറ്റുകളും കണ്ടെടുത്തത്. 3 താമ്രപത്രലിഖിതങ്ങൾ കിട്ടി. ഇവയിലൊന്നിനെയാണ് ബ്രാഹ്മണിപ്ലേറ്റ് എന്നു പറയുന്നത്. മദ്ധ്യപ്രദേശിലെ ബാഗേൽഖണ്ഡില് രേവയിൽനിന്നാണ് അത് കിട്ടിയത്.മറ്റുരണ്ടും മദ്ധ്യപ്രദേശിലെ




ബിലാസ്പൂരിൽ മല്ലർനഗരത്തിലെ ബുർക്കിഖാരിൽനിന്നും. (1976,1977 വർഷങ്ങളില് കിട്ടി. ഇവയിലൊന്ന് അപൂർണ്ണം).പൂർണ്ണശാസനം രണ്ടും ഉദീർണ്ണവൈരശൂരബലന്റേതാണ്. രണ്ടും മുമ്മൂന്ന് ചെപ്പേടുവീതം. പുറത്തെ പ്രതലം ഒന്നും എഴുതാതെ വിട്ടിരിക്കുന്നു. രണ്ടാമത്തേതിൽ മൂന്നാം ചെപ്പേടിന്റെ പിൻഭാഗത്ത് 3 വരിയുണ്ട്.

ബ്രാഹ്മണി പ്ലേറ്റ് 19.5 x 11.25 cm

മല്ലദ് പ്ലേറ്റ് 18.5 x 10.6 cm

മൂന്നാമത്തെ പ്ലേറ്റ് 17.5 x 10.25 cm

ദ്വാരം വൃത്താകാരത്തിൽ മുകളിലാണ് .നടുഭാഗത്തായി വരും. (ഇടത്തുഭാഗത്തല്ല) പരിവ്രാജകമഹാരാജാ ഹസ്തിൻ(ഗുപ്ത)സംക്ഷോഭ,ഉച്ചകല്പമഹാരാജജയനാഥൻ,ഭാഗേൽഖണ്ഡിലെ സർവ്വനാഥന് ഇവരുടെ ശാസനങ്ങളും ഇങ്ങനെയാണ്. പൂനപ്ലേറ്റ്ശാസനം(പ്രഭാവതിഗുപ്ത)ഇതുപോലെ നടുവിൽതുളയുള്ളതാണ്. സീലിന് 2 സെ മീ വ്യാസംവരും. മല്ലർപ്ലേറ്റില് മുകളിലും താഴെയും തുല്യമായി രണ്ടായി വിഭജിക്കുന്ന രേഖ ഇടത്ത് താഴോട്ട് ചെരിഞ്ഞ് നീണ്ടിട്ടുണ്ട് മുകളിൽ ഇടത്തോട്ട് തിരിഞ്ഞുകിടക്കുന്ന നന്ദിയാണ്. താഴെ ഒറ്റവരിയിൽ ഒറ്റപ്പദമായി ഒരു ലിഖിതം.





ബ്രാഹ്മണിപ്ലേറ്റിൽ ചിഹ്നവും ലിഖിതവും ഇല്ല.

പാലിയോഗ്രാഫിഃ- ചതുരത്തിനുപകരം ത്രികോണആകൃതിയില് അക്ഷരങ്ങള്. അതിനാൽ വളവ് ,കോണുകളെന്നിവ കൂടുതലുണ്ട്. (നെയിൽഹെഡ്ഡഡ്) മകാരം മാത്രം പഴയ ബോക്സ്ഹെഡ്ഡഡ് ചതപരം. 2 എന്ന സംഖ്യ (ബ്രാഹ്മണി പ്ലേറ്റ്) നാഗരിയിലാണ്. ഹലന്തചിഹ്നമുണ്ട്. ഉപസ്മാനീയമില്ല. വിസർഗ്ഗമുണ്ട്. ഭാഷ സംസ്കൃതമാണ്. ഗദ്യപദ്യമിശ്രമാണ്. പ്രശസ്തി വൃത്തബദ്ധമാണ്(കവിത). അനുസ്വാരം ഉപയോഗം ഒരു പ്രത്യേകരീതിയിലാണ്.

ശ്രീമാൻ- ശ്രീമാം

ദയാവാൻ-ദയാവാം

സ്നേഹവാൻ-സ്നേഹവാം

ദിഗന്താൻ-ദിഗന്താം

ശിഖരാർദ്രാൻ-ശിഖരാർദ്രാം

അകുലാന്താൻ-അകുലാന്താം

ലോകേസ്മിൻ-ലോകേസ്മിം

വംശം-വൻശം

ഹ-ഗ

രാജസിംഹൈ- രാജസിങ്കൈ

ശ്രിതാം -ശ്രുതാം

ത്രിദശ- ത്രുദശ

ത്രിശൂല-ത്രുശൂല

ഗൃഹ-ഗ്രിഹ

വ്യാകൃഷ്യ- വ്യാക്രിഷ്യ

ബഭുവ-വ്വഭുവ

പ്രശംസി-പ്രശംൻസി

പുത്ര,ധരിത്രി,ശത്രു,ക്രാന്ത(രേഫം ഇരട്ടിച്ച പദങ്ങൾ) കീർത്തി,മൂർത്തി, ഔദാര്യ, ചാതുര്യ എന്നീപദങ്ങളും കാണുന്നു.

ബ്രാഹ്മണി പ്ലേറ്റ് ബ്രാഹ്മണനുള്ളതും മല്ലദ് പ്ലേറ്റ് ജലേശ്വരഭട്ടാരകക്ഷേത്രത്തിന് വണിക് മനോരഥന്റെ പേരക്കുട്ടിയും ബോധന്റെ പുത്രനുമായ നരസിംഹൻ കൊടുക്കുന്നതുമാണ് .ഇത് ജയേശ്വരഭട്ടാരകശാസനമാണ്. മല്ലദ്പ്ലേറ്റിൽ ബുധദിനം എന്ന് ആഴ്ച കൂട്ടി പറഞ്ഞിരിക്കുന്നു. സിദ്ധം,സ്വസ്തി,ഓംസ്വസ്തി ,വംശചരിതം, പ്രശ സ്തി ഇങ്ങനെ ക്രമം കാണുന്നു.മല്ലർപ്ലേറ്റിൽജയേശ്വരഭട്ടാരകനെ വർണ്ണിക്കുന്നു. 6 വർഷമേ ബ്രാഹ്മണിപ്ലേറ്റും മല്ലർപ്ലേറ്റും കൂടി വ്യത്യാസമുള്ളു. രണ്ടും എഴുതിയ ലേഖ കൻ ഒരാളാണ്. പക്ഷേ ബ്രാഹ്മണിപ്ലേറ്റിൽ മിഹിരകനെന്നും മല്ലർപ്ലേറ്റില് മഹിര കനെന്നും കൊത്തിയിരിക്കുന്നു. ബ്രാഹ്മണിപ്ലേറ്റ് 11 ശ്ലോകം പ്രശസ്തി, കാര്യക്കാർ (ഓഫീസർമാർ)5, അവസാനശ്ലോകം മൂന്നുവരി. മല്ലർപ്ലേറ്റ് പ്രശസ്തി 7 ശ്ലോകം, കാര്യക്കാർ 2, അവസാനശ്ലോകം 2.ബ്രാഹ്മണിപ്ലേറ്റിൽ ശില്പി,ലിപികൻ,അവരുടെ പിതാവ് എന്നിവരുടെ നാമങ്ങളുണ്ട്. മല്ലർപ്ലേറ്റില് ശില്പിയും ലിപികനും മാത്രം. പിതൃനാമമില്ല.

ഇന്ദ്രരാജന്റെ മാൾഗപ്ലേറ്റിന് മുകളിലാണ് ദ്വാരം. സീലിൽഒറ്റവരി ,ഒറ്റപ്പദം,ശ്രീ എന്നുചേർത്ത രാജനാമം മാത്രം. ബ്രാഹ്മണിപ്ലേറ്റിലെ അതേ കാര്യക്കാരാണ് ഇവിടെയും. എന്നാലും മാൽഗപ്ലേറ്റ് കൊത്തിയത് മിഹിരനല്ല,ദ്രോണാകനാണ്. ഈശ്വരനെന്ന സ്വർണ്ണപ്പണിക്കാരന്റെ പുത്രനാണ്. മൂന്നുപ്ലേറ്റിലും ദിനത്തോടൊപ്പം നക്ഷത്രം പറഞ്ഞിട്ടുണ്ട്.

**തെക്കൻകോസലപാണ്ഡവവംശം**

ഇവർക്ക് താമ്രപത്രവും ശിലാശാസനങ്ങളുമുണ്ട്.താമ്രപത്രം 10എണ്ണം, 3എണ്ണം തീവരതേവന്റേതും, ഒന്നു പുത്രൻ നന്നരാജാരണ്ടാമന്റേതും 5 എണ്ണം ശിവഗുപ്ത ബാലാർജ്ജുനന്റേത്,ബാക്കിയുള്ള ഒന്നിൽരാജനാമമില്ല. എങ്കിലും ശിവഗുപ്തന്റേത് എന്ന് മറ്റു സാമ്യങ്ങൾനോക്കി നിശ്ചയിച്ചിരിക്കുന്നു.ഛട്ടിസ്ഗർഹ് ,മല്ലർ,ബൊന്ദ (രായ് ഗാർഹ് ജില്ല) ഇവിടങ്ങളിലാണ് അധികവും കിട്ടിയിരിക്കുന്നത്.




ദീർഘചതുരാകൃതിയിലാണ്.ഏറ്റവും ചെറുത് നന്നരാജന്റെ അധബാരലിഖിതം. 20 x 12.375 സെമീ. ഏറ്റവും വലുത് ബലോദശാസനം 23. 75 x 13.43 സെമീ .വലത്തുഭാഗത്ത് നടുവിലാണ് താമ്രവളയമിടാൻ ദ്വാരം. ദ്വാരം വൃത്താകൃതിയാണ്.ബലോദശാസനത്തിൽ ചതുരം. വൃത്താകൃതിയുള്ള മുദ്രക്ക് 7.70 അല്ലെങ്കിൽ 7.2 സെ മീവ്യാസമുണ്ട്.

തീവരദേവന്റെ സീലുകൾഃ- ഉയർന്ന് വൃത്താകൃതിയില് സീമ. പ്രതലം കുഴിഞ്ഞ് മുകളിലെ പകുതിയിലിരിക്കുന്ന ഗരുഡ് മുന്നോട്ട് അഭിമുഖമായി . ഗരുഡമുഖം മനുഷ്യമുഖമാണ്. ശരീരം പക്ഷി. രണ്ടുകയ്യിലുമായി ഫണമുയർത്തിയ പാമ്പിനെ പിടിച്ചിരിക്കുന്നു. ഇടത്ത് ചക്രം,വലത്ത് ശംഖ്. ശ്രീമദ് തീവരതേവ കോസലാധിപ തിശാസനമെന്നും ധർമ്മവൃദ്ധിക്കാണ് എന്നും ആചന്ദ്രതാരം നിലനില്ക്കുമെന്നും എഴുതിയിട്ടുണ്ട്. താഴെ വിടർന്ന പത്മം (ഫ്ലോറൽ).പരമവൈഷ്ണവ എന്ന ബിരുദം തീവരതേവനും നന്നരാജനുമുണ്ട്.

ശിവഗുപ്തൻഃ- സീമ,പ്രതലം എന്നിവ തീവരതേവന്റെ പോലെത്തന്നെ. താഴത്തെ ഭാഗം മുകളിലത്തേതിനേക്കാൾ രണ്ടിരട്ടി കൂടും. മുകളിൽ ഗരുഡനുപകരം നന്ദിയാണ്.മുമ്പിൽ ത്രിശൂലം. പിന്നിൽ പൂർണ്ണഘടം.താഴത്തെ ലിഖിതത്തില് ഹർഷഗുപ്ത പുത്രനായ ശിവഗുപ്തന്റെ പ്രശസ്തി. താഴെ വിടർന്ന പത്മം .ഇരുവശവും നീണ്ട തണ്ടുള്ള ഇലകൾ ഓരോന്നുവീതം . ശരഭപുരിയും തീവരതേവനും നന്നരാജനും വൈഷ്ണവരാണ്. ശിവഗുപ്തൻ ശിവഭക്തനാണ്,എങ്കിലും ലക്ഷ്മീചിഹ്നമായ പൂർണ്ണ കുംഭവും പത്മവും കാണുന്നു.

പാലിയോഗ്രാഫിഃ- ബോക്സ് ഹെഡ്ഡഡ് അക്ഷരം മാത്രം. തെക്കൻഭാഷകളുടെ പ്രാമാണ്യം കൂടുതലുള്ള മദ്ധ്യേന്ത്യൻലിപി. നാഗരിലിപിയുടെ സാമ്യം ഉണ്ട്. വിസ ർഗ്ഗമുണ്ട്. ജിഹ്വാമൂലീയ മ പോലെ . ഉപദ്ധ്മാനീയ ഇല്ല. അവഗ്രഹം ഒരിക്കൽമാത്രം ഉപയോഗിച്ചിരിക്കുന്നു. 1,2,5,6,7,8,9,10,20,30,50 എന്നീ സംഖ്യകള് ഉണ്ട്. 7 രണ്ടുവി ധത്തിലാണ് എഴുതിയിരിക്കുന്നത്. ഇതിലൊന്ന് സംഖ്യക്കും ദശാംശചിഹ്നത്തിനും ഇടയിലുള്ള ഒന്നാവാം .8 എന്ന സംഖ്യ ദാക്ഷിണാത്യരുടെ പൂർണ്ണവികാസം പ്രാപിച്ച ദശാംശരൂപമാണ് .സംസ്കൃതഭാഷയാണ്,പ്രാകൃതം കലർന്നിട്ടുണ്ട്.

സ്ഫടിക -ഫലിത (വ്യക്തിനാമഭാഗം)ശാപ്പു(വ്യക്തിനാമം) എന്നിവ കാണുന്നു. തീവരതേവന്റെ ശാസനങ്ങളിൽ ദ്രാവി ഡഭാഷയുടെ ഏറ്റക്കുറച്ചിലുകളെല്ലാം പ്രകടമാണ്. (രാവത്രിഫലിതസ്വാമിൻ, ശപ്പു പക്ഷസ്വാമിൻ )സംവത്സരു, ദിവസു, അഷ്ടമു എന്നിവ തെലുഗുസാമ്യമുള്ളവയാണ്. ശ്രീ (ശിരി),നിസ്ത്രിംശ(നിസ്തിൻശ), ത്രിവിക്രമ(ത്രുവിക്രമ)പുരുഷൻ സമാജ്ഞാപയതി ( പുരുഷാൻ സമാജ്ഞാപയതി),ദിന്മുഖ(ദുന്മുഖ),ബ്രാഹ്മണാൻ(ബ്രാഹ്മണാം), സപ്രധാ നാൻ(സപ്രധാനാം),പുരുഷാൻ(പുരുഷാം),താമ്ര(താംബ്ര,താംവര)ലയന്തി(ല ലമ്ന്തി)പതന്തി(പതംതി),ഹംസോപാദ്ധ്യായ(ഹൻസോപാദ്ധ്യായ)സംവത്സ

രേ(സംബത്സരേ)കൃത്തിവാസസോ(ക്രുതിവാസസോ),കാർത്തികേയ(കാർതികേയ),ഉദ്ദിശ്യ(ഉദിശ്യ),അസ്മദ്ദത്തി(അസ്മദത്തി),ഏതദ് ദ്വയം(ഏതദ്വയം),ജഗത്ത്രയ(ജഗത്രയ)ബഹള(വഹള),ഇന്ദ്രബല(ഇന്ദ്രവല),ബഹുഭിർ (വഹുഭിർ),അഭിവൃദ്ധയേ(അഭിബുദ്ധയേ),പ്രതിവസ്തവ്യം(പ്രതിവസ്തബ്യം),വപുഷി(ബപുഷി),വ്യവസ്ഥ(ബ്യവസ്ഥ),വ്യാസ(ബ്യാസ),സംവത്(സംബത്),സംവത്സരേ(സംബത്സരേ),പൂർവ്വ(പൂർബ്വ),സർവ്വ(സർബ്ബ),വസുധ(ബസുധ),പ്രശമിതശുര(പ്രസമിതസുര),അക്ഷശാലിക(അക്സശാലിക),നൃശംസ (നൃശൻസ),ആക്ഷേപ്താ(ആക്ഷേത്പാ),ഉത്കീർണ്ണാ(ഉക്തീർണ്ണാ),ഉത്സൃജ്യ (ഉഛൃജ്ജ്യ),ദിനത്തിനുപകരം ദി, സംവത്സരത്തിനുപകരം സം,ഇങ്ങനെ നിരവധി ഭാഷാപ്രത്യേകതകളുണ്ട്.

സന്ധി ഉപയോഗിക്കാത്തതിനാൽ ഒരിടത്ത് ഗ്രാമനാമം കൃത്യമായി മനസ്സിലാവുന്നുണ്ട്. ബോന്ദക അവധികസഹിത .ബോന്ദകാവധികാസഹിത എന്നായിരുന്നുവെങ്കിൽ ഗ്രാമം ആവധിക എന്നുതെറ്റി വായിക്കുമായിരുന്നു. ഒന്നുമുതൽ 25 പേർവരെയുള്ള ബ്രാഹ്മണസംഘങ്ങൾക്ക് കൊടുത്ത ബ്രഹ്മദേയങ്ങളുണ്ട്. പുണ്യതിഥി,സംക്രാന്തി,ഗ്രഹണദിനം,എന്നിവയിൽ പുണ്യവർദ്ധനവിനു ദാനംചെയ്തിരിക്കുന്നു.ജ്യേഷ്ഠദ്വാദശി,കാർത്തിക,ശുക്ലദ്വാദശി, കാർത്തികപൌർണ്ണമി,ഇവയിൽഭാദ്രപദ,പൌഷസംക്രാന്തികളിൽ, ആഷാഢഅമാവാസിക്ക് എല്ലാം ദാനങ്ങള് ചെയ്തിരിക്കുന്നു. രണ്ടുദാനങ്ങൾ,ബന്ധുക്കളുടെ അപേക്ഷപ്രകാരമാണ്. (മാതുലൻ ഭാസ്കരവർമ്മൻ പറകയാൽ ശിവഗുപ്തബാലാർജ്ജുനൻ, പുത്രീഭർത്താവ് നന്നരാജൻ പറകയാൽ തീവരതേവൻ- )ശിവഗുപ്തന്റെ രണ്ടുദാനം ശിവനന്ദി എന്ന ഗുരു ഉപദേശിച്ചിട്ടാണ്. സൌജന്യസത്രം ,രണ്ടു ശിവക്ഷേത്രം ,ബുദ്ധമതസന്യാസികൾക്ക് വിഹാരിക എന്നിവയും ദാനം ചെയ്തിരിക്കുന്നു.

ബോന്ദ,ബലോഡഃ തീയതി സംഖ്യയിൽമാത്രം

രാജിം -പകുതി സംഖ്യ,പകുതി വാക്കുകൾ (വർഷം വാക്കിലും ദിനം രണ്ടിലും)

ശിവഗുപ്തന്റെഃ വർഷം രണ്ടിലും ദിനം സംഖ്യയില് മാത്രം,ശിവഗുപ്തന്റെ ലോധിയ പ്ലേറ്റില് രണ്ടുമുണ്ട്. ശുക്ലകൃഷ്ണപക്ഷങ്ങൾ(പൌർണ്ണിമാന്തം, അമാന്തം) ഉപയോഗിച്ചിട്ടുണ്ട്. .

തീവരതേവശാസനം സിദ്ധത്തിൽതുടങ്ങി ആര്യാവൃത്തത്തില് പ്രശസ്തി,സ്വസ്തി. ശ്രീപുരത്തിൽനിന്നാണ് ശാസനം കൊടുക്കുന്നത്.

ഗദ്യത്തിൽ രാജപ്രശംസയുണ്ട്. വംശം ,പിതൃഭക്തി ഉൾപ്പെടെ. പിന്നെ,ഗ്രാമവാസികൾക്കുള്ള ശാസനം, ബ്രാഹ്മണർക്ക് ആദരവ്, കരമൊഴിവാണെങ്കിലും ദശാപരാധങ്ങൾക്കുള്ള പിഴ ഈടാക്കും. അപുത്രകാവന്ത് (മക്കളില്ലാതെ വന്നാൽ)വീണ്ടും രാജാവിനുതന്നെ ചേരും. രജിം ശാസനത്തിൽ ദാരദ്രനകം എന്ന ഒന്നിനെ പറയുന്നു. ശിവഗുപ്തന്റെശാസനങ്ങള് നന്നരാജന്റേതുപോലെത്തന്നെയാണ്. പക്ഷേ,എവിടെനിന്നാണ് ശാസനം പുറപ്പെടുവിച്ചിരിക്കുന്നത് എന്നുപറഞ്ഞിട്ടില്ല. നന്നരാജൻ സിദ്ധം ഉപയോഗിച്ചിട്ടില്ല. സ്വന്തം അഛനെ മാത്രമേ പ്രശംസിച്ചിട്ടുള്ളു. തന്നെയോ അഛനു മുമ്പുള്ളവരേയോ ഇല്ല. ശിവഗുപ്തന്റേത് ഗ്രാമവാസികൾക്കുള്ളതുമാത്രമല്ല,പ്രധാനികൾ,സമാഹർത്താ, സന്നിധാർത്താ,കരണർ,ഇവരേയുംശാസനപരിധിയിൽപെടുത്തുന്നു.ശരഭപുരീയ ശാസനങ്ങളിൽ നിന്നു നന്നരാജന്റെ (രണ്ടാമൻ) കാലം വരെ കടമെടുത്തിരുന്നു. യാവദ് ശശിരവിതാരകിരണപ്രതിഹതഘോരാന്ധകാരം ജഗത് അവതിഷ്ഠതേ താവദ് ഉപഭോഗ്യ എന്നതിന് പകരം ആചന്ദ്രാർക്ക സമകാലോപഭോഗാർത്ഥം എന്നാക്കിയിട്ടുണ്ട്.

**ശിലാലിഖിതങ്ങൾഃ-**

ശിലാലിഖിതങ്ങൾ ഭാഗികമായേ കിട്ടിയിട്ടുള്ളു. സഹസ്രാബ്ദങ്ങളോളം നനഞ്ഞു കിടന്ന് വായിക്കാൻ പ്രയാസമായിരിക്കുന്നു. പഴയ ശ്രീപുരം (ഇപ്പോഴത്തെസിർപൂർ)മദ്ധ്യപ്രദേശിലെ റായ്പുരം(രാജപുരം,രായ്പൂർ) ജില്ലയിലാണ്. രണ്ടെണ്ണം ഒഴികെ മറ്റെല്ലാം ഇവിടെനിന്നാണ് കിട്ടിയത്. ശ്രീപുരത്തുനിന്ന് 2 മൈൽതെക്ക് ശെങ്കപ്പെട്ട് ഗ്രാമത്തിൽനിന്ന് മറ്റുരണ്ടെണ്ണം കിട്ടി. പാലിയോഗ്രാഫിയിൽ ഇവ പഴയ നാഗരിലിപിയാണ്. (6-9 നൂറ്റാണ്ടുകളില് വടക്കേഇന്ത്യയിലും നേപ്പാളിലും ഉണ്ടായിരുന്ന കുടിലശൈലി(വളഞ്ഞ രേഖയുള്ള നാഗരി) . ചിലതുമാത്രം പുതിയനാഗരിശൈലിയിലുമുണ്ട്. പടിഞ്ഞാറേഇന്ത്യയിലെ നാഗരിയോട് അകാരത്തി ന് സാമ്യമുണ്ട്. ശിരോമാത്ര (ടോപ്പ് സ്ട്രോക്ക്)പൃഷ്ഠമാത്ര(സ്ട്രോക്ക് ഓൺ റൈറ്റ് സൈഡ്)എന്നിവ എയ്ക്ക് ഉപയോഗിച്ചിരിക്കുന്നു. വടക്കേഇന്ത്യയിലെ പഴയ നാഗ രി ലിപിക്ക് സിദ്ധമാതൃക എന്നായിരുന്നു പണ്ട്പേർ. ഇത് വടക്കേഇന്ത്യയിൽമാത്രമല്ല,ഇന്ത്യാഉപഭൂഖണ്ഡമാകെ ഉപയോഗിച്ചിരുന്നു. കുടിലശൈലിയിൽ,അക്ഷരത്തിനുമുകളിൽ ചെറിയവര(ഹിന്ദിപോലെ) ഇടും. അക്ഷരങ്ങൾ അക്യൂട്ട് കോണിലായിരിക്കും ,ഇടത്തോട്ടാണ് അക്ഷരച്ചെരിവ്.മാത്രവെച്ചാണ് ഉച്ചാരണം. അവസാനകാലബ്രാഹ്മിക്കും ആധുനികനാഗരിക്കും ഇടയിലുള്ളതാണ് വടക്കേഇന്ത്യയി ലും ഇന്ത്യാഉപഭൂഖണ്ഡമാകെയും പരിചിതമായിരുന്ന

സിദ്ധമാതൃക .രണ്ടു ദണ്ഡം കൊണ്ടാണ് (//)സംഗീതത്തിലെന്നപോലെ വാക്യം അവസാനിച്ചു എന്ന ചിഹ്നം. അല്ലെങ്കിൽ ഒറ്റ ദണ്ഡുകൊണ്ട്. (/)അത് പൂർണ്ണാവസാനമല്ല, അർദ്ധവിരാമമാ ണ്. സംഗീതത്തിൽഈ ചിഹ്നം ഒരുവരികഴിഞ്ഞാലാണ് ഇടുക. രണ്ടുവരികഴി ഞ്ഞാൽ // ഇതിലൊന്ന് ചിലപ്പോൾ വളഞ്ഞിരിക്കും. ശ്രീപുരലിഖിതത്തിൽ ഒന്നില് രണ്ടുദണ്ഡം കഴിഞ്ഞ് ഒരു വൃത്തം കാണാം. സെങ്കപ്പേട്ട് ലിഖിതാവസാനം 2 ദണ്ഡങ്ങൾക്കിടയില് ഥ എന്നതിനുള്ള ചിഹ്നം ഉണ്ട്. നന്നരാജന്റെ കാലത്തെ ഒരു പ്രശസ്തി അവസാനിക്കുന്നത് (നാഗ്പൂർമ്യൂസിയം)ഒരു അർദ്ധചന്ദ്രനുചുറ്റും ഈരണ്ടുദണ്ഡം ,നടുവിൽ വൃത്തം - ഈ ചിഹ്നം ഇന്ത്യയിലെ പഴയ നാണ്യങ്ങളി ലും കാണാം. ഭാഷ സംസ്കൃതമാണ്.ഒന്നിലൊഴികെ എല്ലാത്തിലും ശില്പിനാമമുണ്ട്. പലവൃത്തങ്ങളിലാണ് രചന. ജിഹ്വാമൂലീയമില്ല. ഉപദ്ധ്മാനീയമുണ്ട്. ശ്വേതികയ്ക്ക് പകരം സേതിക എന്നാണ്. ശിലാശില്പികൾ നല്ല അറിവുള്ളവരും കവികളും മാത്രമല്ല,അവരുടെ ലിപികളിൽ തെറ്റുകള് കുറവുമാണ്. (താമ്രലിഖിതങ്ങളെ അപേക്ഷിച്ച്)ബാലാർജ്ജുനയ്ക്ക് വാലാർജ്ജുന എന്ന പ്രയോഗമുണ്ട്. ശിലാലിഖി തങ്ങൾ പ്രൈവറ്റ് റെക്കോഡുകളാണ് ,കല്പനകളല്ല. സിദ്ധംകൊണ്ടാണ്തുടങ്ങുന്നത്.ഗദ്യത്തിൽമംഗളാചരണം, രാജവംശനാമം, ലേഖനോദ്ദേശം,അവസാനം ലേഖകൻ, ലിപികൻ ഇവരുടെ നാമം. ഒന്നിലും തീയതിയില്ല. നന്നരാജാധിരാജന്റെ അരംഗലി ഖിതത്തിൽ നാലുവരി ബുദ്ധപ്രശസ്തിയുണ്ട്. ശിവഗുപ്തന്റെ ശ്രീപുരം ലക്ഷ്മണ ക്ഷേത്രലിഖിതത്തിൽ മൂന്നുശ്ലോകം നരസിംഹരൂപമായ വിഷ്ണുപ്രശസ്തി, സെങ്കപതിലിഖിതത്തിൽ രണ്ടുശ്ലോകം ഒന്നുഭവനും മറ്റേത് പാർവ്വതിക്കും. ഇതേ രാജാവിന്റെ ശ്രീപുരം ലിഖിതത്തിൽ ഒരുശ്ലോകം ബുദ്ധനും ഒന്നു ശിവനുമാണ് .ഹരിക്ഷേത്രങ്ങൾക്കുള്ള ദാനം,പുരുഷോത്തമവന്ദനത്തോടെയാണ് .ഇത്തരം ലിഖിതങ്ങളിൽനിന്ന് പാണ്ഡുവംശീയരുടെ പഴയ രാജാക്കന്മാരുടെ പേരുകളും ചരിത്രകാരന്മാർക്ക് ലഭിച്ചു. ഉദയനൻ,ഭവദേവരണകേസരി, ചന്ദ്രഗുപ്തൻ, രണ കേസരി മുതലായ നാമങ്ങൾ കാണാം. ലളിതവും സുന്ദരവുമാണ് സംസ്കൃതകവിതകളിലൂടെ ശില്പികള് തരുന്ന കവിത. കവിത്വവും ഭാഷയുടെ ചരിത്രപരമായ വള ർച്ചയും അതിലൂടെ ഗ്രഹിക്കാം. ഭാസ്കരഭട്ടൻ(നന്നരാജാവിന്റെ അരംഗ് ലിഖിതം) ചിന്താതുഈശാനൻ(ശ്രീപുരലക്ഷ്മണക്ഷേത്രം)ദേവനന്ദിപുത്രൻ കൃഷ്ണ നന്ദി, താരാദത്തപുത്രന് സുമംഗലന് ഇവരെല്ലാമാണ് പ്രശസ്സതി എഴുതിയ കവികൾ. ഇവരുടെ സംസ്കൃതകാവ്യങ്ങളൊന്നുംതന്നെ നമുക്ക് കിട്ടിയിട്ടില്ല എന്നത് വളരെ കഷ്ടമായിപ്പോയി.അത്രക്ക് മനോഹരമാണ് ഇവരുടെ കവനങ്ങൾ.

സോമവംശിഃ-

തെക്കൻകോസലത്തിലെപാണ്ഡവർക്കെന്നപോലെ സോമവംശികൾക്കുമുണ്ട് ശിലാലിഖിതങ്ങൾ .കുറച്ചേ കിട്ടിയിട്ടുള്ളു. താമ്രശാസനങ്ങൾ ഏറ്റവും കൂടുതല് മഹാഭവഗുപ്ത ഒന്നാമന് ജനമേജയന്റേയാണ്. (13 എണ്ണം)പുത്രൻ മഹാശിവ ഗുപ്ത ന് ഒന്നാമന് യയാതിയുടെ 6 എണ്ണം ,മഹാശിവഗുപ്തൻ രണ്ടാമന് ഭീമരഥന്റെ 2 എണ്ണം (ഒന്നു രാജാവിന്റേയും ഒന്ന് സാമന്തന്റേയും)മഹാശിവഗുപ്തരണ്ടാമൻധർമ്മരഥനും മഹാശിവഗുപ്ത മൂന്നാമന് യയാതിയും ഓരോരോ ശാസനം വീതം, മഹാഭവഗുപ്ത നാലാമൻ ഉദ്യോഗകേസരി ക്ക് 4 താമ്രശാസനം,4 ശിലാലിഖിതം -ആകെ 33 താമ്രശാസനം ഈ കുടുംബത്തിന്റേതായിട്ടുണ്ട്.മഹാശിവഗുപ്തഅഞ്ചാമന് കർണ്ണരാജാവിന്റെ ഒരു ശാസനം,ഇന്ദ്രരഥന്റെ ഒന്ന്(പൺപൂര് പ്ലേറ്റ്)എല്ലാം ഒറീസ്സയിൽനിന്നാണ്.(സംബൽപൂര്,ബലാംഗീർ-മദ്ധ്യപ്രദേശിനടുത്ത് ഛട്ടിസ്ഘറിനു തൊട്ട് മുതല് തീരദേശത്ത് പുരിവരെ).മഹാശിവഗുപ്ത രണ്ടാമൻ ധർമ്മരഥനു ശേഷമേ പുരി(തീരദേശം)യിൽനിന്നുള്ളു. തലസ്ഥാനം പടിഞ്ഞാട്ടുനിന്ന് കിഴക്കോട്ടും തിരിച്ചും മാറ്റിയിരുന്നു. മുൻപറഞ്ഞവയെപ്പോലെത്രിഫലീതാമ്രശാസന(3കോപ്പർപ്ലേറ്റ്)മാണിവരുടേതും. താമ്രവളയമിട്ടുകെട്ടുന്ന ദ്വാരം പാർശ്വത്തില് ഇടത്തുഭാഗത്ത് മദ്ധ്യത്തിലാണ്. ഉദ്യോതകേസരിയുടെ മഹതപ്ലേറ്റ് മാത്രം വലത്തുവശത്താണ്. വൃത്താകൃതിയിലാണ് ദ്വാരം. മഹാഭവഗുപ്ത ജനമേജയന്റെ ആറാംഭരണവർഷത്തിലേതുമാത്രം ചതുരമാണ്.സീലുകൾ രണ്ടുതരം കാണുന്നു. ഭൂരിപക്ഷം സീലിലും ഗജലക്ഷ്മി (അഭിഷേകലക്ഷ്മി)ഉണ്ട്.താമരയിൽപത്മാസനത്തിലിരിക്കുകയാണ്.
ആനകൾ താമരകളിലാണ് നില്ക്കുന്നത്. ആ താമരകൾ ലക്ഷ്മിയുടെ തോളുയരത്തിലാണ്. ചിലതിൽ (മഹാഭവഗുപ്ത ഒന്നാമൻജനമേജയന്റെ ശതല്ല പ്ലേറ്റ്)ദേവിയുടെ ഇരുവശവും ദീപസ്തംഭമുണ്ട്. ചൌദാർപ്ലേറ്റിൽ ഒന്നിൽ(ഇതേ രാജാവിന്റെ)ദേവി ഇരിക്കുന്നത് സിംഹാസനത്തിലാണ്. ഇതേ രാജാവിന്റെ ആറാംഭരണവർഷം പാടലീപുത്രംപ്ലേറ്റിൽ ഇരിക്കുന്നത് ശ്രീരാമചന്ദ്രനാണ്. (താമരയിൽ) ഹനുമാനെയും കാണാം. എന്നാലിത് ലക്ഷ്മി (സീത)തന്നെയാണെന്നാണ് പലരുടേയും അഭിപ്രായം.ശ്രീ എന്നുചേർത്താണ് രാജനാമം. മഹാഭവഗുപ്തനാലാമന് ഉദ്യോതകേസരിക്ക് നന്ദി വലത്തുവശത്താണ്. മുകളിൽ ചന്ദ്രക്കല, താഴെ രണ്ടുവരിയായി രാജനാമം. ഇതേരാജാവിന്റെ മറ്റുശാസനങ്ങളിൽ ഗജലക്ഷ്മിതന്നെയാണ് .സോമേശ്വരന്റെ സീലിന് താമര ആകൃതിയാണ്. 14- 15 ദളമുണ്ട്. പുറത്ത് ഗജലക്ഷ്മി. ശ്രീജനമേജയദേവ(രാജസ്യ) ശ്രീമഹാഭവഗുപ്ത രാജദേവസ്യ മുതലായവയാണ് രാജനാമമാതൃകകൾ.രാഷ്ട്രകൂടമുഖ്യൻ

ദേവപ്യ മഹാഭവഗുപ്ത ഒന്നാമൻ ജനമേജയന്റെ സാമന്തനായിരുന്നു. രാഷ്ട്രകൂടമുഖ്യൻ മുഗ്ദ്ധഗോണ്ടലന്റെ ഗരുഡചിത്രമാണ്. ഓടുന്ന പാമ്പിനെ പിടിക്കാനായി ഇട ത്തുകരം ഉയർത്തി ഓടുകയാണ് ഗരുഡൻ. രാണകപുഞ്ചന്റെ കുടോപ്പള്ളി പ്ലേറ്റിൽ ഇടത്തോട്ട് തിരിഞ്ഞിരിക്കുന്ന ഹംസം,മുകളിൽ ചന്ദ്രക്കല,താഴെ രാണകശ്രീപുഞ്ജ (മഹാഭവഗുപ്ത രണ്ടാമന്റെ സാമന്തൻ).നാഗരിലിപിയാണ് സോമവംശികളുപയോഗിക്കുന്നത്. (വടക്കേ ഇന്ത്യൻആൽഫബെറ്റ് പഴയ സിദ്ധമാതൃകയില് നിന്നുണ്ടായ ഗൌഡിലിപി-. കിഴക്കേഇന്ത്യയിൽ ബീഹാർ,ബംഗാൾ,ആസാം,ഒറീസ,നേപ്പാൾഎന്നിവിടങ്ങളില്10-14 നൂറ്റാണ്ടു വരെ ഉപയോഗിച്ചിരുന്നു)പ്രോട്ടോബംഗാളിയാണിത്. ഗൌഡിയും ദേവനാഗരിയും മിശ്രമാണ്. ശുദ്ധഗൌഡിയല്ല. മുകളിൽവരയില്ല. ഹലന്തചിഹ്നമില്ല. പൃഷ്ഠമാത്ര വലത്തല്ല,ഇടത്താണ് ചിലതിൽ മുകളിലുമുണ്ട്. ചിലതിൽ പൃഷ്ഠമാത്രയില്ല. ആൽബറൂണി പൂർവ്വദേശഭാഷ ഗൌരിയാണെന്നാണ് (ഗൌഡി എന്നല്ല ഉച്ചരിക്കുന്നത്) പറഞ്ഞിരിക്കുന്നത്. സംഖ്യകൾ മഹാശിവഗുപ്ത യയാതി ഒന്നാമന്റെ കട്ടക്ക് ശാസനകാലത്തേക്ക് പഴയ അക്ഷരപ്പള്ളിമാറ്റി പുതിയ അങ്കപ്പള്ളിസ്വീകരിച്ചിരിക്കുന്നു.ഇവരണ്ടും ദശാംശസമ്പ്രദായത്തോടൊത്ത് 16ആം നൂറ്റാണ്ടുവരെ നേപ്പാള്,ഗുജറാത്ത്,കേരളംവരെ നിലനിന്നിരുന്നു. കട്ടക്ക് പ്ലേറ്റിൽ അക്ഷരത്തിനുമുകളില് വരയിടുന്ന സമ്പ്രദായം സ്വീകരിക്കാനാരംഭിച്ചിട്ടുണ്ട്. നവമുനിഗുഹാലിഖിതത്തിൽ ലിഖിതം അവസാനിച്ചു എന്നു കാണിക്കാനായി രണ്ടു വൃത്തം ഒന്നിനുപരി ഒന്നായി ഒരു ജോഡി കൂട്ടിച്ചേർത്ത വര,ഒരു പത്മം(പൂ) രണ്ടുവര കൂട്ടിച്ചേർത്തത്, ഒരു സിദ്ധം ചിഹ്നം -ഇവ ഇടത്തുനിന്ന് വലത്തോട്ട് ഒരുവരിയായി കാണുന്നു. സംസ്കൃതം പ്രാദേശികഭാഷയുടെ ഉച്ചാരണഭേദങ്ങൾധാരാളംഉണ്ട്.
ഷഷ്ഠ(ഷഡ),അഷ്ടവിംശ(അത്താവിശ),വത്സ(വച്ച),കൌത്സ(കൌച്ച),ഉത്സവനാഗ(ഉച്ചവനാഗ),സംവത്സരേ(സംവച്ചരേ),മത്സ്യ(മച്ച),കൃഷ്ണ(ക്രുച്ച,ക്രുച്ന),കുമാര(കുംമാര,കുംവര),ശ്രാവസ്തി(ശാവത്ത),വിജ്ഞാനി(വിന്നാനി, വിനാനി),ക്ഷിതി(കിതി),ശ്രോതസ്(സോത),ഉത്കീർണ്ണ (ഉക്രുത,ഉത്കരിത, ഉത്കർണ്ണിത,ഉതകിര്ണ്ണ,ഉക്തിർണ്ണ),താമ്ര(താംവര,താംബ്ര),ശാമ്ര (ശാംവര), പല(പ്ല),യയാതി(ജയാതി),യോ(ജോ),അന്ധാരുവ(അർത്ഥാരുവ).

ഇവകൂടാതെ പ്രതിഅന്ധാരുവ,അതുരാവളി,അന്തകാവട്ടി,രിന്തകാവദ്ദി, ചിതോല,ചിറ്റോല,ഗിംഗോള,വിഷയാലി,തന്തലിക,വസാവകി മുതലായി ഭാഷാനിഖണ്ഡുവിലില്ലാത്ത പദങ്ങളും കാണാം. വ്യക്തിനാമങ്ങള് പ്രാദേശികഭാഷയിലുള്ളതാണ്.ഉദാഹരണംവച്ച,കൊയ്ഘോഷ, രായന്ന, ഒജ്ജ,എവുലി,നാരാപ്പക്കന്ത,കൊണ്ട,കൊണ്ടതേവ,അപ്പ,ദാദ്ദി,വാലുക, ശാന്തകര,അവല,ആല്ലവ,വ്രുല്ലാ,തിക്കു,ഉല്ലാ,മാഹുക,ദേവു,ജ്യോക്ക, യ്യോ

ക്ക,യാപ്പ,കാക്കോ,ചിച്ചതേശ്വര,പണക,പന്നാക,ഉച്ചവനാക,ഉല്ലാസ, രാച്ചോ,കുംഭാണ്ഡിപ്പാല,വാഹേരു,മങ്കാക,മാഹു, നാതേവി,ചിറ്റല്ലത്തേവ, ശങ്കുക,അംബാബകര,ഹേരുക.ഇവരിൽ ഭൂരിഭാഗവും ബ്രാഹ്മണരും രാജപദവിയിലിരിക്കുന്ന ഉദ്യോഗസ്ഥരുമാണ് എന്നതും ഇവയില് എല്ലാം പ്രാദേശികനാമങ്ങളാണെന്നതും പ്രത്യേകം ശ്രദ്ധിക്കണം. ശയും സയും മാറ്റിമാറ്റി ഉപയോഗിക്കുന്നുണ്ട്.(തമിഴിലെന്നപോലെ). നിഷിദ്ധ,ശിവഗുപ്ത,കുശലി,പിശുന,ശാസന,കേശവ,ശാസ്ത്ര,ശംഖം,ശതനി, ഹുതാശന,ദശമോ,ശിക്ഷ,കോസലദേശേ,ആത്മനശ്ച,യശോ,പാശ,ശത്രു,ശ്യാമ ,മഹേശ്വര,ദണ്ഡപാശികാദശാപരാധ,പ്രവേശ,പരമേശ്വര,ചിച്ചതേശ്വര,ശ്യംഗ,ശാശ്വത്, രശ്മി, ഗുർജ്ജരേശ്വര, വൈശാഖ,ശാലി, ശീതാംശു,നിസ്ത്രിംശ, സാനോപല,ഉദ്ദിശ്യ,യശ്ച, സഗർത്തി,ഓശര, ഷഷ്ഠി,പീയൂഷ,ഭവിഷ്യതി, അഭിഷിക്ത എന്നിവ ഉദാഹരണം. കണ്വശാഖാദ്ധ്യായി എന്നതിനുപകരം കണ്വശാഖാദ്ധൈ്യ എന്നുപ്രയോഗിച്ചിട്ടുണ്ട്. അനുസ്വാരം മുമ്പുപറഞ്ഞ പോലെ (വംശം-വൻശം) ഉപയോഗിച്ചിരിക്കുന്നു. സിംഹദത്തനെ സിംഗദത്തനെന്നും ശിങ്കദത്തനെന്നും എഴുതുന്നു. ശുദ്ധദിനം (ശുക്ലപക്ഷദിനം)ശുദി എന്നേ എഴുതൂ. ബഹുലദിനം (വഹുല)വദി എന്ന് . ഫാൽഗുനം ഫൽഗുവും മാർഗ്ഗ ശീർഷം മാർഗ്ഗവും സംവത്സരം സ അഥവാ സം, രൂപ്യകപല രൂപ്യ എന്ന് ചുരുക്കെഴുത്ത് . രൂപ എന്ന വാക്ക് രൂപ്യയിൽനിന്നാണ് ഉണ്ടായത്. (ലോസു ലോപാമുദ്രസൂത്രത്തിന്റെ ചുരുക്കെഴുത്തായി ചൈനയിലുണ്ടായതും ഇന്ത്യക്കാരുടെ സംഭാവനയാണെന്ന് നേരത്തേ പറഞ്ഞത് ഓർക്കുക) 7 ശാസനമൊഴികെ മറ്റെല്ലാം മഹാരാജാധിരാജാ (ത്രികലിംഗാധിപത്യമുള്ള രാജാവ്)ക്കന്മാരുടേതാണ്. ഏഴിൽനാൽഎണ്ണം സാമന്തരുടേതാണ്. അതിലൊന്നില് കുമാരാധിരാജാ പശ്ചിമലങ്കാധിപതിഎന്നുണ്ട്.മറ്റൊന്നിൽപരമഭട്ടാരക പശ്ചിമലങ്കാധിപതി എന്നും, മഹാകുമാരാധിരാജാ ,പരമേശ്വര,യുവരാജാ എന്നുംകാണാം. ഭൂരിഭാഗവും , ഒന്നോ ഒന്നിലധികമോ ഗ്രാമങ്ങൾ ബ്രാഹ്മണർക്ക് ബ്രഹ്മദേയം കൊടുക്കുന്നതാണ്. കർണ്ണന്റെ രത്നഗിരിപ്ലേറ്റ് കർപ്പൂരശ്രീ എന്ന ഒരു സ്ത്രീക്കാണ് ഒരു ഗ്രാമം കൊടുത്തിരിക്കുന്നത്. മഹാഭവഗുപ്ത ഒന്നാമന് (സോനേപൂർ)ഖദിരഭദ്രത്തിൽനിന്നുവന്ന് സുവർണ്ണപുരത്തില് താമസമാക്കിയ കമലവനം വണിക്സംഘത്തിന് ദാനം ചെയ്യുന്നു. സോമേശ്വരന്റെ കെൽഗശാസനം ക്ഷേത്രത്തിലെ മഹേശ്വരഭട്ടാരകനുള്ളതാണ്. ഇന്ദ്രരഥന്റെ ബൻപൂര്(ബമ്പൂർ) ഖദിരവർണ്ണിഭട്ടാരികയുടെബലിക്കും ,ചരുവിനും,നൈവേദ്യത്തിനുമാണ്. വണിക് സംഘം കേശവന്റെയും ആദിത്യന്റെയും ക്ഷേത്രങ്ങളിൽ ബലി,ചരു,നൈവേദ്യത്തിനു വേണ്ടി തങ്ങൾക്കുകിട്ടിയ ഗ്രാമം ദാനം ചെയ്തു.വക്രതെന്തലി ശാസനം (മഹാഭവഗുപ്ത ഒന്നാമന്)വിഷുവത്

സംക്രാന്തിനാളിലാണ് .പേരക്കുട്ടി മഹാഭവഗുപ്ത രണ്ടാമൻ സൂര്യഗ്രഹണനാളിൽ ദാനം ചെയ്യുന്നു. സൂര്യഗ്രഹണനാളിൻ മഹാ ഭവഗുപ്ത ഒന്നാമന്റെ രാഷ്ട്രകൂടസാമന്തനും ദാനം ചെയ്യുന്നു. അമാവാസ്യദാനം(പിതൃ)മഹാശിവഗുപ്തമഹാശിവഗുപ്ത മൂന്നാമന്റെ ജടെസിംഗദുംഗ്രിശാസനത്തിലും കാണാം. സിംഹസംക്രാന്തിക്ക് മഹാഭവഗുപ്തനാലാമൻഉദ്യോതകേസരിയുടെ ദാനം,അമാവാസ്യദാനം (മഹദശാസനം)സോമേശ്വരന്റെ മാഘപുണ്യതിഥിയിലെ കെൽഗദാനം (പൂർണ്ണിമ)ഇവ ചന്ദ്രസിദ്ധാന്തം ,സൌരസിദ്ധാന്തം എന്നിവയോ ട് സംബന്ധപ്പെട്ടതാണ്. ദേവപിതൃധർമ്മയജ്ഞമാണ്. താമ്രലിഖിതശാസന ങ്ങളെല്ലാം. കരമൊഴിവാക്കിയ ദാനങ്ങളാണ്. ഒറീസ്സയിൽ രണ്ടെണ്ണം അങ്ങനെയല്ലാതെയും കാണുന്നു.രണ്ടും മഹാഭവഗുപ്ത ഒന്നാമന് ജനമേജയന്റെ കാലത്താണ്.

ഒരുഗ്രാമം4 ബ്രാഹ്മണർക്ക് കൊടുക്കുന്നു.കൊല്ലത്തിൽ 5 പലം വെള്ളി കരം കൊടുക്കണം.രണ്ട് ബ്രാഹ്മണർക്ക് കൊല്ലത്തില് 5 പലം വെള്ളി കരം കൊടുക്കണം. ഇവ കരശാസനങ്ങളാണ്. താമ്രശാസനേനാ കരികൃത്യാപ്രതിപാദിതാ (കരമൊഴിവായി താമ്രശാസനത്താൽ കൊടുത്തശേഷം )പ്രതിവർഷദാതവ്യാ രൂപകാഷ്ടപലദാനം വിനിശ്ചിത്യ, കരപഞ്ചരൂപ്യാപ്ലാനി (പലാനി)നിഷ്ഠങ്കൃ കരശാസനം ഇദംദത്തം യത്ര രൂപ്ല 5 എന്നു കാണുന്നു. മിതാക്ഷര എന്ന യാജ്ഞവല്ക്യസ്മൃതിഭാഷ്യത്തിൽ വിജ്ഞാനേശ്വരന് ഭൂമി വിൽക്കാന് പാടില്ലെന്നും ജലവും ദർഭയും തൊട്ട് സ്വർണ്ണം ചേർത്ത് നീര ട്ടിപ്പേറായി ദാനം ചെയ്യുകയേ പാടുള്ളു എന്നും പറഞ്ഞിട്ടുണ്ട്. തൃണോദകം തൊട്ട് കരമൊഴിവായി കൊടുത്ത ശേഷം ഇങ്ങനെ ഒന്നു നിശ്ചയിക്കുന്നുവെങ്കിൽ ,രാജ്യത്തിന് അക്കാലത്ത് കാര്യമായ ഒരു സാമ്പത്തികബാദ്ധ്യത (ഭാരം,മാന്ദ്യം)ഉണ്ടായിട്ടുണ്ടാവണം. ഇതേ രാജാവ് വണിക് സംഘത്തിന് ഭൂമി കൊടുത്ത് അതിനുള്ള വിലവാങ്ങി ,ആ ധനം ജനക്ഷേമത്തിനായി ഉപയോഗിക്കയും ,പകരമായി മുടങ്ങിപ്പോയ രണ്ടു ക്ഷേത്രങ്ങളിലെ നിത്യനിദാനത്തിന് വണിക്കുകളെക്കൊണ്ട് അതേ ഭൂമിതന്നെ ക്ഷേത്രത്തിനു ദാനം ചെയ്യിക്കയും ചെയ്യുന്നു. നേരിട്ട് രാജാവ് ക്ഷേത്രത്തിനു കൊടുക്കാതെ വണിക് സംഘംവഴി കൊടുക്കുന്നത്, രാജ്യത്തിന് അന്നുണ്ടായത് വ്യാപാരമാന്ദ്യം കൊണ്ടുണ്ടായ സാമ്പത്തികമാന്ദ്യമാവണമെന്നു കാണിക്കുന്നു. ഇത് തീർക്കാനുള്ള പോംവഴിയാണ് രാജാവും വണിക്കുകളും ചെയ്തത്.

സിദ്ധം,മംഗളം,ഓം എന്നിവ ഈ ശാസനങ്ങളിലും പൊതുവാണ്. ഒരുശാസനത്തില്(മഹാഭവഗുപ്ത നാലാമൻ)ഓം നമശ്ശിവായ എന്നുണ്ട്. വക്രതെന്തലി പ്ലേറ്റി ൽ മംഗലം മഹാശ്രീ എന്നാണ് .മഹാഭവഗുപ്ത

ഒന്നാമന്റെ ആദ്യത്തെമൂന്നു ശാസനം വിജയശിബിരങ്ങളിൽവെച്ചാണ്. 1.വിജയകാടകം ,മുരശിമന, എന്നും പേരുള്ള സുവർണ്ണപുരം അഥവാ ശ്രീവിജയസ്കന്ദപുരം. 2.സുവർണ്ണപുരം. 3. ആരാമം.

മഹാശിവഗുപ്തൻഒന്നാമൻയയാതിയുടെരണ്ടുശാസനം വിനീതപുരം (കാടകം) , പട്ടണം എന്നീ ശിബിരങ്ങളിൽ നിന്നാണ്.മഹാശിവഗുപ്ത മൂന്നാമൻ യയാതിയുടേത് വീണ്ടും സുവർണ്ണപുരം. മഹാഭവഗുപ്ത നാലാമന് ഉദ്യോതകേസരിയുടേത് കീസരക്കെല്ല. രാണകപുഞ്ജയുടെ കൂടോപ്പള്ളിശാസനം സ്വന്തം വീടായ വാമ ന്തപ്പാടിയിൽ. കാലക്രമത്തിൽപ്രശസ്തികളുടെ ദൈർഘ്യം കൂടിക്കൂടി വരുന്നതായി ശാസനങ്ങൾ കാണിക്കുന്നു. മഹാശിവഗുപ്ത യയാതിയുടെ കട്ടക് പ്ലേറ്റിൽ വിനീ തപുരത്തെ വിവരിക്കുന്ന നാലുവരി ശ്ലോകം തന്നെയാണ് അദ്ദേഹത്തിന്റെ പാറ്റ്ന ഗ്രാന്റിൽ യയാതിനഗരത്തെ വർണ്ണിച്ചെഴുതിയിരിക്കുന്നത്.

മഹാഭവഗുപ്തൻ ഒന്നാമന് ജനമേജയന്റെപിതാവിന്റെ ബിരുദനാമങ്ങൾഃ-

പരമമഹേശ്വരപരമഭട്ടാരകമഹാരാജാധിരാജാപരമേശ്വരസോമകുലതില കത്രികലിംഗാധിപതി. അദ്ദേഹത്തിന്റെ പ്രശസ്തി കഴി ഞ്ഞഉടനെ അദ്ദേഹം കീഴടക്കിയ മുരശിമൺ(മുരശിമന)എന്ന തലസ്ഥാന നഗരത്തെ നാലുവരികളിൽ വർണ്ണിക്കുന്നു. കാളീബനപ്ലേറ്റിലെ ഇതേ വർണ്ണന ശതല്ലമാപ്ലേറ്റിലും ആവർത്തിക്കുന്ന തിനാല് മുരശിമന അഥവാ മുരശിമണ്ണ് അദ്ദേഹത്തിന്റെ പ്രധാനനേട്ടങ്ങളിലൊന്നാണ്. പൂർണ്ണാരോഗ്യവാനും കുശലിയും മാതൃപിതൃപാദാനുധ്യാതാവും ആണ് രാജാവ്. ബ്രാഹ്മണരെ ബഹുമാനിക്കുന്നവനാണ്. കർഷകർ,ഗൃഹസ്ഥർ, അവരോധജനം(അന്തഃപുരജനം, രാജഗൃഹാന്തേവാസികൾ) ,ഉദ്യോഗസ്ഥർ ഇവരെ ശാസനം അഭിസംബോധന ചെയ്യുന്നു. സമാ ജ്ഞാപയതി, അനുനയതി, ബോധയതി മുതലായ പദങ്ങൾ അവരോടുള്ള സംവാദത്തിലുപയോഗിക്കുന്നു. ബ്രാഹ്മണർ (ദാനംകിട്ടിയ)ഗോത്രം, പ്രവരം, വിനിർഗ്ഗത സ്ഥാനം(വന്നസ്ഥലം)വാസ്തവ്യം(ശാസനമെഴുതുമ്പോൾവസിക്കുന്ന സ്ഥലം),അനുപ്രവരം, ശാഖഎന്നിവയോടുകൂടി വേദകാലത്തേന്നപോലെ പറയപ്പെട്ടിരിക്കുന്നു. ഇത് അവരുടെ വിദ്യാഭ്യാസയോഗ്യത ജനതക്ക് മനസ്സിലാക്കാനും അതനുസരിച്ച് തല്പരരായ വ്യക്തികൾക്ക് താല്പര്യമുള്ള വിഷയങ്ങൾഅവരിൽനിന്നുപഠിക്കാനും സഹായിക്കുന്നു.അതോടൊപ്പം

വന്ന ബ്രാഹ്മണരുടെ ഐഡന്ററ്റി ഉറപ്പിക്കാനുള്ള രാജ്യത്തിന്റെ നീതിധർമ്മപാലനവും ഇവിടെ നടക്കുന്നു.ഇത്തരമുള്ള കരമൊഴിവായ ബ്രഹ്മദേയത്തിൽനിന്ന് എന്തുകൊണ്ടാണ് കരം പിരിക്കാത്തത് എന്നും ധർമ്മശാസ്ത്രം ഉദ്ധരിച്ച് (7-14 ശ്ലോകം)പറഞ്ഞിട്ടുണ്ട്. രാജനാമങ്ങൾ മഹത് എന്നു തുടങ്ങി ഗുപ്ത എന്നവസാനിക്കുന്നു. ബിരുദനാമം (യയാതി മുതലായവ)പിന്നിലാണ് വരിക. എഴുതുന്ന ലിപികൻ കായസ്ഥനാണ്. മഹാസന്ധിവിഗ്രഹിക,സന്ധിവിഗ്രഹി എന്ന ഔദ്യോഗികനാമം അയാൾക്കുണ്ട്. മഹാഭവഗുപ്ത ഒന്നാമൻ ജനമേജയകാലത്ത് മഹാക്ഷപടലിയാണ് ലേഖകൻ. ഈ ഉദ്യോഗസ്ഥന്റെ മേൽനോട്ടത്തിലാണ് താമ്രപത്രമെഴുതുക.അദ്ദേഹം വി ജ്ഞാനിയും സുവർണ്ണകാരനുമാണ്. തട്ടാന്മാരുടെ തെരുവായ സുവർണ്ണവീഥിയിലാണ് താമസം(കർണ്ണന്റെ ശാസനം).ഒരുശാസനത്തിൽ അയാളുടെ അഛനും അയാളും വണിക് ജോലി ചെയ്യുന്നവരാണ് എന്നും പറഞ്ഞിട്ടുണ്ട്. കുടോപ്പള്ളി രാണകപുഞ്ജശാസനത്തിന്റെ അവസാനം ഈ താമ്രത്തില് പറഞ്ഞതെല്ലാം പ്രമാണമാണ് എന്ന വാചകം കാണാം (മറ്റുള്ളവയിൽ അതില്ല) .മഹാഭവഗുപ്ത നാലാമന്റെ ശാസനത്തിൽ ഇതില് കടന്നുകൂടിയ തെറ്റുകളെന്തെ ങ്കിലുമുണ്ടെങ്കിൽ ക്ഷമിക്കണമെന്നും പറയുന്നു.

***ശിലാശാസനങ്ങൾ***:-നാലെണ്ണം . മൂന്നെണ്ണം മഹാഭവഗുപ്ത നാലാമൻഉദ്യോത കേസരിയുടെ കാലത്താണ്. മഹാഭവഗുപ്തന്റെ ശാസനംരണ്ടെണ്ണംലലാടേന്ദുകേസരിനവമുനിഗുഹകളിലാണ് (ഭുവനേ ശ്വരിനടുത്ത് ഖണ്ഡഗിരിമലയിലെ). മൂന്നാമത്തേത് ഭുവനേശ്വരിലെ ബ്രഹ്മേശ്വരക്ഷേത്രത്തിലെ ഒരുശിലയിലും , കർണ്ണന്റേത് ബാലസോറജില്ല ഗന്ധിഭേദഗ്രാമത്തിലെ സൂര്യവിഗ്രഹത്തിനു പിന്നിലും .(ഇപ്പോൾ ഒറീസ സ്റ്റേറ്റ് മ്യൂസിയത്തിൽ).നാലും സംസ്കൃതത്തിലാണ്. ലലാടേന്ദുകേസരിഗുഹയിൽ അപഭ്രംശങ്ങളുള്ള ഭാഷയാണ്. അഞ്ചുവരിയെ ഉള്ളു. എഴുതിയ വ്യക്തി പഠിപ്പുള്ള ആളല്ല. യശനന്ദികക്ക് ജശനന്ദിക ,കർമ്മ ക്ഷയത്തിന് കര്മ്മക്കയ, എന്നെഴുതിയിരിക്കുന്നു.തസ്മിൻ(തസ്മിനാ)സ്ഥാനെ (താനെ)പാർശ്വനാഥ (പരശ്യനാഥ)മുതലായ വാക്കുകളുടെ ഭേദം പ്രാദേശികോ ച്ചാരണഭേദമാണ്.ആർ.ഡി.ബാനർജി ഈശന എന്നതിന് ക്ഷേത്രമെന്ന് അർത്ഥംപ്രാദേശികഭാഷയിലുണ്ടെന്നുപറയുന്നു.ബ്രഹ്മേശ്വരക്ഷേത്രലിഖി

തം മാത്രം കവിതയിലാണ്. വൃത്തബദ്ധമാണ്. തുടക്കത്തിൽസിദ്ധവും അവസാനം ലേഖകനാമവും തിയ്യതിയും മാത്രമാണ് ഗദ്യം. ഈ പ്രശസ്തി സുന്ദരമായ കവിതയാണ്. കവിവരഭട്ടപുരുഷോത്തമയാണ് രചയിതാവ്. (ഗുഹകളിലുള്ളവ ജൈന ധർമ്മവിഗ്രഹസ്ഥാപനത്തിനുള്ള ദാനധർമ്മമാണ്) ബ്രഹ്മേശ്വര ക്ഷേത്ര ലിഖിതം രാജമാതാവായ കോലവതി (കോലത്തുനാട്ടിലെ രാജ്ഞി)യുടെ പുണ്യകർമ്മങ്ങളെ പ്രകീർത്തിക്കുന്നു. ബ്രഹ്മേശ്വരക്ഷേത്രം നിർമ്മിച്ചതും അതിലേക്ക് ദാരികകളെ(നൃത്തക്കാരി)സമർപ്പിച്ചതും രാജമാതാവാണ്. ഈ പ്രശസ്തിയുടെ തുടക്കം സിദ്ധംഓം എന്നാണ്. രാജവംശത്തിന്റെ പഴയ വംശാവലി തരുന്നുണ്ട്. യാജ്ഞവല്ക്യസ്മൃതിപ്രകാരമാണ് ശാസനങ്ങളെരാജാക്കന്മാരെഴുതിക്കുന്നതെന്നും കാണുന്നു.

ദത്വാ ഭൂമിം നിബദ്ധം വാ കൃത്വാ ലേഖ്യം തു കാരയേത്

ആഗാമി ഭദ്രനുപതി പരിജ്ഞാനായ പാർത്ഥിവഃ

പടേ വാ താമ്രപട്ടേ വാ സ്വമുദ്രോ പരിചിഹ്നിതം

അഭിലേഖ്യാത്മനോ വംശ്യാനാത്മാനം ച മഹീപതിഃ

പ്രതിഗ്രഹപരിമാണം ദാനഛേദോപവർണ്ണനം

സ്വഹസ്തകാലസമ്പന്നം ശാസനം കാരയേത് സ്ഥിരം(1.138.20)

ധർമ്മകോശം വ്യവഹാരകാണ്ഡം 1 ഭാഗം 1 ഇങ്ങനെഃ

ദത്വാ ഭോഗാൻ ദ്വിജാതിഭ്യോ രത്നാനി വിവിധാനി ച

രാജാ ഭൂമിം ച കുർവ്വീത തേഷാം തസ്യാച്ച ശാസനം

ക്രിയാകാരകസംബന്ധം സമാസാർത്ഥക്രിയാന്വിതം

സമാമാസ തദർദ്ധാഹർനൃപനാമോപലക്ഷിതം

പ്രതിഗ്രഹീതു ജാത്യാദി സ ഗോത്രബ്രഹ്മചാരികം

സം നിവേശപ്രമാണം ച സ്വഹസ്തം തു ലിഖേത് സ്വയം

സന്ധിവിഗ്രഹകാരി ച ഭവേദ്ധ്യസ്തത്ര ലേഖകഃ

സ്വയംരാജാ സമാദിഷ്ടഃസ ലിഖേദ് രാജശാസനം

സ്വനാമവിലിഖേദ് പശ്ചാന്മുദ്രിതം രാജമുദ്രയാ

ഗ്രാമക്ഷേത്രഗൃഹാദീനാമീഹക് ശൃംദ്രാജശാസനം

ബൃഹസ്പതിവചനങ്ങൾഃ-

ഭൂമിദത്വാ തു യത് പത്രം കുര്യാശ്ചന്ദ്രാർക്കകാലികം

അനാഛേദ്യമനാഹാര്യം ദാനലേഖ്യം തു തദ്വിദു(ധർമ്മകോശം 1 ഭാഗം 1 .364)

ദത്വാ ഭൂമ്യാദികം രാജാ താമ്രപത്രേ പടേ അഥവാ

ശാസനം കാരയേത് ധർമ്മ്യം സ്ഥാനവംശാദിസംസ്മൃതം

മാതാപിത്രോരാത്മനശ്ചപുണ്യായാമുകസൂനവേ

ഭക്തം മയാമുകായാദ്ധ്യദാനം സ ബ്രഹ്മചാരിണേ

അനാഛാദ്യമനാഹാര്യം സർവ്വഭാഗവിവർജ്ജിതം

ചന്ദ്രാർക്കസമകാലീനം പുത്രപൌത്രാന്വയാനുഗം

ദാതുഃപാലയിതുഃസ്വർഗ്ഗ്യഹർതൃര് നരകമേവ ച

ഷഷ്ഠിവർഷസഹസ്രാണി ദാനഛേദഫലം ലിഖേദ്

സ്വദത്താം പരദത്താം വാ ഹരേദ്യസ്തു വസുന്ധരാം

ഷഷ്ഠിവർഷസഹസ്രാണി വിഷ്ഠായാം ജായതേ കൃമിഃ

സമുദ്രം വർഷമാസാദി ധനാദ്ധ്യക്ഷരാന്വിതം

ജ്ഞാതം മയേതി ലിഖിതം സന്ധിവിഗ്രഹലേഖകൈഃ

ഏവംവിധം രാജകൃതം ശാസനം സമുദാഹൃദം. (ധർമ്മകോശം 1 ഭാഗം 1. 354-65)

ധനാദ്ധ്യക്ഷന്റെ ഒപ്പും സന്ധിവിഗ്രഹകാരന്റെ ലേഖനവും കൂടാതെ ഈ നിയമം തെറ്റിക്കുന്നവർ 60000 വർഷം കൃമിയായി

കഴിയേണ്ടിവരുമെന്നാണ് പറഞ്ഞിരിക്കുന്നതെന്നു ശ്രദ്ധിക്കണം.വേറെ ശിക്ഷയൊന്നുമില്ല.

ധർമ്മകോശം ഭാഗം 1 .375-78 പറയുന്നത്ഃ

രാജ്നാ തു സ്വയമാദിഷ്ടഃസന്ധിവിഗ്രഹലേഖകഃ

താമ്രപടേ വാപിവിലിഖേദ്രാജശാസനം

ക്രിയാകാരകസംബന്ധം സമാസാർത്ഥക്രിയാന്വിതം

സന്നിവേശം പ്രമാണം ച സ്വഹസ്തം ച ലിഖേത് സ്വയം

മതം മേമുകപുത്രസ്യ അമുകസ്യ മഹീപതേ

സമാസാസതദർദ്ധാർഹർന്യപനാമോപലക്ഷിതം

പ്രതിഗ്രഹീത്യജാത്യാദിസഗോത്രബ്രഹ്മചാരികം

സ്ഥാനം വംശാനുപൂർവ്വം ച ദേശം ഗ്രാമമുപാഗതം

ബ്രാഹ്മണാം സ്തു തഥാ ചാന്യാന്മാന്യാനധികൃതാൻ ലിഖേത്

കുടുംബിനോഥ കായസ്ഥ ദൂതവൈദ്യമഹത്തരാൻ.

നലേഛചണ്ഡാലപര്യന്താൻ സർവ്വാന് സംബോധയന്തിതി

മാതാപിത്രോരാത്മനശ്ച പുണ്യായാമുകസൂനവേ

തത്തമയാമുകായാഥ ദാനം സ ബ്രഹ്മചാരിണേ

ഷഷ്ഠിവർഷസഹസ്രാണി ദാനഛേദഫലം തദാ

ആഗമാനുപ്രസാമന്തബോധനാർത്ഥം ന്യപോ ലിഖേത്

സാമാന്യോയം ധർമ്മസേതുന്യപാണാം കാലേ കാലേ പാലനീയോ ഭവദ്ഭിഃ

സർവ്വാനേതാന് ഭാവിനഃപാർത്ഥിവേന്ദ്രാന് ഭൂയോഭൂയോ യാചതേ രാമഭദ്രഃ

യാജ്ഞവല്ക്യൻ,ബൃഹസ്പതി ,വിഷ്ണുസ്മൃതി എന്നിവയാണ് പ്രധാനമായും ഈ താമ്രപത്രങ്ങളുടെ ആധാരം. ശരഭപുരി പാണ്ഡുവംശം പ്രത്യേകിച്ചും ഈ നിയമങ്ങളെല്ലാം അനുസരിച്ചിരുന്നു. സോമവംശികൾ വസിഷ്ഠവ്യാസാദികളുടെ നിയമങ്ങളും കൂടി ഇതോടുചേർത്ത് അനുസരിക്കുന്നു എന്നവ്യത്യാസമെ ഉള്ളു. അഞ്ചാം നൂറ്റാണ്ടിനുമുമ്പ്തെക്കൻകോസലംമൌര്യ,ശതവാഹന,സാമ്രാജ്യമായിരുന്നു. ശതവാഹനകാലശേഷം എഡി നാലാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ മഹേന്ദ്രനെന്ന ദക്ഷിണകോസലരാജാവിനെ സമുദ്രഗുപ്തൻ തോല്പിച്ചശേഷം വീണ്ടും സിംഹാസനം തിരിച്ചുകൊടുത്തതായി അലഹബാദ് സ്തൂപലിഖിതത്തിലുണ്ട്. കൌശലകമഹേന്ദ്രനെന്ന് സ്തൂപത്തിലുള്ള നാമം വഹിക്കുന്ന രാജാവിന്റെ സീൽ മഹാരാജമഹേന്ദ്രസ്യ എന്ന് പഴയ ഗുപ്ത-ബ്രാഹ്മിലിഖിതത്തോടെ മല്ലദ്ഖനനത്തിൽ കിട്ടിയിട്ടുണ്ട്. (മല്ലദ് 1975 .77-7 , 31).അദ്ദേഹം ശരഭപുരി നരേന്ദ്രന്റെ അനുജനാണ്. പി.എൽ മിശ്ര അദ്ദേഹം ഛട്ടിസ്ഘർഹിലെ നളവംശജനാണെന്ന് പറയുന്നു. ഗുപ്തകാലത്തെ മഹേന്ദ്രാദിത്യ., .....ക്രമാദിത്യനാണ്യങ്ങൾ അക്കാലത്ത് ദക്ഷിണകോസലത്തിൽ പ്രചാരത്തിലുണ്ട്. ഇക്കാലത്ത് ദക്ഷിണകോസലം ഭരിക്കുന്നത് വാകാടകരാജാവ് നരേന്ദ്രസേനനാണ്. കോസല,മേഖല,മാളവദേശക്കാരെല്ലാം അദ്ദേഹത്തിന്റെ ശാസനങ്ങള് അനുസരിച്ചിരുന്നു. ഇതുകഴിഞ്ഞ ഉടനെയാണ് ശരഭപുരിശാസനങ്ങൾ കാണുന്നത്. അതിനാൽ ,വാകാടക നരേന്ദ്രസേന,മഹേന്ദ്രന്മാരുടെ വംശംതന്നെയാണ് ശരഭപുരിക്കാരും.അവർക്ക് ഗുപ്തവംശവുമായി വൈവാഹികബന്ധങ്ങളുമുണ്ട്. സമുദ്രഗുപ്തനോടു യുദ്ധം ചെയ്ത എട്ടുപേരിൽ, രുദ്രസേനൻഒന്നാമൻ,ഗണപതിനാഗം,നാഗസേനനെന്നിവര് തെക്കൻവാകാടക(കർണ്ണാടകദേശം)ക്കാരാണ്.രുദ്രസേനപുത്രൻ പൃഥ്വീസേന ൻ വാകാടകത്തിനും കുന്തളരാജ്യത്തിനും രാജാവായ വടക്കൻഹൈഹയമൂഷക ശാഖക്കാരനാണ്.(കേരളബന്ധം). രുദ്രസേനൻ രണ്ടാമൻ (പൃഥ്വീസേനപുത്രൻ) ചന്ദ്രഗുപ്തൻ രണ്ടാമന് കുവേരനാഗകന്യകയിൽ ജനിച്ച പ്രഭാവതിഗുപ്തയുടെ ഭർത്താവാണ്. അതുകൊണ്ട് ശരഭപുരീയർഏതുവംശക്കാരാണെന്ന സംശയത്തിന് അവകാശമില്ല. വ്യാഘ്രരാജന്റെമല്ലർശാസനത്തില് അമരാര്യകുലമെന്നു കാണാം. മേഖലയിലെ പാണ്ഡുവംശരാജാവ് ഭരതബലന്റെ പത്നി ലോകപ്രകാശാദേവിയുംഅമരാര്യകുലംതന്നെ. (അമരജകുലം).അമരമായ

അരയ(ആര്യ) കുലം ദേവകുലം എന്ന് അർത്ഥം വരുന്ന വാക്കുകളാണിവ. ശരഭപുരത്തുനിന്നുള്ള ആദ്യശാസനം നരേന്ദ്രന്റെ പിപർദ്ദുലശാസനമാണ്. ഇദ്ദേഹത്തിന്റെ പിതാവിന് ശരഭനെന്നു പേരുണ്ട്. ശ എന്ന പദം ഒഴിവാക്കിയ കണ്ണിങ്ങാം അരഭപുരം അഥ വാ അരവപുരം എന്നും വായിച്ചിട്ടുണ്ട്. മഹാരാഷ്ട്രയിൽ അറവി(അർവ്വി) എന്നൊ രു സ്ഥലമുണ്ട്. അറവ് ,അറവി എന്നാൽ ധർമ്മം.ധർമ്മനാഗംഎന്നാണ് തമിഴില് അർത്ഥം. ശരഭം പകുതി വ്യാളി,പകുതി സർപ്പം,പകുതി സിംഹം,പകുതി മനുഷ്യരൂപമുള്ള ചിറകുള്ള ഗരുഡരൂപമാണ്. പഴയ ശ്രീപുരത്തിലെ കേസരി (സിംഹ)വംശത്തേക്കാളും ശരഭങ്ങൾക്ക് പഴക്കമുണ്ട്. ശരഭപുരവും ശ്രീപുരവും വേറെ സ്ഥലങ്ങളാണ്. സുദേവരാജൻ രണ്ടുസ്ഥലത്തുനിന്നും ശാസന പുറപ്പെടുവിച്ചിരുന്നു. അനുജനായ പ്രവരരാജൻ ശ്രീപുരത്തുനിന്നുമാത്രം ശാസനം പുറപ്പെടുവിച്ചു. അതായത് ജ്യേഷ്ഠനും അനുജനും രണ്ടു ശാഖകളാണ്, ഈ സ്ഥലങ്ങള് ഭരിക്കുന്നത്.പ്രവരരാജന്റേയുംസുദേവരാജന്റേയും ശ്രീപുരശാസനങ്ങള് ഗോളസിംഹൻതന്നെഎഴുതിയിരിക്കയാല് ഒരേ ഭരണകൂടമാണ്. ശരഭപുരംസുദേവരാജശാസനങ്ങൾമാത്രമാണ് ദ്രോണസിംഹന്(മറ്റൊരാള്) എഴുതിയിരിക്കുന്നത്.ചീകുരപുരത്തെ ഒരു സാമന്തന്റെ ശരഊാവരം പ്ലേറ്റ് പഠിച്ച സ്റ്റെൻ കോനൌ ശരഭാവരമാണ് ശരഭപുരമെന്നു കരുതുന്നു. ഗോദാവരീ തീരത്തുനിന്ന് 10 മൈല് വടക്കുപടിഞ്ഞാറാണ് ശരഭാവരം. ഇതിലെ ലിപി ശരഭപുരീയശാസനങ്ങളോടു സാമ്യമുള്ളതും ശംഖമുദ്രയുള്ളതുമാണ്. സ്റ്റെൻ കോനൌ കരുതുന്നത് റൈപ്പൂരിലല്ല,കൂടുതൽ തെക്കുകിടക്കുന്ന ശരഭപുരത്താണ് (ദക്ഷിണേന്ത്യയിൽ)ഈ രാജാക്കന്മാരുടെ യഥാർത്ഥആസ്ഥാനമെന്നാണ്. ലൊച്ചൻ പ്രസാദ് പാണ്ഡേയ മദ്ധ്യപ്രദേശിലും ഒറീസ്സയിലും ശരഭപുരമെന്ന നാമത്തോടു സാമ്യമുള്ള ഗ്രാമങ്ങൾ തിരഞ്ഞു. ശരഭ്ഗാർഹ്(ഒറീസ്സ, സംബൽപൂർജില്ല),ശരവ(മഹാനദിക്കും ഷിയോറി നാരായണിനുംഅടുത്ത്),സർബര്(ബിലാസ്പൂർജില്ല, നന്ദൌറിനടുത്ത്). സ്ഥലനാമസാമ്യം കൊണ്ടുമാത്രം വെറും ഊഹംവെച്ച് പ്രൂഫ് ആവുകയില്ല .ഈ പ്രദേശങ്ങളിലെല്ലാം ശരഭവംശീയരു ണ്ടായിരുന്നു എന്നല്ലാതെ ,അവിടെയാണ്ആസ്ഥാനമെന്ന് പറയാവതല്ല. പാണ്ഡേയ പറയുന്ന കാലത്ത് സംബൽപൂർ,ബിലാസ്പൂർജില്ലകളിൽനിന്നുള്ള ശാസനങ്ങലേ കിട്ടിയിട്ടുള്ളു. ഇപ്പോൾ മറ്റു സ്ഥലങ്ങലിൽനിന്നും

കിട്ടിക്കഴിഞ്ഞു. റായ്പൂരിലാണ് ആദ്യത്തെ(നരേന്ദ്രന്റെ)ശാസനം. ഡി.സി.സിർക്കാര് ശ്രീപുര ത്തിനടുത്താവണം ശരഭപുരമെന്നു കരുതുന്നു. എന്നാൽ രണ്ടിടത്തും രണ്ടു ലേഖകരെ ഉപയോഗിച്ചത് അവതമ്മിൽദൂരമുണ്ടായിരുന്നതിനുതെളിവാണ്.സുദേവരാജശാസനത്തി ൽ ആദ്യം പ്രത്യക്ഷപ്പെടുന്ന ശ്രീപുരം പ്രസന്നമാത്രനിൽനിന്ന് ചുരുങ്ങിയത് രണ്ടുതലമുറമുമ്പ്(ജയരാജ,മാനമാത്രദുർഗ്ഗരാജാ)ഉള്ള ദൂരം കാണിക്കുന്നു.പ്രസന്നമാത്രന്റെ ഒരു നാണ്യം ശ്രീപുരത്തുകണ്ടതിനാല് അദ്ദേഹം ശ്രീപുരത്തുകാരനാണെന്നു പറയാനാവില്ല. നാണ്യങ്ങൾ ചരവസ്തുക്കളാണ്. പ്രസന്ന മാത്രന് മാത്രമാണ് ശരഭപുരീയരില് നാണ്യം അടിച്ചിട്ടുള്ളത്. ഇവ പിന്നീടു വന്നവർ തുടർന്ന്ഉപയോഗിച്ചിരുന്നു.കാലചുരികൃഷ്ണരാജന്റെ കൃഷ്ണരാജരൂ പകം ഒന്നരനൂറ്റാണ്ടുകാലം ഉപയോഗത്തിലിരുന്നു.ഭോഗശക്തിയുടെ അഞ്ചനേരിപ്ലേറ്റില് (കാലചുരി ചേദികാലം 461 -എഡി 710-11 )ഇതുകാണാം. മറ്റൊരഭിപ്രായം മല്ലർഗ്രാമം (ബിലാസ്പൂർ മദ്ധ്യപ്രദേശ്)ആണ് ശരഭപുരിയെന്നാണ്. 50 കി മീ വ്യാസത്തിനകത്ത് നയാഗൃഹമുണ്ട് .ദക്ഷിണകോസലത്തിന്റെ പഴയൊരു ശക്തികേന്ദ്രമായിരുന്നു വിലാസപുരത്തെ മല്ലദ്ഗ്രാമം.എന്നാലും ഇതാണ് ശരഭപുരമെന്നുപറയാനുള്ള തെളിവില്ല. ശരഭനെന്ന രാജാവിന്റെ കാലം എഡി നാലാം നൂറ്റാണ്ടിന്റെ തുടക്കത്തിലാണെന്ന് ബാജ്പേയും പാണ്ഡേയും കരുതുന്നു.ഈ പ്രദേശത്തിലെ രാജവംശത്തിന് ബിസി ആയിരത്തിലേറെ പഴക്കമുണ്ടെന്ന് മല്ലാറിലെ ഖനനം കാണിക്കുന്നു. അതിനാൽ നാലാം നൂറ്റാണ്ടിലെ ഒരു ശരഭനുണ്ടാക്കിയതല്ല,അത്. മാത്രമല്ല, ഈ പ്രദേശത്തിന്റെ പഴയ പേര് മല്ലാളപത്തനം എന്നാണ്.(മലയാളപത്തനം)കാലചുരി915(രത്തൻപൂർശിലാലിഖിതം), കാലചുരി919(മല്ലാർശിലാലിഖിതം)കാലചുരിപൃഥ്വീദേവ രണ്ടാമന്റെ യും ജാജല്ലദേവി രണ്ടിന്റേയും കാലം കാലചുരി ചേദികൾക്ക് മല യാള(മല്ലാള)രുമായ ബന്ധം,മൂഷകവംശകാവ്യത്തിൽ കാണുന്ന ചേദി,മൂഷകവംശബന്ധം എന്നിവ കണക്കിലെടുക്കേണ്ടതുണ്ട്.മല്ലാരി ശിവനും വിഷ്ണുവിനും പൊതുനാമമാണ്. മല്ലാരിശിവന്റെ നാമമാണ് ശരഭനെന്നത്. യാദവ,സോമവംശ, ഹൈഹയ വംശ (മൂഷക)ക്കാരനായ ശ്രീകൃഷ്ണനും മല്ലാരിയാണ്.

വംശാവലിഃ-നരേന്ദ്രൻ ശരഭ(സർപ്പ)പുത്രനാണ്(ശിവവിഷ്ണുപുത്രനാണ്).

ശരഭൻ
നരേന്ദ്രൻ
പ്രസന്നമാത്രൻ
ജയരാജൻ(ജയഭട്ടാരകൻ) മാനമാത്രദുർഗ്ഗരാജൻ
വ്യാഘ്രരാജൻ (പ്രവരരാജ1) സുദേവരാജൻ,പ്രവരരാജൻ 2

ഡിസി സിർക്കാർതരുന്ന വംശാവലിക്രമം
ശരഭ
നരേന്ദ്ര
പ്രസന്നമാത്ര
ജയരാജമാനമാത്രദുർഗ്ഗരാജാ
സുദേവരാജാ
പ്രവരരാജാ
വ്യാഘ്രരാജാ

പ്രസന്നമാത്രന്റെ രണ്ടുമക്കളാണ് ജയരാജനും മാനമാത്രദുർഗ്ഗരാജനും. മാന മാത്രദുർഗ്ഗരാജപുത്രര് സുദേവരാജനും പ്രവരരാജനും. എന്നാൽ വ്യാഘ്രരാജന്റെ മല്ലാദ് പ്ലേറ്റ് പ്രസന്നപുരത്തിൽനിന്നാണ്.വ്യാഘ്രരാജൻ പൌർവ്വരാഷ്ട്രത്തിലെ കുന്ദുരപദ്ര ഗ്രാമക്കാരന് ദീക്ഷിതദുർഗ്ഗസ്വാമിയുടെ പുത്രനായ അഗ്നിചന്ദ്രസ്വാമിക്ക് ബ്രഹ്മദേയം ഭരണവർഷം 4-41 പൌഷം 27ആം ദിനത്തിലാണ് കൊടുക്കു ന്നത്. പ്രവരഭട്ടാരകന്റെ ഇളയ അനുജനായ വ്യാഘ്രരാജനാണ് ദാനകർത്താ വെന്ന് പറഞ്ഞിട്ടുമുണ്ട്.പ്രവരഭട്ടാരകൻ മനു,പൃഥു മുതലായ പഴയ ചക്രവർത്തിമാർക്കുതുല്യനാണെന്നും അമരാര്യകുലചക്രവാളസോമ നാണെന്നും അദ്ദേഹത്തിന്റെ അഛന് ജയഭട്ടാരകനാണെന്നും പറഞ്ഞിരിക്കുന്നു. പ്രസന്നപുരം പ്രസന്നമാത്രന്റെ നാമത്തിലുള്ള നഗരമാണ്. അതുകൊണ്ട് ജയഭട്ടാരകനാണ് ജയരാജനെന്നും പ്രവരഭട്ടാരകനെന്നത് പ്രവരരാജാ ഒന്നാമനാണെന്നും ചരിത്ര കാരന്മാർ

നിശ്ചയിച്ചു. ഇതനുസരിച്ച് ജയഭട്ടാരകനുശേഷം പ്രവരരാജാ ഒന്നാമനും പിന്നെ മാനമാത്രനുമാണ് രാജ്യം ഭരിച്ച ക്രമമെന്നും.ശരഭൻ,നരേന്ദ്രൻ(25 വർഷം), പ്രസന്നമാത്രൻ(10 വർഷം)ജയരാജഭട്ടാരകൻ(10വർഷം)പ്രവരരാജഭട്ടാരക1 വ്യാഘ്രരാജാ (ജയരാജപുത്രന്)ജയരാജന്റെ അനുജനായ ദുർഗ്ഗരാജമാനമാത്ര എന്നിവർ (10 വർഷം)ദുർഗ്ഗരാജപുത്ര സുദേവരാജാ (10 വർഷം) , സുദേവന്റെ അനുജൻ പ്രവരരാജാ രണ്ടാമന് (10 വർഷം).ഡിസിസിർക്കാര് തരുന്നഭരണക്രമം മുകളിലുണ്ട്.

വ്യാഘ്രരാജന്റെ സീലിൽ ഇടത്തുനിന്ന് വലത്തോട്ട് സുദർശനചക്രം, ഗരുഡന്,ശംഖ്,ശ്രീവ്യാഘ്രരാജ എന്ന് ഒറ്റവരിനാമം .ഗജലക്ഷ്മി ഇല്ല. മറ്റുവ്യത്യാസങ്ങൾ:-ശരഭപുരീയർഒരുലിഖിതത്തിലും ഉപയോഗിച്ചിട്ടി ല്ലാത്ത ഭട്ടാരകപദം രണ്ടു പൂർവ്വീകർക്ക് ഉപയോഗിച്ചിരിക്കുന്നു. അവരുപയോഗിക്കുന്ന മഹത് എന്ന വിശേഷണപദം ഉപയോഗിച്ചിട്ടില്ല.

അമരാര്യകുലത്തിലെ ഭട്ടാരകന്മാർ ശരഭപുരീയര് വാഴുന്ന അതേ കാലത്ത് തന്നെ പ്രബലരായിരുന്നു.ഹിരണ്യഗർഭം കഴിഞ്ഞവരെ മാത്രമാണ് ഭട്ടാരകപദവി കൊടുത്ത് വിശേഷിപ്പിക്കുന്നത്. ഇവരുടെ പൂർവ്വരാഷ്ട്രം കുന്ദുരപദ്ര എന്ന ഗ്രാമനാമം വെച്ച് കർണ്ണാടക,മൂഷകഹൈഹയസ്ഥാനമാവണം എന്ന് കരുതപ്പെടുന്നു. സുദേവരാജന്റെ ധമതാരി,കൌവതൻശാസനങ്ങളില് സർവ്വാധി കാരാധികൃത(പ്രധാനമന്ത്രി)എന്നും ദൂതക(സന്ദേശവാഹക)എന്നും വിളിക്കുന്ന മഹാസാമന്തനായ ഇന്ദ്രബലരാജൻ പാണ്ഡുവംശജന് ഉദയനപുത്രനും മഹാശിവതീവരതേവന്റെ പേരക്കുട്ടിയുമാണ്. ശക്തമായ ഒരു കൂട്ടുകുടുംബത്തിന്റെ കുലവൃത്തമാണ് ഇവിടെ കാണുന്നത്. ആദ്യകാലചരിത്രകാരന്മാര് ലിപിസാമ്യം മാത്രം വെച്ചാണ് ശരഭപുരകാലം എഡി 800 എന്നു നിശ്ചയിച്ചത്. (ഫ്ലീറ്റ് മുത ലായവർ).രുദ്രസേനൻ രണ്ടാമന്റെ ഭാര്യ പ്രഭാവതിഗുപ്ത ,ദേവഗുപ്തപുത്രൻ ആദിത്യസേനന്റെ (ഡിയോബർനാർക്ക് ലിഖിതം) മകളാണെന്നു വിചാരിച്ചായിരുന്നു ഈ നിഗമനം. എന്നാല്,പിന്നീട് ,പ്രഭാവതിഗുപ്തയുടെ തന്നെ പൂന പ്ലേറ്റ് ലിഖിതം കിട്ടി. അതിൽ താൻ ചന്ദ്രഗുപ്തന്റെ മകളാണെന്നു പറയുന്നുണ്ട്. ഫ്ലീറ്റിന്റെ കാലഗണന തെറ്റാണെന്ന് അതോടെ തെളിഞ്ഞു.ശരഭന്റെ കാലശേഷം വന്ന നരേന്ദ്ര,മഹേന്ദ്രന്മാരുടെ കാലം സമുദ്രഗുപ്തകാലമെന്ന് (എഡി

319-335) കൌശലകമഹേന്ദ്രനെന്നനാമത്തിൽനിന്നു വ്യക്തമായി. കോസലത്തിലെ നരേന്ദ്രന്റെ കാലത്തുതന്നെ ബോക്സ് ഹെഡ്ഡഡ് ലിപി ഉണ്ടായിരുന്നുഎന്നല്ലാതെ ,എട്ടാംനൂറ്റാണ്ടിലെ ലിപിസാമ്യം വെച്ച് നരേന്ദ്രനെ എട്ടാംനൂറ്റാണ്ടുകാരനാക്കുന്നതിലെ യുക്തിരാഹിത്യം വ്യക്തമായി.വിഷ്ണുക്കുണ്ഡിൻ മൌഖാരിരേഖകൾ പ്രകാരവും ശ്രീപുരത്തെ തീവരതേവകാലം നിശ്ചയിക്കാവുന്നതാണ്. ശ്രീപുരം രണ്ടാം തലസ്ഥാനമാകയാൽ . മാത്രമല്ല, മഹാരാജ മഹേന്ദ്രസ്യ എന്ന ഒരുസീലിലെ ഗുപ്തബ്രാഹ്മി ലിപി ബോക്സ് ഹെഡ്ഡഡ് അല്ല.രണ്ടുലിപികളും പ്രചാരത്തിലിരുന്നു എന്നല്ലാതെ മറ്റൊന്നും അതിനർത്ഥമില്ല. 510 എഡിയിലെ ലിഖിതപ്രകാരം ഗോപരാജന്റെ അമ്മവഴി മുത്തശ്ശനാണ് ശരഭരാജൻ. ഗോപരാജനും ഭാനുഗുപ്തനും സുഹൃത്തുക്കളാണെന്നും രണ്ടുപേരും ഒരു യുദ്ധത്തില് പങ്കെടുത്ത് വീരമൃത്യു വരിച്ചു എന്നും അതിലുണ്ട്.ചരിത്രകാരന്മാർ നരേന്ദ്രന് 25 വർഷവും മറ്റുള്ളവര് 10 വർഷംവീതവും ഭരിച്ചതായി കണക്കാക്കിയിട്ട് ആകെ 75 വര്ഷമാണ് ശരഭപുരീയരുടെ ഭരണകാലമെന്ന് പറയുന്നു. (എഡി 510-590).എന്നാൽ നരേന്ദ്രന്റെ അനുജനായ മഹേന്ദ്രൻ സമുദ്രഗുപ്തകാലത്ത് (319-335 എഡി)ജീവിച്ച മഹേന്ദ്രനാണെന്നും എഡി 335 മുതലുള്ള 80 വര്ഷം,എഡി 415വരെയേ വരികയുള്ളു. 500ൽഎത്തുകയില്ല. ഭാനുഗുപ്തനാണെങ്കിൽ ഹർഷഗുപ്തദേവശ്രീയുടെ സമകാലീനനും ഇളയ സഹോദരസ്ഥാനീയനുമാണ്. അപ്പോൾ ഗോപരാജന്റെ അമ്മവഴി മുത്തശ്ശനെന്ന് മാതൃവംശത്തിലെ പ്രശസ്തിയാണെന്ന് എടുത്താൽമതി. അങ്ങനെ ഒരുപതിവ്(ഇക്ഷ്വാകുവംശം,യയാതിവംശം പോലെ)ഇന്ത്യയിലുണ്ടല്ലോ. മിരാഷി ശരഭരാജകാലം 460-80 എന്നും ഡിസിസിർക്കാര് 465-80 എന്നുമാണ്നിശ്ചയിച്ചത്.(ഗോപരാജന്റെമാതാമഹകാലം) സമുദ്രഗുപ്തകാലം അതിന്നും മുമ്പാകയാല് ശരഭന്റെ മകനായ മഹേന്ദ്രന് ശരഭനുമുമ്പ് ജീവിക്കാനുള്ള സാധ്യതയില്ല.എറാൻ ഛട്ടിസ്ഘർഹിൽനിന്ന് ദൂരെയാണ്.ഗോപരാജന്റെ കാലത്ത് അവിടേയും ഈ കുടുംബത്തിന്റെ ശാഖ നിലവിലുണ്ട്. ശരഭരാജന്റെ മകളുടെ പുത്രനാണ് ഗോപരാജനെന്നു വരികിൽ, അദ്ദേഹം എഡി 510ൽ ജീവിക്കാനുള്ളസാദ്ധ്യതയില്ല.(സമുദ്രഗുപ്തകാലത്ത് ജീവിച്ചിരുന്നിരിക്കണം). ഭാനുഗുപ്തൻ എന്ന സുഹൃത്തിന്റെ കൂടെ ഒരു യുദ്ധത്തില് പങ്കെടുക്കാനായി അദ്ദേഹം എറാനിലേക്കുവന്നു എന്നാണ് പറഞ്ഞി

രിക്കുന്നത്. എറാനിലെ അമ്മത്താവഴിക്കാർക്ക് ഒരു പ്രശ്നം വന്നപ്പോൾ സഹായിക്കാനായി ചെന്ന പട്ടാളത്തിലെ അംഗങ്ങളാണ് ഈ സുഹൃത്തുക്കൾ. ശരഭന്റെ മകളുടെ മകളുടെ മകനാണെങ്കിൽ ഏകദേശം കാലഗണന ശരിയാവുകയും ചെയ്യും. പൃഥ്വീസേനൻ രണ്ടാമന്റെ ബാലാഘട്ട് പ്ലേറ്റുപ്രകാരം തന്റെ പിതാവ് നരേന്ദ്രസേനന്റെ അധീനതയിൽ ഒരു സാമന്തന് കോസലരാജ്യം ഭരിക്കുന്നു എന്നുണ്ട്. നരേന്ദ്രസേനൻ കോസലം,മാൾവ,മേഖലകൾക്ക് മുഴുവനുംഅധിപനും ആണ്. 450-465 വരെ നരേന്ദ്രന്റെ ഭരണകാലം. പൃഥ്വീസേനൻ രണ്ടാമന് വാകാടകത്തിലെ പ്രധാനരാജാവായിരുന്നു. കുറുദ് പ്ലേറ്റിൽ ശരഭപുത്രനായ നരേന്ദ്രന് തന്റെ ഇരുപത്തിനാലാം ഭരണവർഷത്തില് നേരത്തേ പരമഭട്ടാരകര് നൽകിയ ഒരു ബ്രഹ്മദേയത്തെ ,ഗംഗാസ്നാനശേഷം താലപത്രശാസനമാക്കി ഉറപ്പിച്ചുകൊടുത്തതായി പറയുന്നു. അത് തനിക്കും പുണ്യവും പരമഭട്ടാരകപദവിയും കിട്ടാനാണെന്നും. പക്ഷേ 24 വർഷം എന്നുവരികിൽ മുമ്പുപറഞ്ഞ 450-465(15 വർഷം) തെറ്റും. ചരിത്രകാരന്മാർ ആകെ കുഴയുന്നത് ഇപ്രകാരം അവരുടെ വാക്ക് അവർതന്നെ തിരുത്തേണ്ടിവരുമ്പോഴാണ്.എഡി 415 മുതല് 455 വരെ ഭരിച്ച ഗുപ്തരാജാവ് കുമാരഗുപ്തനാണ്. അദ്ദേഹത്തിന്റെ നാണ്യങ്ങളിൽ ശ്രെഇൗശ്വമേധ മഹേന്ദ്ര (ശ്രീഅശ്വമേധമഹേന്ദ്ര)എന്നു കാണുന്നു.ഇതേകാലത്ത്നരേന്ദ്രസേനൻകോസലം,മാൾവ,മേഖലാ പർവ്വത പ്രദേശങ്ങളിലെല്ലാംബഹുമാന്യനായി,മന്ത്രി വാകാടകവരാഹദേവ നോടുകൂടി ഭരിക്കുന്നുണ്ട്. ഈ മഹേന്ദ്രനും നരേന്ദ്രനും (കുമാരഗുപ്ത, വാകാടകനരേന്ദ്രൻ)ഭരിക്കുന്ന കാലത്ത് മാൾവയിലെ വൈസ്രോയി ഗോവിന്ദഗുപ്തൻ,വ്യാഘ്രദേവൻസാമന്തൻ.ഇവർ (സാമന്തർ)പുഷ്യമിത്ര, യുധ്യമിത്രന്മാരോടൊപ്പം ശ്രീഅശ്വമേധമഹേന്ദനെന്ന കുമാരഗുപ്തനെ ആക്രമിച്ചിട്ടുമുണ്ട്.ശ്രീഅശ്വമേധമഹേന്ദ്രകുമാരഗുപ്തൻ പുഷ്യഭൂതി

വംശജനാണ്.

ശരഭ(പരമഭട്ടാരക)
നരേന്ദ്ര മഹേന്ദ്ര (സമുദ്രഗുപ്തകാലം.രുദ്രസേന1വാകാടകരാജ)
പ്രസന്നസേന പൃഥ്വീസേന
ഇക്കാലത്ത് വാകാടകകുന്തളരുദ്രസേന 2പ്രഭാവതിഗുപ്തയെ
വിവാഹം കഴിക്കുന്നു(എഡി 390-410)
ജയരാജഭട്ടാരക പ്രഭാവതിയുടെ 2 മക്കൾ(ഒന്ന് ദിവാകരസേനൻ)
ദുർഗ്ഗരാജമാനമാത്ര പ്രവരസേന 2(ദാമോദരസേന-ശിവഭക്തൻ)
പ്രവരഭട്ടാരകനും സുദേവരാജനും
വ്യാഘ്രരാജനും പ്രവരരാജ രണ്ടാമനും

മഹേന്ദ്രന്റെയും പ്രഭാവതിഗുപ്തയുടേയും തലമുറകൾ:-

1. ശ്രീ അശ്വമേധമാഹേന്ദ്രകുമാരഗുപ്ത(പുഷ്പഭൂതിവംശം)
2. മഹാദേവി നാഗവംശം .അനന്തദേവിക്ക് പുരുഗുപ്തൻ(457-473).ദേവകിയിൽ സ്കന്ദഗുപ്തൻ(455-467).ഹർഷഗുപ്തന്റെ സാമന്തൻ.
3. പുരുഗുപ്തപുത്രൻ നരസിംഹഗുപ്തബാലാദിത്യ(ഒരുവർഷം ഭരിച്ചു)
4. നരസിംഹഗുപ്തവംശം കൃഷ്ണഗുപ്ത.പ്രഭാകരവർദ്ധന 500-580 വരെ സ്കന്ദഗുപ്തപുത്രൻ കുമാരഗുപ്ത 2
5. രാജവർദ്ധനൻ,ഹർഷദേവഗുപ്ത,രാജശ്രീ . കുമാരഗുപ്തപുത്രനായ ബുധഗുപ്തൻ.
6. ഹർഷവർദ്ധനനുശേഷം കുമാരഗുപ്തന് ബുധഗുപ്തപുത്രന് ഭാനുഗുപ്ത
7. ജീവിതഗുപ്തനുശേഷം കുമാരഗുപ്തൻ.ഭാനുഗുപ്തപുത്രൻതഥാഗതഗുപ്ത

ഇവരിൽകൃഷ്ണഗുപ്തൻ,ഹർഷഗുപ്തദേബശ്രീ (ഹർഷവർദ്ധനൻ) എന്നിവർ സർവ്വസ്വദാനം ചെയ്ത് ഹിരണ്യഗർഭം ചെയ്ത് ധർമ്മയജ്ഞം ചെയ്തതുകൊണ്ട് പരമഭട്ടാരകപദവി ലഭിച്ചവരാണ്. ശരഭവംശം നാഗവംശമാണ്. അത് ഗുപ്തവംശവുമായി വ്യത്യാസമില്ലാത്തവിധം ബന്ധംപുലർത്തുന്നു. അതിന്റെ നിയാമക ശക്തി കുന്തളം,വാകാടകം,ഹൈഹയം,മല്ലാള(മലയാള)എന്നീ

പൂർവ്വപുരാതനരാഷ്ട്രങ്ങളാണ്. മല്ലാളമെന്ന പേർ അന്നേ വന്നുകഴിഞ്ഞിരുന്നു. ഇത് മലയാള ഭാഷാസ്നേഹികളും ശ്രദ്ധിക്കേണ്ടതാണ്.നരേന്ദ്രന് പരമഭട്ടാരകപാദാനുധാതാവെന്ന് സ്വയം വിളിക്കുന്നു.ആഴ്വാഞ്ചേരി തമ്പ്രാക്കൾ,മൂഷകചേരവംശം, ഇവർക്കു ണ്ടായിരുന്ന പരമഭട്ടാരകപദവിയാണിത്. ഉജ്ജയിനിയിലും ഈ പേരുണ്ട്

പ്രസന്നമിത്രന്റെ സ്വർണ്ണനാണ്യം (വെള്ളികലർപ്പുണ്ട്)മഹേന്ദ്രാദിത്യ, ക്രമാദിത്യ (വിക്രമാദിത്യ)നളശൈലിയിലുള്ളതാണ്. മുകളില് നില്ക്കുന്ന ഗരുഡൻ,ഇടത്ത്അർദ്ധചന്ദ്രന്. സുദർശനകാലചക്രം,(സൂര്യചക്രം)വലത്ത് സൂര്യനും ശംഖും താഴെ ശ്രീപ്രസന്നമാത്ര എന്ന് ലിപി. കാലഹന്തി (ഒറീസ)ചന്ദ്ര(മഹാരാഷ്ട്ര)ഛട്ടിസ്ഘർഹ്(മദ്ധ്യപ്രദേശ്)എന്നിവിടങ്ങളി ൽനിന്നും ധാരാളം കിട്ടിയിട്ടുണ്ട്. വ്യാഘ്രരാജന്റെ മല്ലാർപ്ലേറ്റ്പ്രകാരം നിടിലനദീതീരത്താണ് പ്രസന്നപുരം. പിന്നീട് അത് അമരാര്യകുലത്തിന്റെ തലസ്ഥാനങ്ങളിലൊന്നായി. ഏതാണ്ട് പൃഥ്വീസേനന്റെ കാലത്ത് ദക്ഷിണകോസലാധിപതി ജയരാജഭട്ടാരകനാണ് .രാജർഷിതുല്യകുലത്തിലെ ഭീമസേനൻരണ്ടാമനെ തോൽപ്പിച്ചാണ് അരംഗ് കീഴടക്കിയത്. (അരംഗ്പ്ലേറ്റ്). ഭീമസേനൻ ഗുപ്തവർഷം 282ൽ(എഡി 319-335 വരെസമുദ്രഗുപ്തകാലം ചന്ദ്രഗുപ്തന് അതിന്നും മുമ്പാണ്) ഗുപ്തകാലം ചന്ദ്രഗുപ്തകാലം മുതലല്ല ആരംഭിച്ചത്. ശകവിക്രമാദിത്യകാലമായ 78 നോട് 282 കൂട്ടിയാല് എഡി 360 ആണ് ജയഭട്ടാരകകാലം.

മേഖലാപാണ്ഡവവംശം

വിന്ധ്യസത്പുരനിരകളെ ബന്ധിപ്പിക്കുന്ന മേഖലപർവ്വതം ഇന്ത്യയിലെ സപ്തകുല പർവ്വതങ്ങളിൽ(ഏഴുമല)ഒന്നാണ്.വൈരാഗാർഹ് മുതല് രേവ വരെ നീണ്ടുകിടക്കുന്നു. വിന്ധ്യന്റെ ഒരു ഭാഗംതന്നെയാണിത്. ഇതിന്റെ കിഴക്കേ ഭാഗത്തിന് അമരകുണ്ഡകം എന്ന് പേരുണ്ട്. മേഖലപർവ്വതത്തിൽനിന്നാണ് നർമ്മദനദി ഉത്ഭവിച്ച്ഒഴുകുന്നത്. മേഖലാകന്യക,മേഖലാസുത എന്നിവ നർമ്മദയുടെ പര്യായങ്ങളാണ്. ബാലാഘട്ട്,മഹുർജ്ജാരി,മണ്ഡൽപ്ലേറ്റുകളില്വാകാടകരാജാ പൃഥ്വീസേന ൻ 2 ഈ പ്രദേശത്തെ മേഖല എന്നുതന്നെ വിളിക്കുന്നു. പണ്ഡവവംശത്തിലെ ശൂരബലന്റെ കാലത്ത് ബാഗേൽഖണ്ഡ്

(മദ്ധ്യപ്രദേശ്)ഷാഹ്ദോൽജില്ലയുടെ തെക്കുഭാഗം,മാണ്ഡ്ലയുടെ ഭാഗങ്ങൾ, ബിലാസ്പൂരിന്റെ വടക്കുഭാഗം ഇവയെല്ലാം ഈ സാമ്രാജ്യത്തിലായിരുന്നു. ബ്രാഹ്മണി പ്ലേറ്റിൽ സൌമ്യസോമസ്യവംശ എന്നാണ് ശൂരബലവംശത്തെ പറയുന്നത്. സോമവംശത്തിലെ സൌമ്യശാഖയിലാണ്ജനനം,ഉഗ്രശാഖയിലല്ല. അഛൻഭരതബലന്. ഇവരെ ചന്ദ്ര(സോമ)വംശപാണ്ഡവവംശമെന്നു പറയുന്നു.

ബ്രാഹ്മണിമല്ലാർപ്ലേറ്റുകളിലെ വംശാവലിഃ-

1. ജയബലൻ എഡി 400
2. വത്സരാജൻ ,പത്നി ദ്രോണഭട്ടാരിക
3. നാഗബലൻ,പത്നി ഇന്ദ്രഭട്ടാരിക
4. ഇന്ദ്രബലൻ 1 അഥവാ ഭരതബലന് ,പത്നി അമരാര്യകുലത്തിലെ ലോകപ്രകാശാദേവി.
5. ശൂരബലൻ(ഉദീർണ്ണവൈരൻ)

ജയബലന് ക്ഷിതിപതിതിലകവും കീർത്തിമാനും സുന്ദരനും സുശീലനും ആണ്. വത്സരാജൻ ഉദയനനെന്ന പ്രസിദ്ധനായ രാജാവിനെപ്പോലെ യുദ്ധത്തിൽ പരാക്രമിയും ക്ഷിതീശനും ആയ നൃപതിയാണ്. അമ്മവഴി ഭട്ടാരകകുലത്തില് ജനിച്ച നാഗബലന്(നാഗവംശം) മഹാരാജാവായി. ആനപ്പടയും കാലാൾപ്പടയും കൊണ്ട് യുദ്ധങ്ങള് ജയിച്ചവനാണ്. മഹേശ്വരഭക്ത നാണ്. ബ്രാഹ്മണരെ ആരാധിക്കുന്നവനാണ്. ഗുരുഭക്തനുമാണ്. പത്നി ഇന്ദ്രഭട്ടാരിക.അവരുടെ മകനാണ് ഭരതബലൻ.അദ്ദേഹം മഹാരാജാവും മഹേശ്വരഭക്തനും ഗുരുഭക്തനും ബ്രാഹ്മണരെ ആദരിക്കുന്നവനും ഇന്ദ്രബിരുദം ലഭിച്ചവനും പാർവ്വതിയിൽനിന്ന് കാർത്തികേയനെന്നപോലെ ഇന്ദ്രഭട്ടാരികയിൽനിന്ന് ജനിച്ചവനുമാണ്. (ഇന്ദ്രപദവി) അഗ്നിപോലെ ശോഭിക്കുന്നവനാണ്.രഘുരാമന്റെ അനുജനായ ഭരതനുതുല്യനെന്ന് എല്ലാവരാലും പുകഴ്ത്തപ്പെട്ടിരുന്നു.ആന വൃക്ഷങ്ങളെപ്പോലെ ശത്രുക്കളെ പിഴുതെറിയുന്നവനാണ്. കോസലത്തിലെ അമരാര്യകുലത്തിലെ ലോകപ്രകാശാദേവിയാണ് പത്നി. വിവേകത്തിലും പരിശുദ്ധിയിലും ആകാശത്തിൽനിന്ന് ഇറങ്ങിവന്ന ജാഹ്നവി(ഗംഗ)ക്ക് തുല്യയാണ് ആ ദേവി. വളരെക്കാലം ജീവിച്ചു. പേരക്കിടാങ്ങളും

അവരുടെ മക്കളും നീതിമാന്മാരും ധർമ്മിഷ്ഠരുമായി ജീവിക്കുന്നത് കണ്ണുനിറയേ കണ്ടശേഷമാണ് ദേവി മരിച്ചത്. ഈ ദേവിയുടെ മകനാണ് ശൂരബലന്. അമ്മയെ അദ്ദേഹം മല്ലർപ്ലേറ്റില് മഹാദേവി(അഛന്റെ പട്ടമഹിഷി) എന്നാണ് പറയുന്നത്. ശൂരബലന്റെ താമരക്കാലടികളിൽ അദ്ദേഹത്തിന്റെ ത്രിശക്തികളാല്(പ്രഭുശക്തി,മന്ത്രശക്തി,ഉത്സാഹശക്തി) നാലുദിക്കിലെ ശത്രുക്കളും നമസ്കരിച്ചു. തലസ്ഥാനം ബ്രാഹ്മണി(ബ്രാഹ്മനി)യിൽനിന്ന് 60 നാഴിക വടക്കുപടിഞ്ഞാറുള്ള ബന്ധോർഗാർഹ് (വി.വി.മിറാഷി .ബന്ദോഗാർഹ് രാജാവ് വൈശ്രവണന്റെ ലിഖിതം)ശരഭപുരം ബിസി 1000 മുതല് നിലവിലുള്ള മല്ലാളപത്തനം (മലയാളപത്തനം)ആണെന്നു തെളിയിച്ചത് കെ.ഡി ബാജ്പേയ് ആണ്. ഈ മല്ലാളപത്തനം അഥവാ ശരഭപുരം തന്നെയാണ് മേഖലയുടെ തലസ്ഥാനം എന്നും. ഇത് കേരള,മലയാളചരിത്രകാരന്മാരാരും ശ്രദ്ധിച്ചതായി കാണുന്നില്ല. ബ്രാഹ്മണിപ്ലേറ്റിലെ പതിനൊന്നാം ശ്ലോകവും മല്ലദ്പ്ലേറ്റിലെ ഏഴാം ശ്ലോകവും വെച്ച് വാകാടകരാജാവ് നരേന്ദ്രസേനൻ ഭരത്ബലന്റെ ചക്രവർത്തിയായിരുന്നു എന്നും ഒരഭിപ്രായമുണ്ട്. എങ്കിൽ അവരുടെ കാലം ഒന്നാണ്. ഇതിലെ നരേന്ദ്രപദം ഭരതബലന്റെ വിശേഷണമാണ്,വാകാടകനരേന്ദ്രന്റെ നാമവുമാണ്. (ശ്ലേഷാർത്ഥം) .കോസലവും മേഖലയും മാൾവയും തന്റെ പിതാവ് നരേന്ദ്രസേനന്റെആജ്ഞാനുവർത്തികളാണെന്ന വാകാടകപൃഥ്വീസേനന്റെ രേഖകളും ഇതിന്ന് ഉപോൽബലകമാണ്.435-470 വരെയാണ് നരേന്ദ്രസേനന്റെ ഭരണകാലം. 460 എഡിയില് ഭരത്ബലന്റെ രണ്ടാം ഭരണവർഷമാണ്. ഇതനുസരിച്ച് ജയബലന്റെ ഭരണാരംഭം 399-400 എഡി എന്ന് ബി.എച്ച്. ഛബ്ര കണക്കാക്കി.മിറാഷി ഇത് ശരിവെച്ചു. നിറാഷി നരേന്ദ്രസേനകാലം 450-470 എന്നുപറയുന്നു.അതേസമയം ജയബലൻ ശക്തനായത് സമുദ്രഗുപ്തന്റെ സഹായത്തോടെയാണെന്നും .അങ്ങനെയെങ്കിൽ,അത് 350 എഡിയിലും ഭരത്ബലൻ 425 എഡിയിലുമാവും .ഇത് നരേന്ദ്രസേനനു 10 വർഷം മുമ്പാവുകയും ചെയ്യും.പുഷ്യമിത്രൻ(ഭിട്ടാരിലിഖിതം)ശക്തിയും ധനവുമുള്ള രാജാവായിരുന്നുവെന്നും സ്കന്ദഗുപ്തനാൽ നശിപ്പിക്കപ്പെട്ടു എന്നും പറയുന്നു. പുഷ്യമിത്രന് തന്നെയാണ് ഭരതബലനെന്ന് ചിലരുടെ

അഭിപ്രായം .ഇതനുസരിച്ച് അദ്ദേഹം വാകാടകനരേന്ദ്രനോടു ചേർന്ന്ഗുപ്തന്മാരോട് യുദ്ധം ചെയ്തിട്ടുണ്ട്. കോസ ലപാണ്ഡവവംശക്കാരിയാണ് ഭരത്ബലപത്നി ലോകപ്രകാശാദേവി. മേഖല,കോസലരാജ്യങ്ങളിലെ പാണ്ഡവവംശങ്ങള് സഗോത്രമാണ്. സഗോത്ര,സമാനോദകകുടുംബങ്ങൾ തമ്മില് വിവാഹം പാടില്ല. ശൂരവംശക്കാരിയാണെന്ന് അരംഗ് പ്ലേറ്റ് വെച്ച് (ഭീമസേനൻ2)അനു മാനിക്കുന്നു. ശൂരവംശത്തിലെ നാലാം രാജാവ് ഭീമസേനൻഒന്നാമന്റെ മകളെന്നും ശരഭപുരീയരാജകുമാരിയെന്നും കരുതുന്നു(നാഗവംശം)ബ്രാഹ്മണി, മല്ലർപ്ലേറ്റുകളില് അവളെ അമരജകുലമെന്നു പറയുന്നുണ്ട്. പ്രവരഭട്ടാരകൻ, ജയഭട്ടാരകൻ,വ്യാഘ്രദേവനെന്നിവരും അമരാര്യകുലമാണ്. ഇങ്ങനെ നോക്കുമ്പോൾ ജയഭട്ടാരകന്റെ സഹോദരിയോ മകളോ ആയ ലോകപ്രകാശ (ജയഭട്ടാരിക)എന്നും ഒരു വാദമുണ്ട്.

പുരാണപ്രകാരം മേഖലയിൽ 7 രാജാക്കന്മാര് 70 വർഷം ഭരിച്ചു. പുഷ്യമിത്ര ന്മാർ 13 പേരും, മിത്രന്മാർ 10 പേരും ഭരിച്ചു.(മിത്രകവംശം)വിഷ്ണുപുരാണം പുഷ്യമിത്രാ ഭവിഷ്യന്തി ബലവാൻ ജയോഭവിഷ്യന്തി എന്നു പറയുന്നത്കാണുക. ഇവർ മൂന്നാംനൂറ്റാണ്ട് എഡിയിൽ ഭരിച്ചവരാണ്. അഞ്ചാംനൂറ്റാണ്ടിൽ മേഖല ഭരിക്കുന്നത് നള(നൈഷധ)വംശമാണ്. നളവംശപ്രസൂതാശ്ച വീര്യവന്തോ മഹാബല. മഹാസേനാപതി ഭദ്രപാലന്,പുത്രനായ രാജാ വൈശ്രവണന്(ബന്ദോഗാർഹിലെ ലിഖിതങ്ങള് പ്രകാരം ഭദ്രബലൻ മാഘരാജാവിന്റെ മഹാസേനാപതി.രാജാ വൈശ്രവണൻ ബന്ദോഗാർഹിലെചെറിയഒരുപ്രദേശത്തിന്റെ രാജാവാണ്.)ഇവരാണ് മേഖലാപാണ്ഡവവംശത്തിന്റെ പൂർവ്വികരെന്നു മിറാഷി . ഭദ്രമാഘമഹാരാജാവും ഭദ്രപാലനും ഒരാളാണെന്നും രാജാവാകുംമുമ്പുള്ള പേരാണ് മഹാസൈന്യാധിപതിയെന്നും ഒരഭിപ്രായമുണ്ട്. മഹാരാജാ ലക്ഷ്മണൻ (പാലി,സിംഗ്രോലി പ്ലേറ്റ് 158 ശകവർഷം)ബലവർമ്മന് മുതലായവര് സമുദ്രഗുപ്തനാല് നശിപ്പിക്കപ്പെട്ട മഘവംശരാജാക്കന്മാരാണെന്നും അതിന്നുശേഷമാണ് സമുദ്രഗുപ്തൻ വത്സരാജ്യത്തേയും പിടിച്ച് ബാഗേൽഖണ്ഡിലെ പർവ്വതപ്രദേശം തന്റെ സാമന്തരായ പരിവ്രാജകർക്ക് (ഉച്ചകല്പമഹാരാജാക്കന്മാരും പാണ്ഡവരും)നല്കിയതെന്നും

അലഹബാദ് കോശംബാഗത്തെ(വത്സം)പാണ്ഡവവംശജര് മേഖലയിലേക്കു വന്നതങ്ങനെയാണെന്നുമാണ് മിറാഷിയുടെ വാദം. ഇത് സ്വീകരിക്കാൻ പ്രയാസമാണ്. ബാലവർമ്മന് കാമരൂപത്തിലെ ഭൌമനാരകരാജാവ് ഭാസ്കരവർമ്മനാണ് .ലക്ഷ്മണനോ ഭാസ്കരവർമ്മനോ മാഘരാജാക്കന്മാരാണെന്നതിന് തെളിവില്ല. കോസലപാണ്ഡവവംശവും മേഖലപാണ്ഡവവംശവും ബല എന്നവസാനിക്കുന്ന നാമങ്ങളുള്ളവരാണ്. കോസലത്തിൽ ഒരാൾക്ക് മാത്രമേ ഇതുള്ളു. തെക്കേ കോസലത്തിലെ ഉദയനൻ കലഞ്ജരലിഖിതത്തിൽ പറഞ്ഞിട്ടുള്ള ഉദയനനാണ്.

മേഖലപാണ്ഡവലിഖിതങ്ങൾ ഗദ്യപദ്യമിശ്രമാണ്. നെയിൽ ഹെഡ്ഡഡ് തെക്കൻലിപിസാമ്യമുള്ളതാണ്. കോസലപാണ്ഡവലിഖിതങ്ങൾ ഗദ്യംമാത്രം, ബോക്സ് ഹെഡ്ഡഡ് മദ്ധ്യേന്ത്യാസാമ്യമുള്ള ലിപി. നെയിൽഹെഡ്ഡ്ഡ് ലിപി ശിലാലിഖിതത്തിലേ ഉള്ളു.മേഖലപാണ്ഡവരുടെ മുമ്പിൽ മഹത് നാമമില്ല. നന്നരാജ രണ്ടാമനുശേഷം ഗുപ്ത എന്നവസാനിക്കുന്ന നാമം കോസലപാണ്ഡ വർ സ്വീകരിക്കുന്നു. മേഖലപാണ്ഡവർ ഇത് സ്വീകരിക്കുന്നില്ല. ഇന്ദ്രബലനൊഴികെയുള്ള കോസലപാണ്ഡവര് മേഖലപാണ്ഡവരുടെ നാമത്തിൽനിന്ന് തികച്ചും വിഭിന്നമായ നാമമുള്ളവരാണ്. മേഖലപാണ്ഡവർതെക്കൻപാണ്ഡ്യരെപ്പോലെ ശിവഭക്തരാണ്,പരമ മഹേശ്വരബിരുദമുള്ളവരുമാണ്. കോസല പാണ്ഡവരിൽ അവസാനത്തെ ആളൊഴികെ എല്ലാവരും വിഷ്ണുഭക്തരാണ്. ഈ വ്യത്യാസങ്ങളോർത്തുകൊണ്ട് കോസലപാണ്ഡവവംശാവലി നോക്കാം.

കോസലപാണ്ഡവവംശം

ഇവരുടെ ഏറ്റവും പഴയലിഖിതത്തിൽ (ലക്നേശ്വരക്ഷേത്രം ഖരോദ് ലിഖിതം ഇന്ദ്രബലൻ) ശശികുലം എന്നാണ് പറയുന്നത്. (ചന്ദ്രവംശം)പാണ്ഡവവംശംഎന്ന്എടുത്തുപറയുന്നില്ല. തീവരതേവ ന്റെ രാജിംപ്ലേറ്റുകൾ 1785ൽത്തന്നെ കണ്ടുകിട്ടിയിട്ടുണ്ട്. 1825ൽ ഏഷ്യാറ്റിക് റിസർച്ചസ് പ്രസിദ്ധപ്പെടുത്തി. നന്നരാജ രണ്ടാമന്റെ അധബാരപ്ലേറ്റിൽ തീവരതേവനെ ശശിവംശജനെന്നും ശിവഗുപ്തബാലാർജ്ജുനനെസോമവംശീയനെന്നും ശീതാംശുവംശ

മെന്നും പറയുന്നു.(ഇതെല്ലാം ചന്ദ്രവംശംതന്നെയാണ്).ശിവഗുപ്ത ബാലാർജ്ജുനന്റെ ശ്രീപുരം ശിലാലിഖിതത്തില് തന്റെ പിതാമഹന് ചന്ദ്രഗുപ്തൻ ചന്ദ്രാന്വയനാണെന്നും മറ്റൊരു ശ്രീപുരലിഖിതത്തില് തന്റെ വംശം ഉദയനന്റെ ശശധരാന്വയവംശമെന്നും കാണുന്നു. നന്നരാജ ഒന്നാമന്റെ അരംഗ് ലിഖിതം ഉദയനന് പാണ്ഡവവംശജനാണെന്നു പറയുന്നു.തീവരതേവന്റെ എല്ലാ താമ്രശാസനത്തിലും തന്റെ പിതാവ് നന്നരാജ ഒന്നാമന് പാണ്ഡുവംശത്തിന്റെ അലങ്കാരമാണെന്നു പറയുന്നു. മഹാശിവതീവരതേവന്റെ ശേഷമുള്ള ലിഖിതങ്ങളിൽ പാണ്ഡുവംശമെന്നു പറയുന്നില്ല.ഉദയനന്റെ കലഞ്ജരലിഖിത മൊഴികെ മറ്റെല്ലാം ഛട്ടിസ്ഗർഹിൽനിന്നാണ്. മഹാശിവതീവരന്റെ സീലുകളില് കോസലാധിപതിയെന്നുണ്ട്. നന്നരാജ രണ്ടാമന്റെ അധബാര ശാസനത്തില് കോസല,ഉത്കല,മറ്റുമണ്ഡലങ്ങളെ ഭുജബലംകൊണ്ടുജയിച്ചു എന്നു കാണുന്നു. തീവരന്റെ പ്രാപ്തസകലകോസലാധിപത്യം , നന്നരാജ രണ്ടാമന്റെ കാലത്ത് സ്വഭുജപരാക്രമോപാർജ്ജിതസകലകോസലോത്കലാദിമണ്ഡലആധിപ ത്യപ്രാപ്തമാഹാത്മസ്യ എന്ന് ആയിരിക്കുന്നു. ശിവഗുപ്തന്റെ ശെങ്കൽപ്പെട്ട് ലിഖിതം മഹാരാഷ്ട്രയിലെ വിദർഭഭാഗം സാമ്രാജ്യത്തോടു ചേർന്നതായി പറയുന്നു. വിദർഭയിലെ ചന്ദയിൽനിന്നാണ് വംശസ്ഥാപകര് വന്നത്. ഇതിന്നാധാരം നന്നരാജന്റെ ലിഖിതമാണ്. തന്റെ നാലാമത്തെ സഹോദരന് ഭവദേവന്ന് ,ചന്ദജില്ലയിലെ ഭണ്ഡക്കിൽ മുമ്പ് സൂര്യഘോഷന് നിർമ്മിച്ചതും ജീർണ്ണാവസ്ഥയിലായതുമായ ബുദ്ധക്ഷേത്രം കൊടുക്കുന്നതാണ് ലിഖിതം.ഈ ലിഖിതമുള്ള ശില ഛട്ടിസ്ഘർഹിൽനിന്നാണ് ,ഭണ്ഡക്കിൽനിന്നല്ല, ലഭിച്ചത്. വാസ്തവത്തിൽ റായ്പൂരില് ശ്രീപുരത്തിന് 20 മൈൽമാറി തെക്കുപടിഞ്ഞാറുള്ള അരംഗിൽനിന്നാണ് ശിലാലിഖിതം കിട്ടിയത്. ഇതിപ്പോൾ ലണ്ടനിലെ ഇന്ത്യ ഓഫീസ് ലൈബ്രറിയിലുണ്ടെന്ന് കേൾക്കുന്നു. നാഗ്പൂരിലെ റെസിഡന്റ് റിച്ചാഡ്ജെംകിൻസ് (1807-26)എന്നവ്യക്തിക്ക് വേണ്ടി സേവകൻ ഔറംഗബാദ്കര് ലിഖിതം വായിച്ചുകൊടുത്തു. അറംങ്ങ് (അരങ്ങ്)മഹാക്ഷേത്രത്തിലെ ഭവദേവരണകേസരിയുടെ ലിഖിതമാണത്. വിനായകറാവു ഔറംഗബാദ്കർ മറാത്തിയിലേക്ക് തർജ്ജമ ചെയ്തത് ഇങ്ങനെഃ-

സൂര്യഘോഷന്റെ ബന്ധു കെട്ടിടത്തിന്റെ മുകളിൽനിന്ന് വീണു മൃതിയടഞ്ഞു. ഭൌതികകാര്യങ്ങളിൽ വിരക്തി വന്നതിനാല് വലിയൊരു മുനിക്ഷേത്രം കെട്ടി. അദ്ദേഹത്തിന്റെ വംശത്തിലാണ് ഉദയനൻ പിറന്നത്. അദ്ദേഹം പാണ്ഡവവംശത്തിലാണ് ജനിച്ചത്. നാലാമത്തെ മകനാണ് ഭവദേവൻ.ധർമ്മിഷ്ഠനും ധീരനും സുശീലനുമായ അദ്ദേഹം ജൈനക്ഷേത്രം കെട്ടി. ഭണ്ഡക് ലിഖിതമെന്നു പറയുന്നത് ഈ ലിഖിതത്തെയാണ്.ഇതിന്റെ ഒറിജിനൽ ഞാനിവിടെ ഉദ്ധരിക്കുന്നു.ഇതിൽഘോഷനെന്ന വാക്കേ ഇല്ല. ക്ഷേത്രം പണിഞ്ഞു(അരംഗിലും ഭണ്ഡാക്കിലും)രണ്ടും ഭവദേവരണകേസരി പുതുക്കിപ്പണിഞ്ഞു .ഇതിലെ മഹാമായിക്ഷേത്രം വിഷ്ണുക്ഷേത്രമാണ്. ലിഖിതാരംഭവും വിഷ്ണുവിനെ സ്തുതിച്ചിട്ടാണ്. ഹരജൈനധർമ്മീഹോതാ എന്നാണ് മഹാമായീവിഷ്ണുക്ഷേത്രത്തിലെ വാക്യത്തെ ജൈനക്ഷേത്രമായി കരുതാനുള്ള കാരണം.

യാ ആരിംഗ്യാചേ മഹാദേവാലയാചേ ദണ്ഡാവരസംസ്കൃത അക്ഷര ലിഹിലേത്യാചി നക്കല. സൂര്യധേയനാമേ രാജാ പൃഥ്വീപതിത്യാചാ കോൻഹീ ഏുകആപ്ത മാടീവരുനപഡന് മേലാ.ത്യാചേ ശോകാസ്തവവൈരാഗ്യആംഗീ ആനുനഌഷീചസ്ഥാന മോാബാന്ധലയാചേ വംശീ ചാ രാജാ ഉദയേന നാമക യാ ജലാ പാണ്ഡവനാമക ഹാഹീ ത്യാസാരഖാ ഗുണവാൻ പ്രതാ പവാന് സദാചാരസമ്പന്ന യാ രാജാന ജൈനാച മന്ദിര ബാംധതേ ഹരജൈനധർമ്മീഹോതാ . മഹാമായിവിഷ്ണുക്ഷേത്രത്തിൽനിന്നുകിട്ടിയ ഭാഗികമായ (അറംഗ്)ശിലാലിഖിതത്തിൽ പതിമൂന്നാംവരിയിൽ രണകേ സരിനാമമുണ്ട്. ഡിസി സിർക്കാര് എവിടെനിന്നാണ് സൂര്യഘോഷനെന്ന് നാമം വായിച്ചത്. സൂര്യധേയനാമേ

എന്നതിലെവിടെഘോഷപദം.

ഉദയനൻ(ഭരത്ബലപുത്രീഭർത്താവ്)

മക്കൾ:ബലദേവ-(ഇന്ദ്രബല 2)-ഭരത്ബലപൌത്രൻ.ബലദേവനെ ശ്രീകൃഷ്ണനെന്ന പോലെ അനുഗമിക്കുന്ന പേരറിയാത്ത ഒരനുജനുമുണ്ട്.നന്നദേവൻ എന്ന് കരുതുന്നു.

നന്നദേവൻ 1 രാജാവായി. അനുജൻഎസാനദേവൻ
4 മക്കളിലൊരാളാണ് ഭവദേവരണകേസരി.നന്നദേവ 2 മറ്റൊരുമകനാണ്.

നന്നദേവന് 2 മക്കൾ മഹാശിവതീവരതേവനും ചന്ദ്രഗുപ്തനും
തീവരതേവപുത്രൻ നന്നരാജാ.ചന്ദ്രഗുപ്തപുത്രൻ ഹർഷഗുപ്തൻ മഗധ മൌഖാരി സൂര്യവർമ്മപുത്രി വസതയെ വിവാഹം കഴിച്ചു.

ഹർഷഗുപ്തപുത്രർ ശിവഗുപ്തബാലാർജ്ജുന(ശിവനന്ദി), രണകേസരി

ഭരത്ബലന് ശൂരബലഉദീർണ്ണവൈരനെക്കൂടാതെ ഉദയനനെന്ന പുത്രനുമുണ്ടായിരുന്നു എന്നും ശൂരബലനുശേഷം ഉദയനനാണ് രാജാവായതെന്നും ചിലരുടെ അഭിപ്രായം. അല്ലെങ്കിൽ ഭരത്ബലപുത്രിയുടെ ഭർത്താവായ ഉദയനനെ രാജാവാക്കിയിട്ടുണ്ടാവാം. രണ്ടായാലും ഇന്ദ്രബലൻ 2 ,ഭരത്ബലനെന്ന ഇന്ദ്രബലൻ ഒന്നാമന്റെ പേരക്കുട്ടിയാണ്.ജനറൽ അലക്സാന്റർകണ്ണിങ്ങാം തീവരതേവകാലം എഡി 425-450 എന്നുകരുതി. ആ വംശത്തിലെ ശിവഗുപ്തബാലാർജ്ജുനന് (ഒറീസയിലെ അവസാനസോമവംശിരാജാവ്) മാടലാപഞ്ചി എന്ന ഒറീസ്സയിലെ താളിയോലഗ്രന്ഥപ്രകാരം യയാതികേസരിയുടെ സമകാലീനനാണ്. സ്റ്റെർലിങ്ങ് യയാതി 474-526 എന്നുകണക്കാക്കി.ശിവഗുപ്തൻ മഹാഭവഗുപ്ത ജനമേജയന്റെ അഛനാണ്. മറ്റ് എപ്പിഗ്രാഫിസ്റ്റുകള് എട്ടാംനൂറ്റാണ്ടിനുമുമ്പായി തീവരതേവകാലം നിശ്ചയിക്കുന്നു.ഡി.ആർ ഭണ്ഡാർക്കര് ഗോവിന്ദ 3(രാഷ്ട്രകൂട)തോല്പിച്ച അമോഘവർഷൻ1 (സഞ്ജൻപ്ലേറ്റ്) പാണ്ഡുവംശരാജാ നന്നദേവരാജഒന്നാമന്റെ പുത്രന് ചന്ദ്രഗുപ്തനാണെന്നു നിശ്ചയിച്ചു. ഇതെല്ലാം പ്രഭാവതിഗുപ്തയുടെ പിതാവ്

ചന്ദ്രഗുപ്തനാണെന്ന ലിഖിതം കിട്ടുന്നതിനുമുമ്പ് നടന്ന കോലാഹലങ്ങളാണ്.വാകാടകന്മാർ ഗുപ്തന്മാർക്കുമുമ്പേ ഉണ്ടെന്നും ഫ്ലീറ്റീന്റെ നിർണ്ണയം ശരിയല്ലെന്നും പ്രഭാവതിഗുപ്തയുടെ ലിഖിതമാണ് തീർച്ചവരുത്തിയത്. അതായത്,പാണ്ഡുവംശികൾ എട്ടാംനൂറ്റാണ്ടിലാണെന്ന നിഗമനം പാടെ തെറ്റാണെന്നു തെളിഞ്ഞു.മിരാഷിയുടെതീവരതേവകാലം 600ലാണെന്നനിഗമനത്തിനു പോലും പിന്നിലേക്ക് ആ വംശചരിത്രത്തിന് പോകേണ്ടിവന്നു. തെക്കൻപാണ്ധ്യസാമ്രാജ്യം അവസാനിച്ച ശേഷവും മദ്ധ്യേന്ത്യയിലെ പാണ്ഡവസാമ്രാജ്യം നിലനിന്നതായും അതും പതുക്കെ നശിച്ചതായും കണ്ടു.

വസതയുടെഅച്ഛൻ(ശ്രീപുരംലക്ഷ്മണക്ഷേത്രലിഖിതം )സൂര്യവർമ്മന് മഗധ രാജാവാണ്.പുത്രൻ ശിവഗുപ്തബാലാർജ്ജുനന് എഴുതിച്ച ലിഖിതത്തിൽമഹാശിവതേവരതേവന്റെമരുമകനാണ് ഹർഷഗുപ്ത നെന്നുകാണാം.(ഹരഹ ലിഖിതം ഈശാനവർമ്മന്റെ പുത്രനെന്ന്)ഈ വംശങ്ങൾ തമ്മില് വൈവാഹികസന്ധി മുമ്പേ ഉണ്ട്.ഹർഷഗുപ്തന്റെ അച്ഛനായ ചന്ദ്രഗുപ്തനും മഗധസൂര്യവ ർമ്മനും സമകാലികരാണ്. ചന്ദ്രഗുപ്തന്റെ ജ്യേഷ്ഠനായ തീവരതേവൻഅവരേക്കാളുംമൂത്തവനാണ്. വിഷ്ണുക്കുണ്ഡിൻരേഖ കളിലെ പ്രമാണം മിറാഷി തന്റെ വാദത്തിന് സഹായകമാക്കുന്നു. മാധവവർമ്മന് ജനാശ്രയന്റെ 37ആം ഭരണവർഷത്തില് ഇപ്പൂർശാസനം ത്രിവരനഗരഭവനഗതയുവതിഹൃദയനന്ദന എന്ന് രാജാവിനെ വിശേഷിപ്പിക്കുന്നു.ത്രിവരനഗരത്തിലെ പരമയു വതി(വിദുഷിയായവധു എന്ന് കെ.വി.ലക്ഷ്മണറാവു))അഥവാ ഭവനത്തിലെ യുവതി(ഭവനയുവതി) ആണ് മാധവധർമ്മന്റെ ഭാര്യ. ത്രിവരനഗരം ഷഷ്ഠിതല്പുരുഷനായി വിഗ്രഹിച്ചാല് ത്രിവരന്റെ നഗരം കീഴടക്കി സ്ത്രീജനങ്ങളെ പരിണയിച്ചവനെന്നും വരും(മിറാഷി,സിർക്കാർ)ത്രിവരൻ തീവരതേവനാണ് എന്ന് ഇവർവിചാരിക്കുന്നു.മാധവവർമ്മജനാശ്രയന് പോളമുരുഗ്രാമം (ഗുഡ്ഡവാടിവിഷയത്തിലെ)ശിവശർമ്മൻ,മകൻ ദാമശർമ്മൻ,പേരക്കുട്ടി രുദ്രശർമ്മന് എന്നിവർക്ക് (ഗൌതമഗോത്രം,തൈത്തരീയശാഖ)ദാനം ചെയ്യുന്നത് ഫാൽഗുനമാസം പൂർണ്ണചന്ദ്രനാളിലാണ്. നാല്പത്തെട്ടാം ഭരണവര്ഷത്തിൽ ഗോദാവരികടക്കുന്ന സമയത്താണ് ഈ ദാനം.

കിഴക്കൻചാലൂക്യജയസിംഹൻഒന്നാമന്റെ പൊലമുരുപ്ലേറ്റ് തന്റെ അഞ്ചാം ഭരണവർഷത്തില് അതേ ഗ്രാമം ,അതേ ഗോത്രം,ശാഖയിലുള്ള ശിവശർമ്മനും ദാമശർമ്മനും ദാനം ചെയ്യുന്നുണ്ട്.അതിൽ, രുദ്രശർമ്മനെ പൂർവ്വാഗ്രഹാരിക (മുമ്പ് ഈ അഗ്രഹാരത്തിന്റെ ഉടമസ്ഥനായിരുന്ന ഗുരു)എന്ന് പറയുന്നു. അതായത് മാധവവർമ്മന്റെ ദാനം ഉറപ്പിച്ച് കൊടുക്കുന്ന രേഖ യാണ് ചാലൂക്യജയസിംഹന്റേത്.

മാധവവർമ്മനുശേഷം (48വർഷം) വിഷ്ണുക്കുണ്ഡിൻ രാജാക്കന്മാർ.

ഇന്ദ്രഭട്ടാരകവർമ്മൻ. (27 വർഷം)

വിക്രമേന്ദ്രവർമ്മന് 2 (10 വർഷം)

കിഴക്കൻചാലൂക്യവിഷ്ണുവർദ്ധനന് 1 (18 വർഷം)

ജയസിംഹൻ 1 (5 വർഷം)

ആകെ 108 വർഷം. (മാധവവർമ്മനുശേഷം 60 വർഷം)നമുക്ക് ലഭ്യമാണ്. മാധവവർമ്മന്റെ കാലം മിറാഷി 525-568 എന്നും സിർക്കാര് 535-585 എന്നും കരുതുന്നു.ഇതേകാലമാണ് തീവരതേവന്റേതുമെന്ന് ഇങ്ങനെയാണ് അവരുടെ നിശ്ചയം.തീവരതേവ സിംഹാസനാരൂഢനായത് 560 എഡിയെന്നു മിറാഷി. (അദ്ദേഹം 550, 565, 535, 555 എന്നു നാലുവർഷങ്ങളില് ഏതെങ്കിലും ഒന്ന് എന്നാണ് പറയുന്നത്)ഇതത്ര ശരിയായി തോന്നുന്നില്ല. കാലനിർണ്ണയം ചെയ്തിരിക്കുന്നത് ശിവഗുപ്തന്റെ മാതാമഹൻ സൂര്യവർമ്മൻ, മൌഖാരി ഈശാനവർമ്മന്റെ പുത്രൻ(ഹരഹലിഖിതം 554 എഡി) ത്രിവരനഗരം(മാധവവർമ്മന്റെ ലിഖിതം)ഇവയെ ആധാരമാക്കിയാണ്. ത്രിവരം തീവരന്റെ ശ്രീപുരമാണെന്ന നിഗമനത്തെ തുടർന്നാണിത്. എന്നാലേ രണ്ടു സൂര്യവർമ്മന്മാരുടെ കാലനിർണ്ണയം സാധിക്കു.

1. മഗധയിലെ വര്മ്മരാജകുടുംബത്തിലെ സൂര്യവർമ്മപുത്രി വസത ശിവഗുപ്തബാലാർജ്ജുനന്റെ അമ്മ,ഹർഷഗുപ്തന്റെ ഭാര്യ. സൂര്യവർമ്മന് മൌഖാരിയാണ്.(ഇതിനു തെളിവില്ല) ഹരഹലിഖിതം പ്രകാരം അഛനെ കാനൂജിലെ

മൌഖാരിസിംഹാസനത്തിൽ അദ്ദേഹം പിന്തുടർന്ന് ഇരുന്നതിവും തെളിവില്ല. ശിവക്ഷേത്രം പുതുക്കിപ്പണിയുമ്പോൾ യുവരാജാവായിരുന്നു. അഛൻ ഈശാനവർമ്മമൌഖാരിയാണ് .സൂര്യവർമ്മനെന്ന നാമം മൌഖാരി വംശാവലിയില് കാണുന്നതേ ഇല്ല. വസതയുടെ അഛൻ മഗധനൃപനല്ല,മഗധരാജവംശജനാണ്. ഈശാനവർമ്മന്റെ അവസാനത്തെ മകനാണെങ്കില് ഇതിനുള്ള സാദ്ധ്യതയുണ്ട്.

2. ഹരിവർമ്മന്റെ വംശക്കാരായ മൌഖാരികളെ മഗധയുടെ സിംഹാസനത്തില് അധികാരികളായി ഒരു രേഖയിലും പറഞ്ഞിട്ടില്ല. (എ).ഘോഷ്) ബീഹാറിലെ ഗയയില് അവരുടെ കുടുംബത്തിന്ഭരണാധികാരമുണ്ട്.(വിദ്യാഭ്യാസകേന്ദ്രത്തിൽ. യൂണിവേഴ്സിറ്റിയില്).ഈശാനവർമ്മനും മകനായ സൂര്യവർമ്മനും ഹരിവർമ്മനും വർമ്മവംശമാണ്.
3. ഈശാനവർമ്മന്റെ മകനും പിൻഗാമിയും ആയ സർവ്വവർമ്മനുമുമ്പും ഹരിവർമ്മന്റെ വംശം മഗധയോ അതിന്റെ ഉത്തർപ്രദേശിലെ ചില ഭാഗങ്ങളോ ഭരിക്കയുണ്ടായിട്ടില്ല.
4. ഗൌഡ(ബംഗാൾ)ഒറീസദേശങ്ങളിൽ ഈശാനവർമ്മന് യുദ്ധങ്ങള് നയിച്ചിട്ടുണ്ട്.അവയൊന്നും സാമ്രാജ്യവിപുലീകരണത്തിനായിരുന്നില്ല. സർവ്വവർമ്മന് സേനാധിപനായി സൂര്യവർമ്മനെ അയച്ചിരിക്കാം. (അനുജനെ)മൌഖാരികൾ ഒരുകാലത്തും രാജാക്കന്മാരായിരുന്നില്ല.
5. ശ്രീപുരലിഖിതത്തിൽ മഗധയിലെ ഏറെ പ്രശസ്തമായ വർമ്മരാജകുടുംബത്തിലെസൂര്യവർമ്മനെന്നല്ലാതെ മഗധകുലമെന്നു പറഞ്ഞിട്ടില്ല.മഗധയിലെരാജസിംഹാസനത്തിലല്ല, നളന്ദസർവ്വകലാശാലയിലെ വിദ്യാപീഠത്തിലാണ് മൂഷകഹൈഹയരുടെ (വലഭിവിദ്യാപീഠം)വർമ്മ, ശർമ്മ കുലങ്ങൾക്ക് പ്രശസ്തി. മൌഖാരിയായതുകൊണ്ടല്ല,വലഭിവംശത്തിലെ പ്രസിദ്ധികൊണ്ടാണ് അഭിമാനം. മൌഖാരി എന്ന വാക്ക് ലിഖിതത്തിലുപയോഗിച്ചിട്ടുമില്ല. ലക്ഷ്മണക്ഷേത്രത്തിലെ പ്രശസ്തി വരുന്ന ലിഖിതം അമ്മമഹാറാണി എഴുതിച്ചതാണെന്നു നേരത്തെ പറഞ്ഞു. (നിഷ്പങ്കേ മഗധാധിപത്യമഹതാം ജാതാ കുലേ വർമ്മണാം)നിഷ്പങ്കമായ മഗധാധിപത്യം കൊണ്ടാണ് വർമ്മകുലം മഹനീയമായത്.നിഷ്പങ്കം എന്നത് വിദ്യാദാനം കൊണ്ടുള്ള ആധിപത്യമെന്നു സൂചിപ്പിക്കുന്നു. വിദ്യാദാനം ധർമ്മയജ്ഞമാണ്. വളഭിവല്ലഭവംശത്തിലെ ജന്മതിലകങ്ങളായ

ശിവനന്ദി,ഭവനന്ദിമാർ നളന്ദയിൽനടപ്പാക്കിയതിനാലാണ് ഈ ധർമ്മസ്ഥലത്തിന്റെ മഹിമ. വളഭിയിലാണ് മൂഷകരാജാക്കന്മാർക്ക് വർമ്മ, ശർമ്മ എന്നു രണ്ടു പേരുകളുമുള്ളത്. അതായത് സൂര്യവർമ്മന് മൌഖാരി ശാഖയല്ല, വളഭി,വല്ലഭ,മൂഷകവംശത്തിന്റെ ശാഖയാണ്. മൌഖാരി സൂര്യവർമ്മനും പാണ്ഡവരാജാ ചന്ദ്രഗുപ്തനും തമ്മില് ഒരു നൂറ്റാണ്ടിന്റെ ഇടവേളയുണ്ട്. ചന്ദ്രഗുപ്തകാലത്താണ് വസതയുടെ അഛനായ സൂര്യവർമ്മകാലം.

നളന്ദയിൽനിന്ന് ഒരു മൌഖാരിസീല് കിട്ടിയിട്ടുണ്ട്. മഹാരാജാധിരാജാ സു...അവന്തിവർമ്മപുത്രന് എന്നെഴുതിയത് . ജീവിതഗുപ്തന്റെ ഒരു ദാനത്തിൽ ബാലാദിത്യന് ,പരമേശ്വരസർവ്വവർമ്മന്, പരമേശ്വരഅവന്തിവർമ്മൻഎന്നിവരുടെ ദാനങ്ങളെ പരാമർശിച്ചിട്ടുണ്ട്.

കെ.വി.ലക്ഷ്മണറാവു പറയുന്നത് തീവരനഗരം ജബൽപൂരിന് പടിഞ്ഞാറുള്ള തേവർഗ്രാമമാണെന്നാണ്. ആദ്യകാലകാലചുരിരാജാ ശങ്കരഗണകന്റെ കാലത്ത് ചേദി തലസ്ഥാനമാണിത്. അദ്ദേഹത്തിന്റെ അഛന് കൃഷ്ണവർമ്മന്റേയും ഭാര്യാപിതാവ് മാധവവർമ്മന്റേയും തലസ്ഥാനമായിരുന്നു. ഈഗ്രാമത്തിന് ത്രിപുരി ,ത്രിപുര എന്നും പേരുണ്ട്.2000 കൊല്ലം പഴക്കമുണ്ട്. ലേറ്റ് ചാൽക്കോലിത്തിക് കാലം മുതല് കാലചുരികളുടെ അവസാനം വരെ ഇത് പ്രധാനകേന്ദ്രമായിരുന്നു.പ്രാകൃതത്തിൽ തിപുരി.ബിസി രണ്ടാംനൂറ്റാണ്ടിലെ നാണ്യങ്ങളിൽ ഇതെഴുതിക്കാണാം. പതിനൊന്നാംനൂറ്റാണ്ടിൽ അൽബറൂണി തിയോറി എന്നാണ് വിളിക്കുന്നത്.ത്രിപുര,ത്രിപുരി,തേവര,തീവര,തിയോറി ഇങ്ങനെയാണ് അപഭ്രംശം. നർമ്മദാതീരത്തെ മൂന്നുപ്രധാനനഗരങ്ങളെ ന്നാണ് ആദ്യം ത്രിപുരപദത്തിൻ അർത്ഥമുണ്ടായിരുന്നത്.(മൂന്നു വര-വിശിഷ്ട-നഗരം) ത്രിപുരി ഖനനത്തിൽ വിഷ്ണുക്കുണ്ഡിന് അവശിഷ്ടങ്ങളൊന്നും കിട്ടി യിട്ടില്ല. മാധവവർമ്മജനാശ്രയകാലത്ത് ത്രിപുരി ഭരിക്കുന്നത് പരിവ്രാജകരാജാക്കന്മാരാണ്. എസ് ശങ്കരനാരായണന്റെ അഭിപ്രായത്തിൽ ഇപ്പൂര് ,പോലമുരുശാസനങ്ങള് മാധവവർമ്മന്റെ സൈനികനീക്കമല്ല. മഹാഭാരതം ശാന്തിപർവ്വം ,കാദംബ രി,കഥാസരിത്സാഗരം ,ബൃഹദ് കഥാമഞ്ജരി ഇവയിലുള്ളപോലെ ഏറെക്കാലം കാണാതിരുന്ന് രാജാവ് നാട്ടിലേക്കു തിരിച്ചു വരു മ്പോൾ, സ്ത്രീകൾ പ്രിയപ്പെട്ട രാജാവിനെ കാണാനായി തടിച്ചുകൂടുന്നതാണ് വിവരിക്കുന്നത്. അതിന്റെ കവിതാത്മകവർണ്ണനയാണ് മാധവവർമ്മശാസനങ്ങളിലുള്ളത്.

ത്രിവരനഗരം മാധവവർമ്മന്റെ ജന്മസ്ഥലവും വാസ സ്ഥാനവുമാണ്.അദ്ദേഹം ആന്ധ്രയിൽ തിരുവൂർ(ശ്രീപുരം)ആണ് ഇതെന്ന അഭിപ്രായക്കാരനാണ്. രാജാവ് മാറിമാറി സഞ്ചരിച്ച് ഭരണംനടത്തുന്ന മൂന്നുപ്രധാനതലസ്ഥാനനഗരികളെന്ന് അർത്ഥം മറ്റുപണ്ഡിതന്മാർ തരുന്നു.തീവരതേവന്റെ ശ്രീപുരം തെക്കൻ കോസലത്തിൽ കിഴക്കേഅറ്റത്തും പടിഞ്ഞാറേ അറ്റത്തുമുള്ള രണ്ടു ശ്രീനഗരങ്ങൾ ചേർന്നതാണ്. തുമ്മലഗുഡ പ്ലേറ്റ്(നൽഗൊണ്ട ജില്ല രമണപ്പേട്ട താലൂക്ക്)ശകവർഷം 488,എഡി 566-67ൽ, വിക്രമേന്ദ്രവർമ്മന് രണ്ടാമന്റെയാണ്. ഇത് അദ്ദേഹത്തിന്റെ 11ആം ഭരണവർഷത്തിലേതാണ്. സിംഹാസനാരോഹണം 555-56. പിതാവ് ഇന്ദ്രവർമ്മൻ. ഇന്ദ്രഭട്ടാരകവർമ്മന് 27 വർഷത്തിലധികം ഭരിച്ചു. (അഛനായ വിക്രമേന്ദ്രവർമ്മന് 1)സിംഹാസനാരൂഢനായില്ല. അദ്ദേഹത്തിന്റെ അഛൻ 48 വർഷം ഭരിച്ചിട്ടുണ്ട്. (രാമതീർത്ഥം പ്ലേറ്റ് ഭരണവർഷം 27) അതിനിടയിൽ വിക്രമേന്ദ്രന് മരിച്ചതുകൊണ്ടാണ് മകന്റെ മകൻ രാജാവായത്. വിക്രമേന്ദ്രവർമ്മന്റെ പിതാവ് മാധവവർമ്മന് ജനാശ്രയനാകട്ടെ 48 വർഷംഭരിച്ചു.(പൊളുമുരു പ്ലേറ്റ്)അതിനാൽ സിംഹാസനാരോഹണം 478-479 അല്ലെങ്കില് 470-71നു ശേഷമാവുകയില്ല.ഭരണം 518-519 എഡിക്കുശേഷം നീളുകയുമില്ല.തീവരതേവൻ ഇതിന്നുമുമ്പാണ്. 520എഡി എന്ന് നിർണ്ണയിച്ചത് ഒരിക്കലും ശരിയാവുകയില്ല.ശരഭപുരംസുദേവരാജന്റെ സർവ്വാധികാരാധി കൃതനും ദൂതകനുമായ ഇന്ദ്രബലൻ ഉദയനപുത്രനും തീവരന്റെ പിതാമഹനുമാണ്. ഖരോദ് ലക്ഷ്മണേന്ദ്രക്ഷേത്രത്തിൽ( വിലാസ്പൂരിലെ ഗൌരിനാരായണ ക്ഷേത്രത്തിനു 2 മൈല് വടക്ക്) കണ്ട ഈശാനദേവന്റെ ഭാഗികലിഖിത ത്തിൽ തന്റെ പിതാവ് ഇന്ദ്രബലന്റെ പാദം സർവ്വരാജാക്കന്മാരുടേയും കിരീടംകൊ ണ്ട് അലംകൃതമാണെന്നു പറയുന്നു. ഇന്ദ്രപുരം നഗരം അദ്ദേഹ മാണ് നിർമ്മിച്ചത്. ഏസാനദേവൻ പണിചെയ്ത ലക്ഷ്മണേന്ദ്രക്ഷേത്രം ഇപ്പോളറിയുന്നത് ലക്ഷ്മണേശ്വരമെന്നാണ്.സുദേവന്റെ ബന്ധുവും വലംകയ്യുമായിരുന്ന ഇന്ദ്രബലന് പ്രവരരാജനുശേം രാജാവാകുകയും പുത്രനായ ഈശാനദേവൻ പിൻഗാമിയാകയും എന്നതാണ് യുക്തിക്കുനിരക്കുക. ഇന്ദ്രബലന്റെ മറ്റൊരു പുത്രനായ നന്നരാജനും തെക്കൻ കോസലം ഭരിച്ചിട്ടുണ്ട്. അരംഗശിലാശാസനം ഉദയനൻ,ഭവദേവരണകേസരി എന്നിവരേയും പറയുന്നു. ഇന്ദ്രബലൻ മുതൽ നന്നരാജന് വരെ നാലുപേര് നാല്പതുവർഷം ഈ ശാഖ ഭരിച്ചു. ശൈലോത്ഭവരാജാവ് ധർമ്മരാജാ 2 അഥവാ മാനഭീതന്റെ ലിഖിതങ്ങൾഃ-

തന്റെ അനുജൻ മാധവന് തന്നെ സ്ഥാനഭ്രഷ്ടനാക്കാന് ശ്രമിച്ച് പരാജയപ്പെട്ടു.ഫാസികയിലെ യുദ്ധത്തിൽ തോറ്റു. തീവരരാജാവുമായി സന്ധിചെയ്ത് രണ്ടാളുംകൂടി വിന്ധ്യനുതാഴെ വെച്ച് യുദ്ധം ചെയ്തതിൽ രണ്ടാളും പരാജിതരായി.

രാജ്യം ലബ്ധ്വൈവ ദർപ്പാദ് അവിഗണിതതയാമാധവോ ജ്യേഷ്ഠംഭാവാൻ

ദേശാത് അസ്മാദ് അപാസ്തും കൃതവിഷമമതിർവിഗ്രഹേ ഫാസികായാം

യുദ്ധാം ക്ഷോഭേണ മഗ്നോ നൃപതിവരം അസൌ സംശ്രിതസ്ത്രീവരാഖ്യാം

പശ്ചാത് തെൻആപിസാർദ്ധാം പുനരപി വിജിതോവിന്ധ്യപാദേഷുജീർണ്ണോ

(കൊദ്ദെണ്ഡ,നിവിന്ന,പുരിപ്ലേറ്റുകള്)

നന്നരാജ രണ്ടാമന്റെ ലിഖിതങ്ങളിൽ തീവരദേവന് ഉത്കലത്തിന്റേയും രാജാവാണ്. ഹ്യുയാൻസാങിന്റെ കാലത്ത് കോസലരാജാവ് ക്ഷത്രിയനാണ് ജന്മംകൊണ്ട്.പക്ഷേ ,വിശ്വാസം കൊണ്ട് ബുദ്ധമതക്കാരനും സൌമ്യസ്വഭാവനുമാണ്,100 ബൌദ്ധവിഹാരം ,10000 മഹായാനികള് ആ രാജ്യത്തുണ്ട്. ഇത് ശിവഗുപ്തബാലാർജ്ജുനനെക്കുറിച്ചാണ്. ഹ്യുയാൻസാങ് വന്നത് ഹ ർഷന്റെ കാലത്ത് . 610ൽ പതിനാറാം വയസ്സിലാണ് ഹർഷന്റെ രാജസിംഹാസനാരോഹണം.മാധവവർമ്മന് ഹർഷന്റെ സഹായി യായിരുന്നു. ബന്ധുവും കസിനുമായിരുന്നു. രാജവർദ്ധനനെ വധിച്ച ദേവവർമ്മഗുപ്തന്റെ ഇളയ സഹോദരനും പ്രഭാകരവർദ്ധനന്റെ മരുമകനുമാണ് അയാൾ.അപ്പോള് തീവരദേവനു 660-680 വരെ ഭരണംനിർണ്ണയിക്കണം.മകനായ നന്നരാജ രണ്ടാമന് 680-700 വരെയും.ഇത് പേജ് 157ലാണ്. പേജ് 155ൽ ശിവഗുപ്തബാ ലാർജ്ജുനനാണ് ഹ്യുയാൻസാങ് കണ്ട രാജാവെന്നു പറഞ്ഞിട്ട്, പേജ് 157ൽ ശിവഗുപ്തബാലാദിത്യന് എട്ടാംനൂറ്റാണ്ടിലാണെന്ന് പറയുന്നതിൽ യുക്തിയുണ്ടോ. ഹ്യുയാങ്സാങ് വന്നപ്പോൾ കണ്ട ഹർഷവർദ്ധനന് ഹർഷഗുപ്തനും അഛന് ചന്ദ്രഗുപ്തന് പ്രഭാകരവർദ്ധനനുമാണെങ്കില് (പരമഭട്ടാരകബിരുദം) കാലഗണന ശരിയാവും. പ്രഭാകരവർദ്ധനനുമുമ്പ് പുഷ്പഭൂതിവംശത്തില് ഉദയനൻ മുതലെണ്ണിയാല് മൂന്നുരാജാക്കന്മാരെ കിട്ടുകയും ചെയ്യും.ഹർഷനു ശേഷമാണ് മാധവവർമ്മ അന്നത്തേക്ക്

വയോവൃദ്ധനായ തീവരതേവനോട് ചേർന്ന് ധർമ്മരാജാവോടു യുദ്ധം ചെയ്തതെന്നുവരും. അങ്ങനെയെങ്കില്, ഭട്ടാരകവംശജരാണ് ഇവരെല്ലാവരുമെന്നും അവരുടെ വിഭിന്നശാഖകള് തമ്മിലുള്ള അവകാശത്തർക്കം മാത്രമാണ്,മറ്റൊരുയുദ്ധവും ഇവിടെയുണ്ടാ യിരുന്നില്ലെന്നും ഭരണമോ, ജനജീവിതമോ ഒരുവിധത്തിലും ബാധിക്കപ്പെട്ടിരുന്നില്ലെന്നും മനസ്സിലാവും. മേഖല പാണ്ഡവരും കാലഞ്ജരപാണ്ഡവരും പൊതികൈ പാണ്ഡ്യരും ഇവരുടെയെല്ലാം പൂർവ്വക്ഷേത്രമായമല്ലാള(മലയാള)ത്തിലെ ശരഭപുരീയനാഗരാജ വംശവുംഹൈഹയമൂഷക,യാദവ.നാഗ,ശതകർണ്ണികളുടെ ,സോമവം ശികളുടെ വ്യത്യസ്തശാഖകൾ മാത്രമാണ്. അപ്പോൾ, വാകാടക,നാഗ,ശതകർണ്ണികളുടെ തുടർച്ചയായ ഭരണം സോമ വംശിരാജാക്കന്മാരുടെ തുടർഭരണമായിരുന്നു എന്നും മനസ്സിലാക്കാം.

ഉദയനഇതിരാജാ യഃകുലേ പാണ്ഡവാനാം

സകലഭുവനനാഥസ്യാസ്യഭദ്രേശ്വരസ്യ

പവനലുലിതചിഹ്നം രമ്യകാന്തിഷ്ടകാഭി

ഗൃഹിവരമതിഭക്ത്യാം കാരിതം തേനപൂർവ്വം

കാലഞ്ജരത്തിലെ ഭദ്രേശ്വരശിവക്ഷേത്രംഇദ്ദേഹം നിർമ്മിച്ചതാണെന്ന് എപ്പിഗ്രാഫിക്ക ഇൻഡിക്ക. അത് ഇഷ്ടക കൊണ്ടായിരുന്നു. (മോഹഞ്ജോദാരോവിലും ഹരപ്പയിലുമെന്നപോലെ). ബലദേവനെന്ന ഇന്ദ്രബലൻ ശരഭപുരിസുദേവരാജന്റെ സർവ്വാധികാര്യക്കാരനും ദൂതനുമായി (ഏറ്റവും വിശ്വസ്തനു മാത്രമാണ് ഈ ജോലികൾ കൊടുക്കുക.)ജീവിതമാരംഭിച്ചു. മേഖലപാണ്ഡവൻ ഭരത്ബലന്റെ പേരക്കിടാവാണ് അദ്ദേഹം.മേഖല ഉച്ചകല്പമഹാരാജാ ഹസ്തിൻ പിടിച്ചടക്കിയപ്പോഴാണ് ഇദ്ദേഹം കോസല സഭയിലെ ആശ്രിതനായി കൂടുന്നത്.അതായത്,ഉദയനപുത്രനെങ്കിലും ,ഉദയനസിംഹാസനത്തിലി രിക്കാൻ കഴിയാതെ പോയി. പേരറിയാത്ത ഒരനുജനും ബലരാമനെ കൃഷ്ണനെന്നപോലെ ,ബലദേവനെ സദാ അനു ഗമിച്ചിരുന്നു.നന്ന ഒന്നാമന്റെ ലിഖിതം പരാമർശിക്കുന്ന ഇദ്ദേഹത്തേയും നൃപൻ,ക്ഷിതിഭർത്താ മുതലായ വിശേഷണങ്ങള് കൊടുത്ത് ബഹുമാനിച്ചിട്ടുണ്ട്. ഈ അനുജൻ ജ്യേഷ്ഠന്റെ വിശ്വസ്തസഹചാരിയായി , സിംഹാസനാരൂഢനാകാതെ, സാമന്തനായി തുടർന്നിട്ടേ ഉള്ളു.ഇന്ദ്രബലന്റെ ഒരു പുത്രൻ ഈശാനദേവൻ ഖരോദ് ശാസനത്തില് ലക്ഷ്മണക്ഷേത്രത്തിന് ഏതാനും ഗ്രാമങ്ങൾ വിട്ടുകൊടുത്തിട്ടുണ്ട്. അദ്ദേഹവും

സാമന്തനായിരുന്നു.ജ്യേഷ്ഠൻനന്ന ഒന്നാമൻ (രാജാധിരാജാ)ചക്രവർത്തിയായിരിക്കുന്നതിനെ പിന്തുണക്കുന്നു. ഭവദേവന്റെ അരംഗ് ലിഖിതത്തിൽനന്നരാജനെന്നസഹോദരനെ(കസിൻ) പ്രകീർത്തിക്കുന്നു. അതായത്,നന്നൻഒന്നാമന് ചക്രവർത്തി, അനുജന്മാർ രണ്ടു പേർ)ഈശാന,ഭവദേവന്മാര്)ഒന്നിച്ച് കൂട്ടുഭരണം. രാഷ്ട്രത്തെ മൂന്നുനഗരങ്ങളിലിരുന്ന് ഒന്നിച്ച് ഭരിക്കുന്നു.കേരളത്തിലും ,ദക്ഷിണേന്ത്യയില് പൊതുവേയും ഈ രീതി (മൂവേന്തർ മൂന്നുനഗരങ്ങളിലിരുന്ന്ഭരിക്കുന്നത്) പതിവാണ്.ഇന്ദ്രബലൻ മരിച്ചപ്പോൾ,നന്നരാജനും ഈശാനനും ചെറിയകുട്ടികളായതുകൊണ്ട് ജ്യേഷ്ഠന്റെ മക്കളെ സ്വന്തം മക്കളെപ്പോലെ വളർത്തി അവരുടെ പ്രായപൂർത്തിവരെ റീജന്റായി ഭരിച്ചത് ഭവദേവനെന്ന (പേജ് 160)പ്രസ്താവന ശരിയാവണമെന്നില്ല. അതുചെയ്തത് പേരറിയാത്ത, കൃഷ്ണനെപ്പോലെ പിന്തുടർന്ന , കൃഷ്ണനാണ്.( ഭവദേവന്റെ പിതാവ്)ഭവദേവൻ 1 ഭവദേവന് 2വിന്റെ അഛനാണെന്നുവന്നാലേ നേരത്തെപറഞ്ഞത് ശരിയാവൂ. ഭവദേവൻ 2 നാലാമത്തെ പുത്രനെന്നത് ,ജ്യേഷ്ഠന്റെ മക്കൾക്കുശേഷം വന്ന സ്വപുത്രനാകയാലാണ്.

ഭവദേവൻ രണകേസരിയാണ്. യുദ്ധങ്ങളില് ശത്രുദേശങ്ങളെ അടക്കുന്നവനാണ്. അദ്ദേഹത്തിന്റെ മറ്റുബിരുദങ്ങളിലൊന്ന് അപ്രിയവൈശികനെന്നാണ്.വൈശികതന്ത്രങ്ങളിൽ പ്രിയമില്ലാത്തവൻ. നന്ന ഒന്നാമന്റെ അരംഗ് ലിഖിതം അദ്ദേഹത്തെ ചിന്താദുർഗ്ഗനെന്നു വിളിക്കുന്നു.അദ്ദേഹം സ്വയം അപ്രാപ്യമായ ദുർഗ്ഗമായി,ശത്രുക്കളിൽ ചിന്ത വളർത്തി. ചിന്തയുടെ (തത്വചിന്ത)ദുർഗ്ഗത്തില് അപ്രാപ്യമായ പദവി നേടി പണ്ഡിതനായി. സൂര്യദേവന്റെ ബുദ്ധക്ഷേത്രം പുനരുദ്ധരിച്ച്, പടികളോടുകൂടിയ കിണറും തോട്ടവും ചുറ്റും നിർമ്മിച്ചു. രണകേസരിയായി ഹിംസ നടത്തിയ അദ്ദേഹം അവസാനം അഹിംസയെ ആശ്ലേഷിച്ചു.ഈശാനദേവൻ വിഷ്ണുവിനും നന്നദേവൻ 1 ശിവനും വഴിപെട്ടു. ശ്രീപുരലിഖിതപ്രകാരം ശിവഗുപ്തബാലാർജ്ജുനന് തന്റെ ഭൂമിമുഴുവനും ശിവക്ഷേത്രം കൊണ്ടുമൂടിയതായി പറയുന്നു.നന്ന ഒന്നാമന്റെ അരംഗ് ശിലാലിഖിതം ബണ്ഡക്ക് (ഭദ്രാവതി)എന്ന സ്ഥലത്തുനിന്നാണ് കിട്ടിയത്. വിദർഭ അഗസ്ത്യപത്നി ലോപാമുദ്രയുടേയും, (ആദ്യതമിഴ്സംഘകാലത്തെ വിദ്വത് ദമ്പതിമാര്)ശ്രീകൃഷ്ണപത്നിരുഗ്മണിയുടേയും(രണ്ടാം തമിഴ്സംഘകാലത്തെ തുവരികൈക്കോമാനെന്ന വിദ്വത്ദമ്പതിമാര്)പിതാവിന്റെ രാജ്യമാണ് എന്നും ഇന്ത്യയുടെ ചരിത്രത്തിൽ അതിപ്രധാന പങ്കുവഹിച്ചിട്ടുണ്ടെന്നും വിസ്മരിക്കാവതല്ല.

നന്ന ഒന്നാമനുശേഷം മഹാശിവതീവരനാണ് രാജാവായത്. (തീവരതേവ) ശരഭപുരീയ,സോമവംശികളെ പോലെ മഹത് എന്ന് നാമമാരംഭിക്കുന്നു. ശരഭപുര,സോമവംശികൾക്ക് മഹത് കഴിഞ്ഞാല് ഒറ്റനാമമാണ്. പാണ്ഡുവംശീയർക്ക് തീവരതേവന്നുശേഷം രണ്ടുനാമം വരും.ഒന്ന് സ്വന്തനാമം. മറ്റേത് കിരീടധാരണസമയത്ത് ലഭിക്കുന്നനാമം.ഇതിനോട് മഹാ ചേർക്കുന്നു.തേവ എന്നാണ് കിരീടധാരണസമയത്ത് ലഭിക്കുന്നത്. (മൂഷകവംശം എലിയങ്കാട്ടിൽ പണ്ട് കണ്ടൻതേവ,ശേഖരൻതേവ മുതലായ പേരുകളാണ് ഉണ്ടായിരുന്നത്.ഇതുംകേരളസാമ്യമാണ്).ശിവനെന്നാവണം തീവരതേവന്റെപേർ.മഹാശിവതേവരെന്നത്കിരീടധാരണശേഷം, ദക്ഷിണഭാഷാശൈലിയില് കിട്ടിയ പേരാണ്. തേവരതേവ(ദേവദേവ)എന്നത് ചക്രവർത്തിപദം കിട്ടിയപ്പോഴും. ചക്രവർത്തിയെ രാജരാജ,ദേവദേവ എന്നെല്ലാം വിളിക്കുന്നു.ഫ്ലീറ്റ് നന്നദേവന്റെ ദത്തുപുത്രനാണ് തേവരതേവനെന്ന് കരുതുന്നു. നന്നദേവസ്യ തനയപ്രാപ്ത എന്ന രെത്തിംപ്ലേറ്റ് (വരി 36(വെച്ചാണ് ഇത്. എന്നാൽ ബോൻത, ബലോഡപ്ലേറ്റുകളിൽ നന്ദദേവസ്യതനയ പ്രാപ്തസകലകോസലാധിപത്യ എന്നാണ് കാണുന്നത്. തനയ എന്നതിന്റെ കൂടെയല്ല,പ്രാപ്തപദം കോസലാധിപത്യത്തിന്റെ കൂടെയാണ്..

രജിംപ്ലേറ്റ്ഃ- സ്വാമിഭവനപ്യ ബഹുലപനോ. ഫ്ലീറ്റ് സ്വാമിഭവനേപ്യ ബഹുലപനോ എന്നാണ് വായിക്കുന്നത്.തീവരതേവൻ തന്റെ സ്വാമിഭവനത്തിലാണ് വസിച്ചതെന്നു കരുതാന് ഇതാണ് കാരണം. മറ്റുരണ്ടു പ്ലേറ്റുകളിൽസ്വാമിഭവനപ്യ ബഹുലപനോ എന്നാണ്. തീവരതേവൻതന്നെയാണ് സ്വഭവനസ്വാമി. പഞ്ചനാദങ്ങളും കീഴടക്കിയ മഹാരാജാക്കന്മാരുടെ (സമധിഗതപഞ്ചമഹാശബ്ദ) കിരീടങ്ങള് അദ്ദേഹത്തിനറെ പാദങ്ങളെ അലങ്കരിച്ചു.അരംഗശിലാശാസനത്തിൽ പിതാവ് നന്നരാജനും രാജാധിരാജാ,അധിരാജാ മുതലായ ബിരുദങ്ങളുണ്ട്.
കോസലാധിപതി,സകലകോസലോത്കലാദിമണ്ഡലാധിപത്യപ്രാപ്തന്മാഹാ ത്മ്യസ്യ മുതലായ പരാമർശങ്ങള് കാണുന്നു.നന്നരാജൻ കോസലാധിപതിയാണ്.പുത്രനായ തീവരതേവൻ ഉല്കലം കൂടി ഭരിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ സഹായത്തോടെ മാധവന് ധർമ്മരാജ രണ്ടാമൻമാനഭീതശൈലോത്ഭവനെ നേരിട്ടു(ജ്യേഷ്ഠനെ).അന്നുലഭിക്കാതെ

പോയ ഉത്കലാധിപത്യം അധബാര പ്ലേറ്റ് കാലമാവുമ്പോളേക്കും തേവരതേവന് കിട്ടുന്നു.എന്നാൽ തീവരതേവപുത്രനായ നന്നരാജ രണ്ടാമൻ ഉത്കലാധിപതിയല്ല. ശൈലോത്ഭവ അഥവാ പർവ്വത (ഗിരിജ)ജനരാജാക്കന്മാരുടെ സാമ്രാജ്യം കൊങ്ങോദമണ്ഡലമാണ്. (കൊങ്ങ്, ഉദകമണ്ഡലം,കൊങ്ങുചേരന്മാരുടെ രാജ്യം)അവിടെയല്ല, ഉത്കലമണ്ഡലത്തിലാണ് തീവരതേവ ആധിപത്യം കുറച്ചുകാലത്തേക്ക് സ്ഥാപിച്ച് വസിച്ചത്. തേവരതേവന്റെ ഒരുമകളെ നന്നരാജനാണ് വിവാഹംകഴിച്ചിരിക്കുന്നത് (പ്രിയജാമാതൃർ എന്ന പ്രയോഗം)അദ്ദേഹം (തേവരതേവ)പഞ്ചമഹാശബ്ദങ്ങളെ കീഴടക്കിയവനാണ്.(ഉവച്ചനെന്നാണ് തമിഴിലെ പഴയ ലിഖിതങ്ങളിൽ ഇപ്രകാരം സംഗീതസ്വരങ്ങളെകീഴടക്കിയവരെ പറയുക.ഈ വൈശികതന്ത്രത്തിൽ പ്രിയമില്ലാത്ത അപ്രിയവൈശികനായിരുന്നു ഭവദേവരണകേസരി എന്ന് നേരത്തേ കണ്ടു)ജാമാതാവിന്റെ ആവശ്യപ്രകാരമാണ് നിത്യം മുപ്പതുപേർക്ക് ഭക്ഷണം കൊടുക്കാനുള്ള ഉത്തരവ് അദ്ദേഹം പുറപ്പെടുവിക്കുന്നത്.അതിന്നായി ഒരു ഗ്രാമവും വിട്ടുകൊടുക്കുന്നു.തീവരതേവന് പരമവൈഷ്ണവ എന്ന ബിരുദവുമുണ്ട്. സീലുകളിൽ ഗരുഡചിഹ്നമാണ്.ശംഖചക്രങ്ങളും ഇരട്ടനാഗചിത്രവും സീലുകളിലുണ്ട്. നാഗ്പൂർ,ഇട്ടാർസി പാതയില് മുൾത്തായ്ക്ക് അടുത്ത തീവർക്കേദ് തീവര തേവന്റെ നാമത്തിലുള്ള ഗ്രാമമാണ്.(കൊച്ചിയിലെ തേവര എന്നപ്രദേശം , തമിഴ് നാട്ടിലെ തേവർ സമുദായം എന്നിവക്ക് തേവരതേവന്റെ കുലവും ദേശവുമായി ബന്ധമുണ്ടോ എന്നത് ചിന്താവിഷയമാണ്)

മഹാനന്നരാജാ 2 തീവരതേവന്റെ പുത്രനാണ്. അധബാരശാസനം അദ്ദേഹത്തിന്റേത്. അതിൽ സീലില്ല. അവസാനഭാഗം അപൂർണ്ണവുമാണ്.(തിയ്യതിയില്ല) ആദ്യഭാഗം അഛന്റെ (മഹാശിവതീവര)പ്രശസ്തി. കൃഷ്ണനു(കൈടഭാരി)ക്ക് പ്രദ്യുമ്നനെന്നപോലെ തീവരതേവന് നന്നരാജനെന്ന പുത്രനുണ്ടായെന്നു പറയുന്നു. എന്നാൽ പുത്രന് കോസലാധിപതി മാത്രമാണ്. ശിവഗുപ്തബാലാർജ്ജുനന്റെ ശെങ്കപ്പട്ട് ശിലാശാസനത്തില് നന്നരാജാ രണ്ടാമനെ പരാമർശിക്കുന്നു.അതിൽ മൂന്നുതലമുറ മുഖ്യന്മാരെ പറയുന്നു. ശിവരക്ഷിത,ദേവരക്ഷിത,ദുർഗ്ഗരക്ഷിത. ഇതിലെ ദുർഗ്ഗരക്ഷിതൻശിവഗുപ്തബാലാർജ്ജുനന്റെ സമകാലീനനും സാമന്തനു

മാണെന്നു പറയുന്നു.ദേവരക്ഷിതനാണ് നന്ദരാജന്റെ വിശ്വസ്തസഹായി. വരദാനദിവരെയുള്ള വിന്ധ്യദേശം നന്നരാജനിൽനിന്നു ഭരിക്കാനായി ലഭിച്ച സാമന്തനാണ് ദേവരക്ഷിതൻ. വർദ മഹാരാഷ്ട്രയിലെ വിദർഭയിലൂടെ ഒഴുകുന്നു. അതായത് അന്ന് (ഏഴാം നൂറ്റാണ്ടിന്റെ അവസാനംവരെയും എട്ടാംനൂറ്റാണ്ടിലും) വിദർഭ ഭരിക്കുന്ന രാഷ്ട്രകൂടസാമന്തന്റെ പേരും നന്നരാജനെന്നാണ്. പടിഞ്ഞാറ് വിദർഭവരെ പാണ്ഡവന്മാരുടെ വിവിധശാഖകളുടെ കയ്യിലാണ്. (സോമവംശീയരുടെ).തീവരതേവനെപ്പോലെ നന്നരണ്ടാമനും പരമവൈഷ്ണവബിരുദമുള്ളവനാണ്.അധബാരപ്ലേറ്റിൽ ദാനം കൊടുക്കുന്നതും ഒരു ഭാഗവതന്നാണ്. പേരക്കുട്ടിയുടെ ലിഖിതങ്ങളിൽനിന്നാണ് ചന്ദ്രഗുപ്തന്റെ നാമം നാം കാണുന്നത്. ശ്രീപുരം ലക്ഷ്മണക്ഷേത്രലിഖിതത്തില് നൃപതി,അവനീഭൃതാം അധീശ്വര എന്നു കാണുന്നതിനാൽനന്ന രണ്ടാമനുശേഷം ചന്ദ്രഗുപ്തന് എന്ന ഒരു വ്യക്തി രാജ്യം ഭരിച്ചിട്ടുണ്ട്. ചന്ദ്രഗുപ്തന്റേയോ ഹർഷഗുപ്തന്റേയോ ലിഖിതങ്ങളൊന്നും കിട്ടിയിട്ടില്ലാത്ത സ്ഥിതിക്ക് തീവരന്റെ സാമന്തരായി ദക്ഷിണകോസലത്തിൽ വാണിരി ക്കാമെന്നല്ലാതെ അവരവിടെ സിംഹാസനാരൂഢരായിട്ടില്ല എന്ന് സിർക്കാരും ദീക്ഷിത്തും വിചാരിക്കുന്നു.ശിവഗുപ്തൻ 57 വർഷം ഭരിച്ചിട്ടുണ്ട്. നന്നെ ചെറുപ്പത്തില് രാജാവായിട്ടുമുണ്ട്. ഗുപ്തനാമം ഇക്കാലംമുതലാണ് പാണ്ഡുവംശത്തില് കാണുന്നത്. ഭണ്ഡാർക്കര് രാഷ്ട്രകൂടഗോവിന്ദമൂന്നാമനെ നാഗഭട്ടനോടൊപ്പം തോല്പിച്ച ചന്ദ്രഗുപ്തനാണ് തീവരതേവന്റെ അനുജനായ ചന്ദ്രഗുപ്തനെന്നു കരു തുന്നു.(സഞ്ചൻപ്ലേറ്റ് അമോഘവർഷന് 1).ശ്രീപുരം ലക്ഷ്മണക്ഷേത്രലിഖിതം (വരി 6) ബലദേവൻ(ഹലി)കംസാരിയെ (കൃഷ്ണനെ)എന്നപോലെ ജ്യേഷ്ഠനെ പിന്തുടർന്നു എന്നു പേരെടുത്തുപറയാതെ പരാമർശിച്ചത് ചന്ദ്രഗുപ്തനെയാണെന്ന് അദ്ദേഹം കരുതുന്നു.അധികാരധവള എന്ന ബിരുദം അദ്ദേഹത്തിനു ണ്ട്. തീവരതേവനെക്കൂടാതെ ചന്ദ്രഗുപ്തന് മറ്റൊരു സഹോദരനും കൂടിയുണ്ട്. (എച്ച്.കൃഷ്ണശാസ്ത്രി).ഹർഷഗുപ്തനെ ശിവഗുപ്തന്റെ പ്ലേറ്റുകളിൽ ഹർഷദേവനെന്നും വിളിക്കുന്നു.രേഖകൾ പ്രകാരം അദ്ദേഹത്തിനു ശക്തമായ ഭരണാധികാരമുണ്ട്. സൂര്യവർമ്മപുത്രി വസത എന്ന വർമ്മകുലക്കാരി ഭാര്യ(ലക്ഷ്മണക്ഷേത്ര ലിഖിതം).ഈ വിവാഹത്തിന് പാണ്ഡുവംശികള് വളരെ പ്രാധാന്യം കൊടുത്തതായി

രേഖകളില് കാണുന്നു.ഹർഷന്റെ ഓർമ്മക്ക് ഭാര്യ പണിതതാണ് വിഷ്ണുക്ഷേത്രം .ഹർഷന് വൈഷ്ണവനാണ്. സദാ അച്യുതപൂജ ചെയ്തിരുന്നു എന്നെഴുതിയിരിക്കുന്നു. അതിനാലാണ് പത്നി അദ്ദേഹത്തിന്റെ ഓർമ്മക്ക് വിഷ്ണുക്ഷേത്രം പണിഞ്ഞതെന്നും. അവരുടെ മകന് ശാസനങ്ങളിൽ, മഹാസിവഗുപ്തനും സീലുകളില് ശിവഗുപ്തനും മറ്റുരേഖകളിലെല്ലാം ശിവഗുപ്തബാലാർജ്ജുനനനും ആയി അറിയപ്പെടുന്നു. അനുജനായ രണകേസരി, ശിവഗുപ്തന്റെ മകൻ ശിവനന്ദി, അമ്മാമൻ ഭാസ്കരവർമ്മനെന്നിവരുടെ പേരുകളും ശ്രദ്ധേയമാണ്. ഭാസ്കരവർമ്മന്റെ ഉപദേശപ്രകാരമാണ് ശിവഗുപ്തന് ബുദ്ധസന്യാസിമഠത്തിന് ഒരു ഗ്രാമം ദാനം ചെയ്യുന്നത്.നന്ദരാജ രണ്ടാമന്റെ കാലത്തുള്ള ബ്രാഹ്മണ വംശമാണ് ശിവഗുപ്തകാലത്തും ഭരണകാര്യങ്ങളിൽ രാജാവിന്റെ പ്രധാന ഉപദേഷ്ടാക്കൾ. ഇവരിൽ ദുർഗ്ഗരക്ഷിതനാണ് ശിവഗുപ്തന്റെ സെങ്കപ്പട്ട് ശിലാലിഖിതത്തില് പറയുന്ന ,ധർമ്മയജ്ഞങ്ങളുടെയെല്ലാം ഉത്തരവാദി.ശിവഗുപ്തന്റെ ഭരണവർഷം 57ൽ(ലോധിയ പ്ലേറ്റ്)ദാനം ചെയ്ത വൈദ്യ പാലി,ഖദിരപത്ര എന്നീ ഗ്രാമങ്ങൾ ഒറീസ,കാലഹന്തി,സംബൽപൂർഭാഗ ത്താണ്. അതായത്,തീവരതേവന്റെ ധർമ്മയജ്ഞത്തിന്റെ ഭാഗമായ ഉത്കലമണ്ഡലത്തിലെ ഗ്രാമദാനം അപ്പോഴുമുണ്ട്. ഭരണാധിപത്യം ഇല്ലാതായെങ്കിലും.

സംസ്കൃതകാവ്യശൈലി സോമവംശികാലത്ത് കോസലത്തിൽ വികസ്വരമാണ്. ശൈവ,വൈഷ്ണവ,ബൌദ്ധ,ജൈനവിദ്യാസ്ഥാനങ്ങൾക്ക് ഒരേപോലെദാനംചെയ്യുന്നവരാണ് രാജാക്കന്മാരെല്ലാം.മതഭേദമില്ല. രാജാക്കന്മാർക്കോ അവരുടെ ഉപദേഷ്ടാക്കളായ ബ്രാഹ്മണർക്കോ അതിലൊരു സ്പർദ്ധയും കാണാനില്ല. എട്ടാംനൂറ്റാണ്ടിന്റെ അവസാനമാണ് ശിവഗുപ്തബാലാർജ്ജുനനുശേഷം സഹോദരനായ രണകേസരിയും മകനായ ശിവനന്ദിയും സിംഹാസനാരൂഢരായതെന്നു പറയുന്നുവെങ്കിലും ഇതിന് തെളിവൊന്നും കിട്ടിയിട്ടില്ല.രജിമിലെ രാജീവലോചനക്ഷേത്രഭിത്തിയിലെ (റൈപൂരിന് 28 മൈല് തെക്ക്)ഒരൊറ്റശിലാലിഖിതം നളരാജാ വിലാസതുംഗന് വിഷ്ണുക്ഷേത്രം പണിതതായി കാണിക്കുന്നു. ശിവഗുപ്തനുശേഷം റൈപ്പൂരില് നളവംശമാണ് ഭരിക്കുന്നത്.

ഒറീസ്സയിലെ പഴയ നാരായണപുരം(ഇപ്പോളത്തെ ഗോവിന്ദപുരം)ഇതുപോലെ ഒരു അപൂർണ്ണലിഖിതത്തില് രണകേസരിയെ പരാമർശിക്കുന്നു. ബാൽപൂരിലെ (റായി ഗാർഹ് മദ്ധ്യപ്രദേശ്)ഒരു കാർണീലിയൻസീലില് രാണകബാലകേസരി എന്ന പേരും ഏതെന്നു മനസ്സിലാക്കാനാത്ത ഒരു മൃഗചിത്രവുമുണ്ട്. അവി ടെത്തന്നെഒരു സ്വർണ്ണനാണ്യം,ഒരു വെള്ളിനാണ്യം ,ശ്രീകേസരി എന്ന ലിഖിതം ഇവ കിട്ടി.ശിവഗുപ്തബാലാർജ്ജുനകാലത്തെ വിശ്വസ്തനായ സാമന്തരാജാ രണകേസരി ശിവഗുപ്തനുശേഷം രാജാവായപ്പോള് അടിച്ച നാണ്യങ്ങളാവാം എന്നു കരുതുന്നു.ബാലകേസരി തന്നെയാണോ രണകേസരിയും. അത് തീർച്ചയില്ല.പാണ്ഡുവംശികളുടെ പടിഞ്ഞാറൻഛത്തീസ്ഗാർഹ് ഭാഗം നള,ബാണ,കാലചുരികളുടെ അധീനതയില്(ക്രമത്തിൽ)ആയതിനുശേഷവും.,വീണ്ടുംപടിഞ്ഞാറൻഒറീ സയുംകോസലത്തിന്റെ കിഴക്കുഭാഗവും സോമവംശീയർഭരിക്കുന്നുണ്ട്.

**സോമവംശീയർ:-**

പടിഞ്ഞാറേ ഒറീസയിൽ പിന്നീട് അധികാരത്തില് വന്ന സോമവംശീയർകോസലപാണ്ഡുവംശീയരുടെ ഒരുശാഖയാണ്. സോമകുലതിലകങ്ങളാണ് ഇവരും രേഖകളിൽ. മഹാശിവഗുപ്ത രണ്ടാമൻ യയാതി ശീതാംശുവംശവിമലാംബരപൂർണ്ണചന്ദ്രനെന്നു വിളിക്കപ്പെടുന്നു.മഹാശിവതീവരന്റെകാലത്തും സോമവംശമെന്നല്ലാതെ പാണ്ഡുവംശമെന്നു പറയുന്നില്ല. മഹാശിവഗുപ്ത 2 എന്നത് മഹാശിവഗുപ്ത എന്ന പാണ്ഡുവംശകോസലരാജാക്കന്മാരുടെ പിന്തുടർച്ചയാണെന്നതും ശ്രദ്ധേയമാണ്.പാണ്ഡു മഹാഭാരതകാലം മുതലുള്ള രാജാവാണ്. അതിലും പഴയ പൂർവ്വികനായ യയാതിയുടെ നാമത്തിലാണ് ഇവരറിയപ്പെടുന്നത്.വംശപ്പഴമ ഇപ്രകാരം സൂചിപ്പിക്കുന്നു. ഇവ സ്വനാമങ്ങളല്ല,സ്വനാമത്തോട് കിരീടധാരണവേളയിൽ ചേർക്കുന്ന പ്രശസ്തിപദങ്ങളാണ്.ശിവ,ഭവ മുതലായ നാമങ്ങളുടെ ആവർത്തനവും പ്രത്യേകം ശ്രദ്ധിക്കണം.(ശിവനന്ദി,ഭവനന്ദിഎന്നവല്ലഭമൂഷകവംശത്തിന്റെ പ്രശ സ്തിനാമങ്ങളാണിവ.)മാദലാപഞ്ചി(മദ്ധ്യകാലഒറീസാമേധ)ഈ സോമവം ശീയരെ കേസരിരാജാക്കന്മാരെന്നും വിളിക്കുന്നുണ്ട്. കേസരി അഥവാ നൃസിംഹനാമം സോമ(ചന്ദ്ര)വംശം സ്വീകരിച്ചിരുന്നു. കർണ്ണനെന്ന മഹാശിവഗുപ്തനെന്നാണ് കർണ്ണന്റെ സ്വന്തം ശാസനത്തില്

കാണുന്നതെങ്കിലും സന്ധ്യാകരനന്ദിയുടെ രാമപാലചരിതത്തില് രണ്ടാംപരിഛേദം അഞ്ചാംശ്ലോകത്തിൽ ഉത്കലാധിപന് കർണ്ണകേസരിയെ രാമപാലന്റെ സാമന്തര് തോല്പിച്ചു എന്നാണ് കാണുന്നത് . തീവരതേവന്റെ കാലത്ത് ഉത്കലത്തിൽ അധികാരത്തില് വന്ന പാണ്ഡുവംശശാഖയാണ് പിന്നീട് കേസരിശാഖയായി അറിയപ്പെട്ടത്. മഹാഭവഗുപ്ത 1 ജനമേജയന്റെ ചൌദാർപ്ലേറ്റുകളില് കോസലേന്ദ്രപദമുണ്ട്. മഹാശിവഗുപ്ത 1 യയാതിയുടെ എട്ടാംഭരണവർഷത്തിലെ പാടലീപുത്രലിഖിതം സ്വഭാവതുംഗന് കോസലത്തെ സംരക്ഷിക്കുന്ന ചന്ദ്രന്റെ (സോമ)ചന്ദ്രികയാണെന്നു പറയുന്നു.കോസലത്തിലെ സ്വയംവരങ്ങളിൽ മഹാശിവഗുപ്ത 3 യയാതി (ജടേസിംഗ ദുംഗ്രി പ്ലേറ്റ്) പ്രസിദ്ധനാണ് .കോസലത്തിൽ സന്ധിവിഗ്രഹികളെ നിയമിക്കുന്നതായി കാണുന്നു. ബലിജാറിപ്ലേറ്റിൽ (ഉദ്യോതകേസരി) ഉത്കലത്തിന്റേയും കോസലത്തിന്റേയും മഹാസന്ധിവിഗ്രഹി രുദ്രദത്തനാണ്.കേൽഗ പ്ലേറ്റില് (കുമാരസോമേശ്വര)തന്റെ പൂർവ്വികന് അഭിമന്യു സോമകുലത്തിന്റെ ഉദ്യോതകേസരിയിൽനിന്ന് സമ്മാനമായി കോസലരാജ്യം നേടിഎന്നു പറയുന്നു.സോമകുലക്കാർ ദാനം കൊടുക്കുന്ന ഗ്രാമങ്ങളെല്ലാം കോസലത്തിലെ ഗ്രാമങ്ങളാണ് .അത് കൊടുക്കുന്നതും കോസലഗ്രാമവാസികൾക്കുതന്നെയാണ്.

പണ്ഡിതാഭിപ്രായപ്രകാരം ഇവരുടെ വംശവുംകാലവും

1. ശിവഗുപ്ത (855 -880എഡി)
2. മഹാഭവഗുപ്ത 1 ജനമേജയ(880-920)
3. മഹാശിവഗുപ്ത1 യയാതി (920-955)അനുജൻ വിചിത്രവീര്യന്
4. മഹാഭവഗുപ്ത 2 ഭീമരഥ 955-975. വിചിത്രവീര്യപുത്രനായഅഭിമന്യു
5. മഹാഭവഗുപ്തന് 3 മക്കൾ.അവരിൽ ഒന്നാമന് മഹാശിവഗുപ്ത 2 ധർമ്മരഥ 975-995 വരെ ഭരിച്ചു
6. രണ്ടാമത്തെ പുത്രനായ മഹാഭവഗുപ്ത നഹുഷ 995-1010 വരെ
7. മൂന്നാമത്തെ പുത്രനായ ഇന്ദ്രരഥ(ശംഖരഥ,വംഗരഥഎന്നും പേർ)1010-1022 വരെ
8. അഭിമന്യുപുത്രനായ മഹാശിവഗുപ്ത 4 യയാതി (ചണ്ഡിഹര)1022-1040വരെ

9. മഹാഭവഗുപ്ത 4 ഉദ്യോതകേസരി (ചണ്ഡിഹരപുത്രന്)1040-1065 .അനുജൻ അഭിമന്യും(സോമേശ്വര)രാജാവായില്ല.
10.മഹാശിവഗുപ്ത 4 ജനമേജയ 1065-1080
11.മൂത്തമകന് മഹാഭവഗുപ്ത 5 പുരഞ്ജയ 1080-1100
12.അനുജനായ മഹാശിവഗുപ്ത 5 കർണ്ണന് 1100-1113

അനന്തവർമ്മൻചോഡഗംഗൻ(ചോളഗംഗൻ) അവസാനരാജാവായ സുവർണ്ണകേസരിയെ സ്ഥാനഭ്രഷ്ടനാക്കി എന്ന് മാടലപഞ്ചി (ഒറീസ ക്രോണിക്കിൾ).ഇത് 1112-1114ന് ഇടയിലാണ് സംഭവിച്ചത്.ഇക്കാലത്ത് ചോളന്മാർ ദക്ഷിണേന്ത്യയിലെ എല്ലാ വല്ലഭവംശജരേയും തോൽപ്പിച്ചിട്ടുണ്ട്. നശിപ്പിച്ചിട്ടുമുണ്ട്. ഗോവിന്ദപുരം ലിഖിതത്തിൽ കാണുന്ന രണകേസരി ഭുവനേശ്വരലിംഗരാജക്ഷേത്രലിഖിതത്തിൽ കാണുന്ന വീരവരകേസരി (വീരനരകേസരി)കിഴക്കൻഗാംഗേയരാജാവ് നരസിംഹനാണെന്നും അദ്ദേഹവും സോമവംശീയനാണെന്നും സൂര്യനാരായണദാസ് ചൂണ്ടിക്കാട്ടുന്നു.പുരി ജഗന്നാഥക്ഷേത്രക്രോണിക്കിള് മാടലപഞ്ചി സുവർണ്ണകേസരിയാണ് ആ വംശത്തിലെ അവസാനരാജാവെന്നു പറയുന്നുണ്ട്.അനന്തവർമ്മന് ചോഡഗംഗനുശേഷം സോമവംശം ഇവിടെ ഭരിക്കുകയുണ്ടായില്ല എന്ന് എടുത്തുപറയുന്നുണ്ട്. ഇതിനെ ചരിത്രകാരന്മാര് ചരിത്രമായി അംഗീകരിക്കാത്തത് എന്തുകൊണ്ടാണ് ..
സോമവംശത്തിലെ ഒരു പ്രത്യേകശാഖയുടെ ഭരണാവസാനം മറ്റൊരു ശാഖയുടെ ഭരണാരംഭമായിട്ടാണ് നാം ഇവിടെ കാണുന്നത്. ആൻഡ്രു സ്റ്റെർലിങ്ങ്ഡബ്ലിയു.ഡബ്ലിയു.ഹണ്ടർ, ബാബുരംഗലാല,രാജേന്ദ്രലാൽമിത്ര, എ.കണ്ണിങ്ങാം എന്നിവർ കേസരിവംശസ്ഥാപകനായ യയാതി അഞ്ചാംനൂറ്റാണ്ടിന്റെ മദ്ധ്യത്തിലാണ് കിരീടധാരണം ചെയ്തതെന്ന് കരുതുന്നു.ജെ.എഫ് .ഫ്ലീറ്റ് താമ്രപത്രലിപി വെച്ച് ഇവർക്ക് എഡി 900 മുതലുള്ള പഴക്കം മാത്രം കൊടുക്കുന്നു. ശിലാലിഖിതങ്ങൾ ,താമ്രപത്രങ്ങള് ഇവയിലെ വിവരങ്ങളനുസരിച്ച് ഒരു ചർച്ച അതു കൊണ്ട് ആവശ്യമായി വരുന്നു.

**രണ്ട് ബൌഡ്താമ്രശാസനങ്ങൾഃ-**

ഭൌമകാരരാജ്ഞി പൃഥിമഹാദേവി അഥവാ ത്രിഭുവനമഹാദേവി രണ്ട്, ഭൌമകാരവർഷം 158. കോസലാധിപതി സ്വഭാവതുംഗന്റെ മകളാണ്. സ്വഭാവതുംഗൻ സോമവംശജനാണ്. യശോവൃദ്ധി എന്ന പിതാവിന് നൃത്തമഹാദേവി എന്ന പത്നിയില് (പട്ടമഹിഷിയല്ല,ദേവദാസിയാണ്)സ്വഭാവതുംഗൻ ജനിച്ചു.പൃഥിമഹാദേവിയുടെ ഭർത്താവ് കുസുമഹാര 2 (ശുഭാകര 4

അപരനാമം),സഹോദരന് ലലിതഹാര 2 (ശിവകര 3) മക്കളില്ലാതെ മരിച്ചതിനാൽ അവളാണ് രാജ്ഞിയായത്. നൃത്തമഹാദേവിയുടെ പുത്രനാണെങ്കിലും സ്വഭാവതുംഗന് കോസലാധിപതിയായി എന്നത് ശ്രദ്ധിക്കുക.മഹാശിവഗുപ്ത 1 യയാതിയുടെ ഒമ്പതാം ഭരണവർഷത്തില് ദക്ഷിണതോസലിയിലെ മരദവിഷയത്തിലെ ചന്ദ്രഗ്രാമം എന്ന ഭൌമകാരസാമ്രാജ്യത്തിന്റെ ഭാഗം ഔഡ്രദേശത്തെ ശിലാഭഞ്ജപതിക്ക്(ശില്പി)വിട്ടുകൊടുക്കുന്നുണ്ട്. ചന്ദ്രഗ്രാമം(ചന്ദഗാവ്) 32 മൈൽ കട്ടക്കിന് തെക്കുകിഴക്കാണ്. മരദ,ബരദ അഥവാ മരദഹരിഹരപുരം കട്ടക്ക്ജില്ലയാണ് .പതിനഞ്ചാം വർഷത്തില് കോസലത്തിലെ ഗന്ധദപ്പാടിമണ്ഡലം (ഗന്ധരാദി ഒറീസയിൽ പുൽബനി ജില്ലയില് ബൌഡിൽനിന്ന് 12 മൈൽഅകലെ ) ശത്രുബഞ്ജ എന്ന ഗന്ധതന് വിട്ടുകൊടുക്കുന്നു. ഒറീസയിലെ മുകൾഭാഗത്തുണ്ടായിരുന്ന ധൃതിപുരത്തിൽനിന്ന് ഭഞ്ജരെ (ശിലാഭഞ്ജനം ചെയ്യുന്നവർ) ഗഞ്ചാമിലെ വഞ്ചുലവകയിലേക്ക് കൊണ്ടു വന്നുതാമസിപ്പിക്കാനാണ് ഇത്. സ്വഭാവതുംഗൻ ദേവദാസി(നൃത്തമാദേവി) പുത്രനായതുകൊണ്ട് മകളെ ശില്പിക്ക് വിവാഹംകഴിച്ചുകൊടുത്ത് അവർക്ക് രാജാധികാരവും കൊടുത്തു. ഭൌമകാരവർഷം (ശില്പിരാജാക്കന്മാരുടെ വർഷം)എന്നറിയുന്ന (കരവേലക്കാർ)കര എന്നുകൂടി പേരുള്ള (തെക്കേ ഇന്ത്യയിലെ നാമം)ചന്ദ്രഗ്രാമത്തിൽ തുടങ്ങിയതാണ്. അതിന്റെ 158 വർഷംകഴിഞ്ഞാണ് റാണിയുടെ ദാനം. ഇതിനെ ഉറപ്പിക്കുന്നതാണ് മഹാശിവഗുപ്ത യയാതിയുടെ പത്രം. പൃഥ്വിമഹാദേവിക്കുശേഷം ശിവകര മൂന്നാമന്റെ രണ്ടുമക്കൾ സിംഹാസനാരൂഢരായി. ശിലാഭഞ്ജനം, ഭൌമകാര,ഗന്ധത(ഗന്ധകം)നൃത്തമാദേവി മുതലായ പദങ്ങൾ അക്കാലത്ത് ഇവർക്കെല്ലാം ആദരവുംരാജപദവിയും ഉണ്ടായിരുന്നതിന്റെ സൂചനകളാണ്. ഇന്ത്യയുടെ പടിഞ്ഞാറെ തീരത്തല്ലാതെ കിഴക്കുതീരത്ത് അതിന്നുമുമ്പ് പ്രധാനശില്പങ്ങളോ ശില്പങ്ങളോടുകൂടിയഗുഹകളോക്ഷേത്രങ്ങളോ അധികമുണ്ടായിരുന്നില്ല. ദശപല്ലദാനം (ശത്രുഭഞ്ജനത്രിഭുവനകലശന്റെ) കര,ഭൌമകാരവർഷം 198 ആരംഭിക്കുന്നത് എഡി 831 ലാണ്.കേരളത്തിലെ കൊല്ലവർഷാരംഭം തുടങ്ങി 6 വർഷം കഴിഞ്ഞാണിത്. 831ൽനിന്ന് 198 കിഴിച്ചാല് എഡി 623ൽ കര,ഭൌമകാരവർഷം ചന്ദ്രഗ്രാമത്തിൽതുടങ്ങിയിട്ടുണ്ടാവണം.അക്കാലത്ത്കിഴക്കുഭാഗത്ത് പൊന്തിവന്ന പല്ലവ,ചാലൂക്യന്മാരുടേയും മറ്റും ക്ഷേത്രങ്ങൾ ഇതിന്റെ സാക്ഷിപത്രങ്ങളാണ്. മഹാശിവഗുപ്ത 1 യയാതിയുടെ ഏറ്റവും പഴയ രേഖകൾ (ഒറീസ സ്റ്റേറ്റ് മ്യൂസിയം പ്ലേറ്റുകള്)ഔഡ്രദേശത്തെ ഗന്ധിതമവിഷയത്തിലെ ഭൂദാനമാണ്. ദക്ഷിണതോസലി (ഒറീസയുടെ

തീരദേശം)അഥവാ ഭൌമകാരന്മാരുടെ വാസസ്ഥാനം ഇതുപ്രകാരം അദ്ദേഹത്തിന്റെ അധീനതയിലുള്ള ഭൂമിയായിരുന്നു.അദ്ദേഹത്തിന്റെ നാലാം ഭരണവർഷം ഭൌമകാരവർഷം 158 എന്ന് ഈ രേഖപ്രകാരം കാണുന്നു. അത് എഡി 831ൽനിന്ന് 40 വർഷം പിന്നില് എഡി 791ൽ ആവണമല്ലോ. അദ്ദേഹം ഭരിച്ചത് 35 വർഷം .അപ്പോൾ,എഡി 822 വരെ അദ്ദേഹം ഭരിച്ചിട്ടുണ്ടാവണം. കേരളത്തിലെ അതിപ്രധാനമായ ഭരണമാറ്റങ്ങൾ നടന്നകാലവുമാണിത്. ചോളരാജാവ് രാജേന്ദ്ര ഒന്നാമൻ 1022ൽ മാത്രമാണ് ഇന്ദ്രരഥനെ തോല്പിച്ച് ഒറീസ പിടിച്ചത്. എങ്കിലും അതിനുശേഷവും രാജേന്ദ്രൻ വിചിത്രവീര്യവംശത്തിലെ ഒരു വ്യക്തിക്കു ഒറീസ സിംഹാസനം കൊടുക്കുകയാണുണ്ടായത്. വംശം നശിപ്പിച്ചിട്ടില്ല. ദശപല്ലരേഖയിലെ വിവരങ്ങൾ വെച്ച് എസ്.എൻ രങ്കരാജു ഭൌമകാരവർഷം 736 എഡി എന്നു നിശ്ചയിക്കുന്നു. (കേരളത്തിലെ കൊല്ലവർഷാരംഭത്തിന് ഒരു നൂറ്റാണ്ടുമുമ്പ്)അപ്പോള്ഭൌമകാര 158 എഡി 894 ആവും .ഇത് പൃഥ്വീമഹാദേവീശാസനകാലം എന്ന് അധികംപേരും സ്വീകരിച്ചുകാണുന്നുണ്ട്. ബൌഢ് , പാറ്റ്ന പ്ലേറ്റുകളിലെ സ്വഭാവതുംഗനും മഹാശിവഗുപ്ത 1 യയാതിയും ഒരാളാണെന്ന വാദം തെളിയിക്കപ്പെട്ടിട്ടില്ല.സ്വഭാവതുംഗൻ കോസലേന്ദ്രനും രക്ഷിതാവും എന്ന് ശാസനങ്ങളിലുണ്ടെങ്കിലും അത് അദ്ദേഹം തന്നെയാണ് യയാതി എന്നതിന് തെളിവല്ല.കോസലത്തിൽ ഭരണവർഷം 28 മുതല് അദ്ദേഹം സിംഹദത്തനെന്ന സന്ധിവിഗ്രഹിയെ നിയമിച്ചിട്ടുണ്ട്.(കോസല, ഉത്കല എന്ന് ദ്വിരാഷ്ട്രങ്ങളും സോമവംശികൾ ഭരിക്കുന്നുണ്ട്) എന്നാൽ, പിതാവ് മഹാഭവഗുപ്ത ജനമേജയ കോസലേന്ദ്രൻ മാത്രമാണ്,ദക്ഷിണകോസലി ,ഔഡ്രദേശത്തെ ഗ്രാമങ്ങളൊന്നും അദ്ദേഹം ദാനം ചെയ്യുന്നുമില്ല. സ്വബലത്താൽ വംശം സ്ഥാപിച്ചവനാണ് അദ്ദേഹം. ഫ്ലീറ്റിന്റെ കാലഗണനയിൽ അദ്ദേഹമാണ് സ്വഭാവതുംഗനെന്നു വരുന്നുണ്ട്. (എഡി 894 ശാസനവർഷം എന്ന് ഫ്ലീറ്റ്)കോസലാപാലനകൌമുദീഷു എന്ന ബൌഢ്ശാസനം അദ്ദേഹത്തെ)സ്വഭാവതുംഗനെ)കുറിക്കുന്നു.

**കേരളത്തിലെ പല്ലവചരിത്രവും കാലവും ലിപിയും**

**ഉള്ളടക്കം**

- **തമിഴ് ക്രോണോളജി ചരിത്രകാരന്മാരുടെ ഇപ്പോളത്തെ നിഗമനം**
- **ദക്ഷിണേന്ത്യന് ശിലാലിഖിതങ്ങള്**
- **പല്ലവലിഖിതങ്ങളും കേരളബന്ധവും**
- **മലബാറ് ലിഖിതങ്ങള്**(A topographical list of Inscriptions of Madras Presidency . V .Rangacharya .Asian Education Series .New Delhi 1985 ASI Thrissur Circle ACC 2125/14/12/04 ,South Indian Inscriptions Vol 5 Director Epigraphy Mysore on behalf of Director General Archeological Survey of India 1986 ASI No:417/34/ASI V)
- **കഥാസരിത് സാഗരവും ഹാലാസ്യമാഹാത്മ്യവും നരയൻകണ്ണൂർശാസനവും**
- **ഗൌരീമുണ്ഡന്റെ കഥ**
- **നരവാഹനദത്തനും കേരളവും**
- **ആദിശങ്കരന്റെ കാലവും കഥാസരിത്സാഗരവും.**
- വരരുചിയുടെ ജനിതകം

**Appendix** : ബ്രാഹ്മി പല്ലവലിപി താരതമ്യം

*തമിഴ് ക്രോണോളജി ( ചരിത്രകാരന്മാരുടെ ഇപ്പോളത്തെ നിഗമനം*)

എ. ചരിത്രാതീതം. Pre-Historic

1. **30,000** BCE പാലിയോലിത്തിക് ഇന്ഡസ്ട്രീസ് വടക്കന് തമിഴ്നാട് Paleolithic Industries
2. **8000-3000** BCE മൈക്രോലിത്തിക് ഇന്ഡസ്ട്രീസ് Microlithic Industries
3. **3000-1000** BCE നിയോലിത്തിക്ക്, സൂക്ഷ്മമൈക്രോലിത്തിക്ക് Neolithic ,Microlithic

ബി. സംഗകാലത്തിന് മുമ്പ് Pre-Sangam age

1. **1000-300** BCE മെഗാലിത്തിക്ക് Megalithic
2. **600** BCE തമിള് ബ്രാഹ്മി ലിപി Tamil Brahmi
3. **250** BCE അശോകന്റെ ലിഖിതം-ചോാര,ചോള,പാണ്ഡ്യ,സതിയപുത്ര Asokan's Edicts
4. **200** BCE ഏളര ദുത്തഗാമിനിയുടെ സമകാലീനനായി ഭരിക്കുന്നു Elara the contemporary of Duttha Gamini

സി.സംഗകാലം Sangam period

1. **200** BCE-**200** CE കടൈസംഗാരംഭം Beginning of the last sangam age
2. **150** BCE കലിംഗത്തിലെ ഖരവേലന്.ഹാത്തിഗുംബ ലിഖിതം Kharavela of Kalimga , Hathigumba
3. **130-** ഉതയന് ചേരല് Uthayan Cheral
4. **175-195 ചേരന് ചെങ്കുട്ടുവന്,ഗജബാഹു,കരികാലചോളന് Cheran Chenkuttuvan, Gajabahu, Karikalacholan**
5. **190 കടുംകോ ഇളംചേരല് ഇരുമ്പൊറൈ katumko ilamcheral irum porai**
6. . **200 വട്ടെഴുത്ത് vattezhuth**
7. **210-** മധുര പാണ്ഡ്യ നെടുഞ്ചഴിയന്റെ തലയലങ്കാനം യുദ്ധം Thalayalamkanam war of Nedumchezhiyan Pandian

ഡി.സംഗകാലശേഷം വന്ന പല്ലവകാലം Pallava period after Sangham period

1. **300-590 കളഭ്ര. Kalabhras**
2. 300-500 **ചിലപ്പതികാരം രചിക്കപ്പെടുന്നു Chilappathikaram is written**
3. **560-580 പല്ലവ സിംഹവിഷ്ണു Simha Vishnu**
4. **560-590 പാണ്ഡ്യന് കടുങ്കോന് Pandian Katumkon**
5. **590-630 മഹേന്ദ്രവര്മ്മന് 1 Mahendravarman 1**
6. **610 തിരുനാവുക്കരശര് (അപ്പര്) മഹേന്ദ്രവര്മ്മനെ ശൈവസിദ്ധാന്തം പഠിപ്പിക്കുന്നു Thirunavukkarasar (Appar) teaches Mahendravarman**
7. **628 ചാലൂക്കിയപുലികേശി 2 പല്ലവയുദ്ധം Chalukya Pulikesi 2**
8. **630-668 നരസിംഹവര്മ്മന് 1,മാമല്ലന് Narasimhavarman 1**
9. **642-** മാമല്ലന് പുലികേശിയുടെ വാതാപി പിടിക്കുന്നു,പുലികേശി വധിക്കപ്പെടുന്നു Maamallan captures Pulikesin's Vaathaapi .
10. **670-700 മധുരയില് അരികേസരി പരാങ്കുശമാരവര്മ്മന് Arikesari parankusa Maravarman**
11. **700-728 പല്ലവരാജസിംഹന് മാമല്ലപുരം,കാഞ്ചീപുരം കൈലാസ നാഥര് ക്ഷേത്രനിര്മ്മിതി Mamallapuram,kancheepuram kailasanath temple constructed by Pallava Rajasimha**
12. **710-730 കോച്ചടയന് രണധീരന് കൊങ്ങുയുദ്ധം Kongu war of Ko Chatayan Ranadheeran**
13. **731 പല്ലവര്ക്ക് അവകാശികളില്ലാതെ സഭ നന്ദിവര്മ്മന് പല്ലവമല്ലനെ തെരഞ്ഞെടുക്കുന്നു Nandivarman Pallavamallan from second line of heirs is adopted**
14. **731-765 പാണ്ഡ്യരാജസിംഹന് മാരവര്മ്മനും ചാലൂക്യ വിക്രമാ ദിത്യനും നന്ദിവര്മ്മനോടു യുദ്ധം wars of Pandya Rajasimha and Chalukya Vikramaditya with Nandivarman**
15. **735-**ചാലൂക്യവിക്രമാദിത്യന് കാഞ്ചീപുരം പിടിച്ചടക്കുന്നു Kancheepuram captured by Chalukya Vikramadityan
16. **760**-Pallavaനന്ദിവര്മ്മന്റെ ഗംഗാ ആക്രമണം.വില്ലാന്തേ യുദ്ധം Nandivarman's siege on Ganga
17. **768-815 പാണ്ഡ്യപരാന്തകനെടുഞ്ചെടയന് വരഗുണന് മധുര ഭരിക്കുന്നു PandyanParanthaka netumchetayan in Madura Throne**

18. **767 കാവേരിക്കുതെക്ക് പാണ്ഡ്യര് പല്ലവരെ തോല്പ്പിക്കുന്നു South of Kaveri , Pandian supremacy over Pallava**
19. . **800-830 വരഗുണന് 1 ദന്തിവര്മ്മനെ തോല്പ്പിക്കുന്നു Varaguna 1's victory over Danthivarman**
20. **830-862 പാണ്ഡ്യശ്രീമാരശ്രീവല്ലഭന് മധുര ഭരിക്കുന്നു Pandian Sreemara Sreevallabhan on Madura Throne**
21. **840 ശ്രീമാരശ്രീവല്ലഭന് ശ്രീലങ്കയിലെ സേനനെ തോല്പ്പിക്കുന്നു Sreemaaran's victory over Senan of Simhalam**
22. **848 വിജയാലയചോളന് തഞ്ചാവൂരിലെ മുത്തരയമുത്തുരാജരെ കാവേരിതീരത്ത് തോല്പ്പിക്കുന്നു Vijayalaya Cholan's victory over Mutharaya Muthurajas of Thanjavur on Kaveri Delta**
23. . **846-869 നന്ദിവര്മ്മന് 3 തെല്ലരുയുദ്ധത്തില് പാണ്ഡ്യരെ തോല്പ്പിക്കുന്നു Nandivarma's victory over Pandyas**
24. **859 ശ്രീവല്ലഭന് കുംഭകോണത്ത് പല്ലവരെ തോല്പ്പിക്കുന്നു Sreevallabha's victory over Pallavas in Kumbhakonam**
25. **862**-സിംഹളത്തെ സേനന് രണ്ടാമന്റെ കീഴില് ശ്രീമാരനെ സിംഹളസേന വധിക്കുന്നു Senan 2 of Simhala kills Sreemaaran
26. **903 ആദിത്യചോളന് അപരാജിതപല്ലവനെ തോല്പ്പിക്കുന്നു. അവിടുന്നങ്ങോട്ട് ചോളഭരണമാണ്.Aparajithapallavan defeated by Aditya Cholan. Cholas become powerful.**

27. **തെന്നിന്ത്യന് കല് വെട്ടുകള് (ദക്ഷിണേന്ത്യന് ശിലാലിഖിതങ്ങള്) South Indian Stone Inscriptions മണിപ്രവാളമായി ബ്രാഹ്മി, ഗ്രന്ഥവരി, തമിഴ്, തെലുങ്ക്,കന്നഡ, മലയാളം ഉപയോഗിക്കുന്നു.**

രാജേന്ദ്രചോളന്റെ കണ്ടിയൂര് ശാസനത്തില് ര,ജ,സ,പ എന്നിവ മലയാളമാ ണ്."പ" തമിഴിലും എഴുതിയിട്ടുണ്ട്. പരകേസരിവര്മ്മന്റെ നാമത്തിലെ പ, ര എന്നിവ ഇങ്ങനെ ദ്വിഭാഷകളിലെഴുതിയിരിക്കുന്നു.

തെന്നവന് വൈത്ത സുന്ദരമുടിയുംഇന്ദിരനാരമും തെന്തിറൈ

യീഴമണ്ഡലമുഴുതും എറിപടൈ കേരളന് മുറൈ മെയ്യിറ്ച്ചൂടും

കുലധനമാകിയ പലര്പുകഴ് മുടിയും ചെങ്കതിറ്

വേലൈ തോല്പ്പെരുംകാവല് പാല്പ്പഴന്തീവുംചെരുവിന്ചിനപ്പിയിരുപ്പ

തൊരുകാലരൈച്ചുകാലൈകാട്ടപരചുരാമന്
മേവരുഞ്ചാന്തിമത്ത്തീവരങ്കരു

തി ഇരുത്തിയ ചെമ്പൊന്തിരുത്തക്കുമുടിയും പയങ്കൊടു

മുയങ്കിയില്മുത്തുകിട്ടൊലിത്ത ജയചിങ്കന് അല്പ്പെരുംപേര്പുകഴൊടു

പീടിയലിരട്ട പാടി യേഴരൈയിലക്കമും നവനെതിക്കുലംപെരുമ-

ലൈകളും വിക്കിരമവീരര് ചക്കരക്കോട്ടമും മുതിര്പടവല്ലമതുരമണ്ഡ-

ലമും (കാമിടൈവളൈ ഇയനാ)മണൈകോണൈയും വെഞ്ചിനവീരര് പഞ്ചപ്പള്ളി -
യും പാചടൈപ്പഴനമാചുണിദേശമും അയരപ്പില് വണ്കീര്ത്തിയാതിന കര്വ്വയിന് ചന്ദിരന് തൊല്ക്കുലത്തിന്ദിരരതനൈ വിളയമര്ക്കളത്തുക്കിളയൊ-

ടുംപിടിത്തു പല തനത്തൊടു നീറൈകുലധനക്കുവൈയുംചിട്ടരും ചെറി- (അതിന് ശേഷമുള്ള വരികളില് അക്കാലത്ത് കോസലത്തില് ശൂരനും വംഗത്തില് മഹീപാലനും മാന്തോട്ടത്തില് കോവിന്തന് ചേന്തനും ( ചേന്ദന്) വാകയമെന്ന വാകയൂര് പെരുംതുറൈയില് കിടാരത്തില് സംഗ്രാമവിജയോത്തുംഗപന്മനനെന്ന(പദ്മ) അരയനും വാഴുന്നതായി കാണുന്നു. വാകയംകിടാരം കലത്തിന് പേരു കേട്ടതാണ്. എല്ലാത്തിനും പ്രത്യേകിച്ച് കലത്തിന് പേരെടുത്ത കോലത്തിന് മുഴുവനും തിത്തന് മാവേലി മാതമാലിംഗനാണ് ഉടയവന്. ഈലവും കടലിന്റെ കാവലും കടുമുറ എന്ന നീതിവ്യവസ്ഥയും കടാരവും മുരടും കാക്കുന്ന തണ്ടാര് കോ പരകേസരിവര്മ്മന് ഉടൈയാര് എന്ന് കയ്യെഴുത്ത്).

(പുകലൂര്, ആര്ക്കാട്ട് മല ചേരലിഖിതങ്ങള്.)

- നാകന് മകന് നക്കീരന്. നക്കീരന് തമിഴ് പണ്ഡിതനാണ്. നാഗവംശം. കീരനെന്നാല് ശുകം,തത്ത.അത് ഭാഷ,സാഹിത്യം, കവിത,സംഗീതം ഇവയുടെ ചിഹ്നമാണ്.

- അമുതമ് മന്നന് യാററൂര് ചെങ്കായപ്പന് കോ ആവി ഇരുംപൊറൈ മകന് പെരുംകടുങ്കോന് മകന് കടുങ്കോന് എങ്കടുംകോ ഇളംകോ ആക അര്പ്പിത്ത കല്ല്
- താ അമന്ന്ന് യാററൂര് ചെങ്കായപ്പന് ഉറൈയ കോ ആതന് ചെല്ലി നംപൊറൈ മകന് പെരുംകടുംകോന് മകന് ഇളംകോ ഇങ്കോ ആച്ചി അറുത്ത കല്ല്. കൊട്ടത്തെല ഐമൂന്റു

കേരളത്തിലെ പെരുഞ്ചെല്ലൂരിലെ കഴകം കോആതൻ ചെല്ലി നമ്പൊറൈ യിൽനിന്ന് വംശം ആരംഭിക്കുന്നു.അദ്ദേഹത്തിന്റെ നാമം മന്നൻ ആറ്റൂര് ചെങ്കായപ്പന് കോ ആവി ഇരുമ്പൊറൈ .അദ്ദേഹത്തിന്റെമകനാണ് പെരുംകടുങ്ങോന്,പെരുംകടുങ്ങോന്റെ മകൻ ഇളങ്കോ കടുങ്ങോൻ. അദ്ദേഹം ഇളങ്കോ അഥവാ യുവരാജാവായി സ്ഥാനമേറ്റ ലിഖിതം, അദ്ദേഹം തന്റെ സിംഹാസനം ത്യജിച്ചപ്പോളത്തെ ശിലാലിഖിതം എന്നിവ കാണുന്നു. ആട്ചി അറുത്ത കല്ല് എന്നാൽ ഭരണം ത്യജിച്ച ശിലാലി ഖിതമാണ്. ചെല്ലിയുടെ പേരക്കുട്ടിയും പെരുംകടുങ്ങോന്റെ മകനുമാണ് ഇതിലെ രണ്ടിലേയും നായകസ്ഥാനത്തുള്ളത്.ഇത് ചേരലിഖിതമാണ്, തമിഴിലാണ്. പെരിഞ്ചെല്ലൂരിലെ കഴകത്തിന്റെ ചരിത്രം പഠിക്കുന്ന മലയാളിക്ക് ഈ തമിഴുലിഖിതം പ്രധാനമാണ്.വലഭി യൂണിവേഴ്സിറ്റി പെരിഞ്ചെല്ലൂരിലെ കഴകത്തിനുകീഴിലായിരുന്നു. ആതനെന്നത് ഏറ്റവും പഴയ ചേരരാജാക്കന്മാരുടെ ബിരുദമായി ഉപയോഗിച്ചിരുന്നതാണ്. ഈ ബിരുദം ഇവിടെ പെരുഞ്ചെല്ലൂരിലെ ചെല്ലിയനെന്ന മൂഷകവംശരാജാവിന് ഉപയോഗിച്ചിരിക്കുന്നത് കാണുക. മൂഷകവംശകാവ്യത്തിലെ ക്രോണോളജിയെ നമുക്ക് ചരിത്രമായിത്തന്നെ സ്വീകരിക്കാമെന്ന് പലതവണ പറഞ്ഞുകഴിഞ്ഞു. ഇവിടെ അതൊന്ന് എടുത്തുപറയുകമാത്രം ചെയ്യുന്നു. ചരിത്രകാരന്മാര് ഈ ഇളങ്കോവിന്റെ കാലം എഡി 190 ആണെന്നു കരുതുന്നു. അതായത് അദ്ദേഹത്തിന്റെ മുത്തച്ഛനായി ലിഖിതത്തിലുള്ള കോ ആതൻ ചെല്ലി നമ്പൊറൈ ബിസി ആദ്യശതകങ്ങളിലായിരിക്കണം

- പല്ലവ നടുകൽ:മഹേന്ദ്രവർമ്മന് 1 ദണ്ഡം പടുനടുകല്ല്. കോ വിചയ മയീന്തിര**പ്പെരുമര്ക്കു** പതിനെട്ടാവതുമീ വേണാട്ടു **ആനൈെപ്പാടി ഈചൈപ്പെരുംപാണരൈ** ചെരുമരുമക്കള്പൊര്ച്ചെന്തിയാരു ചേവകരുതൊറുക്കൊണ്ട ഞാന്റു മീട്ടുപ്പട്ടാന് **വേണാട്ടു നന്ദിയാര്** കല്ക്ക
- മഹേന്ദ്രവര്മ്മന് ഒന്നാമന്റെ എടുത്തനൂര് നടുകല്ല്

കോ വിചയമയീന്തിരപ്പെരുമര്ക്കു മുപ്പത്തുനാങ്കാവതു വാണ കോ അരചരു മരുമക്കള് പൊററയ്ക്കയ്യാര് ഇളമകന് **കന്തന് തേവക്കത്തിത്തന്നെരുമൈപ്പുറത്തേ വാടിപട്ടാന് കല്ക്കോവി**വന്നൈ അന്നായ് ഇരുകള്ളണൈ ക്കടിത്തുകാത്തിരുന്നവാറ്. കന്തന് തേവ തിത്തന് എന്നത് തലപ്പള്ളി സ്വരൂപമാണ്.എരുമപ്പെട്ടി തലപ്പള്ളി മേല് വട്ടത്തെ ചേര്ന്നസ്ഥലമാണ്.

- നരസിംഹവര്മ്മന് രണ്ടാമന്റെ വേളൂര് നടുകല്ല്
  കോവിചയനരചിംഗപ്പെരുമര്ക്ക് ഇരണ്ടാവതുവാണകോഒ അതിരൈചര് ചേവകര് മീക്കൊന്റൈനൊട്ട് മേല് വേളൂര് ആളും**പനൈയമാരിയാര്** ഇവ്വൂര്ത്തൊറുക്കൊണ്ടഞാന്റുപട്ടാര്.
- കമ്പവര്മ്മന് ചിന്നയ്യന്പേട്ടൈ നടുകല്ല്
  സ്വസ്തിശ്രീ കോ വിചയകംപെരുമര്ക്കുയാണ്ടു മൂന്റാവതുവയിര മേകവാണകോവരൈയര് ചേവകന് മൂകുന്റൈനൊട്ടു **മലൈയനൂ രുടൈയചെംപത്തൊണ്ടന്മകന് കാരിപ്പെരുമാന്** പാചാറൈരുടൈത്തൊറു നയിനാട്ടാര് കൊള്ളപ്പാചാററൂര് പൂചലിടപ്പൂചല് ചെന്റു കോവൂര്നാട്ടു ചിററിടൈയാററു മുക്കൊന്റൈ മുക്കില് മീമലൈ അയങ്ക യക്കരൈയിര്ച്ചെന്റുമുട്ടി **മലൈയനൂരുടൈയ ചെമ്പറ്മകനാന കാരിപ്പെരുമാന്ണന്** ഉരൈയിലംപുമാള എവ്വിപ്പത്തിരമുരുവി എതിരേ ചെന്റുപട്ടാന്.
- കമ്പവര്മ്മന്റെ തിരുവാന്മൂര് നടുകല്ല്
  ശ്രീകമ്പെരുമര്ക്കു യാണ്ടു ഇരുപതാവതു പട്ടൈപൊത്തനുക്കു ഒക്കൊണ്ട നാകന് ഒക്ക തിന്തന് പട്ടൈപൊത്തന് മേതവംപുരിന്തതെന്റു പടാരിക്കു നവക്കണ്ടംകൊടുത്തു കുന്റ കീത്തലൈ അറുത്തു പ്പിടലികൈമേല് വൈത്താനുക്കു

തിരുമാന്മൂര് ഊരാര് വൈത്ത പരിശാവത് എമൂര്പ്പറൈ കൊട്ടക്കല്മേടുചെയ്താരാവിര്ക്കുക്കുടുപ്പാരാനാര് പൊത്തനം കിഴവര്കളും തൊറുപ്പടിനിലം കുടുത്താര്കള് ഇതു അന്റെന്റാല് കംകൈയിടൈ കുമരി ഇടൈ എഴുനൂററു ക്കാതമും ചെയ്താന് ചെയ്തപാവത്തുപ്പടുവാര് അന്റെന്റാര് അന്റാള്കോവുക്കുകാര്പ്പൊന്റണ്ടപ്പടുവാര്

- കമ്പവര്മ്മന്റെ വേളൂര് നടുകല്ല്
  സ്വസ്തിശ്രീ കോവിചയ കമ്പപ്പെരുമര്ക്കു യാണ്ടെട്ടാവതു വയിരമേകവാണ കോവരൈയരാള്ത്തകടൂര്നാട്ടുപ്പാകാററൂര് ക്കാതവമാതേവന് മകന് കാളമന്മിയ്ക്കൊന്റൈനാട്ടുമേല് വേളൂര് ഇരുന്തുവാഴാനിന്റകാലത്തു
  മുരുങ്കൈച്ചേരിനത്തന....ന്റമൈയനാര്മകളൈ കള്ളര്പിടിക്ക ...ത്തൂരല്...കൊണ്ടെയ്യ....അവളൈ വിടുവിത്താള് പട്ടാന് കാളമന്.
- സ്ഥാണുനാഥസ്വാമി തിരുക്കോവില് മുതല് പ്രാകാരത്തുക്കുന്റില് ഉള്ളത്.(Inscription in the first prakara of Sthanunathasmwmi temple) സ്വസ്തിശ്രീ (swasthisree) പൂമടന്തൈയും ( Goddess Lakshmi in lotus flower) ജയമടന്തൈയും(Goddess Vijayalakshmi ) പൊലിന്തു തിരുപ്പുയത്തിരുപ്പ ( with all their glory on either side ) പാര് മുഴുതും പുടൈനീഴററ പരാക്കിരമത്താല് മുടിചൂടി ( the one who has no equal in valour in the world, has been crowned) തെന്മധുരാപുരി തിരുവിളൈയാട്ടത്തില് കണ്ടു( The one who is seen in the Thiruvilayatal of southern City of Madura) മന്നരെല്ലാം വന്തിറൈഞ്ച **മലൈനാടു കൊണ്ടരുളി ( who rules Malanadu-Hill country Malayalanad, Kerala, where all kings come and eulogise)** മാപാരതം പൊരുതരുളി,(The one who fought the war of Mahabharatha) മന്നവര്ക്കു തൂതു ചെന്ററുളി (The one who has gone as a messenger of peace to the durbar of Kourava kings) തേവാചുരമധുകൈ തരിത്തി ( The one who bears Nectar for both Deva and Asura ) തേനാരും മറൈയും കൊണ്ടരുളി ,( who is authority on both the rivers of honey and to the Vedas)

വടവരൈ യില് കയല് പൊറിത്തു (The one who has drawn the sign of Fishof South in the Northern Himalayas) വാനവര് കോന് ആരം പൂണ്ടു, (The one who wears the Vaijayanthi garland of Indra, God of Devas) തിടവാചകക്കുറുമുനിപാല് ചെന്തമി ഴ്നൂല് തെരിത്തരുളി,( The one who cognized the ancient Tamil Veda and taught it to the dwarf Muni Agasthya who is knownfor his fixity of sentences- The grammatic proficiency ) തളിര് ഇരുംകൈമാതുരിമൈച്ചെങ്കോലെങ്കും തിശൈ നടാത്തി ( wearing the Chenkol in the tender leaflike soft hands , and ruling all directions) മന്നിയ വീരചിമ്മാ ചനത്തില് തീരൈലോകീയം മുഴുകുടൈയാരോടും വീററിരുന്തരുളി ( In the valorous throne of the earth, sitting with the Bhoodevi who is immersed in waters ) **മാമുതല് മതിക്കുലം വിളക്കിയ കോ മുതല് കൊററവന്മരാന തിരിപുവന ചക്കരവര്ത്തികള് ശ്രീവീരപാണ്ഡിയ തേവര് അപിഷേകകാലത്തില് ( from the first ruler who began the Lunar race of Chandravansa /Mathikkulam to the crowning ceremony of the present Ko /king kottavarmman thribhuvana chakravarthi Sri veerapandya Thevar ) രാചിതാ കോത്രത്ത് ആസീലായനചൂത്രച്ച് നാരായണന് ചേന്ത നാന ഇടൈയാററുമംഗലത്തുനമ്പിയും , ( Idayaattumamgalam Nambi Narayanan Chennan of Rajagothram , Aswalayana Soothram) തിരുപ്പുത്തൂര് ആഴ്വാരും ( Azhvar of Thirupputhoor) പിള്ളൈയാര് വീരകേരളതേവരും( Pillaiyar -son-Yuvaraja Veerakerala Theavar) ഉത്തിരമന്തിരികള് വീരകേരളപാണ്ഡിയക്കോനാരും ( Main Minister Veerakerala Pandiyakkonaar ) നിര്ക്ക( in their presence) ഇടൈയാററു മംഗലത്തു നമ്പിയൊടും തിരുവായ് മൊഴിന്തരുളി ( the king asked Idayattunambi) പെരുമാളുക്കു തിരുവായുഷ്യാര്ത്തമാക ചുചീന്തിര മുടൈയ നായനാരുക്കു പെരുമാള് താനം പണ്ണിക്കുടുത്തരുളിന പൂമി ( For the sake of long lifespan of Perumal, Perumal dedicated landed property to Sucheendram Nayanaar )**
തെന്കൂററുപ്പുറത്താനാട്ടുപ്പൂചന് കുടിപ്പാലതവോട് തോട്ടം ഇവ്വതവോട് തോട്ടത്തുക്ക് പെരുനാങ്കെല്ലൈ കീഴെല്ലൈ പാതിരിട്ടോട്ടത്തു നീര്നക്കല് തെന്നല്ലൈ കല്കുഴിക്കുവടക്കു മേലെല്ലൈ പുല്ലായങ്കുറിച്ചി കര്ക്കരൈ വയലില്

ഒററുവായില്ക്കിണററുക്ക് കിഴക്കുവടവെല്ലെ കറടിക്കുമ്പല് കടമ്പുക്കു തെര്ക്കു ഏരി ഇരണ്ടിനാല് വിളൈനിലമും കാടുമുള്പ്പട നിലം ഏഴുവേഴിഇന്നിലമേഴുവേലിയും ഇറൈയിലികാരാണ്മെയും ഉട്പട ചുചീന്ദ്രമുടൈയ നായിനാര്ക്കു താനം പണ്ണിനാര്. ( This is the landed property and its limits in detail) പെരുമാന് മുന്നുടൈയാരും പഴംപേരു മൈനീക്കി ( This was done by the earlier ancestors of the Perumal and and now reinforced by the present perumal) ഇപ്പടിക്കുപ്പെരുമാള് കല്ലിലും ചെമ്പിലും വെട്ടിക്കുടുക്കവെന്റു തിരുവായ് മൊഴിന്തരുളി ( Make this permanent by recording on stone and on brass leaf, said the king) തിരുമന്തിരവോലൈ ( That sacred document was created and enforced in presence of ) **മുരപ്പുനാട്ടു മറവനൂരാം പലവന് (പല്ലവന്) വേളാളനാന നിത്തവിനോതമൂവേന്ത വേളാരെ** ഴുത്തി നാല് പിരചാതം ചെയ്തരുളിയ ശ്രീമുകത്തിനാലും( the blessed and happy face of Murappanaat Maravanoor Pallavan Velaalan Nithyavinoda Mooventhar) **സേനാപതികള് വെണ്പൈക്കുടിനാട്ടു ഇളവെന്പൈച്ചന്തിരചേകരനാന വീരപാണ്ഡിയ മൂവേന്തവേളാര്** കടൈയീട്ടിനാലും ( seal of commander in chief Venpaikkutinaat Ilavembai Chandrasekhara Veerapandyamooventha velar) **പുരവുവരി തിണൈക്കള്നായകം മലൈക്കൂററത്തു വിളത്തൂര് കേശവനാന തെന്നവശികാമണി മൂവേന്ത വേളാര്** എഴുത്തിനാലും( written by the Nayakkan of all the thinai over the puram or empire , Malakkoottatthu Vilatthoor kesavan Thevvavasikhaamani Mooventhavelaar) **മുകവെട്ടിനായകം ചെമ്പില്നാട്ടു അരൈയനേരി തായന് പൊന്നനാന കുറുമ്പില് ഉടൈയാന്** എഴുത്തി നാലും( signed by Mukavettinayakam chembil naattu arayaneri thaayan ponnan Kurumbil Utaiyaan) **കൂററുക്കൂറു തിരുവഴുതി വളനാട്ടുക്കോട്ടൂര് പേരരുളാളന് കററംകുടിയാന് വാനവന് വ ഴുക്കോന്** .......ട്ടിന് ഉള് വരി പടിയാലും( and the friend of the entire royalty /koottukkooru- Thiruvazhuthi Vala(bha)naattu kottoor who is famous for his great words , and the Vanavan Vazhukkon's Kutiyaan of kattam / the produce of ricefields to collect vari or tax ) **നിന്ത**

**വിനോതമൂവേന്ത വേളാരെഴുത്തി നാല്** പിരചാതം ചെയ്തരുളിയ ശ്രീമുകത്താലും **വീരപാണ്ഡിയമൂവേന്തവേളാ ര്** തലൈയിട്ടാലും പിരവുവരി യാരെഴു ത്തിട ഉള് വരിയാലും ഇക്കാലമുതല് തിരുപ്പടിമാററു ഉള്ളിട്ടന് ചെലുത്തുവാരാകച്ചൊന്നോം ചുച്ചീന്തിരമുടൈയ നായനാര്ക്കു.)

ശുചീന്ദ്രം ലിഖിതത്തിലെ മൂവേന്തർ ആരെല്ലാം.

1. മുരപ്പനാട്ട് മറവനൂർപല്ലവൻവേളാൻനിത്യവിനോദമൂവേന്തർ.(ആഴ്വാഞ്ചേരി തമ്പ്രാക്കൾ കോലവരാഹപന്നിയൂർകഴകം ) നിത്യവിചാരേശ്വരം തൊഴിലിലേർപ്പെട്ടവല്ലഭപ്പെരുമാൾ.
2. വെമ്പൈക്കുടിനാട്ട്ഇളവെമ്പൈ ചന്ദ്രശേഖരവീരപാണ്ഡ്യമൂവേന്തവേലർ.സമുദ്രവാണിജ്യത്തിലേർപ്പെട്ടവരുടെ സേനാപതി.
3. മലക്കൂറ്റത്തുവിലത്തൂർ(വിലം-ബിലം-ഗുഹ)വാസിയായ കേശവൻതേവ ശിഖാമണി മൂവേന്തനാർ. ഐന്തിണൈകൾക്കും നായകനായി കര, കടൽഅടക്കിവാഴുന്നു.

**ആരെല്ലാമാണ് അവിടെ സാന്നിദ്ധ്യം ചെയ്തിരുന്നത്.**

1. കോതവർമ്മന് ത്രിഭുവനചക്രവർത്തി ശ്രീവീരപാണ്ഡ്യതേവര് .അദ്ദേഹത്തിന്റെ കിരീടധാരണച്ചടങ്ങാണ് .
2. ഇടയാറ്റുമംഗലം നമ്പിനാരായണന് ചേന്ദനെന്ന രാജഗോത്രക്കാരൻ. അശ്വലായനസൂത്രക്കാരൻ. ഇടയാറ് പെരിയാറ്. മംഗലം ബ്രാഹ്മണ ഗ്രാമമാണ്. ചേന്ദനെന്നത് ചേന്ദമംഗലം വാഴുന്ന രാജഗോത്രമെന്നു സൂചിപ്പിക്കുന്നു. ഇദ്ദേഹം മൂഷകവല്ലഭവംശത്തിലെ ഭണ്ഡാരം സൂക്ഷിപ്പുകാരനും രാജവംശജനുമായ പാലിയം ചേന്ദമംഗലക്കാരനാണ്.
3. ആഴ്വാർ തിരുപ്പുത്തൂർ.ഇളങ്കോഅടികളുടെ വംശജനായ വൈഷ്ണവൻ. പാണനാർ പെരുമാൾ.
4. വീരകേരളത്തേവരുടെ (1) പുത്രൻ(പിള്ളൈ)
5. വീരകേരളപാണ്ടിയക്കോനാർ (മരുമകനും മന്ത്രിയും അടുത്ത കിരീടാവകാശിയും. വിലത്തൂർ കേശവൻതേവശിഖാമണിയുടെ)
6. മുഖവെട്ടിനായകം ചെമ്പിൽനാട് അരയനേരിത്തായന് പൊന്നൻകുറുമ്പിൽഉടൈയാന്. വന്ദേരി കൊച്ചിസ്വരൂപത്തിന്റെ

പ്രധാനനാവികനായ(മൂഷകവംശത്തിലെമഹാനാവിക) പെരും പടകുമുത്തരയ.

7. കൂട്ടുക്കൂരു-തിരുവഴുതി വല(ഭ)നാട്ടുകോട്ടൂർ. വഴുതിയെന്നപദം തൊവരി ലിഖിതത്തിലുള്ളതാണ് .രാഘവവാരിയർ വഴുമി എന്നാണ് വായിച്ചിരിക്കുന്നത്. കോ വഴുമി ഭീഷ്മരെപ്പോലെ രാജാവിനും രാജ്യത്തിനും വേണ്ടി പ്രതിജ്ഞാബദ്ധനായ വിശ്വസ്തപുരുഷനാണ്,രാജവംശജനുമാണ്. ധർമ്മം പാലി ക്കാനും രാജ്യം പാലിക്കാനും മാത്രമായി നിഷ്കാമമായി ജീവിതം ഉഴിഞ്ഞു വെക്കുന്നു.
8. കട്ടത്തിലെ വാനവൻ വഴുക്കോന്റെ കുടിയാൻ. വഴുമിയുടെ പേരാണ് വഴുക്കോനെന്നതും. വാനവനെന്നും തേവനെന്നും മുമ്പിൽ ചേർക്കുന്നു. തേവാനാം പിയ,ദേവാനാം പ്രിയ ,വാനവർ അൻപന് എന്ന ഇദ്ദേഹം കുടിയാന്മാരുടെ (കുടിമക്കളുടെ)എല്ലാ കാര്യവും മക്കളുടേതെന്നപോലെ നോക്കി നടത്തുന്നു. ജനതയെ സന്തുഷ്ടരാക്കി രാജസിംഹാസനത്തോട് കൂറുള്ളവരാക്കി നിർത്തുന്നു.

കന്യാകുമാരിജില്ലയിലെ ഒരുക്ഷേത്രത്തിൽ, കേരളത്തിന്റെ തെക്കേ അറ്റത്ത്, മദ്ധ്യകേരളത്തിലേയും വടക്കൻകേരളത്തിലേയും ആളുകളുടെ പ്രതിനിധികളും പങ്കെടുത്ത് തീരുമാനങ്ങളിൽ മുഖ്യപങ്ക് വഹിക്കുന്നു എന്നത് ശ്രദ്ധേയമാണ്.

## പല്ലവലിഖിതങ്ങളും കേരളബന്ധവും

പല്ലവലിഖിതങ്ങളെ താമ്രപത്രകാലമെന്നും (3-6 നൂററാണ്ട്) ശിലാലി ഖിതകാലമെന്നും (7-9 നൂററാണ്ട്)ചരിത്രകാരന്മാര് തരം തിരിക്കുന്നു. ഹിരണ്യവര്മ്മപുത്രന് , നന്ദിവര്മ്മ്ന് 2 പല്ലവമല്ല്നോടു കൂടി പല്ലവകാലം തീര്ന്നുവോ(Dr. Hultzsch and Rai Bahadur Venkayya) എന്നകാര്യത്തില് അവര് തമ്മില് അഭിപ്രായവ്യത്യാസമുണ്ട്.കാഞ്ചീ പുരത്തെ വൈകുണ്ഠപ്പെരുമാള് ശില്പ്പങ്ങളിലൊന്നിനെ ഹിരണ്യവര്മ്മമഹാരാജാവിന് (എഡി 670-690) ചൂണ്ടിക്കാട്ടി ,തരണ്ടിക്കൊണ്ടപോസരെന്ന ഒരാള് ,അത് ആനത്തലയല്ല, താങ്കളുടെ മകന്റെ ശിരസ്സില് അണിയിക്കാനുള്ള കിരീടമാണെന്നു പറഞ്ഞതായി ,ആ ശില്പ്പത്തിന്റെ വിവരണത്തില് കാണുന്നു.

പല്ലവരാജാക്കന്മാരുടെ ശിരസ്സിലെ കിരീടം ആനത്തല പോലാണെന്നും അങ്ങ്നെയൊന്നു കാണുന്നത് ബാക്ട്രിയന് രാജാവിന്റെ (ദെമെത്രിയസ്സ്) തലയിലാണെന്നും അത് അലക്സാന്ഡറുടെ കിരീടമാതൃകയാണെന്നും ചിലര് കരുതുന്നു. നന്ദിവര്മ്മന് പല്ലവമല്ലന്റെ (ക്ഷത്രിയമല്ലന്,ശ്രീധരന്) കിരീടത്തിന് അതുമായി സാദൃശ്യമുണ്ടെന്നും അവര് കരുതുന്നു .വിജയ,വിക്രമ എന്നിവ പല്ലവന്മാര് പേരോടുകൂടി ചേര്ക്കുന്നു.









(അവര് ചോദിക്കാത്ത ചില ചോദ്യങ്ങള്-

1 സ്വന്തം മകന്റെ ശിരസ്സിലണിയിക്കാനുള്ള കിരീടം കണ്ടിട്ട് , അത് തിരിച്ചറിയാന് എന്തുകൊണ്ട് ആ വംശത്തിലെ ഒരു രാജാവിന് കഴിഞ്ഞില്ല. ഒന്നുകില് അദ്ദേഹം മണ്ടനാവണം.അല്ലെങ്കില് ഇങ്ങനെയൊരു കഥ സാങ്കല്പികമാവണം

2.അലക്സാണ്ഡറുടെ വരവിന് ശേഷം അലക്സാണ്ഡറ് ഇന്ത്യക്കാരുടെ കിരീട മാതൃക സ്വീകരിച്ചതാവാനല്ലെ കൂടുതല് സാദ്ധ്യത .അത് ദെമിത്രിയസ്സ് എടുത്തിരിക്കാം

3. ആന എന്ന മൃഗം ഇന്ത്യക്കാരുടെ പ്രത്യേകിച്ചും ദക്ഷിണേന്ത്യക്കാരുടെ വിശിഷ്ടവും പരിചിതവുമായ മൃഗം.അങ്ങനെയാണോ ഗ്രീസിലും ബാക്ട്രിയയിലും . ഇവരിലാരാണ് അതിന്റെ തല ഗണപതിപോലെ കിരീടമാക്കി ധരിക്കാന് സാദ്ധ്യത

ഈ ചോദ്യങ്ങളൊന്നും ചോദിക്കാതെ പല്ലവന്മാര് വിദേശികളാണെന്ന തിയറി ഉണ്ടാക്കുന്നവരെ കുറിച്ച് എന്തു പറയാന് ? )

ഹിരണ്യവര്മ്മന്റെ വംശാവലി പല്ലവവംശാവലിയാണ്. സിംഹവിഷ്ണു (അവനിസിംഹ) സിംഹവര്മ്മന്റെ മകനും മഹേന്ദ്രവര്മ്മന് ഒന്നാമന്റെ അഛനുമാണ്. കാഞ്ചിവരെ സാമ്രാജ്യം വ്യാപിച്ചിരുന്നു. മഹേന്ദ്രവര്മ്മന് അദ്ദേഹത്തെ പല്ലവര്ക്കെല്ലാം പ്രിയങ്കരനെന്നു രേഖപ്പെടുത്തുന്നു. വിഷ്ണുഭക്തനായിരുന്നു. മഹേന്ദ്രവര്മ്മനും ആദ്യകാലത്ത് വൈഷ്ണവനാണു്. പിന്നീട്, കാലഘട്ടം മാറുന്നതറിഞ്ഞ് അപ്പര് ഉപദേശിച്ചപ്പോളാണു ശൈവസംഹാരവും ക്ഷത്രിയന്ന് ആവശ്യമെന്നറിഞ്ഞ് നയം മാററിയത്. മഹേന്ദ്രവര്മ്മന്റെ കാലത്ത് അനേകം പാറക്കല്ലുക്ഷേത്രങ്ങളുണ്ടായി. അദ്ദേഹത്തിന്റെ ബിരുദങ്ങള് വിചിത്രചിത്തന്, സംങ്കീര്ണ്ണജാതി, മത്തവിലാസ, ചേത്തക്കാരി, ശത്രുമല്ല (സ്വഭാവസൂചകം) . നിലുവുലേനേയംബു, പസരംബു, ബുജ്ജാനകന്തു, പിസുഗു, വെന്തുലവിട്ടുപല്ലവ മുതലായവ തെലുഗുദേശബന്ധം കാണിക്കുന്നു(inscriptions at Trichinopoly, Pallavaram, Conjeeveram)തൃശ്ശിനാപ്പള്ളി ഗുഹാക്ഷേത്രം ലളിതാങ്കുരപല്ലവേശ്വരഗൃഹമെന്നറിയുന്നു. ലലിതാങ്കുരനെന്നത് (ലളിതാപരമേശ്വരിയില് നിന്നുണ്ടായ പല്ലവമെന്ന്) മഹേന്ദ്രവര്മ്മ്ന്റെ പേരാണ്. ചിങ്കല്പേട്ടിനടുത്ത വള്ളം എന്ന ഗുഹാഗൃഹം ദേവകുലമെന്ന് വിളിക്കപ്പെടുന്നു.വയ്യാന്തപ്പിരിയരശരുടെ മകന് കന്ദസേനന് (സ്കന്ദസേനന്) നിര്മ്മിച്ചു. കന്ദശിഷ്യനും കന്തസേനനും ഒരാളാണെന്നും മൂലസ്ഥാനത്തു പെരുമാനടികളുടെ ഒററക്കാല് മണ്ഡപം വീരകൂര്ച്ചപുത്രനായ കന്തശിഷ്യനാണ് നിര്മ്മിച്ചതെന്നും പണ്ഡിതാഭിപ്രായം.കന്തനും കുറുച്ചിയനുമെല്ലാം തലപ്പള്ളി, കേരള ഗിരിവനവാസിരാജാക്കന്മാരുടെ പേരുകളാണ്. പല്ലവരാജാക്കന്മാരുടെ ഏററവും പവിത്രമായ ലാഞ്ഛനചിഹ്നം ഋഷഭം (കാള) സൈന്ധവസംസ്കൃതിമുതലുള്ളചിഹ്നമാണ്.കൂടാതെ ദീപം,ചാമരം,കൊടി എന്നിവയും കാണാം.)

| | |
|---|---|
| 1 ബ്രഹ്മാ<br>2 അംഗിരസ്സ്<br>3 ബൃഹസ്പതി | ചരിത്രാതീതകാലം |

| | |
|---|---|
| 4 ശംയു<br>5 ഭരദ്വാജ<br>6 ദ്രോണ<br>7 അശ്വത്ഥാമാവ്<br>8 പല്ലവ | മഹാഭാരതകാലം (ഹരപ്പന്, സൈന്ധവസംസ്കൃതി) |
| 9 അശോക<br>10 കോലോഭര്ത്രി (കളഭര്ത്രി)<br>11 ചുത്തുപല്ലവ Chuthu pallava<br>12 വീരകുറുച്ചിയ<br><br>13 സ്കന്ദവര്മ്മ 1 Kandavarman 1<br>14 കുമാരവിഷ്ണു Kumaravishnu<br>15 ബുദ്ധവര്മ്മന് 1 Budhavarman<br>16 സ്കന്ദവര്മ്മ്ന് 2 skandavarman 2<br>17 കുമാരവിഷ്ണു 2 kumaravishnu 2<br>18 വിഷ്ണുഗോപ 1 Vishnugopa<br>19 സ്കന്ദവര്മ്മന് 3 kandavarman 3<br>40 വീരവര്മ്മ്ന് Veeravarman<br><br>41 സ്കന്ദവര്മ്മ്ന് 4 kandavarman 4<br>42 യുവമഹാരാജവിഷ്ണുഗോപ 1<br><br>43 സിംഹവര്മ്മ്ന് 1 simhavarman 1 | ചരിത്രകാലം<br><br>150 -215 CE<br><br>240<br>240<br><br>265<br>290<br>315<br>340<br>365<br>390<br><br>403<br>സിംഹാസനത്തിലിരുന്നില്ല Did not occupy throne<br>436 -477 |

സിംഹവര്മ്മ്ന് ഒന്നാമന് ശേഷം.രണ്ടുശാഖകളിലായി വംശാവലി താഴെ.

| | |
|---|---|
| 45.ശിവസ്കന്ദവര്മ്മ്ന് (സ്കന്ദവര്മ്മന് 5) 477 CE | 44 വിഷ്ണുഗോപന് 2 (സമുദ്രഗുപ്തന്റെ അല്ല്ഹബാദ് ലിഖിതത്തില് പരാമര്ശമുണ്ട്.) 340 CE |

| ഹിരഹദഗല്ലി ദാനത്തില് പറയുന്ന ദേഹം | |
|---|---|
| 46 നന്ദിവര്മ്മന് 1.502<br><br>47 സിംഹവര്മ്മ്ന് 2 527 CE<br>സിംഹവര്മ്മന് 2 മക്കള്<br>48 സിംഹവിഷ്ണു 550-580<br>49 നരസിംഹവര്മ്മന് 1 . 629-668<br><br>50 മഹേന്ദ്രവര്മ്മന് 668-670<br><br>51 പരമേശ്വരവര്മ്മന് 1 670-690<br><br>52 നരസിംഹവര്മ്മന് 2 . 690-728<br><br>53 മഹേന്ദ്രവര്മ്മ്ന് 2 720-728<br><br>54 പരമേശ്വരവര്മ്മന് 2 728-731 | ഭീമവര്മ്മന്<br>ആദിത്യവര്മ്മന്<br><br>ഗോവിന്ദവര്മ്മന്<br><br>ഹിരണ്യവര്മ്മന്<br><br>55 നന്ദിവര്മ്മന് 2 731-796<br>56 ദന്തിവര്മ്മന് 796-847 ഭാര്യ കദംബ കുമാരി.അകാലനിമ്മത്തി.<br>.സാമന്തര് ചോള ഉലകപ്പെരുമാനാര്, വിണ്ണക്കോവരൈയര്, കാഡുവെട്ടി മുത്തരയന്,ബാണമുഖ്യന് വിജയാദിത്യ മാവേലിവാനരയര് (മാവലി വന രായര്)<br>57 നന്ദിവര്മ്മന് 3 (കുമാരമാർത്താണ്ഡ)<br>നന്ദിവര്മ്മന് 2 മക്കള് നൃപതുംഗവര്മ്മനും കമ്പവര്മ്മനും .സാമന്തര് ഗംഗ നേർഗുട്ടി, ബാണവിക്രമാദിത്യ മാവലിവനരായ, ചോളമഹാരാജാ കുമാരാങ്കുശ.<br>സമകാലീനന് പാണ്ഡ്യന് വരഗുണൻ. |

| | |
|---|---|
| | 58 കമ്പവര്മ്മന് 863-895 ആവണിയിലെ സ്വാതിയില് ജനനം.<br>നന്ദികംപേശ്വരന് 35 ലിഖിതം കിട്ടി. പംഗലനാടിലെ ബാണര്,കോനാട്ടിലെ കൊടുമ്പാലൂര്,മിത്രങ്ങള്.പിരുതിഗംഗരയര് പൃഥ്വീപതി ഒന്നാമനോട്, പെരുനഗര്ക്കൊ ണ്ട അകളങ്കാട്ടുവരായർ,കാവിതി(Akalankattuvarayar )യുടെ കീഴില് ബാണന്മാര് യുദ്ധം നടത്തി.<br><br>59 നൃപതുംഗവര്മ്മന് 863-904 (ശ്രീമാര ശ്രീവല്ലഭന് കുടമുക്കില് വെച്ച് നൃപതുംഗനേയും മയപാണ്ഡ്യനേയും തോല്പ്പിച്ചു.)<br>നൃപതുംഗനെ രാജാവായി അംഗീകരിച്ചവര് ശാത്തംപളിയിൽ ഗംഗന്മാരുടെ കീഴിലുള്ള മുത്തരയന്മാർ. ഗംഗന്മാർ പൃഥ്വീപതി ബാണന്റെ കീഴിലും ബാണൻ മഹാബലി ബാണവിദ്യാധരന്റെ കീഴിലുമാണ്.<br>നൃപതുംഗന്റെ ഭാര്യ കാടവന് മാതേവിയാർഹിരണ്യഗര്ഭവും തുലാഭാരവും കഴിച്ചിട്ടുണ്ട്.<br>60 അപരാജിതവര്മ്മ്ന് 890-908 ഭാര്യ മാതേവി അടികള്. |

(ഭരദ്വാജ,ചുത്തുശതകര്ണ്ണി ,ആന്ധ്രഭൃത്യപരമ്പരയിലും, ചുത്തുനാഗ(വനവാസി) പരമ്പരയിലും പെടുന്ന പല്ലവരെ ബാക്ട്രിയ,ഗ്രീസ് മുതലായ വിദേശങ്ങളിലെ അലക്സാണ്ഡര്ക്കുശാഷമുള്ള രാജാക്കന്മാരുടെ പരമ്പരയാക്കാനുള്ള ശ്രമം ശരിയല്ല .അവര് തികച്ചും കേരളത്തിലെ ആദിവാസിവനവാസികളാണ്, ആദ്യത്തെ കാലഗണന ലഭ്യമായ രാജാവിന്റെ പേരുതന്നെ വീരകുറിച്ചിയനെന്നാണ്. കേരളത്തിലെ കുറിച്ചിയനെന്ന ആദിവാസി, ഗ്രീസില്നിന്ന് അലക്സ്ണ്ഡരുടെ കൂടെ വന്നവനല്ല. നാഗരാജകുമാരിയെ വിവാഹം കഴിച്ചാണ് അദ്ദേഹം രാജാവാകുന്നത്.അമ്മയും നാഗകുമാരിയാണ്. യുവമഹാരാജ

വിഷ്ണുഗോപന്റെ 2 ദാനങ്ങള് (നെടുങ്ങരയ അഥവാ നെടുങ്ങരച, ഉറുവപ്പള്ളി ) പാലക്കാട് നിന്നാണ് പുറപ്പെടുവിക്കുന്നത്. നെടുങ്ങനാട്ടിലെ അരചനെന്ന പദവും പാലക്കാട്ട് ആസ്ഥാനവും പല്ലവകേരളബന്ധംകുറിക്കുന്നു.കുറിച്ചിയരും കേരളചക്രവര്ത്തിമാരുമായുള്ള ബന്ധം പഴശ്ശിയുടെ കാലത്തും ശക്തമാണല്ലൊ. വിഷ്ണുഗോപന്റെ ഓംഗൊഡു ബി, പികിര, മാങ്കളൂര് ,വിലവെട്ടി ദാനങ്ങള് ( Omgodu B grant, Pikira grant, Mangalur grant and Vilavetti grant )സിംഹവര്മ്മന് ഒന്നാമനാണ് പുറപ്പെടുവിക്കുന്നത്. (യുവരാജാവിന് വേണ്ടി) .

(.കന്തശിഷ്യന്റെ ഗ്രാമത്തില് , മൂലസ്ഥാനത്ത് പെരുമാനടികള്ക്കുള്ള ബ്രഹ്മദേയം വാതാപിക്കൊണ്ട നരസിംഹപ്പോട്ടരയര് സ്ഥിരീകരിച്ചതായും, പിന്നീട് രാജകേസരിവര്മ്മ്ന്റെ 27 ആം ഭരണവര്ഷത്തില് ഉറപ്പിച്ചുകൊടുത്തതായും തിരുക്കുഴുക്കുന്റം ലിഖിതം പറയുന്നു. സ്കന്ദശിഷ്യന് വീരകുറുച്ചിയന്റെ മകനാണെന്നു സ്ഥരീകരിച്ചിട്ടുണ്ട്. മഹാബലിപുരത്തെ ആദിവരാഹശിലാക്ഷേത്രത്തിലെ പരമേശ്വരമഹാവരാഹവിഷ്ണുഗൃഹമെന്ന ലിഖിതം വെച്ച്, പരമേശ്വരവര്മ്മന് ഒന്നാമന്, അദ്ദേഹത്തിന്റെ പിതാവും പിതാവിന്റെ പിതാവും ( മഹേന്ദ്രവര്മ്മന് 2, നരസിംഹവിഷ്ണു) എന്ന് പണ്ഡിതാഭിപ്രായം. ചാലൂക്ക്യരുമായി യുദ്ധത്തിലേര്പ്പെട്ട കാലമായതിനാല് പരമേശ്വരവര്മ്മന്റെ വാസ്തുക്കള് കുറവാണ്. മഹാബലിപുരം ഗണേശക്ഷേത്രം, രാമാനുജമണ്ഡപം, കുറം ശിവക്ഷേത്രം, വരാഹഗുഹ, ധര്മ്മരാജമണ്ഡപം ( മഹാബലിപുരം) എന്നിവ അദ്ദേഹത്തിന്റേതാണ്.ധര്മ്മരാജമണ്ഡപത്തില് അത്യന്തകാമപല്ലവേശ്വരഗ്രൈഹം എന്ന് കാണാം.)

(കേരളത്തിലെക്ഷേത്രങ്ങളില്പലതിലും ആദിപല്ലവചാലൂക്കിയകാലത്തെ പല്ലവലിപികളില് ലിഖിതങ്ങളുണ്ട്. വട്ടെഴുത്ത് ഉണ്ടായത് സരസ്വതി ലിപി (ബ്രാഹ്മി) , പല്ലവലിപി, ഗ്രന്ഥാക്ഷരി, ഇവയിലൂടെയാണ്. )

- **മലബാറ്ലിഖിതങ്ങള്**

| Ref A topographical list of Inscriptions of Madras Presidency . V .Rangacharya .Asian Education Series .New Delhi 1985<br>ASI Thrissur Circle ACC 2125/14/12/04 | South Indian Inscriptions Vol 5 Director Epigraphy Mysore on behalf of Director General Archeological Survey of India 1986 ASI No:417/34/ASI V |
|---|---|
| General<br>CP No:6 . 1911-12 വട്ടെഴുത്ത് .സുവരാം ദേവന്, കരുമ്പത്ത് രാമന് രവിവര്മ്മന് കോലത്ത്തിരുവടി രാജാവ്, ഇരണ്ടുതകടൈ പെരുഞ്ചല്ലൂര് ഇവര് തമ്മിലുള്ള ഉടമ്പടി ( with collector)<br><br>കോഴിക്കോട് താലൂക്ക്<br>1.219 (1895) വട്ടെഴുത്ത് .തൃപ്രങ്ങോട്ട് അമ്പലം (Now in collector's office) കോക്കോതൈ രവിവര്മ്മന്റെ 27ആം വര്ഷത്തെ ഭൂദാനം | No: 783 A R No: 219 of 1895 (pp 337-338)<br><br>MGS |
| 2.വട്ടെഴുത്ത് തിരുവണ്ണൂര് ,തിരുമണ്ണൂര് തേവര്ക്ക് കേരളരാജാവ രാമന് നല്കുന്ന വിളക്കും അറുനൂററുവര്ക്ക് അവകാശങ്ങളും | 220 of 1895 No:784 |
| 3.മച്ചിന്ത (മുച്ചിന്ത)പള്ളിനാഗരത്തില് അറബി കര്ണ്ണാടകഭാഷകളില്. കൂടുതല് വിവരങ്ങള് ലഭ്യമല്ല | Gundert Translated |
| 4.ചോകൂര് വട്ടെഴുത്ത് .പുത്തൂര് അംശം ചോകൂരമ്പലത്തിന് മുന് വശത്തെ ഫലകം രവിരാജാവിന്റെ (കോതൈ ഇരവി) 15 ആം ഭരണവര്ഷത്തെ ഭൂദാനം | |

| | |
|---|---|
| 5 മണപ്പുറം വട്ടെഴുത്ത്<br><br>6.പായ്പ്പാലശ്ശേരി വട്ടെഴുത്ത് .കരിപുര ക്ഷേത്രമുററത്തെ ഫലകം.<br>7. തലക്കൊളത്തൂര് വട്ടെഴുത്ത് .മതിലകത്ത് അമ്പലത്തിലെ ശില രാജനാമം ആരും വായിച്ചിട്ടില്ല<br><br>ചിറക്കല് താലൂക്ക്<br>8.ചൂരാലി നെടിയങ്ങ് ക്ഷേത്രം<br><br>9 എരമറ . ചാലപ്പുറം ജീര്ണ്ണിച്ച ക്ഷേത്രം. വട്ടെഴുത്ത്<br><br>10 എറോണെ വട്ടെഴുത്ത്. ക്ഷേത്രത്തോട് ചേര്ന്ന കുളത്തില് കരിങ്കല്ല് ഫലകം.<br>11 നേറംബില് ചേരിയിലെ കരിങ്കല്ല്പാറയില് വട്ടെഴുത്തും മലയാളവും .മലയാളത്തില് അടിയോടി എന്നുണ്ട്.<br>12 കണ്ണപുരം ചുണ്ട ഗ്രാമം കുറുവുകാരു ക്ഷേത്രത്തിന്റെ തെക്കെ വശം . കൂടുതല് വിവരങ്ങള് ഇല്ല<br><br>13 കയരാള ഗ്രാമക്ഷത്രം ഫലകത്തില് ദേവനാഗരി<br>14 കുററിയത്തൂര് ക്ഷേത്രവാതിലില് ശിലയില് അറിയാത്ത ലിപിയില്<br><br>15 മാടായി പള്ളി അറബിക്ക് .<br>16.മാടായി പള്ളി | 13 of 1901<br><br>12 of 1901 Slab in Courtyard .Grand of land<br><br>10 of 1901 Damaged Record<br><br>2 of 1901 .Land grant<br><br>Record about erection of stone in KA 801 (AD 1625) |

| | |
|---|---|
| 17 തളിപ്പറമ്പ ലക്ഷ്മീപുരം ക്ഷേത്രം കുളപ്പുര പണി തീര്ന്ന വര്ഷം .കുളപ്പുരയിലെ ഫലകം. | |
| 18 ക്ഷേത്രത്തിന് മുന്നിലെ ആല്ത്തറക്ക് താഴെ | |
| 19 ഏറനാട് താലൂക്ക് ഇരുവെററി മേലേടത്തിന്റെ പ്രവേശനദ്വാരം | H 518 AD 1124<br>Record of a tank constructed by a Hindu . |
| 20 മഞ്ചേരി മുത്തുക്കുന്നു ദുര്ഗ്ഗാക്ഷേത്രത്തിന്റെ കിഴക്കെ ചുമര് മാനവിക്രമന് പണിയിച്ചത് | |
| 21 വടക്ക് കിണറിനടുത്ത് മാനവിക്രമന് തിരുമുല്പ്പാട് | KA 700 AD 1524 |
| 22 മണ്ണൂര് അമ്പലം തിടപ്പള്ളി വടക്കെ ചുമരിന്റെ അധിഷ്ഠാനം മലയാളം.എഡി 734 ലെ ശിവക്ഷേത്രപരാമര്ശമുണ്ട്.<br>കൊല്ലന്താനെഴുനൂററുമുപ്പത്തിനാ മെന്നാലാമതായിവൃശ്ചികേചൊല്ലെന്മ ദിവസാധിനാഥനിരുപത്തെന്നാംദിനേ നിന്നനാള് കല്ലിട്ടു മൃഗ്യരാശിംകാളാഭരാമണ്ണൂര്മഠേ മേല്ലാരാതിനികേതനേതിമഹിതേ ശലയേസൌരെപിസദ്വാസരേ ശിവമസ്തു.<br><br>വേറൊന്ന് കൂടി<br>തി(റ)മടപ്പള്ളിചുവരെല്ലിടിച്ചത കന്നിയാര്പരക | KA 954 AD 1778<br><br>KA 825 AD 1649<br><br>KA 827 AD 1651<br><br>KA 833 AD 1657<br><br>217 OF 1895 |
| 23 വട്ടെഴുത്ത് അതേ ക്ഷേത്രം ശിവക്ഷേത്രപ്രവേശനകവാടത്തിന് | |

| | |
|---|---|
| വലത്ത്. തിരുമണ്ണൂരെ തേവര്ക്കുള്ള ദാനം<br><br>സ്വസ്തിശ്രീ തിരുമണ്ണൂര്പട്ടാരകര്ക്കു ഒരുകലം അക്കിരം മെയ് താന്പുല് വാസുമംമത്തു മുന്നാനാ...<br><br>24 നിലമ്പൂര് സംസ്കൃതം ധര്മ്മമഹാരാജാ രവിവര്മ്മകദംബരാജാവിന്റെ അഞ്ചാം വര്ഷംവനവാസിയിലെ വൈജയന്തിയില് കാര്ത്തികാപൌര്ണ്ണമിക്ക് 2 പള്ളിഗ്രാമം (hamlets) മുല്താഗി,മല്ക്കാവ് എന്നിവ കശ്യപഗോത്രത്തിലെ യജുര് വേദി ഗോവിന്ദസ്വാമിക്ക് നല്കിയത് . തലക്കാടിനടുത്ത്.<br><br>25 ചെറുപുര നദീതീരത്തെ പാറയില് 5 അക്ഷരം മാത്രം<br><br>26 പളഞ്ചനൂര് ചാലിയം പള്ളി തെക്കെ ചുമര് അലി അബ്ദുള്ളയുടെ മരണം അറബി ലിഖിതം<br><br>27 തൃക്കളങ്ങോട്ട് വട്ടെഴുത്ത് ചുമരിന്റെ അററത്ത്<br><br>28 കോട്ടയം താലൂക്ക് തലശ്ശേരി തിരുവേങ്ങാടര് തിരുക്കണ്ണൂര് ഫലകം അറിയാത്ത ലിപി വായിച്ചിട്ടില്ല<br><br>29 വട്ടെഴുത്ത് ബലിപീഠം അധിഷ്ഠാനം തിരുവങ്ങാട്ട് ,ബ്രാഹ്മണസ്ത്രീ ബലിപീഠം സമര്പ്പിച്ചു 9 of 1901 | 218 OF 1895 Incomplete inscription |

| | |
|---|---|
| 30കുറുമ്പ്രനാട് വട്ടെഴുത്ത് ബലിപീഠത്തിനടുത്ത് ഫലകം നന്ദാവിളക്ക് സമര്പ്പണം 8 of 1901<br><br>31 കിണാലൂര് ക്ഷേത്രത്തിന് മുമ്പില് 2 നന്ദാവിളക്ക് 14 of 1901<br><br>32 കൊല്ലം വട്ടെഴുത്ത് 3 ശില (നിലത്ത്) ജുമാമത്ത് പള്ളിയുടെ കുളത്തിനടുത്ത് പള്ളി മാലിക് ഇബനു ദീനാറുടേതാണ് 3 OF 1901<br><br>33 വട്ടെഴുത്ത് തളിക്ഷേത്രത്തിന് മുമ്പിലെ പ്ലാററുഫോമില് 2 ശിലകളില് .4 of 1901 .Damaged records<br><br>34 വട്ടെഴുത്ത് മരലൂര് അമ്പലത്തിന്റെ നിലത്ത്.മരവൂരും മററ് 4 ഇല്ലങ്ങളും പരാമര്ശിക്കുന്നു. 5 of 1901 Mutilated<br><br>35 വട്ടെഴുത്ത് കൊയിലാണ്ടി പന്തലായിനി ക്ഷേത്രമുററം പന്തലായിനി എന്നുണ്ട്.രാജനാമം അവ്യക്തം. 6 OF 1901<br><br>36 തിരുവാങ്കൂറ് ,തിരുവേങ്കയൂര് വട്ടെഴുത്ത് അമ്പലത്തിന്റെ തെക്കെ പാറയില് . രാജനാമം വായിച്ചിട്ടില്ല. 15 OF 1901<br><br>37 7 OF 1901 വെള്ളിക്കുളങ്ങര ക്ഷേത്രം സംസ്യതം ബലിപീഠത്തിനടുത്ത് .ഉദയവര്മ്മന് ഘടോത്കചവംശജനെന്നുണ്ട്.കൊല്ലം | കൊല്ലം 478 എഡി 1302<br><br>Brass pagoda<br><br>KA 684 |

| | |
|---|---|
| 905 ( 1730)<br><br>38 പാലക്കാട് താലൂക്ക് കല്പ്പാത്തി വട്ടെഴുത്ത് വിശ്വനാഥക്ഷേത്രത്തിന് മുമ്പില് 205 of 1895 AD 1464 (Mr Sewell) AD 1425 (Malabar Gazetter) ഇട്ടിക്കോമ്പിരാജാ 4000 പറ നെല്ലുവരുന്ന ഭൂമി നല്കി ,ക്ഷേത്രവും നിര്മ്മിച്ചു.<br><br>39 കാവശ്ശേരി വട്ടെഴുത്ത് കാവ് ക്ഷേത്രത്തിലെ ഫലകം ഡെപ്യൂട്ടി താസില്ദാര് ആലത്തൂര് ഓഫീസില് . 561 of 1908<br>40 . പറങ്ങാട്ടിരി ദേശം വട്ടെഴുത്തു് സുബ്രഹ്മണ്യസ്വാമി ക്ഷേത്രം .11 of 1901 Damaged<br><br>41 പൊന്നാനി താലൂക്ക് അന്നകര ശിവക്ഷേത്രത്തിന് മുമ്പിലെ ദീപസ്തംഭത്തിന് താഴെ മലയാളം 212 of 1895<br><br>42 വട്ടെഴുത്ത് കൊല്ലം 858ല് ക്ഷേത്രം ചെമ്പ് പൊതിഞ്ഞ രേഖ South wall of central shrine 213 of 1895<br><br>43 ചാവക്കാട് വട്ടെഴുത്ത് 5ആം വരിയില് വള്ളുവനാടും 14ആം വരിയില് പാലയൂരും വരുന്നു.734 of 1905.Slab under tree Deputy Tahsildar’s office.<br><br>43 A . ഗുരുവായൂര് ഇരുനില ഗോപുരത്തിന്റെ മുന്നിലെ ഫലകം. സംസ്യത,മലയാളലിപി ക്ഷേത്രം സ്വര്ഗ്ഗം, ഗോപുരം | No: 769 Ep Indic a Vol XV pp 145 f |

| | |
|---|---|
| കുന്നലക്കനുണ്ടാക്കി,ക്ഷേത്രത്തില് അനേകരാജാക്കളുടെ പാദം പതിഞ്ഞിട്ടുണ്ട്.<br>43 B ദീപസ്തംഭത്തില് .തിരുവിതാംകൂറിലെ ഒരാള് കൊല്ലം 1011 എഡി 1836 ല് സ്ഥാപിച്ചു,<br>43 C .Broken slab of Granite . മല്ലിശ്ശേരി നമ്പൂരിയുടെ വീട്ടില് .അറിയാത്ത ഭാഷ<br>43 D ആറാട്ടുകുളത്തിന്റെ കരിങ്കല്ലുവാതിലിന്റെ പോസ്ററില്. പണിക്കവീട്ടില് ഇട്ടിരാരിച്ചമേനോന് കൊല്ലം 922 എഡി 1742 ല് . | |
| 44 പന്നിയൂര് വട്ടെഴുത്ത് വരാഹമൂര്ത്തിക്ഷേത്രത്തിന്റെ വടക്കെ വാതിലിന് വലത്ത്. പന്നിയൂര് ഗ്രാമവാസികളുടെ ദാനം. 214 OF 1895 | 776 .ചെവാക്കുത്ത കരുണാകരമേനവന് വക ചെയ്യിച്ച ദീപസ്തംഭം 30 മിഥുനം 23 ന് വഴിപാട് |
| 45 വട്ടെഴുത്ത് കുണ്ടില് വരാഹം കൊല്ലം 669ല് പണിതു 215 OF 1895 | 777 കൊല്ലം അറുനൂറുഅയ്മ്പത്ത എട്ടാമാണ്ട് ചെമ്പിട്ടു |
| 46 മലയാളം ശിവക്ഷേത്രത്തിനടുത്ത കിണറിനടുത്ത് ശിലയില്.മലയാളം 216 OF 1895 | |
| 47 ചമ്രവട്ടം അയ്യപ്പന്റെ ദീപസ്തംഭത്തിന് താഴെ 206 OF 1895 കൊല്ലം 108 | |
| 48 ശുകപുരം 208 of 1895 ദക്ഷിണാമൂര്ത്തി ക്ഷേത്രം വടക്കെ | |

| | |
|---|---|
| വരാന്തയിലെ കല്ലില് ചോകിരത്ത് ഒരു വിളക്കുദാനം | |
| 49 വട്ടെഴുത്ത് 209 of 1895 Base of second pillar of platform | |
| 50 base of first pillar 210 of 1895. വട്ടെഴുത്ത് | |
| 51 വട്ടെഴുത്ത് 211 of 1895 .Stone built into pavement of courtyard .Gift of lamp and land | |
| 52 വേരൂര് സുബ്രഹ്മണ്യക്ഷേത്രം ..തമിഴ് .മണ്ഡപത്തിലെ തൂണില് .207 of 1895 | 778 |
| 53 A. അങ്ങാടിപ്പുറം തിരുമാന്ധാംകുന്ന് ചെമ്പ്പൊതിഞ്ഞ ക്ഷേത്രത്തിന്റെ ഉത്തരത്തില് എഡി 1732 ല് | |
| 53 B കിള്ളിക്കുറിശ്ശി ശെക്കമംഗലം വട്ടെഴുത്ത്. ശിവക്ഷേത്രത്തിന്റെ മണ്ഡപത്തിന്റെ തെക്കും പടിഞ്ഞാറും ഭാഗത്ത് | 779 കൊല്ലം ....ആമത് മകരഞായിററില് പെ(ര)പലത്ത് നീലകണ്ഠന് തീര്ത്തു. |
| 54 മങ്കട മണിയോട്ടി വിഷ്ണു വട്ടെഴുത്ത് കരിങ്കല്ല് ഫലകം | |
| 54 A ഒററപ്പാലം ശിവവിഷ്ണു(ശങ്കരനാരായണ).അറിയാത്ത ഭാഷ | 780 UNINTELLIGIBLE എന്നെഴുതിയിരിക്കുന്നു. |
| 55 പംഗ .ഒരു പാറ മേല് കൊല്ലം 934 എഡി 1758 | 770 കൊല്ലം 1048 ആമത് തുലാം 30 ന് പുതുക്കുളംകരെ ശിവം വഴിപാട് ദീപസ്തംഭം ഷാരത്ത് രാഘവപ്പിഷാരടി |
| 56 വയനാട് താലൂക്ക് **ഗണപതിവട്ടം** | |

| | |
|---|---|
| **നാലാപ്പാട്ട് ചാലക്കുന്നു് കുന്നില്**<br>പഴയതമിഴില് . വായിച്ചിട്ടില്ല | |
| 57 ഗണപതിയുടെ ദീപസ്തംഭത്തില് | 772 |
| 58 മാരിയമ്മക്ഷേത്രത്തിന്റെ വടക്കെ മുററം | 773<br>774 |
| 59 പൂതാടി അരിമൂല അയ്യപ്പക്ഷേത്രമണ്ഡപത്തിന്റെ കിഴക്കെ ചുമരില് കൊല്ലവര്ഷം 922 എഡി 1746 .നാലു ഭാഷകള് ചേര്ന്നത്. | 775<br>771 നെരുപ്പു പൊതകമും കരങ്കല് പണിക്ക്റരുട വളിപാട് സ്വാമിക്ക് ഇ |
| 60 പാതിരി ക്ഷേത്രം പാതിരി നഞ്ചയ്യഗൌഡര് കര്ണ്ണാടകഭാഷ .സുല്ത്താന് ബത്തേരി ഗണപതിവട്ടം | എന്റെ വായന- അഥ<br>അര്ക്ക ഉത്ഥം സത്സംഗപട്ടണഥി<br>5,3, ഐക്യത വയ്ഥാമതലഗഥ്<br>അട്ടണര്(ഐംകുണര്),തണല്<br>അന്തണര്,മൂത്തണര്,<br>അംശവക്താര്,<br>അഷ്ടാംഗഖണ്ഡം<br>ഐന്തയ്യ്മൂന്റ്,അഥപാണഭ,<br>ഉപ്പളഉമ്മണര്,എണ്ദിക്ക് കച്ചം<br>അബ്ദപ്പണ്ഢിക-ധനതിരുസഞ്ചി |
| 61-64 ഗുഹാലിപികള് .കുഡുംബീയ ശ്രീവിഷ്ണുവര്മ്മന്റെ ലിഖിതം ഒന്നാമത്തേത്.എപ്പിഗ്രാഫിക് റിസര്ച്ചില് മലബാറിലെ ഏററം പഴക്കമുള്ള രാജാവാണ്.കദംബവംശം.<br>സംസ്കൃതലിപി.<br>5ആം നൂററാണ്ടിന് മുമ്പാവില്ല എന്ന് എഴുതിക്കാണുന്നു 120-123 of 1897 | |
| 65 അതേ സ്ഥലം കര്ണ്ണാടകം ശ്രീദേ അന്നു തുടക്കം . 124 OF 1897 | |
| 66 തിരുനെല്ലി ഭാസ്കരരവിവര്മ്മന് തമിഴും വട്ടെഴുത്തും.സാമന്തനായ പുറൈക്കിഴൈനാട് ശങ്കര കോതവര്മ്മനാണ് ശാസനം | |

| | |
|---|---|
| | പേജ് 338. No:785 AR No:221 of 1895 മദ്ധ്യത്തിലെ പ്രവേശനദ്വാരത്തിന് വലത്ത് ഒന്നാം പ്രാകാരത്തില് വടക്കുന്നാഥക്ഷേത്രത്തില്<br><br>786 വടക്കുന്നാഥന് ഗണപതിയറ AR 222 Of 1895<br><br>788 AR 224 OF 1895. കൊച്ചി സംസ്ഥാനത്ത് പാറോല ക്ഷേത്രത്തിനടുത്ത പാറ<br><br>വടക്കുന്നാഥന് മൂലസ്ഥാനം അധിഷ്ഠാനം AR 223 of 1895<br><br>789 AR 225 of 1895 തിരുവഞ്ചിക്കുളം പടിഞ്ഞാറെ പ്രവേശനദ്വാരം<br><br>790 AR 226 1895. തൃക്കുലശേഖരപുരം വിഷ്ണു പ്രവേശനദ്വാരം<br><br>791 AR 227, 1895 അതേ ക്ഷേത്രം മുററത്തെ ശില<br><br>പന്നിയങ്കര സോവനീര് മലബാറ് മഹോത്സവം 272-273 എം ജി എസ്. |

| | കോട്ടക്കല് തിരുവെങ്കടക്കോട്ട ക്കു (ശിവക്ഷേത്രം)സമീപം പൊന്മല ലിഖിതം<br>ഓം അരശരവി കണ്ടന് സേതാദ്രിപതി ജയസഖവാഗൂര്<br>ഓം ഉരഗകേകീംഹരിതകേടര ജലഗജഷ്ടനീലവീ(നലവീ)തപിംഹല( ഗല)<br>(അപൂര്ണ്ണം)<br>വാകയൂരിലെ വിജയസഖി അരചന് രവികണ്ടന് സേതാദ്രിപതിയുടെ 9 നവരത്നംനാഗം,മയില്, പച്ച വനകേദാരമായ കേരളം, ജലം, ഗജം, അഷ്ടനലവി(8 ഐശ്വര്യം), തപസ്സ്, അവസാനപദം ഹലം(കലപ്പ) എന്നും പിംഗലം എന്നും വിഗ്രഹിക്കാം |
|---|---|

- **കഥാസരിത്സാഗരവുംഹാലാസ്യമാഹാത്മ്യവുംനരയൻകണ്ണൂർശാസനവും.**

കഥാസരിത്സാഗരം ഒരു ചരിത്രരേഖയല്ല. ജനങ്ങൾക്കിടയില് പ്രചുരപ്രചാരം കിട്ടിയ ഒരു പോപ്പുലർ സബ് ആൾട്ടേണ് ചരിത്രമെന്നു

വിളിച്ചാൽതെററാവുകയില്ല .ഉപകഥകളെ മാററിനിർത്തി പ്രധാനകഥാതന്തു,വംശാനുചരിതംഎന്നിവമാത്രം എടുത്തുപരിശോധിച്ചാൽ പതിരെല്ലാം നീക്കി ചരിത്രത്തിന്റെ മുഴുത്ത നെന്മണിവിത്തുകള് ഇതിൽക്കാണാം .അത്തരമൊരന്വേഷണമാണിത്. ഇതിലെ കഥ,കഥാപാത്രങ്ങൾ,സംഭവങ്ങൾ,അവ നടന്ന കാലം,എന്നിവ ഗ്രഹിക്കാൻനമുക്ക് ചില ഗ്രന്ഥങ്ങളെക്കൂടി ആശ്രയിക്കേണ്ടിവരും. സ്കന്ദപുരാണത്തിൽഹാലാസ്യമാഹാത്മ്യമെന്ന ഭാഗത്ത് തന്നിരിക്കുന്ന പാണ്ഡ്യവംശാവലി, അതുലന്റെ മൂഷകവംശാവലി എന്നിവയും പുരാണപ്രസിദ്ധമായ ചന്ദ്ര, യാദവ. ഹൈഹയവംശാവലികളും താരതമ്യപ്പെടുത്തുകയാണ് ഞാൻആദ്യം ചെയ്തത്. ( റഫറൻസ് http://www.amazon.in/Education-Ancient-India-Universities-ebook/dp/B00A7NFZZ0 ) ഹാലാസ്യമാഹാത്മ്യവും കഥാസരിത്സാഗരവും മലയദ്ധ്വജപാണ്ഡ്യൻ,പുത്രി തടാതക ( കഥാസരിത്സാഗരത്തില് ത്രിഭുവനപ്രഭ എന്നാണ് തടാതകയുടെ പേര്) സുന്ദരേശ്വരൻഎന്നിവരുടെ കഥ പറയുന്നുണ്ട്. ഇവർപറയുന്നകഥ ഒളിച്ചുനിന്നുകേട്ട പുഷ്പദന്തഗണപതി വരരുചിയായും, ജയഭട്ടാരിക ഉപവർഷഗുരുവിന്റെ മകളായും ജനിച്ച് ഭൂലോകവാസം അനുഭവിക്കേണ്ടി വന്നു.വരരുചിയാണ് പൈശാചഭാഷയിൽ കഥാസരിത്സാഗരമെഴുതിയ പേയ് കവിവേര്.(കവിവേരു എന്ന ഈ പേര് നമ്മൾ പെരുമാൾവിഭജനകാലത്ത് കർണ്ണാടകത്തിലെ മൈസൂർരാജാവിന് കാണുന്നു).പേയ് കവിവേരു എന്ന നാമം വളരെ പുരാതനമായ പൂക്കാട്ടിയൂർ ലിഖിതത്തിലും ഞാന് കാണുകയുണ്ടായി. കഥാസരിത്സാഗരപ്രകാരം ഉജ്ജയിനിയിലെ ചണ്ഡമഹാസേനന്ന് കോലവരാഹരാജ്യത്തെ അംഗാരവതിയിലുണ്ടായ പുത്രപരമ്പര തരുന്നു.12 കോലവരാഹങ്ങളായ അംഗാരകരെ (പര്യായം - കുജൻ,ചൊവ്വ,ചോകരം മുതലായവ) അഥവാ അംഗാരവതിയുടെ സഹോദരന്മാരെ മഹാമന്ത്രിമാരായി സ്വീകരിച്ചതായും കാണുന്നു.മഹാഭാരതംവനപർവ്വത്തില്(265-10)സിന്ധുദേശത്തെ ജയദ്രഥന്റെസഹചാരി(മന്ത്രി)യുംഅംഗാരകനാണ്.വനപർവ്വത്തിൽഇവർക്കു കൊടുക്കുന്നമററുപേരുകൾസിംഹികേയന്(സിംഹികാപുത്രരായ രാഹു വംശം),ചുവന്നസ്വര്ണ്ണനിറമുള്ളവന്,(പിംഗലന്) അരുണവർണ്ണനായ സൂര്യൻ(വനപർവ്വം അ 3 ശ്ലോ 17)എന്നൊക്കെയാണ്.

ഇതിന്നു തുല്യമായ ഒരുപരാമർശം ചണ്ഡമഹാസേനകാലത്തിന് സഹസ്രാബ്ദങ്ങൾക്കുമുമ്പ് പാണ്ഡ്യരാജവംശത്തിലുണ്ടായതായി ഹാലാസ്യമാഹാത്മ്യത്തിലുണ്ട്. അതിൽസുന്ദരേശപാദശേഖരപാണ്ഡ്യ പുത്രൻവരഗുണന്റെ കഥ കാണാം. ഹേമനാഥനെന്ന ഗായകനോട് മീനാക്ഷിക്ഷേത്രത്തിലെഭക്തൻഭദ്രന് (ആലവായൻ)ശിവാനുഗ്രഹത്താൽജയിക്കുന്നു.ഭദ്രനെസുന്ദരേശപാദശേഖരൻതിരുവഞ്ചൈക്കളത്തേക്കയക്കുന്നു.തുടർന്നു്, സുന്ദരേശന്റെ പൌത്രനും വരഗുണപൌത്രനുമായ രാജരാജപാണ്ഡ്യന് കോലവരാഹരൂപികളായ 12 വിദ്വാന്മാരെ പ്രസിദ്ധ ശതക്രതുവായ ശതസോമൻഅയച്ചുകൊടുക്കുന്നു.അവർ പടിഞ്ഞാറൻതീരത്തെന്നപോലെപാണ്ഡ്യനാട്ടിലെ ഗുഹകളിൽശില്പ്പനിർമ്മിതി തുടങ്ങുന്നു. ഇതിൽപ്പറയുന്ന ശതക്രതു ശതസോമ,വരഗുണാദികളുടെ കാലം ശ്രീകൃഷ്ണകാലത്തിന് 24, 25 തലമുറ മുമ്പാണ്.(മൂഷകവംശകാവ്യം. റഫറൻസ് http://www.amazon.in/Education-Ancient-India-Universities-ebook/dp/B00A7NFZZ0)
സുന്ദരേശശിവപാദശേഖരന്റെ കത്തുമായി ഭദ്രൻവന്ന തിരുവഞ്ചൈക്കളം നാമിന്നു കാണുന്ന കൊടുങ്ങല്ലൂരിലെ തിരുവഞ്ചിക്കുളമല്ല. വന്നേരിയിലെ അഞ്ചൈക്കളമാണ്.

ഹാലാസ്യമാഹാത്മ്യത്തിൽ 43ആം രാജാവ് കീർത്തിവിഭൂഷണന്റെകാലത്താണ്ദ്വാരക മുങ്ങിയ പ്രളയം.അക്കാലത്ത് മൂഷകവംശചക്രവർത്തി അമിതക്രതു എന്ന ശതക്രതുവാണ്.(ശതക്രതു എന്നാൽ 100 യാഗം ചെയ്തവൻ).തമിഴുരേഖകളിലെ പെരുംചോററുതിയൻ (ഉദയൻ)ചേരല് ആതന് ( ചേരലാതനെന്നു ചരിത്രകാരന്മാര് കൂട്ടിയെഴുതുന്നത് ശരിയല്ല) ഇദ്ദേഹമാണ്. ഇദ്ദേഹം മഹാഭാരത യുദ്ധകാലത്ത് 18 അക്ഷൌഹിണി സൈന്യത്തിന് 18 ദിനം സൌജന്യഭക്ഷണം നൽകിയതുകോണ്ടാണ് ഈ ബിരുദം.അന്ന് വലിയ പെരുമാളുടെ വാഴ്ച്ചയാണ് കേരളത്തില്. (കാലം ഏതാണ്ട് ബി സി 3100). ഇപ്പോഴത്തെ റിസര്ച്ച് അനുസരിച്ച് , ഈജിപ്തില് ഫറവോമാരുടെ ഭരണാരംഭം ഇതേകാലത്താണ്. (പ്രൊസീ ഡിങ്ങ്സ്

ഓഫ് ദി റോയല് സൊസൈററി ) സെററില്മെന്റുകളുടെ തുടക്കം


The Hindu 5.9.2013

LONDON: Egypt was transformed from a land of disparate farmers into a state ruled by a pharaoh in about 3100 BC, according to research published in the *Proceedings of the Royal Society A*, setting a new timeline for the ancient kingdom's origin. Previous records suggested the pre-Dynastic period, a time when early groups began to settle along the Nile and farm the land, began in 4000 BC. Now, scientists have used radiocarbon dating to pinpoint that this process started later, between 3700 or 3600BC;just a few hundred years later, by about 3100 BC, society had transformed to one ruled by a king. Archaeologists believe Egypt's first king, Aha, came to power after another prominent leader, Narmer, unified the land. — PTI

ബിസി 4000 മുതലാണ്.

അമിതക്രതുവിന്റെ ആറാംതലമുറയിലൊരാൾക്ക് മനു എന്നുപേര്. മനുപുത്രൻവടുകവർമ്മൻരാജരാജേശ്വരന്,ദദുർദ്ധരമെന്ന കലിവാക്യ പ്രകാരം ബിസി 3012ൽ ജീവിച്ച് പെരുഞ്ചെല്ലൂര്പുനരുദ്ധരിച്ചു. കേരളത്തിലെ ചേരമാന്പെരുമാൾവാഴ്ച്ചയും ആരംഭിച്ചു. ചെരുമാൻ, പെരുമാന് (ചെറിയ ചക്രവർത്തി അഥവാ യുവരാജാ, വലിയ ചക്രവർത്തി) എന്ന തമിഴ് പദങ്ങളുടെ പഴക്കമാണ് പെരുമാൾഭരണ ത്തിന്. ചെറിയ ചേരമാന്, വലിയ പെരുമാളാകു മ്പോൾചേരമാൻപെരുമാളാകുന്ന ഭാഷാപരമായ പ്രത്യേകനാമം ചേരനാടെന്ന ചെറിയതാവഴിക്കു കിട്ടി. (വലിയ താവഴി മാഹിഷ്മതി).

അദ്ദേഹത്തിന്റെപുത്രൻഅഹീരണൻരാജപ്രതാപൻ,പ്യഥനക്ക് പടിഞ്ഞാറ് അഹീരണേശ്വരക്ഷേത്രത്തിൽമൂന്നാം ശിവപ്രതിഷ്ഠ ചെയ്തു.

പൌത്രൻമഹീരണഭരൻ, സഹ്യനിൽവൻതോതിൽ,ഗജബന്ധനം തുടങ്ങി.ഗുഹാഗൃഹങ്ങളില് ചാതുർമ്മാസ്യം കഴിച്ച് രസായന ചികിത്സകൊണ്ട് (കുടീചക) വാജീകരണം ചെയ്തു. ഇക്കാലത്ത്, ബാബിലോണിയ മുതലായ ദേശങ്ങളുമായി വ്യാപാരബന്ധം കൂടിയതിനാലാകണം ഗജബന്ധനം വർദ്ധിച്ചത്.പുത്രൻ ആര്യഗുപ്ത അനന്തഗുണൻ, പൌത്രൻഅചലൻമദനവിസ്തരൻ. അചലന്റെ അചലപത്തനഗുഹാക്ഷേത്രപുനരുദ്ധാരണം(അജന്താ)ഇക്കാലത്ത് ആരംഭി ച്ചു. മദനവിസ്തരനെന്നുപേരു കിട്ടിയത്, ഗുഹയിലെ രതിശിൽപ്പങ്ങൾകാരണമാകാം വളഭിപെരുഞ്ചെല്ലൂർവിദ്യാപീഠത്തിൽനി ന്ന്, വിവിധവിഷയങ്ങൾപഠിപ്പിക്കുന്നതിനുള്ള അദ്ധ്യാപകർ,മന്ത്രിമാർ, പണ്ഡിതർ, ഇവരെയെല്ലാം രാജ്യത്തിന്റെ നാനാഭാഗത്തേക്കും അയക്കുന്നസമ്പ്രദായം ശതസോമകാലത്തുതന്നെയുണ്ടെന്ന് നാം കണ്ടു.3000 കോലവരാഹഅംഗാരകരെന്ന മഹാമതികളായ പണ്ഡിതരെ, മന്ത്രിപുംഗവരായി വലഭിവിദ്യാപീഠം അയച്ചിരുന്നതായി ചരിത്രം.അതിനോടു ചേർത്തുവായിക്കണം മേൽപ്പറഞ്ഞത്. അചലന്റെ കാലത്ത് പാണ്ഡ്യനാട്ടിൽവലിയൊരുപ്രളയമുണ്ടായപ്പോൾഅവിടെ ജലേശ്വരൻഭരിക്കുന്നു.പാണ്ഡ്യന്റെ വിദ്യാസ്ഥാനം നശിച്ചത് അപ്പോഴാണ്.ജലേശ്വരപുത്രൻഅരിമർദ്ദനന്റെ പ്രധാനകോലവരാഹമന്ത്രി വാഗ്മിയായമാണിക്യവാചകരെന്നവായുപുരേശനെന്നു് ഹാലാസ്യമാ ഹാത്മ്യം.അരിമർദ്ദനന്നുശേഷം 11 പാണ്ഡ്യരാജാക്കന്മാരുടെ ലിസ്ററ് മാത്രം തന്നിരിക്കുന്നു.അവരെല്ലാം ദുർബ്ബലരാണ്. സ്കന്ദപുരാണത്തിലെ പാണ്ഡ്യപരമ്പര അവിടെ അവസാനിക്കുന്നു .അതിനാൽ, സ്കന്ദപുരാണ(ഹാലാസ്യമാഹാത്മ്യ)രചനാകാലം പാണ്ഡ്യഭരണകാ ലാവസാനത്തിലാണ്.

അചലന്ശേഷംഎട്ടാമത്തെരാജാവായിരുന്നു,വിരോചനൻ.കാടവപല്ലവ വംശത്തിലെഹാരിണിയെവിവാഹംചെയ്തു.അക്കാലത്താണ്,കാടവല്ലൂരി ലെ ആദിപെരുവനം ക്ഷേത്രോത്സവാരംഭം. ഇത് ബിസി 1757ലാണ്.പാണ്ഡ്യന്റെ കപാട(കവാട)പുരം നശിച്ച് വന്നേരി കാടവല്ലൂരിനെ കേന്ദ്രമാക്കി പുതിയ പണ്ഡിതസഭ പെരുമയാർജ്ജിച്ചു. ഇതുതന്നെയാണ്, ഹാരപ്പ,സിന്ധു സംസ്കാരാവസാനവും, മാഗധികളെന്നവ്രാത്യന്മാരുടെഭരണാരംഭവും.ബിസി ആയിരത്തിൽ, വിരോചനന്റെഒമ്പതാംതലമുറഗര്ഭശ്രീമാൻ,വജ്രസാരൻസേനാഖ്യൻഭരി

ക്കുന്നു. ഇത് സോളമന്റെ കാലം.യഹൂദചരിത്രാരംഭം.ബിസി1757ലെ ആദിപെരുവനം ഉത്സവത്തിന്ശേഷം ആയാതുശിവലോകം എന്ന ബിസി 55ൽ ഇപ്പോഴത്തെ പെരുവനം ഉത്സവം തുടങ്ങി.(1700 വർഷം കഴിഞ്ഞ്). ആയാതു ശിവലോകംഎന്നകലിദിനസംഖ്യ 1115431 .ഇതിനെ പഞ്ചവര്ഷപൈതാമഹസംഖ്യ കൊണ്ടു ഹരിച്ചാല് 3020 വര്ഷം ബാക്കി 111 ദിവസം. 3102 എന്നസംഖ്യയില് നിന്ന് 3020 കിഴിച്ചാല് ബിസി 82 ലാണ് ശകവര്ഷാരംഭകാലത്ത്ക്ഷേത്രപുനരുദ്ധാരണം. സേനാഖ്യന്റെ പതിനൊന്നാംതലമുറ അദ്രികേതുവിന്റെ ധനം , നയതന്ത്രത്തിലുംകാമശാസ്ത്രത്തിലുമുള്ളപാണ്ഡിത്യമാണ്.അദ്ദേഹം കവിത്വത്തിനും(കവുത്തുവം)കർക്കശത്വത്തിനുംപേരുകേട്ടവനായിരുന്നു (ബിസി791).പുത്രൻനിപാതവർമ്മൻ, പർജ്ജന്യന് സിന്ധുവാരുണനെന്ന പരമയശസ്വി.സിറസ് രാജാവിനെ ഭയന്ന് ഓടിപ്പോയ യഹൂദർക്ക്സ്വന്തം നാട്ടിൽഅഭയംനൽകി.(ബിസിആറാംനൂററാണ്ട്). പുത്രൻ,തീവ്രാശ്വന്റകാലത്ത്,കപിലവസ്തുവിൽബുദ്ധജനനം. തീവ്രാശ്വപുത്ര്ന്സുമതി,സുമതിപുത്രൻഅമിത്രവാൻപുത്രൻചണ്ഡന് അവന്തിപ്രദ്യോതചണ്ഡമഹാസേനകാലമാണിത്.(അജാതശത്രുകാലം) .വിചണ്ഡപുത്രൻഅക്ഷോഭ്യന്.അക്ഷോഭ്യപുത്രൻസമരസഹന്,പുത്രൻമഹേന്ദ്രവര്മ്മനെന്നമഹോദയന്,ബിസി120ൽകൊടുങ്ങല്ലൂരില്മഹോദയപുരംപട്ടണം നിർമ്മിച്ചു. മഗധഅവന്തിവര്മ്മന്റെസമകാലീനനാണ് .ഇവിടുന്നങ്ങോട്ടേ കഥാസരിത്സാഗരത്തിലെ വംശവൃക്ഷമുള്ളു. അതിനാലാണ് മൂഷക,ഹൈഹയ, കേരള, വംശങ്ങളും കഥാസരിത്സാഗരരചനാകാലവും താരതമ്യപ്പെടുത്താ നാവുന്നത് .

| കഥാസരിത്സാഗരം<br>Kathasarithsagara | മൂഷകവംശം<br>Mooshakavansa | ചരിത്രം<br>History |
|---|---|---|
| 1 മഹേന്ദ്രവർമ്മന്<br>Mahendravarman | മഹോദയൻ<br>Mahodayan | മഹോദയൻ<br>ബിസി120<br>Mahodayan |
| 2.ജയസേനൻ<br>Jayasenan | ശിവചരിതഈശാനൻ<br>കാഞ്ചികുന്ദവർമ്മ<br>Sivacharitha Isanan<br>Kanchi Kundavarman | |
| 3.മഹാസേനൻ | ഈശാനവർമ്മ | ഈശാനവർമ്മ |

| Mahasena (ചണ്ഡമഹാസേന) Chandamahasena Wife Amgaravathi Daughter of Amgaraka KolaroopaVaraaha .കോലരൂപവരാഹ അംഗാരകപുത്രി അംഗാരവതി പത്നി | Isanavarman | Isanavarman |
|---|---|---|
| 4 പാലകൻ(ചേദി)palaka<br><br>ഗോപാലകൻgopalaka<br><br>വാസവദത്തvasavadatha (ഉദയനപത്നി Wife of Udayana ) | പാലകൻ palaka ഇളങ്കോഅടികൾ Ilanko Adikal പുത്രി(കേരളേശ്വരവല്ലഭ പത്നി)daughter w/o Keraleswaravallabha കേരളകേതുഗോദ Keralakethu Goda | പാലക(ചേദി) palaka ഇളംകോഅടികൾ Ilanko Adikal<br><br>മകൾ daughter<br><br>നൃപരാമ(ചെങ്കുട്ടുവ) Nriparama (Chenguttuva ) |
| 5 അവന്തിവർമ്മന് (ഉജ്ജയിനി) Avanthivarman Ujjain പത്നിസുരതമഞ്ജരി (ചണ്ഡാലി) Wife Chandali Surathamanjari<br><br>വാസവദത്തയുടെ മകൻനരവാഹനദത്തന് 25 ഭാര്യമാരുണ്ട് Naravahanadatha s/o vasavadatha rules as Indra | | ചന്ദ്രവർമ്മ1 Chandravarman 1 ചന്ദ്രവര്മ്മ 2 Chandravarman 2 പാലക (എ)ഡി 216) Palaka<br><br>വലിധരൻവിക്രമന് (നരവാഹനദത്തൻ) എ)ഡി333ല്കൊല്ലപ്പെട്ടു Validhara vikrama (Naravahandatha) Killed in 333 AD |
| | | ആദിത്യവർമ്മ (ഭട്ടനാരായണ) Adityavarma |

| | | (Bhatanarayana) സഹോദരൻകുന്ദവ ർമ്മ (മുരാരി)എഡി355-356 Kundavarma murari (355-356) |
|---|---|---|

ഉദയനൻ,പരീക്ഷിത്തിന്റെ(പാണ്ഡ്യവംശംസഹസ്രാനീകശാഖയിലെ സൂര്യ വംശജൻകൃതവര്മ്മപുത്രിമൃഗവതിയിൽജനിച്ചു.(ചന്ദ്രസൂര്യവംശം). വത്സകേരളരാജ്യങ്ങൾക്ക്അധിപനായ പാലകൻചേദിയിലെ തുളുകൂപക കേരളമൂഷകചക്രവർത്തി.ഗോപാലകൻ(ഇളങ്കോ)കേരളേശ്വരവല്ലഭൻപാ ണ്ഡ്യൻ.

മൂഷകവംശകാവ്യത്തിലെ പേരുപറയാത്ത മഹാസേനപുത്രി വാസവദത്തയാകാമോ എന്നചോദ്യം വരുന്നു.പാലകനും ഈ മകളും ചേദികുമാരിനന്ദിനിയുടെമക്കളാണ്.ചോളകുമാരിപുത്രന് അങ്ങനെയെങ്കി ൽചെങ്കുട്ടുവനെന്ന കേരളകേതു ഗോദയാവും.പാലകന്റെ വരവ് എ.ഡി 216ലാണ്.അന്നദ്ദേഹം വളരെ വൃദ്ധനാണ്.അദ്ദേഹത്തിന്റെ വീരമൃ ത്യുവിന്നുശേഷമാണ് സഭ ഉദയന,വാസവദത്തമാരുടെ മകനായ നരവാഹനദത്തനെ ചക്രവര്ത്തിയായി സ്വീകരിക്കുന്നത്.

ശ്രീ എം.ജി.എസ്.നാരായണൻറെ കാലഗണന (മലബാർമഹോത്സവം സോവനീർ 1993 പേജ് 268-269) ഇവിടെ ശ്രദ്ധയർഹിക്കുന്നു.

പന്ഥാവകേസവോയ എന്നവാക്യത്തിന് 1451471 (4029) എന്നുകൊടുത്ത് ക്രിസ്തുവർഷം 929 എന്നദ്ദേഹം പറയുന്നതിലെ പൊരുത്തക്കേട് ആദ്യം പറയാം.പന്ഥാവകേസവോയ എന്നത് സവ്യമായിവായിച്ചാലും അപസവ്യമായിവായിച്ചാലുംമേല്പ്പറഞ്ഞസംഖ്യകിട്ടില്ല.
പ,വ,കേ,വോ,യ( 1.4.1.4.1) എന്നീസംഖ്യകൾശരിയാണ്. സയ്ക്ക് 7 ,ന്ഥയുടെ പൂർവ്വാക്ഷരമെടുത്താൽ(ന)0 ,ഉത്തരാക്ഷരമെടുത്താൽ (ഥ) 2. ഒന്നുകിൽ1041741 അല്ലെങ്കിൽ1241741. ആദ്യത്തേതെങ്കിൽ 929ൽനിന്ന് 572 ,573 കുറച്ച് എഡി 356. രണ്ടാമത്തേതെങ്കിൽ846കുറച്ച് എഡി 83.

അപ്പോൾപന്ഥാവകേസവോയ എഡി 355 അല്ലെങ്കിൽഎഡി 83. 1451471 എന്നസംഖ്യ തെററാണ്.പക്ഷെ അത് എം ജി എസ് സ്വയം ഗണിച്ചെടുത്തതല്ല.

1926ലെസൌത്ത്ഇന്ത്യൻഎപ്പിഗ്രാഫിവാർഷികറിപ്പോർട്ടിലെ സ്വീകരിച്ചതാണ്. (തെററ്അവരുടേതാണ്)

പന്നാവകേശവോയ എന്നാണ് ശരിവായന.അത് അപസവ്യമാക്കാതെ (ഖരോഷ്ഠിയാക്കാതെ)ബ്രാഹ്മിയിലെട്ത്താൽ1041541എന്നശരിയായ കാലംകിട്ടും.പന്നിയൂര്(വരാഹമൂർത്തി),നാവ(തിരുനാവാ), കേശവ (വിഷ്ണു)എന്നർഥമുള്ള വാക്യവുമാണ്. നരയൻകണ്ണൂര് ശാസനത്തിലാണ് ഈസംഖ്യ .മണത്തുണൈ മുണ്ടൻകൊററാടൈ എന്നൊരു വ്യക്തി നമ്പിയാർവിക്രമരാമനിൽനിന്ന്കാവിയൽപ്പുറത്ത് ആയ്നിവയൽസ്വീകരിച്ച്നരസിങ്ങവിണ്ണഗരതേവരുടെക്ഷേത്രത്തിന് നേദ്യം,നന്ദാവിളക്കിനായിഏൽപ്പിക്കുന്നു. ഇളംകോയിൽവലിധരനായ വിക്രമരാമൻഎന്നപ്രയോഗംശാസനത്തിലുണ്ട്. മൂഷകവംശകാവ്യത്തിലെ രാജാക്കന്മാരുടെലിസ്ററിൽക്കാണുന്നവലിധരനുമായി ഇതിലെ കഥാപാത്രത്തെ എം ജി എസ് പ്രശംസാർഹമാംവിധം കണ്ടെടുക്കുന്നു.ഈശാനവർമ്മവംശത്തിലെവിക്രമരാമൻഇദ്ദേഹം തന്നെയെന്ന്കാണുന്നു

വിക്രമരായര്എന്നവലിധരൻചക്രവർത്തിയായപ്പോൾനരവാഹനദത്തനെന്നബിരുദംമാററിജയമാനികുലശേഖരപാണ്ഡ്യന്ഭൂതരായപാണ്ഡ്യപ്പെരുമാളെന്നബിരുദമെടുത്തു.(ഉദയനവംശംപാണ്ഡ്യവംശമാകയാലാണിത്) ആരാണ് മണത്തുണൈ മുണ്ഡൻകൊററാട .നരവാഹനദത്തനെചക്രവർത്തിയാക്കിവാഴിക്കുന്നതിൽ,ഇന്ദ്രപദവികൊടുക്കുന്നതിൽശക്തമായിഎതിർത്തദക്ഷിണേന്ത്യൻനാടുവാഴി ഗൌരീമുണ്ഡനാണെന്ന് കഥാസരിത്സാഗരം. നരവാഹനദത്തനാൽപരാജിതനായ ഗൌരീമുണ്ഡന്റെമകളെ നരവാഹനദത്തൻവിവാഹംചെയ്തു. ശത്രുതതീർക്കാൻവിവാഹമെന്നപതിവ് അന്നുണ്ടായിരുന്നു.മണത്തുണൈ എന്നാൽ തിരുമണം(വിവാഹം)കഴിച്ച തുണ (ഭാര്യ) .കൊററ് ,ഐശ്വര്യം, ലക്ഷ്മി,, ശ്രീ. ആയിനി ,ആയിനിയൂണ് എന്നാൽവിവാഹബന്ധമാണ്.ആയിനിക്കൂററിലെനമ്പിടി, മണക്കുളംരാജാ മുതലായ വാക്കുകളിൽഈ അര്ഥംകാണാം. ആയ്നിഊണ് വിവാഹസദ്യയാണ്.സദ്യക്ക്മലബാറിൽകൊററ്,കൊററംഎന്നും പറയും. **(മാമുതല് മതിക്കുലം വിളക്കിയ കോ മുതല് കൊററവന്മരാന തിരിപുവന ചക്കരവര്ത്തികള് ശ്രീവീരപാണ്ഡിയതേവര് അപിഷേകകാലത്തില് എന്ന പരാമര്ശം ശുചീന്ദ്രം രേഖയില് നേരത്തെ പ്രസ്താവിച്ചു. അത്**

**കൊററവൈ എന്ന ദുര്ഗ്ഗയും ഐശ്വര്യദേവതയും അനുഗ്രഹിച്ച ചക്രവര്ത്തിനാമമാണ്** ) അതിനുള്ള നെല്ലുതരുന്ന ആയിനിവയൽ സ്ത്രീധനമാണ്.ആ വയൽ ക്ഷേത്രത്തിന് ബ്രഹ്മദേയമായിനൽകുന്നു.നരയൻകണ്ണൂര്,നരവാഹനദത്തൻ, നരസിങ്ങ വിണ്ണഗരത്തേവർമുതലായനാമങ്ങളുംശ്രദ്ധിക്കുക. നരസിംഹരൂപവും കാമദേവരൂപവുംസിംഹികാപുത്രഅംഗാരകരൂപവുംമാറിമാറിയെ ടുക്കുന്നവൈഷ്ണവചക്രവർത്തിയാണ്നരവാഹനദത്തന് .ഈ നാമം നഹാപനനാമവുമായി എ്പ്രകാരം ചരിത്രകാരന്മാർ തെറ്റിദ്ധരിച്ചു എന്ന് പ്രാകൃതഭാഷയുടെ ചരിത്രത്തെക്കുറിച്ച അദ്ധ്യായത്തില് പറയും.

.

**ഗോപാലകനെഇളങ്കോവടികളായികരുതാൻഎന്തുകാരണം**.

ഗോപാലകന് വിദേഹരാജ്യംകൊടുത്തിട്ടും അതുസ്വീകരിക്കാ തെഋഷിചര്യയെടുത്ത് വാസവദത്ത, ഉദയനദമ്പതിമാരുടെകൂടെ സഞ്ചരിക്കയാണുണ്ടായത്. ഋഷിചര്യയോടെനീലഗിരിയിൽത്താമസിച്ച ഈഅമ്മാമനോടൊപ്പമാണ്നരവാഹനദത്തനും അവസാനനാളുകളില് ഋഷിചര്യയോടെ കേരളത്തിലെ നീലഗിരിയിൽത്താമസിച്ചത്. (കഥാസരിത്സാഗരം). അക്കാലത്ത് പാലകന്റെ പുത്രൻഅവന്തിവർമ്മന്റെ പത്നി ചണ്ഡാലിയെ നരവാഹനപത്നി മദനമഞ്ജുഷയുടെ സഹോദരൻഇത്യകൻകട്ടുകൊണ്ടു പോയി.അവളെ നരവാഹനദത്തൻരക്ഷിച്ച് അവന്തിവർമ്മനെ ഏൽപ്പിച്ചു.ഇത്യകന് വധ ശിക്ഷവിധിച്ചു.എന്നാൽ നീലഗിരിക്കടുത്ത കശ്യപാശ്രമത്തിലെ (കാച്ചാം കുറിച്ചി) ഗുരു കശ്യപൻഭാര്യാസഹോദരനാകയാൽവധിക്കരുതെന്നു പറകയാൽവിട്ടയച്ചു. ഇത്യകൻനരവാഹനദത്തനെ വധിച്ചതായി കഥാ സരിത്സാഗരത്തിലില്ല.എന്നാൽകേരളോൽപ്പത്തിയിൽനമുക്കൊരുകഥകിട്ടു ന്നു. വിട്ടയക്കപ്പെട്ട ഇത്യകൻ ജീവൻതന്നതിന്നു നന്ദിയല്ല, പ്രതികാരമാണ് വെച്ചുപുലർത്തിയത്. സഹോദരീഭർത്താവായിട്ടും ചതുരംഗം കളിക്കുമ്പോൾ സഭയുടെ അനുവാദത്തോടെ ചക്രവർത്തിയെവധിച്ചു. സഭ ഇത്യകനെനമ്പിടിയായിതരംതാഴ്ത്തി. ആദിത്യവർമ്മനെ ചക്രവർത്തിയാക്കി.

മലബാർമഹോത്സവം സോവനീർ(പേജ് 271) ധരെദ്ധോഗുരുമുഖ്യ എന്നകലിസംഖ്യ 1523929 എന്നെടുത്ത് അക്കാലത്ത് വിഗ്രഹനിര്മ്മാണം

നടന്നതായി കരുതുന്നു.5293252 (അപസവ്യം 2523929) ഇതുരണ്ടും അന്നത്തെശരിയായ ദിനസംഖ്യയാവില്ല.തരെദ്ധഗ്രുമുക്ക്യ (1243251) എന്നായാൽസംഖ്യ ശരിയാവും. ഇത് 3396 കലി 296 എഡി. ധരെദ്ധോഗുരുമുഖ്യ (1523929) എഡി 1061. ഇത് പന്ഥാവകേസവോയയിൽനിന്ന് (929)132 വർഷം കഴിഞ്ഞാണ്. അങ്ങനെയാണെങ്കിൽപ്പോലും ചോളശക്തിയാൽവല്ലഭശക്തി ഇല്ലാതായ കാലത്ത് പഴയനരവാഹനദത്തക്ഷേത്രപുനരുദ്ധാരണമെന്നർത്ഥമേവ രൂ.നേരത്തെപറഞ്ഞലിഖിതത്തിലെ 1241741 ൽനിന്ന് 1243251ന് 4വർഷം 46ദിനം വ്യത്യാസമേ ഉള്ളു.294 എഡിയിൽക്ഷേത്രനിർമ്മാണംതുടങ്ങി.വിഗ്രഹങ്ങൾകൊത്തിച്ചു.4 വർഷം 46 ദിനംകഴിഞ്ഞ് പണി പൂർത്തിയായി.നേദ്യത്തിനും നിത്യനിദാനത്തിനും വയൽഏല്പ്പിച്ചുകൊട്ക്കയും ചെയ്തു. നടത്തിപ്പിന് മണിഗ്രാമക്കാരെ ഏൽപ്പിച്ചു.തലപ്പിള്ളിയിൽമാത്രമാണ് മണിഗ്രാമമെന്ന പേരിൽഒരു ഗ്രാമവും ക്ഷേത്രവും ഉള്ളത്. ഭൂപൻപാലകൻനാട്ടിലെത്തിയ എഡി 216 കഴിഞ്ഞ് 78വർഷംകഴിഞ്ഞല്ല ഇവിടെ ആരാധന തുടങ്ങുന്നത്.ഹിരണ്യഗർഭംകഴിച്ച ഒരുതേവർതിരുവടിയാണിവിടെ ആരാധന തുടങ്ങുന്നത്.അവിടെ പിന്നീട് ഒരു ക്ഷേത്രം സ്ഥാപിക്കയാണ് വലിധരൻ ചെയ്തത്.വിക്രമരാമൻവലിധരനും അമ്മാമൻഗോപാലനും ഋഷിചര്യസ്വീകരിച്ച് ഹിരണ്യഗർഭം ചെയ്ത് തേവർതിരുവടികളായി ഇരുന്നവരാണ്.

ശ്രീകോവിലിൽകരിങ്കല്ലുപാകിയശ്രീകുന്തൻആൾവാർഅരചർ.ശ്രീകുന്തൻഭട്ടനും ഭട്ടനാരായണനും അവർകൾകാലത്തു പണ്ണിന ശ്രീകാര്യം.ഈ ശ്രീകാര്യം ചെയ്ത ശിൽപ്പി എന്നർത്ഥം.ചന്തിരൻചേവകൻമുതലായ പരാമർശങ്ങൾശ്രദ്ധേയം.എഡി333ൽ(പുരുധിസമാശ്രയം)ഭൂതരായ പാണ്ഡ്യപ്പെരുമാളെന്ന കാടവപല്ലവ മൂഷക ചക്രവർത്തിയെ അതേ വംശത്തിലെ വേറൊരു ശാഖയിലെ അടുത്തബന്ധു വധിച്ചു. അതിനുശേഷം ആദിത്യവർമ്മ വല്ലഭപ്പെരുമാളുടെപുത്രൻകുന്ദവർമ്മ മുരാരി കണ്ണൻപെരുമാളാണ് ഭരണം. എഡി 355-356ൽ ഭരിച്ച ഇദ്ദേഹം മുകുന്ദമാലാകർത്താവാണ്.ശ്രീകുന്ദആൾവാർഅരചർകോയിൽപുനരുദ്ധാരണം ചെയ്ത് നടവഴികരിങ്കല്ലുപാകി. അദ്ദേഹവും ജ്യേഷ്ഠൻഭട്ടനാരായണനും (ബലഭദ്രതുല്യൻ ആദിത്യവർമ്മ) ഭരിക്കുന്നകാലത്താണ് പുനരുദ്ധാരണം . കുലശേഖരആഴ്വാരെന്ന കുന്ദവര്മ്മൻമുരാരി

വെങ്കി ഹസ്തിവർമ്മൻപല്ലവൻസാലങ്കായൻ വിഷ്ണുഗോപൻ ഇവരുടെ സമകാലീനൻ. ഇതേ കാലത്താണ് നന്ദിവർമ്മൻരണ്ടാമന്റെ ഗുണ്ടുപള്ളിശാസനലിഖിതം.

കോലത്തിരിയുടെ 35000 പടയ്ക്ക് ദിനവും ധാന്യം,ഭക്ഷ്യവിഭവങ്ങൾ,എത്തിക്കുന്ന ചോവർക്ക് കൊററിയേത്ത് എന്നും അതിന്നുള്ള ഉപ്പ്നൽകുന്നവർക്ക് ഉപ്പോട്ട് തറവാടെന്നും പേര്. ശതവാഹനരുടെ ഐശ്വര്യം ഉപ്പുകച്ചവടമാണെന്നു ബിസി 300-എഡി 250വരെരേഖകളുണ്ട്.ഉപ്പുകൊററന്മാരായ ശതവാഹനശതകർണ്ണി കാലത്താണ് കഥാസരിത്സാഗരകഥ.അതിന്നുശേഷമല്ല.വരരുചി കഥപറഞ്ഞുകൊടുക്കുന്ന കാനഭൂതി(ഗാനഭൂതി, കാണഭൂതി)യുടെ പൈശാചഭാഷയിലുള്ള പാട്ടുകൾവിന്ധ്യനുതാഴെ പ്രസിദ്ധമായിരുന്നു (കഥാസരിത്സാഗരം).കാനത്തൂരിന്റെ ഇപ്പോഴത്തെ പേര് കണ്ണൂര്. കാണഭൂതിയുടെ കാണത്തൂരായ കണ്ണൂര്. കണ്വമുനിയുടെ ,കണ്ണനെന്ന് വിളിക്കുന്നശ്രീകൃഷ്ണന്റെകണ്ണൂര്. വിദ്യാധര,ഭൂതത്താണ്ഡവ, കാടവവംശക്കാരനായ നരവാഹനദത്തന്റെ യുവരാജകാലം കാനത്തൂരിലായിരുന്നു.അന്നാണദ്ദേഹം ഗൌരീമുണ്ഡനെ തോൽപ്പിച്ച് മകളെ വിവാഹം കഴിക്കുന്നതും ആയിനിവയലും മററും കൊടുത്ത് ക്ഷേത്രച്ചുമതല ഗ്രാമക്കാരെ ഏൽപ്പിക്കുന്നതും.പിന്നീടുള്ള പുനരുദ്ധാരണം കുലശേഖരആഴ്വാരുടെ കാലത്താണ്.

**ഗൌരീമുണ്ഡന്റെ കഥ**

ദ്രാവിഡദേശത്തിലും കിഴക്കൻദേശത്തിലുമുള്ള മുണ്ഡ ട്രൈബലുകളുടെ പ്രാചീനചരിത്രാതീതകാലത്തേക്കു സഞ്ചരിക്കണം, ഗൌരീമുണ്ഡനെ അറിയാൻ. എ സോഷ്യൽഹിസ്റററി ഓഫ് ഇന്ത്യന് ആർക്കിടെക്ചറ് എന്ന കൃതിയിൽ, വി.എസ്.പ്രാമർ (ഓക്സ് ഫോർഡ് യൂണി വേഴ്സിററി പ്രസ്സ് 2005) ഇവരുടെ പിതൃശ്രാദ്ധാദികളെക്കുറിച്ചും വംശങ്ങളെക്കുറിച്ചും സുദീര്ഘം പ്രതിപാദിക്കുന്നു. സങ്കീർണ്ണമായ രീതിയിൽ ഭൂമിക്കടിയിലെ ഗുഹാഗൃഹങ്ങളില് കലാരൂപങ്ങള്,അവയെ മാർക്കു ചെയ്യാന് ഭൂമിയുടെ ഉപരിതലത്തില് ശിലാവൃത്തങ്ങളും

ഡോൾമനുകളും,പ്രത്യേകരീതിപിതൃശ്രാദ്ധങ്ങൾഇവർക്കുണ്ട്. മുണ്ഡ കളുടെ പിതൃലോകം ഇന്ത്യയിലെ മററു മനുഷ്യരുടേതെന്ന പോലെ മരിച്ചവരുടെ ലോകമാണ്. ഡോള്മനും മെൻഹററും അതിന്റെ സിംബലാണ്.ഇവ ജലാശയതീരം ,നാഗലോകം,പാതാളം, പ്രേത ലോകം,പിതൃലോകം,ഭൂതങ്ങൾ,പഞ്ചഭൂതംഇവയോട് ബന്ധപ്പെട്ടവയാണ്. ഇത്തരം ലോകങ്ങൾ അവർക്ക് മൃത്യുലോകമല്ല, സൃഷ്ടി സ്ഥാനമാണ്.സൃഷ്ടിസ്ഥാനമെന്നാൽ ഭൂമി,അമ്മ. അഛൻ ,സൂര്യൻ,സ്വർഗ്ഗം, ആകാശം, ലയനം. ഇതിന്നിടെ ലോകം (ഭുവർ),മഴ,ജീവനം (ജീവൻ), ജൈവശാസ്ത്രവും പുനർജ്ജനിയുള്ള പിതൃലോകവും ഇങ്ങനെഒന്നാണ്.പിതൃശ്രാദ്ധം വാർഷികോത്സവമാണ്. സഞ്ചാരി (നോമഡിക്)വർഗ്ഗമായ ഇടയന്മാർ കൊല്ലത്തിലൊരിക്കൽ സ്വഗ്രാമത്തിൽ,ഒത്തുകൂടി,എല്ലാ മരിച്ചവർക്കുമായി ഒന്നിച്ച് ബലിയർപ്പിക്കുന്നു. അമ്പലങ്ങളിലെ ഉത്സവങ്ങള് ഇങ്ങ നെയുണ്ടായവയാണ്. ഇതൊരു വ്യക്തിയുടെ മാത്രം ശ്രാദ്ധമല്ല. ഒരു കുടുംബത്തിന്റെ , തറവാടിന്റെ ,വംശത്തിന്റെ,ജനതയുടെ മുഴുവൻശ്രാദ്ധമാണ്.ഇത്തരം സ്ഥാനങ്ങളിൽരാജവംശത്തിലെ ചക്രവർത്തിമാർമരിച്ചാല് അവരുടെ സ്മരണക്ക് കുടക്കല്ല് (കുട-ഛത്രം-കുടക്കോൻഛത്രാധിപതി)നാട്ടും.അപ്രകാരമല്ലാത്ത വീരയോദ്ധാ ക്കൾക്ക് വീരക്കല്ല്, സതിക്കല്ല്,ഇവയും. ഇത്തരം കൂർഗ്ഗനുകള് (കൊടക്, കൊടയ്ക്ക് കൊടുക്കുന്ന സ്ഥലം)ജനതയ്ക്കു മുഴുവനും ദിവ്യസ്ഥാനങ്ങളാണ്.

ഭാരുക്കൾ,(പാരു,പാർപ്പനർ) എന്ന ട്രൈബാണ് പിന്നീട് ഭരതവർ(പരതവർ) ആയത്. ഇവർദർശകരാണ്.വേദസൂക്തങ്ങളിൽ വൃത്തം,ചക്രം എന്നീ ആകൃതികളിൽ പറയുന്ന കൂർഗ്ഗനുകൾദ്രാവിഡരുടേതാണ്.തിരുവനന്തപുരത്തെ മലയരയന്മാരുടെ തുമുലി (എഡ്ഗർതെഴ്സ്ററൺ) ഇത്തരമൊരു ആകൃതിയാണ്. ഇതിൽ പുറത്ത് 2 വൃത്തം ,അതിന്നകത്ത് 8 മൂലയുള്ള അഷ്ടകോണം (ഒക്ടഗോൺ),ഏററവും ഉള്ളിൽചതുരം ,ഇങ്ങനെയാണ്. ഇതുപോ ലൊന്ന് ഹാരപ്പയിൽനിന്നു കിട്ടിയ സീലിലുണ്ട്.ഹാരപ്പയിലെ സീലില്, നടുവിലെ ചതുരമില്ല (ഭൂമി) .അഷ്ടകോണിന്നു പകരം വൃത്തം തന്നെയാണ്.




ചിത്രം 1 തുമുലി (Thumuli )



ചിത്രം 2 ഹരപ്പ സീല് ട്രഞ്ച് 54 ( ഹരപ്പ.കോം) നാലെണ്ണമുള്ളതിനാല് ഇതൊരു ജനതയുടെ മുഴുവനും നെക്രോപോളിസ് ചിഹ്നവുമാണ്.

തുമുലിയില് നടുവിലെ ചതുരത്തിന് ഒററ ദ്വാരമേ ഉള്ളു. അത് വലിയൊരു ശിലകൊണ്ട് (ഗുഹാദ്വാരം പോലെ) അടക്കുന്നു. അകത്തു പരേതന്റെ ശിലാവിഗ്രഹം (അല്ലെങ്കില് ചെമ്പ്, വെള്ളി) വെച്ചിരിക്കും.ഇത്തരം അനേകമുള്ള നെക്രോപോളിസ്സുകൾ (ശ്മശാനം) പൌരാണിക കാർഷികഗ്രാമജനതയുടെവാസസ്ഥാനങ്ങളില് കാണാം.

സഞ്ചാരിഇടയവർഗ്ഗത്തിന്റെവാർഷികോത്സവം,കാർഷികഗ്രാമവാസിക ളുടെ ക്ഷേത്രരൂപമായത് ഇപ്രകാരമാണ്.പടിഞ്ഞാറൻഏഷ്യ കോക്കാസസ്സ് ഭാഗത്ത് ഇത്തരം തുമുലി കാണുന്നത് ദ്രാവിഡ ർഅവിടേക്കെല്ലാം സഞ്ചരിച്ചതിന്റെ തെളിവായിട്ടാണ് പ്രാമര് കരുതുന്നത്. പുറനാനൂറിൽ ഈ നെക്രോപോളിസ് ശ്മശാനങ്ങളെ കാട് ,ചുടുകാട് എന്നുവിളിക്കുന്നു. ഈ സംസ്കാരമുള്ളവരെ കാടരെന്നും കാടവരെന്നും വിളിക്കുന്നു.കേരളത്തിൽ തലപ്പള്ളി താലൂക്കില് ചേരമാങ്കാട്, പാലക്കാട് മാങ്ങാട്,തലപ്പള്ളി വയനാട് കോഴിക്കോട് ജില്ലകളിലെ മെഗാലിത്തുകളെന്നിവ ഇങ്ങനെയുണ്ടായവയാണ്.ഇവയെ ബുദ്ധമതകാലത്തുണ്ടായവയെന്നു വ്യാഖ്യാനിക്കുന്നതിലെ അനൌചിത്യം ഗ്രഹിക്കണം.




ചിത്രം 3 ഹരികന്യകയൂരിലെ സോപാനത്തിലെ വൃത്തങ്ങൾ concentric cycles in Sopana of Harikanyakayur




ചിത്രം 4 തുമുലിയില് നിന്ന് സ്തൂപവും ക്ഷേത്രവും ഉണ്ടായതെങ്ങനെ എന്ന് കാണിക്കുന്ന ചിത്രം


ചിത്രം 5 പെരുവനം ക്ഷേത്രത്തിലെ ഒററ ദ്വാരമുള്ള കല്ലറ (ഗണപതിഭണ്ഡാരം)

ഒരുപ്രവേശനദ്വാരത്തിൽ കാവല്ദൈവമായ പഴയ പിതാമഹന്റെ കൂററൻപ്രതിമയും വാതിലിന്ന് മുമ്പില് ഭൂതങ്ങൾക്ക് ബലികൊടുക്കുന്ന ബലിപീഠവും ഇവർക്കുണ്ട്.ഇത് ക്ഷേത്രങ്ങളിലും അതേപടി



ആവർത്തിക്കുന്നു



ചിത്രം 6 ,7
പെരുവനം ക്ഷേത്രത്തിലെ പ്ലാനും ബലിക്കല്ലും

ആദ്യം ചെറിയ മണ്ഡപമായും ഛത്രിയായും സ്മാരകമായും തുടങ്ങി ,പിന്നീട് ക്ഷേത്രമായി പരിണമിച്ചു.തെയ്യൻ,വേലൻ,പാണൻ,പുലയൻ മുതലായവര് തോററംപാട്ടുകള് പാടി പഴയ ചരിത്രസ്മൃതി ആംഗികവാചികമായി നില നിർത്തി.മലയരയൻ,മുണ്ഡ,താരുക്കൾ ഒരേവംശമാണ്. ഇവരെ വ്രാത്യ,കോലീയ,ശാക്യവംശമെന്നും പറയുന്നു. ഇവർസൂര്യാദികളെയും പഞ്ചഭൂതങ്ങളെയും ആരാധിക്കുന്ന ഭൂതികളാണ് (പിതൃ ആരാധകര്).ശാക്യർക്കും കോലത്തിരി (കോലീയ),ചേരന്മാർക്കും വംശവൃക്ഷം സാലം (പന)ആണ്.അവരെ സാലവര്,(സാഡുവ) പനയന്മാര്, യക്ഷന്മാര് എന്നൊക്കെ വിളിക്കുന്നതും ഈവംശവൃക്ഷം പൊതുവായതിനാലാണ്.നാഗയക്ഷ പരമ്പരയാണിവർ. മൌര്യര്,(മോരീയര്)താരുക്കളുടെ(വൃക്ഷാരാധകര്)ഒരു ശാഖയാണ്. മുണ്ഡന്മാര് ദ്രാവിഡത്തില്നിന്ന് കിഴക്കോട്ടും വടക്കോട്ടും കുടിയേറിപ്പാർത്തു. അക്കാലത്ത് അവര് മംഗളോയ്ഡ് വംശങ്ങളുമായി വിവാഹബന്ധത്താല് സങ്കരം വന്നു. എങ്കിലും ഇന്ത്യ യിലെ ദ്രാവിഡര് അവരെയുംകൂട്ടത്തില് ചേർക്കുകയും രാജപുത്രരായിത്തന്നെ അംഗീകരിക്കയും ചെയ്തു.അവരില്നിന്ന് ഒരാള്ക്കുമാത്രമേ ചക്രവർത്തിപദം കിട്ടുകയുള്ളു.ഇപ്രകാരം ചക്ര വർത്തിയായ ട്രൈബലുകളില് ഏററവും പ്രധാനമായ വംശമായി നാഗങ്ങളെ പ്രാമര് കരുതുന്നു. നാഗവംശം

മരങ്ങള്,ജലം,പഞ്ചഭൂതങ്ങള്,ഇവയെ ആരാധിക്കുന്ന ആദിമട്രൈബല് വംശമാണ്. ഇവരിലൊരു ഭാഗം ശില്പ്പശാസ്ത്രം (കാരുക്കൾ) വേദം മററു ശാസ്ത്രകലാദികളിലെല്ലാം പ്രാവീണ്യം നേടിയതിനാല് പ്രമുഖരായി. വടക്കുകിഴക്കു ജില്ലകളിലെ മുണ്ഡാരിക് ട്രൈബലുകളും തെക്കെ ഇന്ത്യയിലെ മുണ്ഡന്മാരും ഒരേവംശമാണെന്നു് അവരുടെ 5 വംശ ശാഖകളുടെ പേരില്നിന്നുതന്നെ അറിയാം.

| വടക്കുകിഴക്കെ പഞ്ചജനം North East Panchajana | ദ്രാവിഡത്തിലെ പഞ്ചജനം Southern Dravida Panchajana |
|---|---|
| 1 ശവര Savara | 1 ശബരന്മാര് (ശബരിമല) Sabara of Sabarimala |
| 2.ചേരോസ് Cheros | 2 ചേരന്മാര് The Cheras |
| 3.കരിയ Kariya | 3.കാരിസ്വരൂപം (കുതിരമല-തലപ്പള്ളി) Kaari swaroopa of Kuthiramala (Thalappalli) |
| 4.ഭൂയിയ Bhooyiya | 4.ഭൂതി ,ഭൂത Bhoothi/Bhootha |
| 5.ഭാർ Bhaar | 5.ഭരത,പരതവ,പാർപ്പനര് Bhaaratha, Parathava,Paarppanar |

ചാക്ഷുഷമന്വന്തരത്തില് പ്രളയകാലത്ത് സത്യവ്രതനെന്ന ദ്രാവിഡദേശാധിപന്ന് മുമ്പില് കൃതമാലാനദിയില് ശഫരി(മത്സ്യം)രൂപത്തില്ആദ്യമായിവിഷ്ണു അവതരിച്ചു.മത്സ്യക്കൊടി യുള്ള പാണ്ഡ്യനുള്പ്പെടെ ശഫരികളെല്ലാം മത്സ്യരൂപിയായ വിഷ്ണുസന്തതികളാണ്. (ആദ്യത്തെ വംശം ശബരി). കാരി ,കാരു എന്ന ശില്പ്പിനാഗവംശത്തെ മുമ്പെ പറഞ്ഞു.ഭൂതിവംശം കാണഭൂതി (കഥാസരിത്സാഗരം) പുഷ്പഭൂതി (ഹർഷവർദ്ധനന്റെ വംശം) മുതലായ പേരുകളില് ചരിത്രകാലത്തും ഉണ്ട്. മററുള്ളവര് ചരിത്രപ്രസിദ്ധമാണ്. ബുദ്ധമതകാലത്ത് പ്രസിദ്ധരായിരുന്ന ലിച്ഛാവികള് ദ്രാവിഡനാഗട്രൈബുകളാണ്.(വടക്കു കിഴക്കോട്ടു കുടിയേറി പാർത്തവര്).ഇവരുടെ സ്തൂപങ്ങള് ബുദ്ധമതകാലത്തെ സ്തൂപ ങ്ങള്ക്ക് മുമ്പേ നിലവിലുണ്ടെന്നു ആനന്ദകുമാരസ്വാമി ചൂണ്ടിക്കാട്ടിയിട്ടുണ്ട്.

ശതപഥബ്രാഹ്മണത്തിൽചതുര,ചതുർഭദ്ര,സ്വസ്തിക,നാഗരവാസ്തു ദേവ, സാത്വികസ്വഭാവമുള്ളതും ഭൂമിയിലുറപ്പിച്ചതുമാണ്. മറിച്ച്, അസുര, ദ്രാവിഡ,രാജസസ്വഭാവമുള്ളത് വൃത്താകാരവും ചതുരമായ അടിത്തറ

മേലുറപ്പിച്ചതുമാണ്.(യോനിലിംഗമുദ്ര).അശോകനും ബുദ്ധനും മുമ്പേ യക്ഷന്മാർ സ്തൂപം നാട്ടി ,നിഴലിനെ പിതൃക്കളിലേക്ക് പ്രവേശിപ്പിച്ചിരുന്നു. മുരിയ (മൌര്യ), ബൊന്ദൊ (വന്ദ) സൌരിയ (സൂര്യ) സവര (ശബര) വംശങ്ങളെല്ലാം മുണ്ഡട്രൈബില് പെടുന്നു.ഇവർക്കെല്ലാം ഈ ശീലമുണ്ട്. സവരന്മാര് വളരെ ഉയരമുള്ള ശില (മെൻഹിർ) ശ്മശാനത്തില് നാട്ടുന്നു. അതിനെ അവര് ഗൌര് എന്നു വിളിക്കുന്നു. ഗൌരീമുണ്ഡനെന്ന പദം ഇതിനെ സൂചിപ്പിക്കുന്നു. ഭൂതങ്ങള് കാല് നിലം തൊടാതെ സഞ്ചരിക്കുന്നു (ഭുവര് ലോകം)എന്നതിനാലാണ് സ്തൂപം,വൃക്ഷം എന്നിവയില് അവയെ ഇരുത്തുന്നത്. ഇപ്പോഴും നായന്മാര് (നാഗങ്ങള്)പിതൃശ്രാദ്ധത്തില് നിഴല്മെഴുകി പട്ടനാട്ടുന്നത് ഇതിനെ പ്രതിനിധീകരിച്ചാണ്.(കുറിച്ചിയര് ഇപ്പോഴും വെലിയന്റെ നെല്ലുവിത്തുകാക്കുന്നു. ഏററവും നെല്ലുണ്ടാക്കിയ പിതാമഹന്റെ ആത്മാവിനെ നെഗലെന്നാണവര് വിളിക്കുന്നത്. വെളിയന് വേളാവിക്കോമാന് എന്ന വെളിയന്റെ വെള്ളുവനാട് ,വെളിയങ്കോട് മുതലായ സ്ഥലനാമങ്ങള് ഇന്നും വന്ദേരിയിലുണ്ട്. ) ദഹിപ്പിച്ചസ്ഥലത്ത് പനയ്ക്കുപകരം ഇപ്പോള് തെങ്ങു നടുന്നു.(രണ്ടും പാം എന്നഇനത്തില് പെടുന്നു) പാദഭൂമിം ഉപസ്പർശന് (മഹാഭാരതം) എന്നുവ്യാസൻപറയുന്നു.അതായത്, മഹാഭാരതകാലത്തും രാജാവും പ്രജകളും മുണ്ഡട്രൈബുകളാണ്. ഒരേ വംശമാണ്. ഋഗ്വേദം 10.18.13ലും ഇതിന്ന് തെളിവുണ്ട്.മരിച്ചവരുടെ സംസ്കാരം ,ശിലാസ്മാരകം എന്നിവ ദ്രാവിഡർക്കിടയില് ആദ്യം ഗുഹാക്ഷേത്രങ്ങളിലുണ്ടായി.പിന്നീട് ഭൂമിയുടെ പ്രതലത്തിലേക്ക് വ്യാപിച്ചു.(പേജ് 147 പ്രാമര്)ഗുഹയിലെന്നപോലെ വലിയ ശിലാസ്തംഭങ്ങൾ(തൂണുകൾ)കൊണ്ട് മുകളിലെ ഒററശ്ശിലയെ താങ്ങുന്നതും ഒരുഭാഗംമാത്രംതുറന്നതുമായ കല്ലറപോലുള്ളവ അതിനാല് ഏറെ പ്രാചീനമാണ്. 3 ഭാഗംതുറന്ന് പിന്നില്മാത്രം ഒററ ശിലയുള്ള കുടുംബരുടെ (കുറുമ്പര്)മണ്ഡപം പിന്നീടുണ്ടായി.ഇവയാണ് പിന്നീട് വടക്കെ ഇന്ത്യയിലെ ഛത്രി രൂപമെടുത്തത്.




ചിത്രം 8 കുറുമ്പരുടെ മണ്ഡപം പ്രാചീനകല്ലറരൂപത്തില് തലപ്പള്ളി പെരുവനം ക്ഷേത്രത്തിലുള്ളത്മാടത്തിലപ്പനെന്നറിയുന്നു.മാടസ്വരൂപം വന്ദേരിഭൂപതി (വന്ദ അഥവാ ബന്ദ)യാണ്.ഇത് പൂരുചക്രവര്ത്തിയോടും ബന്ധപ്പെട്ടിരിക്കുന്നു.കേരളത്തില് മാടസ്വരൂപിയായ മാടത്തിലപ്പന് 3 കേന്ദ്രങ്ങളിലേ ക്ഷേത്രമുള്ളു.(3 ചക്രവര്ത്തിക്ഷേത്രം).പൂരു ശര്മ്മിഷ്ഠയുടെ മകനാകയാല് അസുരരാക്ഷസയോനിയാണ്. കുടകിലെ പ്രത്യേകപിതൃദിവ്യസ്ഥാനങ്ങൾക്ക് (ക്ഷേത്രം)കൈമട എന്ന് പറയും.( വയനാട്ടിലെ കൈപ്പഞ്ചേരി റോഡുവക്കില് കൂററൻഒററപ്പാറയിലുള്ള അപൂർണ്ണഗണപതിവിഗ്രഹം,നാറാണത്തുഭ്രാന്തന്റെ ഗുഹാക്ഷേത്രസ്ഥാനത്തിന് കൈ എന്നാരംഭിക്കുന്ന പേര് ,കൈക്കോളാര് കൈവേല ചെയ്യുന്നവരുടെ അഥവാ കാരുക്കളുടെ സ്ഥാനം) അതില് ശില,ദാരു,ലോഹം ഇവയിലൊന്നുകൊണ്ട് വിഗ്രഹം. പിതൃസ്ഥാനങ്ങളില് ഭദ്രകാളിയൊത്ത് നൃത്തം വെക്കുന്ന ശിവപ്രതിഷ്ഠാസങ്കല്പ്പം കാണാം. പെരുവനത്തില് ഇതെല്ലാം കാണുന്നു. ചേരന്മാര്ക്ക് വില്ലവരെന്നു പേരുണ്ട്. (സംഘകാലത്ത് ചിലപ്പതികാരത്തില് വില്ലവന്കോത എന്നു കാണുക).വില്ലവരുടെ വാസസ്ഥാനങ്ങളായ വില്ലവര് വട്ടം (വട്ടം എന്നാല് വൃത്തം) അവിടെ കോട്ടം എന്നിവ ഉണ്ട്.മരിച്ചവർക്ക് 3നിലയുള്ള കമ്പ്, മുള നാട്ടി അതിനെ അലങ്കരിക്കുന്ന പതിവ് പിന്നീട് ത്രിതലംമുതല് സപ്തതലംവരെയുള്ള രഥം (രഥോത്സവം) വിമാനം എന്നിവ പണിയലായി പരിണമിച്ചു.ഇതിന്റെ മുകളില് കുംഭം,കലശം ,ആമലകീഫലം (നെല്ലിക്ക)മുതലായവ സ്ഥാപിക്കുന്നരീതി

വില്ലവരുടേതാണ്. ഇത് പിന്നീട് മുഗിലരാജാക്കന്മാര് പോലും സ്വീകരിച്ചു. മുഖത്തില് (ശികരമുഖം) ചെറിയ സോപാനംപോലെ ഉന്തിനില്ക്കുന്ന ഭദ്രം എന്ന സ്ഥാനത്ത് അലങ്കാര വിഗ്രഹങ്ങള് സ്ഥാപിക്കുന്നു.(വില്ലാര് വട്ടവും പാലിയവും തമ്മിലുള്ളബന്ധം ഇനിയൊരവസരത്തില് പറയും.)ഇപ്പോള് ഗൌരീമുണ്ഡനെന്ന രാജാവ് കേരളത്തിലെയും തെക്കുകിഴക്കന്ഇന്ത്യയിലേയും ഏററം പുരാതനമായ വംശങ്ങളിലൊന്നാണെന്നും അതിന് പൂരു മുതലായി അനേകം പഴയരാജവംശങ്ങളുമായി ബന്ധമുണ്ടെന്നും കാണുക കഥാസരിത്സാഗരത്തിലെ ഗൌരീമുണ്ഡനെന്ന വിദ്യാധരന് ദക്ഷിണാപഥ ത്തിലാണ്. മന്ത്രിയുടെ പേര് മതംഗദേവൻ (ശബരിമലയിലെ മതംഗമുനിയുടെ വംശജന്).നരവാഹനദത്തനെചതിച്ചുകൊല്ലാനായി ശ്രമിച്ചതിന്ഉജ്ജയിനിയിലെ ചണ്ഡാലത്തെരുവില്അധപതിച്ചു കിടക്കേണ്ടിവന്നു. മതംഗദേവന്റെ മകളാണ്സുരതമഞ്ജരി.ഒരിക്കല് അവന്തിദേവനെന്നഅവന്തിവർമ്മന് അവള് മദിച്ചമതംഗത്തെ (ആന)അടക്കുന്നതും അതിന്റെ കൊമ്പിൽ ഊഞ്ഞാലുകെട്ടി ആടുന്നതുംകണ്ടു.അവളില്ഭ്രമിച്ചു.പിതാവ് ഉല്പ്പലഹസ്തനെന്ന മതംഗദേവന് (പദ്മപാണിഎന്നുംപേരുണ്ട്) മകളെ കൊടുക്കണമെങ്കില് നിബന്ധന വെച്ചു. തന്റെ വീട്ടില് വെച്ച് 18000 ബ്രാഹ്മണര്ക്ക് ഭക്ഷണം രാജകുമാരന് കൊടുക്കണം.അവന്തിവര്മ്മന് അത് ചെയ്ത് സുരതമഞ്ജരിയെ വിവാഹം കഴിച്ചു. ഐതിഹ്യമാലയിലെ വരരുചികഥയോട് സാദൃശ്യമുള്ള ,എന്നാല് വ്യത്യസ്തമായ ഒരു കഥയാണിത്.ചണ്ഡാലിയാണെന്നത് സാദൃശ്യം.1008 കറി കൂട്ടുക എന്ന വരരുചിയുടെ നിബന്ധന, ഇവിടം 18000 പേര്ക്ക് ഭക്ഷണം കൊടുക്കുക എന്ന ചണ്ഡാലന്റെനിബന്ധനയാവുന്നു.നിബന്ധന വധൂപിതാവിന്റേതാണ്,വരന്റേതല്ല.

ശതസോമകാലം മുതല് 12 കോലവരാഹമന്ത്രിമാരുടെ കഥ തെക്കെ ഇന്ത്യയിലുണ്ട്.സഹോദരീഭര്ത്താവിനെ 12 കോലവരാഹങ്ങള് മരുമക്കത്തായപ്രകാരം തുണയ്ക്കുന്നത് അവരുടെ സഹോദരീപുത്രന്(കുമാരന്)മരുമകന്ചക്രവര്ത്തിയാണെന്നതിനാലാണ്.
വരഗുണപുത്രന് രാജരാജന്റെ കാലം മുതല് വരരുചികാലം വരെയും തുടര്ച്ചയായി ഇത് കാണുന്നു.ഇതനുസരിച്ചു പാലകപുത്രനായ

അവന്തിവര്മ്മനെന്ന ശതക്രതു വിവാഹംചെയ്ത മതംഗ(ചണ്ഡാല)വംശം അഥവാ ശബരവംശം ഗൌരീമുണ്ഡവംശം തന്നെയാണ്.12 മന്ത്രിമാരിലൊരാള് സ്ത്രീയാണ്.അവള് ബാക്കി 11 പേരുടെ സഹോദരി അംഗാരവതി (അംഗാരക്കലമ്മ എന്ന കാരക്കലമ്മ)അംഗാരകന്മാരുടെ കുമാരസാമ്രാജ്യങ്ങളും (കമ്ര്,ഖമ്ര്) അങ്കോര് വാടങ്ങളുംകിഴക്കും പടിഞ്ഞാറുമായി (പടിഞ്ഞാറ് തുര്ക്കിയില് അംഗോര)കാണുന്നു. ചൊവ്വയാകയാല് ചോകരം,മംഗലനെന്ന പേരിനാല് മംഗലാദേവി.ചോകരം (ശുകപുരം) മംഗലം ചേരുന്ന സ്ഥലനാമങ്ങള് കാണുക. യുവരാജാക്കന്മാരും അമ്മ അംഗാരക്കലമ്മ മംഗലാദേവിയും തടാതക(മീനാക്ഷി)കാലം മുതല് വൈഷ്ണവശൈവവിവാഹബന്ധങ്ങളിലെ പ്രധാനകണ്ണിയാണ് തക്ഷശിലയിലെകലിംഗദത്തന് ബൌദ്ധമതവിശ്വാസിയായി. അദ്ദേഹത്തിനും പത്നി താരാദേവിക്കും മകളായി വിദ്യാധരി സുരഭിദത്ത കലിംഗസേന എന്ന പേരില് ജനിച്ചു. അവളെ പ്രസേനജിത്തിന് വിവാഹംചെയ്തുകൊടുക്കാനുറപ്പിച്ചു. പ്രസേനജിത്ത് വൃദ്ധനാകയാല് ഉദയനനെ മനസാ വരിച്ച കലിംഗസേന ഉജ്ജയിനിയില് വന്നു. അവളിലനുരക്തനായ മദനവേഗനെന്ന വിദ്യാധരന് ഇത്യകനെന്ന മകനെ ജനിപ്പിച്ചു.അവനെ എടുത്തുമാററി രതീദേവിയുടെ അവതാരമായ മദനമഞ്ജുകയെ കിടത്തി.കലിംഗസേന അവളെ മകളെന്നു കരുതി വളര്ത്തി. കാമദേവന് വിദ്യാധരനായി, ഉദയനവാസവദത്തമാരുടെ മകനായി നരവാഹനദത്തനായി ജനിച്ചു. മദനമഞ്ജുകയെ പട്ടമഹിഷിയാക്കി. ഇത്യകനാകട്ടെ,ഇപ്പോള് ഇന്ത്യനൂരെന്നു വിളിക്കുന്ന പഴയ ഇന്ത്കനൂരെന്ന വെങ്കടക്കോട്ട (സേതഗിരിയുടെ പടിഞ്ഞാറെ അതിര്ത്തിയിലെ കോട്ട)യില് ജീവിച്ചു. സേതഗിരി വിന്ധ്യ-സത്പുര (സേതപുര)യുടെ പടിഞ്ഞാറെ അററംമുതല് സഹ്യനില് പാലക്കാടുചുരം വരെയുള്ള (മഹാരാഷ്ട്ര മുതല് ദ്രാവിഡദേശം വരെ)പഴയമാര്ഗ്ഗത്തിന്റെ ഒരു സുപ്രധാനസ്ഥാനമാണ്.കോട്ടക്കല് വെങ്കടക്കോട്ടയ്ക്ക് അതിനാല് സേതദുര്ഗ്ഗം എന്നൊരു പേരുണ്ടായിരുന്നു. (മലബാര് മഹോത്സവം സോവനീര് 1993 പേജ് 124) ഇവിടെയാണ് ഇത്യകന് അവന്തിവര്മ്മന്റെ ഭാര്യയെ കട്ടുകൊണ്ടുവന്ന് താമസിപ്പിച്ചത്.തൊട്ടടുത്ത നീലഗിരിയില് വസിച്ചിരുന്ന നരവാഹനദത്തന് അവളെ രക്ഷിച്ചു.(കാച്ചാംകുറിച്ചിയിലിരിക്കുന്ന

ഗുരുസ്ഥാനീയന്റെ ഇടപെടലിനാല് ഇത്യകന് വധിക്കപ്പെട്ടില്ല.വധിക്കപ്പെട്ടത് ഭൂതരായപാണ്ഡിപ്പെരുമാളായ നരവാഹനദത്തനാണ്. വധിച്ചവനും വധിക്കപ്പെട്ടവനും ഒരേ വംശമാണ്. (യക്ഷ,വിദ്യാധര,കാടവ,താരു അഥവാ തരുവൂര്,തലപ്പള്ളി കാരുവംശം) നരവാഹനദത്തന് അമ്മാവന് ഗോപാലകനൊപ്പം ചാതുര്മ്മാസ്യം കഴിക്കുന്നത് നീലഗിരിയിലാകയാല് വാസവദത്ത സ്വാഭാവികമായും കേരളീയയാവണം. നരവാഹനനും,ഗൌരീമുണ്ഡനും ശബര,കാപേയ,കാണിക്കാരുടെ ആസ്ഥാനമായ ഋശ്യമൂകാചലം ആസ്ഥാനമാക്കുന്നുണ്ട്.അവിടെനിന്ന് നരവാഹനദത്തന് ലങ്കവരെ സഞ്ചരിച്ചതായും രാമസേതുകാണുന്നതായും ,കൈലാസം മുതല് കന്യാകുമാരിവരെയുള്ളഭൂമിയുടെ (ദേവജനങ്ങളുടെ)ചക്രവര്ത്തിയായി ഇന്ദ്രപദവിയോടെ ജീവിച്ചതായുമുള്ള പരാമര്ശങ്ങള് ശ്രദ്ധേയം. നരവാഹനദത്തന്റെ രാജ്യം ഹിമാലയം മുതൽ കന്യാകുമാരി വരെയാണ്.**അദ്ദേഹം ആദിവാസിരാജാവാണ്, പുറംരാജ്യക്കാരനല്ല**.

ഉദയനന് വത്സകൌശാംബി, കാലഞ്ജരപർവ്വതത്തിന്റെഅധിപനാണ്.

ഉദയനനും വാസവദത്തയും പ്രായോപവേശം ചെയ്തത് ,കാലഞ്ജരപർവ്വതത്തില് നിന്ന് ചാടിയിട്ടാണ്.ഉദയനന്റെ ശാഖ പാണ്ഡു-അര്ജ്ജുനന്-അഭിമന്യു-പരീക്ഷിത്ത്-സഹസ്രാനീകന്-ശതാനീകനെ ന്ന് തന്നിരിക്കുന്നു. നരവാഹനമെന്നത് വേതാളം,ഭദ്രകാളി ഇവയെ സൂചിപ്പിക്കുന്നു.മാത്രമല്ല ,വൈശ്രവണ,കുബേര, യക്ഷജാതി എന്നും കുറിക്കുന്നു. (കേരളത്തിലെ പരദേവത ഭദ്രകാളിയാണ്.പാലിയം കുടുംബത്തിലെ അംഗങ്ങള്ക്കും കുബേരനാമം കാണുന്നു). സോമവംശ, പാണ്ഡവവംശ, ശരഭപുരീയരേഖകളില് (മദ്ധ്യേന്ത്യ) മേഖല,കോസല, കാലഞ്ജരശാഖകള് ഉള്പ്പെടുന്നു. അതിലെ വംശവൃക്ഷത്തിലുമുണ്ട് ഒരു ഉദയനന്. കാലഞ്ജരവത്സശാഖ വിവാഹം കഴിക്കുന്നത് ഭട്ടാരികമാരെയാണെന്ന് മദ്ധ്യേന്ത്യന് ലിഖിതങ്ങളില് നിന്ന് കാണാം.ഭരത്ബലനെന്ന മഹാശിവതേവരുടെയും ജയഭട്ടാരികയുടേയും പുത്രി ഉദയനന്റെ അമ്മയാണ്. ജയഭട്ടാരികയുടെ പൌത്രനാകയാലാണ് ഉദയനന്റെ കേരളേശ്വരവല്ലഭസ്ഥാനം. പരമഭട്ടാരകനും ഇന്ദ്രപദവി യുള്ളവനുമാകയാലാണ് ,അത്തരം ഒരാളുടെ പുത്രിയെ വാസവദത്ത (ഇന്ദ്രദത്ത)എന്നു വിളിക്കുന്നത്.നരവാഹനദത്തന്റെ കേരളബന്ധവും

ഇത് തന്നെ .. സബ്ആള്ട്ടേണ് ചരിത്രം ക്ലാസ്സിക്കല് ചരിത്രത്തെ എങ്ങനെ സഹായിക്കുമെന്ന് ഇതില്നിന്നെല്ലാം മനസ്സിലാക്കാം.

**നരവാഹനദത്തനും കേരളവും**

ദക്ഷിണാപഥത്തിലെ ഗൌരിമുണ്ഡനെ തോല്പ്പിച്ച് മകളെ വിവാഹം കഴിച്ച നരവാഹനദത്തന് ഗൌരിമുണ്ഡന്റെആസ്ഥാനമായ ഋശ്യമൂകാചലത്തിലുംഗോവിന്ദകൂടമെന്ന നെല്ലിയാമ്പതി(പാലക്കാട്) യിലും ഏറെക്കാലം താമസിച്ചു. പമ്പാതീരത്തിലൂടെ ശ്രീലങ്കവരെ ഭാര്യമാരോടൊത്ത് യാത്രചെയ്ത് ശ്രീരാമസേതു ദര്ശിച്ചു.ശബരിഗിരിയിലെ മതംഗപുരത്തില്നിന്ന് ഒരുഭാര്യയെ സ്വീക രിച്ചു.25 ദേവകന്യ(അപ്സര)കളായ ഭാര്യമാരോടൊത്ത് വീണമീട്ടിപ്പാടി ദേവേന്ദ്രതുല്യം വിദ്യാധരദേവചക്രവര്ത്തിയായി ദീര്ഘകാലം ബഹുദൂരം സഞ്ചരിച്ചു. കൈലാസം മുതല് കന്യാകുമാരി വരെയുള്ള സാമ്രാജ്യം ഭരിച്ചു. ഒടുവില് അമ്മാമന് ഗോപാലകനുമൊത്ത് ഋഷിചര്യസ്വീകരിച്ച് നീലഗിരിയില് താമസമാക്കി. അദ്ദേഹത്തിന് 7 രത്നങ്ങള് ലഭിച്ചത് മലയാദ്രിയിലെ ഗുഹകളില് വെച്ചാണ്.

ചണ്ഡാലി അവന്തിവർദ്ധനന്റെ ഭാര്യയാണെന്ന് സ്ഥിരീകരിക്കുന്നത് ഉജ്ജയിനിയിലെ (അവന്തി)മഹാമന്ത്രി ഭരതരോഹകന്റെ സാക്ഷ്യം കൊണ്ടാണ്. ചണ്ഡാലകന്യക കോലവരാഹഅംഗാരകനെ ഉദ്ദേശിച്ചാണ് ഉദകദാനമഹോത്സവം നടത്തുന്നതും അന്ന് മത്തഗജത്തെ തളയ്ക്കുന്നതും.മഹോത്സവത്തില്പങ്കെടുക്കാനെത്തിയ അവന്തിവര്മ്മന് അവളെ കാണുന്നു.

(ഇവളുടെ പഴയജന്മം- സുപ്രതിഷ്ഠാനത്തിലെ പ്രസേനജിത്തിന്റെ മകള് കുരംഗി ചണ്ഡാലനെ മോഹിച്ചു.കുരംഗി മോഹിച്ച ചണ്ഡാലന് കഴിഞ്ഞജന്മം അഗ്നിപുത്രനും അവള് കപിലശര്മ്മാവിന്റെ പുത്രിയുമായിരുന്നു. അഗ്നിയില്നിന്നുണ്ടായ മീനാക്ഷി, അഗ്നിദത്തമായ ശിവഭൂതാംശം വരരുചി മുതലായ പരാമര്ശങ്ങള് ശ്രദ്ധിക്കുക)

വരരുചിയുടെ കാലം ക്രിസ്തുവിന് മുമ്പോ പിമ്പോ എന്നു സംശയമുണ്ട്.കഥാസരിത്സാഗരത്തിലെ വരരുചി നന്ദന്റെ മഹാമന്ത്രിയാണ്.ഉജ്ജയിനിയില് പ്രശസ്തനാണ്.വ്യാഡിയുടെ

സമകാലീനനാണ്.പാണിനിയുടെ സഹപാഠിയാണ്. ഐന്ദ്രവ്യാകരണകാര നാണ്.കാത്യായനനെന്നറിയപ്പെട്ടിരുന്നു.ഇത് ക്രിസ്തുവിന് മുമ്പാണ്. പാണിനി കാലം ബി സി ആറാം നൂററാണ്ട്.നരവാഹനദത്തന്റെ കാലം എങ്ങനെയായാലും എ ഡി മൂന്നാം നൂററാണ്ടിനിപ്പുറം പോവില്ല. മഹോദയന് തുടങ്ങി പത്താമത് ചക്രവര്ത്തിയാകുന്ന ദേഹമാണ് നരവാഹനദത്തനെങ്കില് അപ്പോഴേക്കും അദ്ദേഹം വൃദ്ധനാണ്.(450 വര്ഷം 19 ചക്രവര്ത്തിമാര്. ശരാശരി 45 വര്ഷം ഒരാള്ക്കു ഭരണം കൊടുത്തിട്ടാണിത്.എന്നാല് ഇതില് രണ്ടു ചന്ദ്രവര്മ്മന്മാര്ക്കും കൂടി 12 വര്ഷം തികഞ്ഞിട്ടില്ല.അതിനാല് 49 വര്ഷം 8 ചക്രവര്ത്തിമാര്ക്ക് ശരാശരി.12 നെ 4 കൊണ്ടു ഗുണിച്ച് 4 മാമാങ്കകാലം.കുന്ദവര്മ്മനുശേഷം (ചോള) 8 പെരുമാക്കന്മാര് ചോള,പാണ്ഡ്യ,ചേദിവംശജരാണ്.ഇതിന്നെതിരെയുള്ള സഭയുടെയും നാട്ടുകാരുടെയും തീരുമാനമാണ് ,പ്രതികാരവാഞ്ഛയുമായി നടക്കുന്ന ഇത്യകനെക്കൊണ്ട് ,സഭ നടപ്പാക്കിയത്.

അവന്തിവര്മ്മന്റെ ഭാര്യാപിതാവ് മതംഗദേവന് ,നരവാഹനദത്തനെ കൊല്ലാന് ഗൌരീമുണ്ഡന് ഉജ്ജയിനിയിലേക്കയച്ച വ്യക്തിയാണ്. അന്നദ്ദേഹത്തിന്റെ ഭാര്യ ഇത്യകന് മകളെ കൊടുക്കാമെന്നു വാഗ്ദാനം ചെയ്തിരുന്നു.അത് പാലിക്കാതെ അവന്തിവര്മ്മന് കൊടുത്തതുകൊണ്ടാണ് ഇത്യകന് കട്ടത്. മകളെ അവന്തിദേവന് കൊടുത്ത മതംഗദേവന് ,അപ്പോഴേക്കും ഗൌരീമുണ്ഡന്റെ മകളെ വിവാഹം ചെയ്ത് , നരവാഹനദത്തന് ചക്രവര്ത്തിയായി എന്നു കേട്ട്, നരവാഹനദത്തനെ സേവിക്കാനായി കേരളത്തിലേക്കു തിരിച്ചുപോകയുംചെയ്തു.വ്യക്തിയോടല്ല, ചക്രവര്ത്തിസ്ഥാനത്തോ ടാണ് ജനങ്ങളുടെ,പ്രത്യേകിച്ചും മന്ത്രിമാരുടെ കൂറ്. (മഹാഭാരതകാലത്തെന്ന പോലെ) ചന്ദ്രഗുപ്തന് രണ്ടാമന്റെ കാലം എഡി 374-414. ഇതിന്നു മുമ്പാണ് നരവാഹനദത്തന് വധിക്കപ്പെട്ടത്. നരവാഹനദത്തന്റെ മരണശേഷം 50 വര്ഷം കഴിഞ്ഞ് ചന്ദ്രഗുപ്തന് 2 എന്ന ശക്തനായ രാജാവിന്റ ഭരണം.

മേഖലപാണ്ഡവവംശത്തിലെ ഭരത്ബലന്റെ പട്ടമഹിഷി അമരാര്യകുലത്തിലെ ലോകപ്രകാശാദേവിയാണ്.ആ ദേവിയുടെ

പുത്രനോ, പുത്രീഭര്ത്താവോ ആണ് ഉദയനനെന്ന് മേഖലപാണ്ഡവരേഖകള്.കേരളമേഖലവംശങ്ങളിലെ മഹാമന്ത്രി ഭരത്ബലന് എന്നും ഭരത് രോഹിതനെന്നും പേരുകളുള്ള സ്ഥാനം അലങ്കരിക്കുന്നതും ശ്രദ്ധേയം.

കേരളത്തിലെ കൊല്ലവർഷവും മേഖലകോസലത്തിലെ ഭൌമകാരവര്ഷവും ആരംഭിക്കുന്നത് മഗധഭാസ്കരവര്മ്മനെന്ന ഭാസ്കരരവിവര്മ്മന്റെ കാലത്താണെന്നത് എന്റെ ശ്രദ്ധയില് പെട്ടു.ഭൌമകാരനെന്നവാക്കിന്റെമലയാളമാണ്കൊല്ലനെന്നത്. ഭൌമകാര വര്ഷവും കൊല്ലവര്ഷവും തമ്മിലുള്ള ഈ ബന്ധം വളരെ പ്രധാനമാണ്.

855-1113 വരെ കലിംഗത്തില് ശിവഗുപ്ത ബാലാര്ജ്ജുനശാഖ നില നിന്നു. (ചോളനാല് നശിപ്പിക്കപ്പെടുന്ന വരെ). ഇന്ദ്രബാലന് (ബലദേവന്)എന്ന സർവ്വാധികാരിയായ ഉദയനന് (കേരളവാകാടക ചക്രവര്ത്തി) തന്നെ ചന്ദ്രഗുപ്തന് ഒന്നാമനെന്നും നരവാഹനദത്തന് സമുദ്രഗുപ്തനാണെന്നും ചക്രവര്ത്തിപദമേററപ്പോള് സ്വീകരിച്ച നാമങ്ങളാണവയെന്നും വിചാരിക്കുന്നതില് തെററില്ല.എന്നാല് സമുദ്രഗുപ്തന് തെക്കെ ഇന്ത്യയില് വന്നിട്ടില്ല എന്ന് ഓർക്കണം

വാകാടക,നാഗ,മൂഷക,ഗുപ്ത(ഗുപ്തവംശമാണ് പഴയ ഘടോത്കച വംശം), ശരഭപുരീയ (രാഹു,അസുര)വത്സവംശങ്ങളുടെ ഒരു സംയുക്തറിപ്പബ്ലിക്ക് ഇന്ത്യയെ മുഴുവനും ഏകീകരിച്ച് ഭരിച്ചതായി കാണാം. ചേരചോള പാണ്ഡ്യ വംശങ്ങള് ഇവരുടെ പല്ലവവംശങ്ങളാണ്. വത്സിപുത്രീയ വാകാടകനാഗ മൂഷക വംശക്കാര് സർവ്വത്ര സമദര്ശനമെന്ന ഭഗവദ്ഗീതാവാക്യം പ്രായോഗികമാക്കിയ സമ്മതീയരാണ്. പാലക്കാട്ട് പല്ലവരാജവംശം കുറുമ്പര്സമുദായമാണ് എന്നും അവര് സമുദ്രഗുപ്തന്റെ ദക്ഷിണ ദിക്കിലേക്കുള്ള പടനീക്കം ചെറുത്തവരാണെന്നും ഹരിസേനന്റെ അല്ലഹബാദ് സ്തൂപലിഖിതം വെച്ച് ചരിത്രകാരന്മാര് പറയുന്നത് ഇവിടെ സ്മരണീയമാണ്.ഈ വംശമാണ് ഗൌരിമുണ്ഡന്റെ വംശമെന്നറിഞ്ഞാല് എന്തുകൊണ്ട് തെക്കു അധിനിവേശം ചെയ്തില്ല ,എന്നും മനസ്സിലാക്കാം.

ശരഭപുരി ലിഖിതങ്ങൾ-ഒന്നുകൂടി ഓർമ്മിക്കുന്നു:-

1..അമരാര്യകുലത്തിലെ പ്രമുഖര് പരമഭട്ടാരകപദവി ഉള്ളവരാണ്.കേരളത്തില് ആഴ്വാഞ്ചേരി തമ്പ്രാക്കള് ഈസ്ഥാനം വഹിക്കുന്നു.

2.ശിലാലിഖിതങ്ങള് ഏതുവ്യക്തിക്കും താന് ചെയ്ത ധര്മ്മയജ്ഞത്തി ന്റെ ഓര്മ്മേക്ക് ചെയ്യിക്കാം.എന്നാല് താമ്രപത്രലിഖിതം (ചെമ്പേട്) ചക്രവര്ത്തിമാർ മാത്രം ചെയ്യിക്കുന്നു. ശരഭപുത്രീയ ലിഖിതങ്ങളെ ല്ലാം താമ്രപത്രങ്ങളാണ്.

3.പാലിയോഗ്രാഫിപ്രകാരം ഇവ തെക്കന് ലിപിയിലാണ്.ചിലതില് വാകാടക,വടക്കന് ലിപിസ്വാധീനവുമുണ്ട്.ഏററവും പഴയവ

4. ഭാഷ സംസ്കൃതം ,പ്രാകൃതം. സംസ്കൃതത്തിന്റെ പ്രാകൃത ഉച്ചാരണം. ഉദാഹരണം ബഹ് വൃച എന്നതിന് ബവ്റിച.(തിരുനെല്ലി ലിഖിതം കാണുക) സംവത്സര എന്നതിന് സംവത്സുരു (തെലുഗു സ്വാധീനം)വാകാടകശൈലിയാണ്

5.ശാസനങ്ങളെല്ലാം പണ്ട് പൂർവ്വികര് ചെയ്ത ദാനങ്ങളെ ഉറപ്പിച്ച് എന്ഡോഴ്സ് ചെയ്തു കൊടുക്കുന്നവയാണ്.പുതിയവയല്ല എന്നത് ശ്രദ്ധേയം. അതിനാല് കാലഗണന ആ എന്ഡോഴ്സ്മെന്റിന്റെ കാല ഗണനയാണ്. ശാസനം നേരത്തെ നിലവിലുള്ള ബ്രഹ്മദേയത്തെ കുറിച്ചുള്ള താണ്

6. . ശിലാലിഖിതങ്ങള് പഴയനാഗരിലിപി. 6-9 നൂററാണ്ടില് വടക്കെ ഇന്ത്യയിലും നേപ്പാളിലുമുള്ള കുടിലശൈലിനാഗരി. പടിഞ്ഞാററ് ഇന്ത്യയിലെ നാഗരിക്കു സദൃശം.ഭാഷ സംസ്കൃതം. ശില്പ്പിനാമമുണ്ട് .ബ എന്നതിന് വ എന്നാണ് (ഉദാ വാലാര്ജ്ജുന). സോമവംശി ലിഖിതങ്ങളില് ഭൂരിഭാഗവും ബ്രാഹ്മണരുടെയും രാജാക്കന്മാരുടെയും ഉയര്ന്ന ഔദ്യോഗിക പദവിയുള്ളവരുടെയും വ്യക്തിനാമങ്ങളാണ്. ഏതാണ്ട് 36 നാമങ്ങള് ഇങ്ങനെ കണ്ടെടുത്തിട്ടുണ്ട്. എല്ലാം പ്രാദേശിക ഭാഷയിലുള്ള പ്രാകൃതനാമങ്ങളാണ്.അതിനാല് പ്രാകൃതഭാഷ സംസാരി ക്കുന്ന ആദിവാസികള് തന്നെയാണ് ശില്പികളും പ്രശസ്തി എഴുതിയ കവികളുംഭരണകര്ത്താക്കളുമെന്നുംഅവര്ക്ക് വിദ്യാഭ്യാസഔദ്യോ ഗികഭാഷസംസ്കൃതമായിരുന്നു എന്നും വ്യക്തമായിട്ടുണ്ട്.

സാമന്തനാമങ്ങളില് കുമാരാധിരാജ പശ്ചിമലങ്കാധിപതി ,.പരമ ഭട്ടാരകപശ്ചിമലങ്കാധിപതി ,മഹാകുമാരാധിരാജാ,പരമേശ്വര, യുവരാജാ എന്നിങ്ങനെ കാണാം.ബ്രഹ്മേശ്വരക്ഷേത്രലിഖിതം കവിതയിലാണ്. രചിച്ചത്, ഭട്ടപുരുഷോത്തമ. രാജമാതാവായ കോലവതി(കോലത്തുനാട്ടിലെ)യുടെ പുണ്യകര്മ്മങ്ങളാണിതില് പ്രകീര്ത്തിക്കപ്പെടുന്നത്. ബ്രഹ്മേശ്വരക്ഷേത്രം നിര്മ്മിച്ചതും അതിലേക്ക് നൃത്തക്കാരികളായ ദാരികമാരെ സമര്പ്പിച്ചതും കോലവതിയാണ്.

7.എഡി നാലാം നൂററാണ്ടിലാണ് ശരഭന് ജീവിച്ചിരുന്നതെന്ന ചരിത്രകാരന്മാരുടെ വാദം മല്ലര് (മല്ലദ്)എന്ന പ്രദേശത്ത് ആര്ക്കിയോളജിക്കല് ഖനനത്തോടെ തെററ് എന്നു തെളിഞ്ഞു.മല്ലദ് ഖനനം എഡി നാലാം നൂററാണ്ടിന് 1000 വര്ഷം മുമ്പെ ഇ പട്ടണത്തില് അതേ രാജവംശമുണ്ടെന്നു തെളിയിച്ചു.മാത്രമല്ല ,ഇതിന്റെ ശരിയായപേര്മലാളപത്തനംഎന്നാണെന്നും(മലയാളപത്തനം) കാലചൂരി, ചേദി രാജാക്കന്മാരുടെ ലിഖിതങ്ങളും മൂഷക വംശകാവ്യവും ചേദിവംശത്തിന് മലയാള(മലാള)കര്ണ്ണാടകദേശത്തെ ഹൈഹയ മൂഷക രുമായി ബന്ധം പറയുന്നുമുണ്ട്. വൈഷ്ണവ,ശൈവ,നാഗങ്ങള് ചേര്ന്ന വ്യാളീരൂപമാണ് ശരഭന്. ഹരപ്പന്സിന്ധുനാഗരികത മുതല് വ്യാളി ഇന്ത്യയിലുണ്ട്.

8 ഹിരണ്യഗര്ഭം കഴിഞ്ഞാലേ ഭട്ടാരകപദവി കിട്ടുകയുള്ളു.ശരഭപുരീയരുടെ രണ്ടു പൂര്വ്വീകര്ക്ക് ഭട്ടാരകപദവി ഉണ്ട്.വ്യാഘ്രരാജന്റെ ഒരു ശാസനത്തില് തന്റെ പൂര്വ്വീകര് പൂര്വ്വീ രാഷ്ട്രമായ കുന്ദുരപത്രയില് നിന്നു വന്നവരാണെന്ന് പറയുന്നു. ഇത് കര്ണ്ണാടക,ഹൈഹയ, മൂഷകദേശമാണെന്നു ചരിത്രകാരന്മാര് വിചാരിക്കുന്നുമുണ്ട്.

9 സര്വ്വാധികാരാധികൃത(പ്രധാനമന്ത്രി) ദൂതക (സന്ദേശവാഹക)എന്നും മഹാസാമന്ത എന്നും പറയപ്പെട്ടിട്ടുള്ള ഇന്ദ്രബലരാജാ പാണ്ഡുവംശി ഉദയനന്റെ പുത്രനും മഹാശിവതീവരദേവ ഒന്നാമന്റെ പേരക്കുട്ടിയും എന്നു കാണുന്നതിനാല് ശക്തമായ ഒരു കുലവൃത്തമാണ് ഇന്ത്യ ഭരിച്ചിരുന്നതെന്നു ചരിത്രകാരന്മാര് മനസ്സിലാക്കുന്നു. ലിപിസാമ്യം മാത്രം വെച്ച് ശരഭപുരീയകാലം എഡി 800 എന്ന് ഫ്ലീററ് നിശ്ചയിച്ചതിലെ തെററ് മനസ്സിലാക്കുന്നു. രുദ്രസേന രണ്ടാമന്റെ

പത്നി പ്രഭാവതി ഗുപ്ത ദേവഗുപ്തപുത്രന് ആദിത്യസേനന്റെ (ദിയോ ബാര്നാര്ക്ക് ലിഖിതം)മകളാണെന്നു വെച്ചായിരുന്നു ,ഫ്ലീററിന്റെ നിഗമനം. പ്രഭാവതി ഗുപ്തയുടെ പൂന പ്ലേററ് ലിഖിതത്തില് താന് ചന്ദ്രഗുപ്തന്റെ മകളാണെന്നു കണ്ടതോടെ എഡി 800 മാററി എഡി 400 ആക്കുകയും ചെയ്തു.ഖനനം കഴിഞ്ഞപ്പോള് അത് വീണ്ടും മാററി , ബിസി 600 മുതല് നഗരം നിലവിലുണ്ടെന്നു വന്നു.ബുദ്ധന്റെ കാലത്തും ഈ നഗരവും അതിലെ മലാളരാജവംശവും നിലവിലുണ്ടെന്നത് മലയാളികള്ക്കും മലയാളഭാഷക്കും പ്രത്യേകം ശ്രദ്ധിക്കേണ്ട വസ്തുതയാണ്.

10.ഉദീര്ണ്ണവൈരശൂരബലന്റെ (ബാഹനി ,മല്ലര് പ്ലേററ്)വംശാവലി-

ജയബലന്- വത്സരാജന്(ഭാര്യ ദ്രോണഭട്ടാരിക)-നാഗബലന് (ഇന്ദ്രഭട്ടാരിക)-ഭരത്ബലന് (ലോകപ്രകാശാദേവി)-ഇന്ദ്രബലന് 1-ശൂരബലന് ഉദീര്ണ്ണവൈരന്.
ജയബലപുത്രന് വത്സരാജനെ ഉദയനനെന്ന രാജാവിനെപ്പോലെ യുദ്ധപരാക്രമി, ക്ഷിതീശന്,നൃപതിഎന്നുപറയുന്നു.അതിനാല് ഭരത്ബല,ഇന്ദ്രബലന്റെ ഉദയനനാമം മുമ്പേ ഉള്ള ഒരു ഉദയനന്റെ (പൂർവ്വീകന്റെ)നാമമാണ്.വടക്കെ മലബാറില് ഉദയ നന്റെ പ്രാകൃതഭാഷോച്ചാരണം ഒതേനനെന്നാണ്.

11 ബിസി 1000 മുതലുള്ള മല്ലാളപത്തനമെന്ന ശരഭപുരമാണ് മേഖലയുടെ പഴയതല സ്ഥാനമെന്ന് കെ.ഡി.ബാജ്പേയ്. മിറാഷിയുടെ അഭിപ്രായത്തില് ജയബലന് ശക്തനായത് സമുദ്രഗുപ്തന്റെ സഹായത്തോടെയാണ്. സമുദ്രഗുപ്തന് നരവാഹനദത്തനാണെന്ന തിയറി ശരിയാണെങ്കില് ഉദയനകാലം (ചന്ദ്രഗുപ്തകാലം) എഡി 310-333 വരെയുള്ള കഥാസരിത്സാഗരകഥയുടെ കാലമാണെന്നു വരും.

12. അറങ് (ഭണ്ഡക്)ലിഖിതം - ആരിംഗ്യാ വഹാ ദേവാലയത്തിലെ ദണ്ഡാവരസംസ്കൃത അക്ഷരലിഖിതത്തിന്റെ നക്കലില് , സൂര്യനെന്നു നാമമുള്ള രാജാ പൃഥ്വീപതിയുടെ ബന്ധു മാടിയില് നിന്നു വീണുമരിച്ചു.ശോകവൈരാഗ്യങ്ങള് വന്നു ഋഷിസ്ഥാനമെടുത്ത് മഹാക്ഷേത്രമുണ്ടാക്കി. ആ വംശത്തില് രാജാ ഉദയനന് പിറന്നു. പാണ്ഡവവംശമാണ്.നാലാംതലമുറയിലെ ഭവദേവ(രണകേസരി) ഗുണവാനും പ്രതാപവാനും സദാചാരസമ്പന്നനുമാണ്.ഒരു ജൈനമന്ദിരം

കെട്ടി. അരംഗിലും ഭണ്ഡാക്കിലും രണ്ടു ക്ഷേത്രം ഭവദേവരണകേസരി പുതുക്കിപ്പണിതു.ഒന്നു , മഹാമായി വിഷ്ണുക്ഷേത്രം.അതിലെ ലിഖിതം വിഷ്ണുവിനെ സ്തുതിച്ച് ആരംഭിക്കുന്നു.

13. ഉദയനന് ഭദ്രേശ്വരശിവക്ഷേത്രം (കാലഞ്ജരത്തിലെ) നിര്മ്മി ച്ചിട്ടുണ്ട്.

> ഉദയന ഇതി രാജാ യ കുലേ പാണ്ഡവാനാം
> സകലഭുവനനാഥസ്യാസ്യ ഭദ്രേശ്വരസ്യ
> പവനലുലിതചിഹ്നം രമ്യകാന്തിഷ്ടകാഭി
> ഗൃഹിവരമതിഭക്ത്യാം കാരിതം തേനപൂര്വ്വം( ഇ.ഐ. 4.257)

14. പാണ്ഡുവംശീയര് (തീവരദേവ) കിരീടധാരണവേളയില് തേവ (ദേവ) എന്ന പേരു കൂടി കൂട്ടുന്നു. ( എലിയങ്കാട്ടു മൂഷകവംശത്തില് കണ്ടന് തേവ, ശേഖരന് തേവ എന്നു ചേര്ക്കുന്ന പോലെ). ശിവനെന്ന രാജാവ് കിരീടധാരണ ശേഷം മഹാശിവ തേവരദേവനാവുന്നു. ദേവ ന്മാരുടെ ദേവനായ ഇന്ദ്രനെന്നര്ത്ഥം.ഇന്ദ്രപദവി ഹിരണ്യഗര്ഭം കഴിഞ്ഞ ചക്രവര്ത്തിക്കേ ഉള്ളു.തേവതേവനെന്നത് ഹിരണ്യഗര്ഭം കഴിഞ്ഞാല്, രാജരാജനെന്നത് ഹിരണ്യഗര്ഭത്തിന് മുമ്പ്. തീവരതേവന്ന് പരമവൈഷ്ണവബിരുദം ,ഗരുഡചിഹ്നം,ശംഖം, ചക്രം, ഇരട്ട നാഗമുദ്ര എന്നിവ ധരിക്കാം.

15. ശില്പ്പിരാജാക്കന്മാരുടെ ഭൌമകാരവര്ഷം കര എന്നു തുടങ്ങുന്ന കരവേലക്കാരുടെ ചന്ദ്രഗ്രാമത്തിലാണ് തുടങ്ങിയത്. എഡി 831 ല്. കേരളത്തിലെ കൊല്ലവര്ഷം തുടങ്ങി 6 വര്ഷം കഴിഞ്ഞാണിത്. കൈവേല,കരവേല,ഖരവേല,കൊല്ല,ഭൌമകാര മുതലായ സമാ നാര്ത്ഥപദങ്ങളുടെ പ്രസക്തി കാണുക.

16.കോസലരാജാവ് ഭൌമകാരവംശത്തിലേക്ക് വിവാഹം കഴിച്ചുകൊടുത്ത തന്റെ പുത്രിയെ (നൃത്തമാദേവിയുടെ പുത്രി)സഹായിക്കാനായി ഇക്കാലത്ത് ഔഡ്രരാജവംശത്തിന്റെ ആഭ്യ

ന്തരകാര്യങ്ങളിലിട പെട്ടതായി പറയുന്നു സമാനാര്ത്ഥപദങ്ങളുടെ പ്രസക്തി കാണുക.

17 കലിംഗത്തിലെ സോമവംശീയരെ ബംഗാളിലെ പാലന്റെ (രാമപാലന്) സൈന്യാധിപന് നശിപ്പിച്ചതിനെക്കുറിച്ച്, സന്ധ്യാകരനന്ദിയുടെ രാമചരിതം സിംഹ ഇതി ദണ്ഡയുക്തിഭൂപതി രദ്ഭുതപ്രഭാവകരകമലമുകുളതുലിതോത്ക്കലേശ കര്ണ്ണകേസരി സരിദ് വല്ലഭകുംഭസംഭവോ ജയസിംഹ (2 .5) .സിംഹനെന്ന് ദണ്ഡനീതിയില് അത്ഭുതപ്രഭാവനും,കുംഭസംഭവനും (വല്ലഭവംശത്തിന്റെ കുടം ഘടം)ആയ ജയസിംഹന് സ്വകരകമലങ്ങളാല് അതിന്റെ തന്നെ കര്ണ്ണികാകേസരങ്ങളായ (കര്ണ്ണകേസരി എന്നത് നശിപ്പിക്കപ്പെട്ട രാജാവിന്റെപേരുമാണ്)ഉത്കലേശരെനശിപ്പിച്ചുകളഞ്ഞു. രാമര്കുട മൂഷകനേയും അഗസ്ത്യനേയും വല്ലഭകുംഭസംഭവനാമത്താല് ഒപ്പം സൂചിപ്പിക്കയും ചെയ്തു.

18. നൃത്തമാദേവിയുടെ പുത്രിയെ ഭൌമകാരരാജാവിന് കൊടുത്ത ദക്ഷിണകോസലരാജാവ് സ്വഭാവതുംഗന് മുതലായ സോമവംശികള്ക്ക് അനേകം തലസ്ഥാനങ്ങളുണ്ട്.ഇതിലൊരാള് 4 ലിഖിതം മുരചിമനയിലിരുന്നാണ് പുറപ്പെടുവിച്ചിരിക്കുന്നത്. മററുള്ളവ ആരാമത്തില് നിന്നും. (ഘോഷിതാരാമം കൊടുങ്ങല്ലൂരിനടുത്ത്) ഈ സ്ഥലങ്ങളില് രാജാവ് മാറിമാറി താമസിക്കുന്നു. വിജയകടകങ്ങള് മൂന്നിലും സമമായി വസിക്കുന്ന ത്രികലിംഗാധിപതി എന്നു വിളി ക്കപ്പെടുന്നു. ഒരു ശാസനത്തില് മുരചിമന പട്ടണവര (ശ്രേഷ്ഠപട്ടണ) ആണ്. കോസല ഉത്കലങ്ങളിലുള്ള സോമവംശജര് ഈ രാജാവിന്റെ വാക്കനുസരിക്കുന്നവരാണ്.(880-920).ഭാസ്കരരവിവര്മ്മനുശേഷം നടപ്പി ല് വന്ന ഭരണവ്യവസ്ഥയിലെ കൊച്ചിപെരുമ്പടപ്പ് സൂര്യക്ഷത്രിയ രാജവംശത്തിലെ അംഗങ്ങള്ക്ക് പരമഭട്ടാരകപദവി ഉണ്ടെന്നോര്ക്കുക.

19. ഈ വംശം മദ്ധ്യദേശം ,കാഞ്ചി,കുന്തലം,സമുദ്രതീരദേശങ്ങള് ഇവക്ക് അധിപരും മഹാനദി തീരത്തെ കൊള്ളേടമെന്ന(കൊല്ലേടം) കൊള്ളിടം ഭരിക്കുന്നവരും കൂടിയാണ്.

20. ജയദേവമല്ലജയസിംഹ രണ്ടാമന്റെ ഒന്നുവിട്ട സഹോദരന് മൂഷകവംശരാജാവാണെന്ന് നാമം വ്യക്തമാക്കുന്നു. കുന്ദരാജാ ചാത്തന്

തേവ എന്നാണിദ്ദേഹത്തിന്റെ നാമം. ഇദ്ദേഹം ഒരു ആനപ്പടയോട് ഏറ്റുമുട്ടി. (കുലൈനൂര് ലിഖിതം ഇ.ഐ. 15.330)

21. മഹാശിവഗുപ്ത മൂന്നാമന്റെ പത്നിയും ഉദ്യോതകേസരിയുടെ അമ്മയുമായ കോലവതി കോലത്തുനാട്ടുകാരിയാണ്. ജടേസിംഗദുംഗരിശാസനത്തിന് മാറാഞ്ചമുര (മാറാഞ്ചേരി, മുരചി) ശാസനമെന്നു പേര്. ഈ രാജാവിനെ കലിംഗം,കൊങ്ങോതമംഗലം (മണ്ഡലം), ഉത്കലം ,കോസലം ഇവയുടെ തലവനായി സഭ തെരഞ്ഞെടുക്കുകയാണ്.യുദ്ധം ചെയ്തു പിടിച്ചടക്കുകയല്ല

22 കോലവതിയും പുത്രനും ശിവോപാസകര്,സീലില് നന്ദി,ചന്ദ്രക്കല . ബ്രഹ്മേശ്വരക്ഷേത്ര ത്തില് ഏകാമ്ര നാഥനാണ്.നൃത്യനാടകാദികള്ക്ക് കോലവതിയുടെ നാട്ടില് നിന്ന് നര്ത്തകീസംഘത്തെ സമര്പ്പിക്കുന്നുണ്ട്. (പുരി, ഭുവനേശ്വരം).ഖണ്ഡഗിരിയില് ജൈനസന്യാസികള്ക്ക് ദാനം ചെയ്യുന്നുണ്ട്.

23 ത്രികലിംഗാധിപത്യം . മൂന്നു കലിംഗങ്ങള് , ത്രികം ,ലിംഗങ്ങള്. ഇങ്ങനെ 2 വിധം വിഗ്ര ഹിക്കാം. പ്ലിനി 3 ഭൂഭാഗമല്ല ,3 ജനതയാണ് ത്രികലിംഗമെന്നു കരുതുന്നു. ഗിരികളിലും കാട്ടിലും (ഗിരിവനവാസി)പാര്ക്കുന്ന ആരണ്യകന്മാരായ ബ്രാക്മണേ (ബ്രാഹ്മണ), സമുദ്രതീരവാസികള് പരതവര്, ഇവര്ക്കിടയിലെ സമതല വാസികളായ മണ്ഡൈ(മഹേന്ദ്ര), വില്ലവരായ ക്ഷത്രിയരുള്പ്പെട്ട മററുജനസമുദായങ്ങള്, മൂവര്ക്കും നാഥന്. ഇവരെല്ലാം ഒററ വംശ മാണെന്ന് പ്ലിനി എടുത്തുപറഞ്ഞിട്ടുണ്ട്.ബ്രാക്മണേയുടെ ഒരു ശാഖ ദ്രാവിഡദേശത്തുനിന്നു പോയി ഗാന്ധാരസിന്ധുദേശങ്ങളില് ബ്രാഹ്മണാബാദ് കേന്ദ്രമാക്കി വസിക്കുന്നുവെന്നും ഇവരെ ഗാന്ധാരിഡേ കലിംഗേ എന്നു വിളിക്കുന്നുവെന്നും പ്ലിനി. ഇവരാണ് ഹരപ്പന്സിന്ധു നാഗരികത സ്ഥാപിച്ചതെന്ന് ഇപ്പോള് ആസ്കോ പര്പ്പോളയും കരുതുന്നു.

24 കൊങ്ങോതമണ്ഡലം എന്നാല് കൊങ്ങും ഉദക മ്ണ്ഡലവും ഉള്പ്പെട്ട തെലുഗുതമിഴ്ഗാംഗേയ ദേശം. ഇതും കലിംഗരാജ്യവും ചേരുന്നു ത്രികലിംഗത്തില്. തെലുങ്കാനയിലെ ചാലൂക്കിയന് അരികേസരിയുടെ പര്ബ്ബനി പ്ലേററ് (എഡി 966) മുന്ഗാമി യുദ്ധമല്ലന് വെങ്കിയും ത്രികലിംഗവും ഭരിക്കുന്നതായി പറയുന്നു.(സ കലിംഗത്രയീം വെങ്കിം)

**കിഴക്കന് ചാലൂക്കിയ ഗുണകവിജയാദിത്യന് മൂന്നാമന്റെ ദാനപത്രത്തില് ദക്ഷിണാപഥം മുഴുവനുമാണ് ത്രികലിംഗം. അവിടത്തെ വനഭൂമിമുഴുവനും കിഴക്കന് ചാലൂക്കിയരുടേതാണ്.** അവരുടെ ചിഹ്നമാകട്ടെ.വരാഹമാണെന്നും പറഞ്ഞിരിക്കുന്നു. (പന്നിയൂര് കഴകം).ഉഗ്രാദിത്യാചാര്യന്റെകത്യാണകാരകമെന്ന വൈദ്യശാസ്ത്രഗ്രന്ഥം വെങ്കിരാജാവിന്റെ ത്രികലിംഗരാജ്യത്ത് അനേകം ഗുഹാക്ഷേത്രങ്ങളുള്ള രാമഗിരിയില് വെച്ചെഴുതപ്പെട്ടു എന്നു പറഞ്ഞിരിക്കുന്നു. ഇവിടെയാണ് കാളിദാസകവി മേഘസന്ദേശമെഴുതിയതും. (മദ്ധ്യേന്ത്യയിലെ നാഗ്പൂരിനടുത്തുവരെ വെങ്കിസാമ്രാജ്യം വ്യാപിച്ചിരുന്നു.)

25 ശ്രീപുരം ശാസനങ്ങളെഴുതിയത് കോലസിംഹനെന്ന ലിപികനാണ്.

ഇത്രയും അക്കമിട്ടു പറഞ്ഞത് കേരള, ദക്ഷിണകോസല, മേഖലാ,കലിംഗരാജ്യങ്ങള് ഒന്നായി പ്രവര്ത്തിച്ചിരുന്ന ഒരു കുലസംഘമായി ഇന്ത്യ മുഴുവനും ബിസി 10000 മുതല് കൊല്ലവര്ഷാരംഭം വരെ എങ്ങനെ ഭരിക്കയും ജീവിതവ്യവഹാരങ്ങള് ,വിദ്യാഭ്യാസസമ്പ്രദായം എന്നിവ ക്രമീകരിക്കയും ചെയ്തു എന്നതിന് തെളിവായിട്ടു കൂടിയാണ്. ഇന്ത്യക്ക് ഒരു ചരിത്രമില്ല എന്നു പറയുന്നവര് ഇതു തിരിച്ചറിയാന് വൈകി. ലോകത്തില് ഇത്രയും ചരിത്രം രേഖപ്പെടുത്തിയിട്ടുള്ള മററ് ഒരു രാജ്യവും ഇല്ല. ഇന്ത്യയുടെ സാംസ്കാരികചരിത്രം സംസ്കൃതഗ്രന്ഥങ്ങളില് കൃത്യമായും പ്രാകൃതഗ്രന്ഥങ്ങളില് ഗുപ്തമായും ഇവിടത്തെ നരവംശീയമായ ആചാരാദികളില് ഇന്നും സജീവമായും നിലനില്ക്കുന്നു. കാണാന് കണ്ണും കേള്ക്കാന് ശ്രവണവും മനനം ചെയ്യാന് ബുദ്ധിയും ജിജ്ഞാസയുമുള്ളവര്ക്ക് ആര്ക്കും അത് ഗ്രഹിക്കാനാവും.

ഇതിനൊരടിക്കുറിപ്പുണ്ട്. പൂരുവംശത്തിലെ ദുഷ്യന്തനെ തുർവ്വശുക്കള് ദത്തെടുത്ത് യദു, തുര്വ്വശു,പൂരുവംശങ്ങള് ഒന്നായശേഷമുള്ള ദക്ഷിണാപഥത്തില് പരതവര് (ഭരതര് ) എന്ന സമുദ്രദേശവാസികളും ആന്ധ്രകരെന്ന (ആന്തരകദേശം)അന്തര്വേദികളും (ഉള്നാട്ടുകാര്) ഗിരിവനവാസികളും. ഇവരില്നിന്ന് തമിഴകത്ത് ചേരചോള പാണ്ഡ്യന്മാര് , മദ്ധ്യദേശത്ത് മല്ലാളശരഭപുരീയ (കോസലമേഖല),

കാലഞ്ജരമേഖലപാണ്ഡവ (കോസല മേഖല), സോമവംശ ഭൌമകാരകലിംഗാധിപതി .

| തമിഴകം Tamil country | മദ്ധ്യദേശം Central India |
|---|---|
| 1 ചേര(മലയാള,കര്ണ്ണാട, തെലുഗ്തമിഴ്) കേരളം | 1 മല്ലാള(ശരഭപുരി) കോസലമേഖല |
| 2.ചോള (തമിഴ്,തെലുഗ്) | 2 സോമവംശീയ ഭൌമകാര,കലിംഗാധിപ |
| 3.പാണ്ഡ്യ (തമിഴ്,തെലുഗ്) | 3. കാലഞ്ജരമേഖലാപാണ്ഡവര് കോസലമേഖല |

ഒരേ വംശത്തിന്റെ 6 ശാഖകള് മാത്രമാണിവര്. ഇവരുടെ സംയുക്തറിപ്പബ്ലിക്കില് മൂപ്പിളമക്ക് നിയമങ്ങളുണ്ട്. 10000 ബിസിമുതല് എഡി 825 വരെ ഇത് നില നിര്ത്താന് ഇവര് പാടുപെട്ട ചരിത്രമാണ് നാം കാണുന്നത്. എഡി 825ലെ കൊല്ലവര്ഷ,ഭൌമകാരവര്ഷാരംഭത്തോടെ തകര്ച്ച അനിവാര്യമെന്നു വന്നു .കച്ചവടവും,സമ്പദ്യവസ്ഥയും ,അതിനാല് വിദ്യാഭ്യാസസംവിധാനവും കയ്യില് നിന്നു പോയതുതന്നെ കാരണം. എന്നിട്ടും എഡി 1120- 16ആം നൂററാണ്ടുവരെ അവര് പിടിച്ചുനിന്നു. 16ആം നൂററാണ്ടില് പൂര്ണ്ണമായും അവരുടെ വ്യവസ്ഥിതി തകര്ന്നു. 1947ല് 4 നൂററാണ്ടുകള്ക്കുശേഷം സ്വതന്ത്രമായപ്പോഴേക്കും സ്വന്തം ഭാഷ.ചരിത്രം,പൈതൃകം,സംസ്കാരം എല്ലാം മറന്നുപോയി. അത് കാലസ്വഭാവം മാത്രം. മേല്പ്പറഞ്ഞ എല്ലാ വംശങ്ങളും ഹൈഹയമൂഷകവംശക്കാരുടെ ശാഖകളുംബന്ധുക്കളുമാണ്. ഇവരില്നിന്നാണ് വാകാടക, ഗുപ്ത, വര്ദ്ധന,നാഗ, ശത കര്ണ്ണികളും ആയ് വംശവും ഒക്കെ ഉണ്ടായത്.നമ്മുടെ ജനിതകത്തെ തിരിച്ചറിയാന് ,ആരണ്യകങ്ങളിലേക്ക് ,വേദങ്ങളിലേക്ക്,മടങ്ങുകയേ നിവൃത്തിയുള്ളു. ഭാഷയും സംസ്കാരവും കലയും ശാസ്ത്രവും സംരക്ഷിക്കുന്ന കാലത്തോളമെ ഒരു ജനതക്ക് നിലനില്പ്പുള്ളു. ഒരുമയില്ലെങ്കില് നമുക്ക് നിലനില്പില്ല എന്നു ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും തിരിച്ചറിഞ്ഞേ മതിയാവൂ.

- **ആദിശങ്കരന്റെ കാലവും കഥാസരിത്സാഗരവും.**

എട്ടാം നൂററാണ്ടിലാണ് ശങ്കരന് ജീവിച്ചിരുന്നതെന്ന വാദത്തെ എസ് ശങ്കരനാരായണന്റെ ഗ്രന്ഥം തിരുത്തിയെഴുതി (http://www.amazon.in/Education-Ancient-India-Universities-ebook/dp/B00A7NFZZ0 അവസാനത്തെ രണ്ടദ്ധ്യായങ്ങൾ) വാർത്തികാകാരന് ഉദ്യോതകരന്നു മുമ്പാണ് ശങ്കരകാലം .7 ,8 നൂററാണ്ടുകളില് ശങ്കരാദ്വൈതത്തിന് പ്രധാന എതിർവ്വാദമായി സാംഖ്യം നിലവിലുണ്ടായിരുന്നില്ല. ഭർത്തൃഹരികാലം എഡി 300. അതിന്നു മുമ്പെ കാശ്മീരില് മഹാഭാഷ്യം വളരെ പ്രസിദ്ധമാണ്. ശങ്കരകാലത്തിന് മുമ്പുള്ള സാംഖ്യപണ്ഡിതന് ത്രിക,പ്രത്യഭിജ്ഞ എന്ന സിദ്ധാന്തം വേദവേദാന്ത വ്യാകരണഭാഷ്യവാർത്തികങ്ങളില് നിന്നുത്ഭവിച്ചതാണെന്ന സത്യം അറിയാതെ ദ്വൈതം പ്രചരിപ്പിച്ചിരുന്നു. ഇക്കാരണം കൊണ്ടാണ് ശങ്കരന് സാംഖ്യത്തിനെതിരായ വാദമുഖങ്ങള് ഒട്ടേറെ നിരത്തുന്നത്. കാശ്മീരി ലെ ശ്രീശങ്കരക്ഷേത്രം ബി സി 220-എഡി 600 ന് ഇടയിലാണ് നിര്മ്മിച്ചതെന്നിരിക്കെ ,ശ്രീ ശങ്കരകാലം എഡി എട്ടാം നൂററാണ്ടിലാണെന്നതിനു കഴമ്പില്ല എന്നു ശങ്കരനാരായണന് പറയുന്നു.

അങ്ങനെയെങ്കില് കുഞ്ഞന് രാജയെപ്പോലുള്ള പണ്ഡിതര് ശങ്കരകാലം എട്ടാം നൂററാണ്ടെന്നു നിശ്ചയിച്ചതെന്തു കൊണ്ട് .അവരുടെ പ്രധാനകാരണം ശങ്കരന് ധര്മ്മകീര്ത്തി, പ്രഭാകരഭട്ടന്,കുമാരിലഭട്ടന് എന്നിവരുടെ വിജ്ഞാനവാദം അറിയാമെന്നതാണ്. ഈ സിദ്ധാന്തങ്ങളും ,ത്രികയും പ്രത്യഭിജ്ഞയും ഇപ്പറഞ്ഞ മൂന്നുപേരും ഉണ്ടാക്കിയതല്ല,നേരത്തെ ഇന്ത്യയില് നില നില്ക്കുന്നതാണെന്നു ശങ്കരനാരായണന് സ്ഥാപിക്കുന്നു. ശങ്കരന് പറയുന്ന വിജ്ഞാനവാദം ആ പൂർവ്വികരുടെ വിജ്ഞാനവാദമാണ്. ചിലര് ഭര്ത്തൃഹരി എഡി 450-510 ലെന്നും ശങ്കരന് അതിന് ശേഷമെന്നും കരുതുന്നു.പക്ഷെ എങ്ങനെ ഭര്ത്തൃഹരികാലം ഇതെന്നു നിശ്ചയിച്ചു ചൈനീസ് സഞ്ചാരിയുടെ (ഐചിങ്ങ്)പുസ്തകത്തില്, തന്റെ പുസ്തകത്തിന് 40 വർഷം മുമ്പ് ഭര്ത്തൃഹരി മരിച്ചു എന്നു രേഖപ്പെടുത്തിയതു കൊണ്ട്. ഇതിന്നെതിരായി അനേകം തെളിവുകള് ശങ്കരനാരായണന് നിരത്തുന്നു.

1. എഡി 670 ലെ ജയാദിത്യവാമനന്റെ കാശികാവൃത്തിയില് വാക്യപദീയത്തെ പരാമര്ശിക്കുന്നു
2. എഡി 638 ലെ ഹരിസ്വാമിയുടെ ശതപഥബ്രാഹ്മണഭാഷ്യത്തില് വാക്യപദീയം ഉദ്ധരിക്കുന്നു.
3. ഭര്ത്തൃഹരിയും ദിങ്നാഥനും സമകാലീനരാണ്.എഡി 546-69 വരെ ജീവിച്ച ബുദ്ധസന്യാസി പരമാര്ത്ഥസാരന് വസുബന്ധുവിന്റെ ജീവചരിത്രമെഴുതിയിട്ടുണ്ട്. അതില് ഭര്ത്തൃഹരിയുടെ ഗുരു വസുരഥന്, ദിങ്നാഥന്റെ ഗുരു വസുബന്ധു എന്നെഴുതിയിരിക്കുന്നു. വസുബന്ധു ഗുപ്ത കുമാരബാലാദിത്യന്റെ പ്രിയപ്പെട്ട ഉപദേഷ്ടാവെന്നും കാണാം. ഒരു പരിഷത്തില് വെച്ച്, വസുരഥന് വസുബന്ധുവിനെ തോല്പ്പിച്ചു. പകരം ദിങ്നാഥന് വസുരഥനെ വാദത്തിന് ക്ഷണിച്ച് തോല്പ്പിച്ചു. ദിങ്നാഥന്റെ സമകാലീനനായ ഭര്ത്തൃഹരി ദിങ്നാഥനെക്കാൾ പ്രായം കൊണ്ട് വളരെ മുതിര്ന്ന ആളായിരുന്നു. കുഞ്ഞന് രാജാ ആദ്യം ഭര്ത്തൃഹരികാലം എഡി 450-570 ന് ഇടയിലെന്നു നിശ്ചയിച്ചു. വസുബന്ധു (വസുഗുപ്ത)സമുദ്രഗുപ്തന്റെ സമകാലീനന്. ഭര്ത്തൃഹരി ചന്ദ്രഗുപ്തവിക്രമാദിത്യന്റെ (സമുദ്രഗുപ്തന്റെ പിതാവ്) സമകാലീനന് എന്ന് മററ് ഒരു കൂട്ടരും വാദിച്ചു. പ്രൊഫസറ് ഫ്ലോറിയന് ഡെലീന് എന്ന ബുദ്ധമതചിന്തകന് വസുബന്ധു കാലം എഡി 390-430 ഇടയിലെന്നു കണക്കാക്കുന്നു.
4. ശങ്കരന് ശബരസ്വാമിക്കുമുമ്പ് ജീവിച്ച ഒരു ഉപവര്ഷഗുരുവിനെ ഉദ്ധരിക്കുന്നുണ്ട്. ക്രിസ്തുമതാരംഭത്തിനു മുമ്പാണ് ശബരസ്വാമിയുടെ കാലം. (ശാതവാഹനരാജ്ഞി നാഗനികയുടെ കാലം).ഉപവര്ഷന്റെ കാലം ബി സി രണ്ടാം നൂററാണ്ട്. എഡി 900ത്തില് ജീവിച്ച രാജശേഖരന് പാടലീപുത്രത്തിലെ ശാസ്ത്രജ്ഞന്മാര് വര്ഷനും ഉപവര്ഷനും പാണിനിയും പിംഗളനും വ്യാഡിയും വരരുചിയും പതഞ്ജലിയുമാണെന്നു പറയുന്നു. (ഇവരെ തന്നെയാണ് കഥാസരിത്സാഗരത്തിലും കാണുന്നത്).ഉപവര്ഷന്ശാരീരകസൂത്രവൃത്തികാരനാണ്. അതായ ത്, ഉപവര്ഷന് എത്രയോകാലം മുമ്പ്, പതഞ്ജലിക്കും മുമ്പാവണം ശാരീരകസൂത്രകാലം (ബാദരായണകാലവും). ഉപവര്ഷഗുരുവിന്റെമകളാണ് വരരുചിയുടെ പത്നി,

കഥാസരിത്സാഗരത്തില്. പാണിനി,പതഞ്ജലിമാര് ,വ്യാഡി എന്നിവര് സഹപാഠികളും. മഹാനന്ദ, ചന്ദ്രഗുപ്ത വിക്രമാദിത്യന്മാര് വാണ മൌര്യമഗധസാമ്രാജ്യം ബിസി 350-325ലാണ്. പ്രസ്ഥാനത്രയിയുടെ കറിക്കുലം സിലബസ്സ് ക്രമത്തില് ശ്രുതി (ഉപനിഷത്) സ്മൃതി (ഗീത മുതലായവ) സൂത്രം (ബ്രഹ്മസൂത്രം) എന്നാണ്. ബ്രഹ്മസൂത്ര(ശാരീരകസൂത്ര)ത്തിന് ഉപവര്ഷൻ വൃത്തി രചിച്ചത് ബിസിയിലാണ്. ഇദ്ദേഹത്തെ കഥാസരിത്സാഗരത്തിലും,ശങ്കരനും ഉദ്ധരിക്കുന്നു എന്നത് എനിക്ക് വളരെ ശ്രദ്ധേയമായി തോന്നി.

5. ദിങ്നാഥന്റെയും ശങ്കരന്റെയും കാലത്തെക്കുറിച്ച് എപ്പിഗ്രാഫിക്ക് തെളിവുകള്- ശ്രീ ശങ്കരനാരായണന്റെ തുരുപ്പുകാര്ഡ് ഇതാണ്. നാഗാര്ജ്ജുനഛായാസ്കംബത്തിലെ ലിഖിതം ദിങ്നാഥന്റെ കാലം കൃത്യമായി തരുന്നു. കാളിദാസൻദിങ്നാഥനെ പരാമര്ശിച്ചിട്ടുണ്ട്. സമുദ്രഗുപ്തകാലത്ത് ദിങ്നാഥന് സുപരിചിതനാണ്.(പേജ് 550 ശങ്കര നാരായണന്).ബദനഗിരി ദിങ്നാഥ ആചാര്യന് ആര്യഭൂതിയുടെ ബഹുമാനാര്ത്ഥം നാട്ടിയ സ്തംഭമെന്ന് ലിഖിതം പറയുന്നു. ഗുജറാത്ത് പഞ്ചമഹല് ഡിസ്ട്രിക്ടിലെ സലോട്ട് താലൂക്കില് സഞ്ചേലി താമ്രപത്രലിഖിതത്തില് ശിവഭാഗപുരത്തെ ഭൂത രാജാവ് തന്റെ അമ്മ വീരഅദ്ധ്യായിക നിര്മ്മിച്ച ഒരു വിഷ്ണുക്ഷേത്രത്തിന് തോരമാനന്റെ മൂന്നാം ഭരണവര്ഷത്തിലും ,ഭൂതന്റെ മകന് മാതൃദാസന് രണ്ടാമന് തന്റെ മാതാമഹന് മാതൃദാസന് ഒന്നാമന്റെ 19 ആം ഭരണവര്ഷത്തിലും മാതാമഹി വീരാദ്ധ്യായികയുടെബഹുമാനാര്ത്ഥം അതേ വിഷ്ണുക്ഷേത്രത്തിന് നല്കുന്ന ബ്രഹ്മദേയവും ശങ്കരനാരായണന് പരാമര്ശിക്കുന്നു. ഈ ക്ഷേത്രത്തെ ലിഖിതങ്ങള് ഭഗവദ് പാദായതനം (ഭഗവദ്പാദരുടെ ക്ഷേത്രം, വീട്) എന്ന് വിളിക്കുന്നു.ഭഗവദ്പാദര് ശങ്കരഭഗവദ്പാദരാണെന്ന് സമര്ത്ഥിക്കുന്നു. തോരമാനകാലം 500-520 ന് ഇടയിലാണ്. മൂന്നാം ഭരണവര്ഷം എഡി 503.എഡി 500 ല് ഗുജറാത്തില് ശങ്കരനാമധേയത്തില് ഒരു ക്ഷേത്രവും വിദ്യാപീഠവുമുണ്ട്.അതിന്ന് രാജപുത്രരും രാജാക്കന്മാരും രാജമാതാക്കളും മുത്തശ്ശിമാരുമടക്കം ബ്രഹ്മദേയവും

പുനരുദ്ധാരണപ്രവർത്തനങ്ങളുംധർമ്മയജ്ഞമായി ചെയ്തുവരുന്നുണ്ട്.
ആ വിദ്യാപീഠത്തിന്റെ നടത്തിപ്പിനായി ഒരു തന്തീയകം (നൂലുകൊണ്ടു നെയ്യുന്ന നെയ്ത്തുകാരുടെ ഗ്രാമം, തെരുവ്) അമ്രാലിക (മാന്തോപ്പ്) ,ശൈവലം (ചിറ, തടാ കം),പഞ്ചവ്രീഹി (5 കൊട്ട വിത്തു വിതയ്ക്കുന്ന പുഞ്ചനിലം) ക്ഷേത്രമെന്ന തുറമുഖനഗരം, അവിടെ പിടകം (കപ്പല്) അടുക്കാനുള്ള സൌകര്യം, ഭട്ടിയുടെ പേരിലുള്ള കൂപകനാട് (ഭട്ടി പ്രത്യയകൂപക) ഇവയെല്ലാം കൊടുത്തിട്ടുണ്ട്.ശശിദത്തന് എന്ന വര്ത്തകശ്രേണീനാഥന് തന്റെ വീടും വാസ്തുവും തന്റെ കുടുംബമായ കുലസാമന്തശ്രേണിയും മുഴുവനായി ഈ ക്ഷേത്രത്തിന് കൊടുത്തിരിക്കുന്നു. രാജ്ഞി വീരാദ്ധ്യായിക തന്റെ പേരില് നിന്നുതന്നെ ഒരു ഗുരുവാണെന്ന് വ്യക്തം. രാജ്ഞിയുടെ മററുബിരുദങ്ങള് വാതപ്രത്യയൌ, പരമദൈവത, പൂജ്യ,അര്ച്ചനീയ, ഗുര്വ്വി, ജനയിത്രി, വീരാദ്ധ്യായിക, രാജ്ഞി, മാതരം ഇവയാണ്. രാജ്ഞിയുടെ മാതൃഗൃഹം ഭട്ടപാദായതനത്തിന്റെ തെക്കെ ദിശയിലാണെന്നും പറയുന്നു. (കൂപകരാജ്യം കേരളത്തിന്റെ ഭാഗമായിരുന്നു). എഡി 506 ല് ഇപ്രകാരമൊരു വിദ്യാസ്ഥാനം ശങ്കരനാമത്തില് ഗുജരാത്തിലുള്ളത് , അതിനെത്രയോ മുമ്പാണ് ശങ്കരന് ജീവിച്ചതെന്നതിന് തെളിവായി കാണുന്നു. ശങ്കരാചാര്യരുടെ ഗോവര്ദ്ധനമഠം ശിവഭാഗപുരത്തുനിന്ന് 200 കി മീ അപ്പുറമാണെന്ന് ശങ്കരനാരായണന് ചൂണ്ടിക്കാട്ടുന്നു. ശങ്കരന്റെ കാലനിര്ണ്ണയത്തില് പണ്ഡിതന്മാര്ക്കു വന്ന പിഴവ് ഭര്ത്തൃഹരികാലം ചൈനീസ് സഞ്ചാരിയുടെ വാക്കിന്റെ അടിസ്ഥാനത്തില് മാത്രം നിര്ണ്ണയിച്ചതുകൊണ്ടാണെന്ന് അദ്ദേഹം പറയുന്നു. ചത്വാരി ശതവര്ഷാനി എന്ന സംസ്കൃതപദം ചൈനീസ് സഞ്ചാരി , 400 എന്നതിന് പകരം 40 എന്നു തെററിവായിച്ചു.(4 പ്രാവശ്യം ശതവര്ഷമെന്നാല് 400). ഭര്ത്തൃഹരി, ദിങ്നാഥന്മാരുടെ കാലഗണനയില് പററിയപിഴവ് 400 വര്ഷത്തെ പിഴവാണ്. അതു അവിടുന്നങ്ങോട്ടുള്ള എല്ലാ കാലഗണനകളേയും തെററിച്ചു. പൂന താമ്രപത്രലിഖിതത്തില് വാകാടകരാജ്ഞി പ്രഭാവതിഗുപ്ത തന്റെ ഗുരു കണാലന്

ഭഗവദ്പാദമുലേ നിവേദ്യമായി ഒരു ഗ്രാമം ദാനം ചെയ്യുന്നു. ചുരുങ്ങിയത് എഡി 450ന് മുമ്പെങ്കിലും ശങ്കരന്റെ അദ്വൈതപദ്ധതി ഇന്ത്യയില് പ്രചുരപ്രചാരമാണെന്ന് അദ്ദേഹം ഇതു വെച്ച് സമര്ത്ഥിക്കുന്നു. ആര്യഭൂതി,ഭൂതരാജാ, (ഭൂതരായ), കൂപകനാട്, കണാലപദം എന്നിവ കാണഭൂതി,ഭൂതരായ പാണ്ഡ്യപ്പെരുമാള്, വരരുചി കഥ ഇവയോട് ചേര്ത്തുവെച്ച് , എഡി 303ല് നാടുനീങ്ങിയ ഭൂതരായപ്പെരുമാളെന്ന ചക്രവര്ത്തി തന്റെ അമ്മ കാലഞ്ജരത്തിലെ ഉദയനന്റെ പത്നി വാസവദത്ത (ഇന്ദ്രദത്ത) എന്ന വിദുഷിയായ ഗുരു നിര്മ്മിച്ച ക്ഷേത്രത്തിന് നല്കിയ ബ്രഹ്മദേയം, അതിന്നുശേഷം അദ്ദേഹത്തിന്റെ പുത്രന് മാതൃദാസന് 2 നല്കുന്ന ബ്രഹ്മദേയം (ഇദ്ദേഹം കേരളചക്രവര്ത്തിയായിരുന്നില്ല. ഭൂതരായന്നുശേഷം സഭ ആദിത്യവര്മ്മനെയാണ് തെരഞ്ഞെടുത്തത്.). അപ്പോള് ക്രിസ്തുവര്ഷാരംഭത്തിലോ അതിന്നുമുമ്പോ ആണ് ശങ്കരകാലം എന്ന് ലഭിക്കും.
തമിഴ് രേഖകള് പ്രകാരം മുതല്സംഘം,ഇടൈസംഘം,കടൈസംഘം എന്ന് സംഘ കാലം മൂന്നാണ്. മുതല്സംഘം 4400 വര്ഷം നിലനിന്നു. അതിന്റെ പ്രധാനസംഘത്തലവന് അഗസ്ത്യ മുനിയായിരുന്നു. (മിത്രാവരുണി വേദത്തില്).ദക്ഷിണമധുര കടുങ്കോന്റെ കാലത്ത് കടലെടുക്കുംവരെ ഇത് നിലനിന്നു. ഇടൈസംഘം 3700വര്ഷം നിന്നു. കപാടപുരമെന്ന ദ്വാരകാപുരിയിലെ തൊവരികൈക്കോമാനായ ശ്രീകൃഷ്ണന്റെ നേതൃത്വത്തില് അക്കാലത്ത് വേദം പകുത്ത തലവന് വേദവ്യാസന് (ഗാര്ഗ്ഗ്യ,പരാശര, അഥർവ്വണശാഖ) സംഘത്തലവന്. അഗസ്ത്യരുടെ ദ്രാവിഡസൂത്രം നക്കീരന്നു ലഭി ക്കുന്ന തിരുവിളയാടല്കഥ ഇക്കാലത്ത്) .കടൈസംഘം എന്ന മൂന്നാം സംഘം 1800 വര്ഷം നില നിന്ന്. ക്രിസ്തുവിന് ശേഷം മൂന്നാം നൂററാണ്ടില് ശത്രുക്കളുടെ പടയോട്ടത്താലും സമ്പദ് വ്യവസ്ഥയുടെ തകര്ച്ചയാലും ഇത് നശിച്ചു.

4400, 3700, 1800 ഇവ കൂട്ടിയാല് 9900 വര്ഷമാണ് തമിഴ് രേഖപ്രകാരം മൂന്നു സംഘങ്ങളും കൂടി കാലം. ത്രേതായുഗത്തില് അഗസ്ത്യ വസിഷ്ഠ (മൈത്രാവരുണി) ശ്രീരാമാദികളുടെ കാലം

മുതല് എഡി 300 ല് അവസാനിച്ച തമിഴ്സംഘകാലം ഇതാണ്. അവസാനസംഘകാലത്തെ 800 വര്ഷം മാത്രമാണ് സംഘംശരണം , ധര്മ്മം ശരണം എന്നതിനോട് ബുദ്ധം ശരണം എന്നുകൂടി ചേര്ക്കപ്പെടുന്നത്. ഭാരതീയധര്മ്മവും സംഘവും ജ്ഞാനവും നിലനിര്ത്താനുള്ള ഒരു ശ്രമമായിരുന്നു ബുദ്ധന്റേത്.
പെരുമാള് വാഴ്ച്ചാരംഭത്തിന്റെ കലിവാക്യം ദദുര്ദ്ധരം . 33272 എന്നതിനെ 366 എന്ന പൈതാമഹസംഖ്യകൊണ്ടു ഹരിച്ചാല് 90 വര്ഷം 332 ദിവസം. 3010 ബിസി 332 ദിവസം (11 മാസം 2 ദിവസം) കഴിഞ്ഞാണ് (3011) ആദ്യമായിട്ട് പൌരാണികമായ ചേലൂരില് മനുപുത്രന് വടുകവര്മ്മന് രാജരാജേശ്വരന് രണ്ടാം ശിവപ്രതിഷ്ഠ ചെയ്ത് കേരളത്തിലെ പെരുമാള്ഭരണം തുടങ്ങുന്നത്. രാമഘടമൂഷകന് ,നന്ദനന് മുതലായ വരുടെ പരമ്പരയില് വരുന്ന് ശതസോമന് സ്ഥാപിച്ച ഈ വിദ്യാപീഠത്തെ പുനരുദ്ധരിച്ച് ഒരു കേരളപ്പെരുമാള് ശാഖ അദ്ദേഹം തുടങ്ങിവെച്ചു.ഇക്കാലത്ത്ദ്വാപരയുഗത്തിലെ തുവരികൈക്കോ മാനാണ് വേദശാസ്ത്രപഠനക്രോഡീകരണത്തിന് വ്യാസാദികള്ക്കു നേതൃത്വം കൊടുക്കുന്നത്.പാണ്ഡ്യജലേശ്വരന്റെ കാലത്ത് ഒരു പ്രളയത്തില് പാണ്ഡ്യന്റെ ദക്ഷിണകപാടപുരം കടലെടുത്തു. ഇത് ഇന്ത്യയില് ഇടക്കിടെ സംഭവിക്കുന്നതാകയാല് തമിഴ് രേഖകളെ അവിശ്വസിക്കേണ്ടതില്ല.ഈ കാലത്ത് അചലന്റെ (അജന്താഗുഹാക്ഷേത്രം നിര്മ്മിച്ച മൂഷകരാജാ) പുത്രന് അശ്വസേനന് ജ്ഞ,യജ്ഞ, ഗീര്വ്വാണ പോഷണത്തിനായി സ്വജീവിതം ഉഴിഞ്ഞുവെച്ചു. സഹോദരന് വിക്രമസേനന്, അദ്ദേഹത്തെ രാജഭ്രഷ്ടനാക്കി. അശ്വസേനന് രാമഘടമൂഷകനും നന്ദനനും ആദ്യം നിര്മ്മിച്ച കാടവവനദുര്ഗ്ഗത്തിലെ കോട്ടയില് (നെല്ലിയാംപതി ആമലകി) വന്നുതാമസമാക്കി. അശ്വസേനപുത്രന് രാജവര്മ്മന് വന്ദേരി പെരുമ്പടപ്പിലെ (മഹാഉദയം, അഥവാ മഹാസര്ഗ്ഗമെന്നാണ് പെരുമ്പടപ്പിനര്ത്ഥം) കോയില്പ്പ ള്ളിയോടുകൂടിയ രാജവിഹാരം നിര്മ്മിച്ചു. വാസ്തവത്തില് ഇക്കാലം മുതലാണ് മൂന്നാം സംഘസ്ഥാപനം.ഈ സംഘം ബുദ്ധമതകാലത്ത് നശിച്ചുപോയി. ബുദ്ധന്റെ ശ്രമം ഇതിനെ പുനരുദ്ധരിക്കാനായിരുന്നു. ഇന്നുനാമറിയുന്ന സംഘം കൃതികളുടെ എല്ലാ പരാമര്ശങ്ങളും വന്നേരി ചേരസാമ്രാജ്യം,

അതിന്നുചുററുമുള്ള വേള്മുഖ്യന്മാര്, ഇവരെക്കുറിച്ചാണ്. ആദികാടവ,ഗിരിവനവാസിക,കദംബപല്ലവ ചാലൂക്യപെരുമ്പടപ്പു, കോശ്രീ(ഗോശ്രീ)സ്വരൂപസ്ഥാപനത്തോട് ബന്ധപ്പെട്ടാണ് മൂന്നാം സംഘകാലകൃതികളെല്ലാം. (സപ്തസൈന്ധവ എന്ന കൃതി കാണുക). ബദനഗരി എന്നാല് വടനഗരം. വടുകപുരം. വടക്കിന്റെ ദിങ്നാഥന് കുബേരനാണ്. കുബേരന് യക്ഷനാണു്. നരവാഹനനായ ഭൂതവേതാളരൂപി. അദ്ദേഹത്തെ ആര്യഭൂതി എന്നുവിളിക്കുന്നു നാഗാര്ജ്ജുനഛായാസ്തംഭം .ഭൂതത്തിന്റെ നിഴല് മെഴുകുന്ന ആദിവാസികളെക്കുറിച്ച് നേരത്തെ പറഞ്ഞു. ഗുജറാത്തിലെ വിദ്യാപീഠം വാസവദത്തയുടെ കാലത്ത് പുനരുദ്ധാരണമാണ് നടന്നത്. വന്നേരി ആദിപെരുവനമാടപ്പെരുമാളുടെ ആറാം തലമുറ ശശിദത്തന്റെ പത്നി റീജന്റുറാണിയുടെ കാലത്താണ് മദ്ധ്യദേശം ,മഗധ,ചേദി,കേരളം മുഴുവനും മഗധചക്രവര്ത്തി ഭരിച്ചിരുന്നത്. അക്കാലം മുതല് രാജമാതാക്കന്മാര്ക്ക് റീജന്റുറാണിസ്ഥാനം നല്കുന്നപതിവ് കേരളത്തിലുണ്ട്.

സ്വര്ഗ്ഗസന്ദേഹം പ്രാപ്യ എന്നത് ഒരു പെരുമാള് ഭരണംകഴിഞ്ഞ് വേറൊരുപെരുമാള്ഭരണം തുടങ്ങുന്ന കലിദിനസംഖ്യയാണ്. കേരളോത്പ്പത്തിയിലെ ഈ സംഖ്യയെ 427 എഡി എന്നാണ് പണ്ഡിതന്മാര് വിലയിരുത്തുന്നത്. ഇത് ശകമോ,മററ് കരണവര്ഷങ്ങളോ വെച്ച് കണക്കാക്കിയിട്ടാണ്. കലിദിനം മാത്രം വെച്ച് പഞ്ചവര്ഷപൈതാമഹസംഖ്യ കൊണ്ട് ഹരിച്ചാല് ഇത്തരം തെററ് ഒഴിവാക്കാം. 7373821 നെ 366 കൊണ്ട് ഹരിച്ചാല് 3507 വര്ഷം 5 മാസം 15 ദിവസം. കലി 3102ല് നിന്ന് ഇത്കിഴിച്ചാല് എഡി 305 എന്നുത്തരം. എഡി 305-333 വരെ ഭൂതരായപാണ്ഡിപ്പെരുമാള് നരവാഹനദത്തന്റെ ഭരണം. 305ല് ഉദയനന്റെ വാഴ്ച്ചയാണ് കഴിഞ്ഞത്. ഇതു് ചന്ദ്രഗുപ്ത, സമുദ്രഗുപ്ത കാലവുമാണെന്നു ശ്രദ്ധിക്കുക. ബിസി 120ലാണ് മഹോദയപുരം സ്ഥാപിച്ചത്. 20 വ്യാഴവട്ടം കഴിഞ്ഞ് 21 ആം വ്യാഴവട്ടം എഡി 132ല് ചേരന് ചെങ്കുട്ടുവനെന്ന ചോളപ്പെരുമാളാണ് കേരളം വാഴുന്നത്. 3102 ബിസി മുതലുള്ള മൂഷകപ്പെരുമാള് വംശാവലിയില് ചെങ്കുട്ടുവന് 55 ആം പെരുമാളാണ്.(ജഗദശ്വന് മുതല്). അദ്ദേഹത്തിന്റെ താവഴിയിലെ

രണ്ടുപേര് (ചന്ദ്രവര്മ്മ 1, 2 എന്നിവര്) സിംഹാസനത്തി ലിരുന്നുവെങ്കിലുംചെറിയകാലയളവേഭരിച്ചിട്ടുള്ളു. അപ്രകാര മാണ് വളരെ വൃദ്ധനായ കേയപ്പെരുമാള് പാലകന് സഭയുടെ തീരുമാനം മാനിച്ച് കേരളത്തിലെത്തിയത്. അദ്ദേഹം ഭരണസൌകര്യത്തിന് 5 താവഴികള്ക്ക് ഭൂമി ഭാഗിച്ചുകൊടുത്ത് തിരിച്ചു പോയി. പാലകന്റെ സഹോദരീഭര്ത്താവും കേരളേശ്വരവല്ലഭനുമായ ഉദയനന് കേരളചക്രവര്ത്തി സ്ഥാനം കിട്ടിയതങ്ങനെയാണ്. വാകാടകവത്സരാജാവായ അദ്ദേഹത്തിന്റെ കീഴില് കേരളവും വന്നു.അദ്ദേഹവും ഗോപാലകനെന്ന ഇളം കോവടികളും സന്തതസഹചാരികളായിരുന്നു. ഉദയനന് ശേഷം പുത്രന് നരവാഹനദത്തന് അമ്മാമന് ഗേപാലകന്റെ തണലില് ലങ്ക മുതല് കൈലാസം വരെ ഭരിച്ചു എന്നു കഥാസരിത്സാഗരം.ഇന്ത്യകനുംഭൂതരായപാണ്ഡിപ്പെരുമാളും ഒരേ വംശമാണെന്നു നേരത്തെ കണ്ടു.

ഗുണനയവിക്രമ എന്ന കലിവാക്യം-

വിക്രമരാമനെന്ന രിപുരാമനെ തോല്പ്പിച്ച് 49 ആം പെരുമാള് വല്ലഭന് തിരുമഞ്ചനചേരന് മാടപ്പെരുമാള് രാജരാജവര്മ്മന് സിംഹാസനാരൂഢനായെന്നു കേസരി. ഈ കലിദിനമാണ് മൂഷകവംശത്തിലെ താഴെക്കാണുന്ന ശ്ലോകമെന്നദ്ദേഹം.

വദ്ധ്യാന് നിഹത്യവലഭ പ്രവിശായഹേയാന്
ഗ്രാഹ്യാന് പ്രഗൃഹ്യപരിപീഢ്യ ച പീഢനീയാന്
ലക്ഷമീമഥാനുഗുണയന്നയവിക്രമാഭ്യാം
അഹ്നായമൂഷികഭുവം സ വശീചകാര

ഗുണയന്നയവിക്രമ എന്ന എട്ടക്ഷരസംഖ്യ (35101425) ശരിയാവില്ലെന്നതില് ആര്ക്കും സംശയമുണ്ടാവില്ല. ഗുണ എന്നത് തമിഴിലെ കുണനയവിക്രമ ആണെങ്കില് 15101425 .അപസവ്യമായി വായിക്കാതെ ആദ്യത്തെ യകാരം കളഞ്ഞ സംഖ്യ കുണനയവിക്രമ ( 1501425). 366 കൊണ്ട് ഹരിച്ചാല് 4102 വര്ഷം 83 ദിവസം. ഇത് എഡി ആയിരത്തില് രാജരാജവര്മ്മചോളന്റെ കാലം .സകല വല്ലഭന്മാരേയും നശിപ്പിച്ചാണ് അദ്ദേഹം ഏകാധിപധിയായത്. വിക്രമരാമനെന്ന ഒരു രിപുരാമനെ വധിച്ചു എന്നല്ല, എല്ലാ വല്ലഭരേയും വധിച്ചു എന്നാണ് ശ്ലോകം.ഇത് മണിമംഗലം ശാസനത്തിലുമുണ്ട്. ഒന്നു

കില് മൂഷകവംശകാവ്യത്തില് രാജരാജചോളകാലത്ത് ആരോ കൂട്ടിച്ചേര്ത്തതാവാം ഈ ശ്ലോകവരി. എല്ലെങ്കില്, 52410151 എന്ന പൂര്ണ്ണ സംഖ്യ തന്നെ എടുത്താല് , ഒരു ലക്ഷത്തിനാല്പ്പത്തി മൂവായിരത്തി, നൂററിതൊണ്ണൂററിഏഴ് (143197) വര്ഷം 49 ദിവസമായി മാഹിഷ്മതിയിലെ മൂഷകവംശം എന്ന വല്ലഭവംശം നില നില്ക്കുന്നു. ഇക്കാര്യം മാടപ്പെരുമാളുടെ സിംഹാസനാരോഹണച്ചടങ്ങില്തോലകവി എടുത്തുരയ്ക്കുകയാണ്. ഇതില് മുമ്പുപറഞ്ഞപോലെ ഒരു യകാരം മാററി ഏഴക്ഷരസംഖ്യയാക്കണം (5241051). അപ്പോള് പൂരുചക്രവര്ത്തിയുടെ (വൃഷപര്വ്വപുത്രി ശര്മ്മിഷ്ഠക്ക് സോമവംശത്തിലെ യയാതിയിലുണ്ടായ മകന്)കിരീടധാരണത്തിനു ശേഷം 14319 വര്ഷം 297 ദിനം കഴിഞ്ഞു.ഈ വംശത്തില് ഇത്രയേറെ വല്ലഭന്മാര് വാഴുകയും നശിപ്പിക്കപ്പെടുകയും ചെയ്തു എന്നര്ത്ഥമേ അപ്പോളുള്ളു.പൂരുവിന്ന് മാടത്തപ്പനെന്നൊരുപേരുണ്ട്. പെരുവനത്തില് അദ്ദേഹത്തിന്റെ മാടം ഉണ്ട്.മാടപ്പെരുമാളെന്നു വിളിക്കുന്ന ഈ ആദിപെരുമാളിന്നുശേഷം 14319 വര്ഷം കഴീഞ്ഞ് വരുന്ന പൂരുവംശജനെന്നും വരുന്നു.

കുന്ദവര്മ്മന് മുരാരി (ജയമാനി ജയരാഗന്) എന്ന റാണാ രാജന് ശതവാഹനകാഞ്ചിപല്ലവവംശമാണ്.കൊങ്ങുപല്ലവനെ തോല്പ്പിച്ച് മകളെ വിവാഹം ചെയ്തു. ഇദ്ദേഹത്തെ കേരളോല്പ്പത്തി മാടപ്പെരുമാളെന്നു വിളിക്കുന്നു. മാടായി എലിമല എന്ന മൂഷകക്കോട്ട ഇദ്ദേഹം കെട്ടി. പ്രാകൃതത്തില് മയിഡവൊല്ലു,ഹിരഹദവല്ലിതാമ്രപത്രശാസനങ്ങള് ശിവസ്കന്ദവര്മ്മ്ന് കാടവനൃപന് ജയമാനി ജയരാഗ കാഞ്ചിപല്ലവ ശതവാഹനന്മാരുടെയാണ്.ചാലൂക്യ,പല്ലവ, കേരളരാജാക്കന്മാരെല്ലാം ഈ ജയസിംഹരണരാജപരമ്പരയിലാണ് എന്ന് വിദ്യാധര് മഹാജന് ചൂണ്ടിക്കാട്ടുന്നു. ഇവര് തൊണ്ടമാന് എന്ന തൊണ്ടര് പരമ്പരയാണ്. ഋഗ്വേദത്തിലും (വൈഖാനസ) ഭാഗവതത്തിലും ഇവരെ കാണാം. കാഞ്ചി,വെങ്കി,പാലക്കാട് ഇവയാണ് ഇവരുടെ മൂന്നുപ്രസിദ്ധകേന്ദ്രങ്ങള്. പുളിന്ദ,കുറുംബ,കുറുമ,കുറുച്ചിയ, ഗിരി,പൊറൈ,വനവാസി ട്രൈബുകളാണിവര്.ദേവദാസരായി

രാജ്യം ഭരിക്കുന്ന തൊണ്ടമാന് വംശം ദക്ഷിണേന്ത്യയില് സുപ്രസിദ്ധമാണ്.രാജാക്കന്മാര് ആദിവാസികളായിരുന്നു,പ്രജകളും ആദിവാസികളായിരുന്നു. ഈ ചരിത്രമാണ് നമുക്കിന്ന് കൈമോശം വന്നിരിക്കുന്നത്. ഇതിന്റെ റീ-കണ്സ്ട്രക്ഷ നാണിവിടെ ഈ ഗ്രന്ഥം ചെയ്യുന്നതും.

ആദിത്യവര്മ്മനും അനുജന് കുന്ദവര്മ്മന് മുരാരിയും ഭരണം ഏററത് എഡി 347 ലൊ 383 ലൊ ആണ്. കോഴിക്കോട്ടെ ബ്രാഹ്മണരുടെ കണക്കില് 347 എഡിയില് ഗുപ്തകാലം തീര്ന്നതോടെ പെരുഞ്ചെല്ലൂരിലെ അവസാനപ്പെരുമാള് വാഴ്ച്ച തീര്ന്നു (ആദിത്യവര്മ്മന് ശേഷം). പിന്നീടു വന്ന ശാഖയില് പെരിഞ്ചെല്ലൂര് സഭക്ക് പ്രാധാന്യമുണ്ടായില്ല. തൃപ്പൂണിത്തുറ ഗ്രന്ഥവരിപ്രകാരം എഡി 383ല് കൊങ്ങുചേര വേട്ടുവരുടെ ഇളയതാവഴി (പല്ലവവംശം) പ്രാബല്യത്തില് വന്നതോടെയാണ് അവസാനിക്കുന്നത്. എഡി 383ല് നിലവിന് വന്ന ഇളയപല്ലവ മാടപ്പെരുമാള്ശാഖ എഡി 588 വരെ നിന്നു (295 വര്ഷം). അക്കാലത്ത് അവസാനത്തെ പെരുഞ്ചെല്ലൂര് പുനരുദ്ധാരണശ്രമം നടന്നു.(വല്ലഭനും ശ്രീകാന്തനും നേതൃത്വം വഹിച്ചു). ഇവിടുന്നങ്ങോട്ടു മൂഷകവംശകാവ്യവും അവസാനിക്കുന്നു. തോലനെന്ന അതുലന് അതിന്നു ശേഷമുള്ള രാജാക്കന്മാരെ പറയുന്നില്ല.

72 നെ 200 കൊണ്ട് ഗുണിച്ച 14400 വര്ഷം കഴിയുമ്പോള് ഒരു ചെറിയ ഭൂയുഗാവസാനവും പുതിയ ഭൂയുഗാരംഭവും എന്ന പ്രവചനപ്രകാരം 14319 എന്ന സംഖ്യ ഇനി 81 വര്ഷം കൂടിയേ ഈ യുഗമുള്ളു എന്ന പ്രവചനമാണ്. വിസി 14000 മുതലുള്ള ഒരു വലിയസംസ്കാരം എഡി 319ല് തന്നെ ഈ പ്രവചനത്തിന്റെ കൌണ്ട് ഡൌണ് ആരംഭിച്ചു. എഡി 333ല് പതിവില്ലാത്തപടി സഭ സഹോദരീഭര്ത്താവിനെ വധിക്കാന് ആജ്ഞാപിച്ചതും അതുനടപ്പാക്കിയ അധാര്മ്മികസ്വഭാവവും ഇതിന്നു നാന്ദിയായി ഗുരുക്കന്മാര് വിചാരിച്ചു. എഡി 347 ല് പെരിഞ്ചെല്ലൂര് സഭയുടെ ആധിപത്യം അവസാനിച്ചതും ഇതിന്റെ ശാപമായി അവര് സ്വീകരിച്ചു.എഡി 383ല് ഈ നിര്ണ്ണായക വര്ഷത്തിന് 17 വര്ഷം ബാക്കിയിരിക്കെ ,ഒരവസാനശ്രമം ഇളയതാവഴിയിലെ മാടപ്പെരുമാള് ശ്രീകണ്ഠന്

നടത്തി. ഇതാണ് അനേകവല്ലഭന്മാര് കാലത്താല് ഹനിക്കപ്പെട്ടിട്ടും അവസാനത്തെ രാജരാജക്ഷേത്രപുനരുദ്ധാരണത്തിന് വല്ലഭ ശ്രീകണ്ഠന്മാരുടെ ശ്രമം. ഈ ദിനസംഖ്യ മൂഷകവംശ കാവ്യത്തിന്റെയും പെരിഞ്ചെല്ലൂര് തോല് (വിദ്യാപീഠം) എന്ന വിഖ്യാതവല്ലഭപട്ടണവിദ്യാസ്ഥാനത്തിന്റെയുംകവി തോലന്റെയും കൂടി കാലഗണനാസംഖ്യയാണെന്നതാണ് സത്യം.

ചമ്പകദേശേ രമ്യേ - വള്ളുവനാട്ടിലെ ആദിതിരുമാന്ധാംകുന്ന് ക്ഷേത്രസ്ഥാപനം. 1113525 നെ 366 കൊണ്ടുഹരിച്ചാല് കലിതുടങ്ങി 3042 വര്ഷം കഴിഞ്ഞ് എഡി 60ല്. കൊടുങ്ങല്ലൂരില് കണ്ണകിക്കും തിരുമാന്ധാംകുന്നില് മാധവിക്കും പ്രാധാന്യമെന്നൊരു ചൊല്ലുണ്ട്. മാധവി ധീവര,മുക്കുവസമുദായത്തിലെ ദേവരടികളാണ്. മധുര മീനാക്ഷി, ചിദംബരത്തെ ദേവി എന്നിവരും . വള്ളം വഞ്ചി ഇവയോട് ബന്ധപ്പെട്ട നാടായ നാവായില് നാവികരുടെ നാടായ വള്ളുവനാട്ടിലാണവളുടെ സ്ഥാനം. (മൂലവംശം). വര്ത്തക പ്രമാണിയായ കോവലന്റെപിതാവ് ,തന്റെ വംശത്തിലെ വേറൊരു പൂര്വ്വികനായ കോവലന് പണിത രാജവിഹാരത്തില് സന്യാസം സ്വീകരിച്ചിരിക്കുന്നതും വള്ളുവനാട്ടിലാണ് (മണിമേഖലാകാവ്യം) .കണ്ണകി മാത്രമാണ് ചോളനാട്ടുകാരി. മാധവിയും കോവലനും ചേരനാട്ടുകാരാണ്. കണ്ണകികോവലന്മാരുടെ കഥ നടക്കുന്നത് ചെങ്കുട്ടുവന്റെ കാലത്തല്ല. അതിന്നുമുമ്പാണ്.കുന്റക്കുറവന്മാര് പറഞ്ഞുകേട്ട കഥ ഇളംകോവടികള് ജ്യേഷ്ഠന് പറഞ്ഞുകൊടുക്കുകയാണ് ചെയ്യുന്നത്. ഇത് കേട്ടശേഷമാണ് ചെങ്കുട്ടുവന് ചോളനാട്ടിലെ പത്തിനിക്ക് ചേരനാട്ടില് ശിലയെടുക്കുന്നത്. അതിനാല് എന്തുകൊണ്ട് കണ്ണകിയേക്കാള് മുമ്പ് മാധവിയുടെ പേരിലൊരു ക്ഷേത്രമെന്നു സംശയിക്കേണ്ടതില്ല.
ഈയിടെ കൊടുമണല് ഈറോഡില്നിന്ന് ബിസി നാലാംനൂററാണ്ടുമുതല് നില നില്ക്കുന്ന ഒരു ഇന്ഡസ്ട്രിയല് കോമ്പ്ലക്സ് കണ്ടെത്തുകയുണ്ടായി. അവിടെ നിന്ന് 7 നാമങ്ങളോടുകൂടിയ ലിപി കണ്ടെടുത്തു. (ടി.എസ്.സുബ്രഹ്മണ്യന്).

| ടിഎസ്,സുബ്രഹ്മണ്യന്റെ | തത്തുല്യമലയാള,സംസ്കൃതപദം |
| --- | --- |

| വായന<br>Reading of T S Subramanyan | Equal Malayala/Sanskrit words |
|---|---|
| 1 സബാ മഗധൈ ബമ്മദന്<br>Sabaa makathai bammadan | സഭാമഗധബ്രഹ്മദത്തന്<br>Sabhaa Magadha Brahmadathan |
| 2.സാത്തന്<br>Saathan | ചാത്തന്(കൂലവാണികന് ചാത്തനാര്<br>)Chaathan,Koolavaanikan Chaathan, Saasthaa<br>Chaathanaar |
| 3.വിസാക്കി<br>Visaakki | വിശാഖി<br>Visaakhi |
| 4.സിലികന്<br>Silikan | ശീലികന് -ശിലകന്<br>Seelikan,Silakan |
| 5.ഊരണന്<br>Ooranan | ഊര്ണ്ണന് (തന്തുവായന്)<br>Oornnan (Thanthuvaayan) |
| 6.തിസ്സ<br>Thissa | തിസ്സ<br>Thissa |
| 7.ചമപന് സുമനന്<br>Chamapan sumanan | Champan Sumanan<br>ചമ്പന് സുമനന് |

ബ്രഹ്മദത്തന് (മഗധയിലെ) ജാതകകഥകളില് സുപ്രസിദ്ധനാണ്. തിസ്സ സിലോണിലെ മഹാവംശത്തിലും. ചാത്തനെ കൂലവാണികനായി മണിമേഖലാകാവ്യത്തിലും അകവൂര് ചാത്തനായി വരരുചികഥയിലും കാണാം. ശിലകന് അഥവാ ശിലാകര്ത്തനം ചെയ്യുന്ന ശില്പ്പിവര്ഗ്ഗം വിശ്വകര്മ്മവംശം. ഊരാളുന്ന (നാടുവാഴുന്ന)വനും തന്തുവായനുമായ ഊരാളന്മാര്. എല്ലാത്തിലും വലിയ നാമം അവസാനത്തേത്. അതിന്റെ ലിപി പരിചയം ഇങ്ങനെ.

(T.S.S.)

ചോദ്യം 1 എന്തുകൊണ്ട് ഇതിലെ അവസാന അക്ഷരമായ

വായിച്ചില്ല




NI NA NEE

NE NA NEE

ചോദ്യം 2
ഈ മൂന്നക്ഷരങ്ങള് എങ്ങനെ ഒരേപോലെ ന എന്നുതന്നെ വായിച്ചതിലെ യുക്തി എന്ത് . നി,ന,നീ അല്ലെങ്കില് നെ,ന,നീ അല്ലേ വേണ്ടത്

ചോദ്യം 3 ബ്രാഹ്മിയില് സ 2 വിധം എഴുതാം. അതിനാല് ഉച്ചാരണത്തില് സു,ഷു എന്ന് 2 വിധം വായിക്കാം



sa sha

പലവിധമുള്ള വായനകളെ കണക്കാക്കിയിട്ട് ചില നിഗമനങ്ങള്

1.വേദത്തില് ഒരു കുട്ടി ജനിക്കുമ്പോള് ,അവനിലൂടെ അഗ്നി ഋഷഭരൂപത്തില് എല്ലാ സുമനന്മാര്ക്കും ദൃശ്യമാകുന്നു എന്നു പറയുന്നുണ്ട്. സുമ്നാം എന്നാണ് ഇതിന് വേദം ഉപയോഗിച്ച പദം. 2.ചമപനി സുമനനീ,ശ്രീ(ശ്യംഗ)

ചമപനിഷു, മനനിശ്രീ (ശ്യംഗ)

എന്നു രണ്ടു വിധം വായിച്ചാലും അര്ത്ഥമുണ്ട്.
3.സമപനനി സുമനനിശ്രീ (പ്രാസമൊപ്പിച്ച ഒരു പല്ലവി)
ചമ്പദേശത്തെ സുമനനി ശ്രീ എന്നു സ്ത്രീസൂചകം നന്നായി മനനം ചെയ്യുന്ന, വിദുഷിയായ,ചമ്പകദേശത്തെ സ്ത്രീ.
4അവസാനത്തെ അക്ഷരം ശൃംഗം,ശിഖരം എന്നതിന് ഹരപ്പ,സിന്ധുസംസ്കൃതിയില് ഉപയോഗിക്കുന്ന ചിഹ്നമാണ്. ശൃംഗാംബ എന്ന ദേവതാനാമം(പാർവ്വതി) ഇത് പൂക്കാട്ടിയൂര് ലിഖിതത്തിലും കാണുന്ന നാമമാണ്.
5.സമ,പനി (ഫണി) സമദര്ശികളായ ഫണി(പന്നി)കളുടെ (കോലവരാഹികളുടെ) പന്നിയൂര് കഴകനാഗവംശീയരുടെ സുമനനിയായ ശൃംഗാംബ കോലവതി, അംഗാരവതി,കാരക്കലമ്മ . വര്ത്തക,ശില്പ്പി,ദേവദാസിശ്രേണികള്ക്കെല്ലാം മനനം (വിദ്യ) ശ്രീ (സമ്പത്ത്) സമദര്ശിത്വം നല്കുന്ന ശ്രീവിദ്യാ.
6 ചമ്പകദേശത്തെ സുമനനികളുടെ ശൃംഗം,ശിഖരം .വൈശ്വാനരനായി ശൃംഗത്തില്,മേരുവില് ഇരിക്കുന്ന അഗ്നിശ്രീ സുമനസ്സുകള്ക്ക് ദൃശ്യമാകുന്നവള്.ശ്രീവിദ്യാപരം

7ചമ്പ,ചമ്പക എന്നീ തമിഴ്വാക്കുകള് ഉച്ചാരണഭേദത്താല് ജംബു,ജംബുക (ജംബുദ്വീപം, ജംബുക്കുന്നു അഥവാ കുറുക്കന്കുന്നു) എന്നൊക്കെ മാറിപ്പോകുന്നത് പ്രാദേശികഭേദം കൊണ്ട് സംഭവിക്കുന്നു.

8 ശൃംഗാംബാസഹിതനായി ശിവനെ ഇരുക്കുവേലിന്റെ 49 തലമുറ മുമ്പുള്ളവര് നല്വീമനയിലെ വേല്പ്പന്തരില് ദര്ശിച്ചു (വേളാപുരി എന്ന തുറമുഖം) എന്ന പൂക്കാട്ടിയൂര് ലിഖിതപരാമര്ശം .

9 ബിസി നാലാം നൂററാണ്ടിലെ ഈനാമത്തില് വേറൊരു പ്രത്യേകത സുമനപദം തന്നെ. അമന എന്നാല് പൈനയില് (വേദമെന്നതിന്റെ പ്രാകൃതനാമമാണ് പൈന) ബ്രഹ്മമാണ്. അമന,അഗോത്ര,അപാണിപാദ മുതലായ വിശേഷണങ്ങള് അതിനുണ്ട്. സുമന എന്നാല് മനനശേഷി (ബോധം കോണ്ഷ്യസ്നസ്)ഉദിച്ച ആദിമനുഷ്യന്. ആദിമഋഷി, ശില്പ്പി,വിശ്വകര്മ്മാ. ശമനന് എന്നാല് മനസ്സും ഇന്ദ്രിയവും

അടക്കിയ ശമദമാദി ശീലിച്ച യോഗി അഥവാ ആരുരുക്ഷു.ഉമണനെന്നാല് ഉപ്പുകച്ചവടക്കാരന്.ഉപ്പുകൊററന്.

1. ബ്രാഹ്മിയില് ഈ 4 നാമങ്ങള് എഴുതുക



ചരിത്രകാരന്മാര് ഈ നാലക്ഷരം കണ്ടിടത്തും അമന എന്നുവായിക്കയും ശമണനെന്നര്ത്ഥം പറയുകയും ചെയ്യുന്നവരാണ്. ഇത്തരം ലിപിവായനക്കാരും,ഇന്ത്യ ന്ഭാഷകളിലെ ഉച്ചാരണഭേദം,നിരുക്തം ഇവകൊണ്ടുവരുന്ന അര്ത്ഥഭേദം ഇവയറിയാത്തചരിത്രകാരന്മാരും ചെയ്യുന്ന പൊതുജനദ്രോഹം കുറച്ചല്ല.
ആനുഷംഗികമായിടി.എസ്.സുബ്രഹ്മണ്യന്റെവേറൊരുവായനയിലെ തെററുംചൂണ്ടിക്കാട്ടട്ടെ



രൌരവം ദേവരാജ്യം

കപ്ലിയങ്ങാട്ടുമനവക കേരളോല്പ്പത്തിയില് തോമസ് കാന വന്ന കാലമെന്നു ചിലര്. ആ രേഖയില് ബൌദ്ധര് വന്നകാലമെന്നാണ് പറഞ്ഞിരിക്കുന്നത്.ആരുടെയുംപേരെടുത്ത്പറഞ്ഞിട്ടില്ല. സുറിയാനി ക്രിസ്ത്യാനിസംഘത്തിന്റെ ശോവാല എന്ന ദിനസംഖ്യപ്രകാരം തോമസ് കാന വന്നത് എഡി 345 ലാണ്. അദ്ദേഹം വന്ന് 2 വര്ഷത്തിനകം കേരളത്തിലെ കൃഷിവ്യാപാരാദികളുടെ നിയന്ത്രണം ഇവിടത്തെ പരമ്പരാഗതവര്ത്തക, ക്ഷത്രിയ,ബ്രാഹ്മണ, ആദിവാസി സംഘങ്ങള്ക്ക് നഷ്ടപ്പെട്ടു. പെരിഞ്ചെല്ലൂരിലെ വിദ്യാഭ്യാസസ്ഥാപനം സൌജന്യമായി തുടര്ന്നുനടത്താന് അവര്ക്കു കഴിയാതെ വന്നു. അതാണ് കോഴിക്കോട്ടെ ബ്രാഹ്മണര് 347 ല് പെരുമാള്ഭരണം അവസാനിച്ചു എന്നെഴുതിയത്. ( 2243421 എന്ന് രൌരവം ദേവരാജ്യം സംഖ്യ. 3397 കലിവര്ഷം 120 ദിവസം. അത് എഡി 295 ആണ്. അത് ശോവാല സംഖ്യയുമായി യോജിക്കുന്നില്ല).

യജ്ഞസ്ഥാനം സംരക്ഷ്യ
1020721 . കലി 3470 വര്ഷം 181 ദിവസം. എഡി 368 കഴിഞ്ഞ് 369 ല് 6 മാസം 1 ദിവസം കഴിഞ്ഞ്തുലാം 1. എഡി 370 തുലാം ഒന്നിന് രണ്ടാമത്തെ വരരുചിപുത്രന് ആദ്യത്തെ മേളത്തോള് അഗ്നിഹോത്രി കാലം ചെയ്തു. 702 എഡി കിട്ടാന് 324 എന്ന സംഖ്യ കൂട്ടി കൃത്രിമമായി ഉണ്ടാക്കിയതു കൊണ്ടാണ് കണ്ഫ്യൂഷ്യനുണ്ടായത്. 12 വര്ഷം കഴിഞ്ഞ് അടുത്ത മാമാങ്കത്തില് തൃപ്പൂണിത്തുറ ഗ്രന്ഥവരി പറയുന്നപോലെ ഇളയകൊങ്ങുചേരവേട്ടുവതാവഴിയുടെ പല്ലവവംശം പ്രാബല്യത്തില് വന്നു. കോഴിക്കോട്ടും തൃപ്പൂണിത്തുറയും രണ്ടുവിധം പെരുമാള് വാഴ്ച്ചാവസാനം പറയുന്നത് ഇതിനാലാണ്. ഇതിന് ഇനിയുമൊരു തെളിവുണ്ട്.ഷോഡശാംശംസുരാജ്യം. 1275536 . കലി തുടങ്ങി 3485 വര്ഷം 26 ദിവസം. എഡി 383. കൊച്ചിബ്രാഹ്മണര്ക്ക് അവസാനദിനം 588 എഡിയില് ഇളയപല്ലവശാഖയുടെ ഭരണം തീരുമ്പോഴാണ്. കോഴിക്കോട്

പെരിഞ്ചെല്ലൂര് എഡി 347 ല് വ്യാപാരം നഷ്ടപ്പെട്ടു.തൃപ്പൂണിത്തുറ ഗ്രന്ഥവരി എഡി 383ല് പുതിയ പല്ലവവംശം ഭരണാധികാരമേററു. (പാലക്കാട് തലപ്പള്ളി താലൂക്കില് അപ്പോഴും തോമസ് കാനയുമായി ഉണ്ടാക്കിയ ഉടമ്പടിപ്രകാരം കൊച്ചിരാജ്യത്തെ വ്യാപാരം നടക്കുന്നുണ്ട്.)കൊച്ചിബ്രാഹ്മണര് 588 എഡിയിലാണ് ആ പുതിയപല്ലവശാഖയുടെ അസ്തമനമെന്നു രേഖപ്പെടുത്തുന്നു. മൂഷകവംശകാവ്യവും അതോടെ തീരുന്നതായി നാം കാണുന്നു.ഇങ്ങനെ കൃത്യമായിത്തന്നെ നമുക്ക് കാലഗണന ലഭിക്കുന്നുണ്ട്. വ്യാപാരവും സമ്പദ്വ്യവസ്ഥയുമായി ബന്ധപ്പെട്ട ഒരു ജനതയുടെ ചരിത്രം എത്ര ഭംഗിയായി പറഞ്ഞിരിക്കുന്നു .
കേരളക്രൈസ്തവ ഐതിഹ്യത്തില് എഡി 351ല് ഒരു മാണിക്യവാചകശിവയോഗിക്രിസ്ത്യാനികളുടെ മതംമാററത്തിനെ തിരായി രംഗത്തു വന്നതായി രേഖപ്പെടുത്തുന്നു. മുമ്പുപറഞ്ഞതെല്ലാം ചേര്ത്തുവെച്ചു വേണം ഇത് പരിശോധിക്കാന്. കാവേരിപ്പൂം പട്ടണത്തിലെ വെള്ളാളര് മതം മാറാനും വ്യാപാരത്തില് ലാഭമുണ്ടാക്കാനായി ക്രിസ്ത്യാനികളെ സഹായിക്കാനും തുടങ്ങി. പെരുഞ്ചെല്ലൂരിലുണ്ടായ അനുഭവം ചോളനാട്ടിലും വരാന്പോകയാണെന്നറിഞ്ഞാണ് ശിവയോഗി എന്ന മഹാമന്ത്രി ഇതിനെ ചെറുക്കാനായി ശ്രമിക്കുന്നത്. കേരളക്രൈസ്തവഐതിഹ്യത്തില് എഡി 293ലാണ് ചോളനാട്ടിലെ വെള്ളാളര് മതം മാറിയതിനെതിരെ മാണിക്യവാചകര് ശക്തമായി പ്രതികരിക്കുന്നത്. അന്ന് മതം മാറിയവര് ഭയന്ന് ഒന്നടങ്കം കുരക്കേണി കൊല്ലത്തേക്ക് ഓടിപ്പോന്നു. ഇവരെ പിന്തുടര്ന്നു 351 എഡിയില് മാണിക്യവാചകര് കേരളത്തിലെത്തി.
ഇവിടെ 295 എഡിയില് ബൌദ്ധര് വന്നു എന്ന കപ്പിയങ്കാട്ടുരേഖ ശ്രദ്ധിക്കണം. 293 ല് കൂട്ടമതംമാററം. ചോളനാട്ടില് കഠിനശിക്ഷ ,295ല് മതംമാററക്കാര് ഒടിവരുന്നു. ഈ മതംമാററക്കാരെയാണ് ,ബുദ്ധമതവിശ്വാസികളെയല്ല,ബൌദ്ധരെന്നു പറഞ്ഞിരിക്കുന്നത്. ജൈന,ബുദ്ധമതത്തിനെതിരെ ഒരു നടപടിയും ഒരുകാലത്തും കേരളത്തിലെന്നല്ല ഇന്ത്യയിലെങ്ങും ഉണ്ടായിട്ടുമില്ല.

വൈഷ്ണവരുടെ ആക്രമണമെന്ന ചരിത്രകാരന്മാരുടെ നിഗമനവും തികച്ചും തെററാണ് പെരിയപുരാണത്തില്
വീടറിയാ ചമണര്മൊഴി പൊയ്യന്റു മെയ്യുണര്ന്ത
കാടവനും തിരുവതികൈ നഗരിന് കട്കണ്ണുതര്ക്കു
പാടലീപുത്തിരത്തില മണ്പള്ളിയൊടുപാഴികളും
കൂടവിടുത്തു കൊണര്ന്തു കുണതരവീച്ചരമെടുത്താന്
(വീടറിയാത്തചമണരുടെവാക്ക് അസത്യമാണെന്നുമനസ്സിലാക്കിയ കാടവന് തിരുപ്പതികൈനഗരത്തിലെ പാടലീപുത്രത്തിലെ മണ്പള്ളികളും പാഴികളുമെല്ലാം അതേപടി എടുത്തുകൊണ്ടുവന്ന് ഗുണമേന്മയുള്ള ഈശ്വരാലയം പണിതു) . ശ്രീവത്സനഗരം,ശ്രീനഗരം .വത്സരാജ്യത്തെ പാടലീപുത്രത്തില്നിന്ന് ഒരു ക്ഷേത്രം മുഴുവനായി അതേപടി മാററി സ്ഥാപിച്ചു. ഒരു വിദ്യാസ്ഥാനം പുതുതായി ചോളനാട്ടില് സ്ഥാപിച്ചു. ഇദ്ദേഹം കാടവനാണ്. അതായത്,ഇളയകൊങ്ങുകാടവശാഖയിലെ ഒരാളാണ്. എഡി 351ല് ഇദ്ദേഹം സ്വന്തം നാടിന് വേണ്ടി അനുഷ്ഠിച്ച സേവനഫലമായാണ് എഡി 383ല് ആ കാടവപല്ലവവംശത്തിലെ രാജാക്കന്മാര്ക്ക് സഭ അധികാരം നല്കുന്നത്. മൂത്തതാവഴി (തലപ്പള്ളി)യുടെ ബ്രഹ്മഹത്യാ പാപത്താല് അവര്ക്കു രാജ്യാധികാരം നഷ്ടപ്പെട്ടതും കാരണമായി.

തേവാരപ്പാട്ടുകളില് മാണിക്യവാചകര്ക്ക് കേരളം സുപരിചിതമാണ്.

1.കൊടിമാടനീടെരുവു കൂടല്, കോട്ടൂര്, കൊടുങ്കോളൂര്, തണ്വിളവി, കണ്ടിയൂരും
2.നല്വിടൈക്കുളമും തിരുക്കുളത്തോട് അഞ്ചൈക്കളം
കേരളത്തില് വ്യാപകമായ മതംമാററം തുടങ്ങിയവര്ഷം ശുഭാര്ത്ഥം (542) എഡി 245. അത് ചോളനാട്ടില് എഡി 291ല് ശക്തമായ പ്രതികരണം ഉണ്ടാക്കി. 351 എഡിയായപ്പോഴേക്കും സൌമ്യമായ വൈഷ്ണവ,ജൈന,ബുദ്ധസിദ്ധാന്തങ്ങള് കൊണ്ട് പുതിയ വിപത്തിന് പരിഹാരമാവില്ലെന്നു തിരിച്ചറിഞ്ഞ ഇന്ത്യന് ജനത ചോളരുടെ സംഹാരരൂപമായ ശൈവസിദ്ധാന്തത്തെ പിന്തുണച്ചു. കേരളബ്രാഹ്മണരുടെ സൌമ്യസമീപനത്തില് ജനത അസംതൃപ്തരായി. അതാണ് ഇക്കോണമി തകര്ത്തതെന്നവര്

മനസ്സിലാക്കി. ദണ്ഡനീതി നടപ്പാക്കി. 347 എഡിയില് ,സഹസ്രാബ്ദങ്ങള് നിലനിന്ന പെരുഞ്ചെല്ലൂര് കഴകം അവസാനിച്ചതാണ് ഈ വീണ്ടുവിചാരത്തിന് കാരണമെന്നു കരുതുന്നതില് തെററില്ല. അതൊരു വീണ്ടുവിചാരത്തിന്റെ മുഹൂര്ത്തമായിരുന്നു ചരിത്രത്തില്. മാണിക്യവാചകരെന്നത് ഒരു സ്ഥാനപ്പേരാണ്. വ്യക്തിനാമമല്ല. മാണിക്യംപോലെ വിലമതിപ്പുള്ള വാക്കിന്നുടമയായ മഹാമന്ത്രി. ഹാലാസ്യ മാഹാത്മ്യത്തില്അരിമര്ദ്ദനപാണ്ഡ്യന്റെ സമകാലീനനെന്നുപറഞ്ഞിരിക്കുന്നു. വായുപുരേശ്വരനെന്നും ഒരു പേരുകാണുന്നു. ഈവാക്കിന് തിരുനാവുക്കരശരെന്നും അര്ത്ഥം ഉണ്ട് ( ശ്രീവാണീദേവിയുടെ, സരസ്വതിയുടെ അരചന്). എന്നാലിത് വ്യക്തിനാമമല്ല. സംസ്കൃതത്തില് വിദ്യാവാചസ്പതി എന്നു പറയുന്നപോലെ പൊതുനാമമാണ്. ഗുരുസ്ഥാനീയനായ ഉപദേഷ്ടാവ്,മന്ത്രി.

ബൌദ്ധപദംബുദ്ധജൈനമതമെന്നര്ത്ഥത്തിലല്ല, പുറംരാജ്യത്തുനിന്നു വന്നവരോട് കൂറുകാട്ടി ,അവരുടെ വ്യാപാരത്തില് പങ്കാളികളായി, നാട്ടില് വ്യാപാരസാമ്പത്തിക മാന്ദ്യമുണ്ടാക്കിയവരെന്നര്ത്ഥത്തിലാണിവിടെ പ്രയോഗിച്ചിരിക്കുന്നതെന്ന്അറിയണം.വഞ്ചിക്കാര്,മുക്കുവര്,നാവികപ്പട, കച്ചവടക്കാര്,അടക്കമുള്ളകൂറുമാറിപ്രവര്ത്തിച്ച രാജ്യദ്രോഹികളോടുള്ള ശൈവവിപ്ലവമായിരുന്നു മാണിക്യവാചകരുടേത്. നാട്ടിലുള്ള ജൈനബുദ്ധമതക്കാരോടല്ല.മീടറിയാചമണര് മൊഴി എന്നു കാണുന്നിടത്ത് വീട്,സ്വഗൃഹം,സ്വന്തനാടിനെ ,അതിന്റെ അവസ്ഥയെ മനസ്സിലാക്കാതെ പുറം രാജ്യത്തുള്ളവര്ക്ക് അഭയം കൊടുത്ത അഹിംസാസിദ്ധാന്തക്കാരായ വൈഷ്ണവരെ ഉദ്ദേശിക്കുന്നു. കാര്യമറിയാതെ അഹിംസ ഉപദേശിച്ച പാടലീപുത്രത്തിലെ ശമണഗുരു പറയുന്നതല്ല സത്യമെന്നും രാജ്യം കുട്ടിച്ചോറാക്കുന്നതിനെ ആരായാലും എതിര്ത്തേ തീരു എന്നും തീരുമാനിച്ച മാണിക്യവാചകര് പഴശ്ശിരാജയെപ്പോലുള്ള ഒരു ദേശാഭിമാനി മാത്രമാണ്. അദ്ദേഹത്തിന്റെ വിപ്ലവം സ്വന്തംനാടിന്റെ സ്വയംപര്യാപ്തത വീണ്ടെടുക്കാനുള്ള ശ്രമമാണ്. ഇന്ത്യന് ഹിസ്ററി ക്വാര്ട്ടര്ളി വാള്യം 4 പേജ് 153ല് എ.ഗോവിന്ദവാരിയര് കൊച്ചി സംസ്ഥാനത്തെ തളിഗ്രാമത്തിലെ

ശിലാലിഖിതങ്ങളെക്കുറിച്ചെഴുതിയിട്ടുണ്ട്. തളിഗ്രാമം തലപ്പള്ളി താലൂക്കില് പാലക്കാട്ടുസ്വരൂപത്തിന്റെയും തലപ്പള്ളിയുടെയും വംശമായ നെടുംപുറയൂര് നാടുവാഴിയുടെ ആസ്ഥാനമാണ്. ഇവരുടെ ഇളംതാവഴി വടക്കെ മലബാറിലെ കുറുംപുറൈനാട്ടു പുറൈനാട്ടടികള്. കലി 4030ല് കോതരവിപെരുമാള് ആദിരാജന്റെ 17 ആം ഭരണവര്ഷമാണെന്ന് ഗോവിന്ദവാരിയര്. ഇതനുസരിച്ച് എഡി 911ല് പെരുമാള് കുലശേഖരന് മക്കത്തേക്കു പോയി. അതിന്നുമുമ്പ് ഇസ്ലാമിലേക്ക് ഒരു മതംമാററം ദക്ഷിണേന്ത്യയില് നടന്നതായി അറിവില്ല. 911-959 വരെ ഭാസ്കരരവി മനുകുലാദിത്യനെന്ന കോതരവി ,978 വരെ ഇന്ദുക്കോതവര്മ്മ,1036 വരെ ഭാസ്കരരവിവര്മ്മന് .ചോളന്മാര് അക്കാലത്ത് വല്ലഭവംശം തുടച്ചു നീക്കി. ചേരമാന്പെരുമാള് വാഴ്ച്ച അവസാനിച്ചു. ഇങ്ങനെ ഒരു മതംമാററത്തിന് ദക്ഷിണേന്ത്യയില് കാരണമായിത്തീര്ന്നത് വ്യാപാര, സാമ്പത്തിക, രാഷ്ട്രീയകാരണങ്ങളാണ്,മതപരമോ, തത്വചിന്താപരമോ, ആത്മീയമോ ആയ കാരണങ്ങളല്ല.564 എഡിയില് പന്നിയൂരിലെ നരസിംഹവിഗ്രഹം ചുട്ടു പൊട്ടിച്ചതുമുതല് വല്ലഭവംശത്തിന് വെച്ചടി വെച്ചടി അധപതനമാണ്. മൂഷകരാജവംശത്തിന്റെ വാഴ്ച്ച അതോടെ തീര്ന്നു. എഡി 600-700ല് സിന്ധുദേശത്ത് ബ്രാഹ്മണികളുടെ ബ്രാഹ്മണാബാദ്, ആലോറ്നഗരങ്ങള് പൂര്ണ്ണമായും വടക്കുപടിഞ്ഞാറുനിന്നുവന്ന അക്രമികള് നശിപ്പിച്ചു. എഡി 825 ല് കേരളത്തിലെ കച്ചവടംമുഴുവനും ക്രിസ്ത്യാനികള്ക്കും ,സിന്ധ് പ്രവിശ്യയിലെ മുഴുവനും ഇസ്ലാമിനുമായി. ഈ അവസ്ഥയില് കൊല്ലവര്ഷം അഥവാ ഭൌമകാരവര്ഷത്തില് കേരളത്തിലും മദ്ധ്യേന്ത്യയിലും അധികാരത്തില് വന്ന വിശ്വകര്മ്മ, ഭൌമകാര, സൂര്യക്ഷത്രിയവംശത്തിലെ രാജാക്കന്മാര്ക്ക് ഒഴുക്കിനൊത്തു നീന്തുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല. ആദിരാജന്റെ മക്കത്തുയാത്ര ഇത്തരമൊരു ഗതിയില്ലാത്ത അവസ്ഥയില് എടുക്കേണ്ടിവന്ന തീരുമാനമാണ്.

ചോളന്മാര് വല്ലഭവംശത്തെ നശിപ്പിക്കാന് കാരണംതന്നെ പടിഞ്ഞാറന് തീരത്തെ വല്ലഭവംശത്തിന്റെ അഹിംസയും അനാസ്ഥയുമാണ് ഇതിനു കാരണമെന്നു കരുതിയാണ്.

വിജയനഗരവും ചോളരും അല്പ്പകാലം കൂടി പഴയപ്രതാപം വീണ്ടെടുക്കാന് ചെറുത്തുനിന്നു. ഇതില് വിജയനഗരസ്ഥാപകര് പഴയ ചേര,കേരള,കാടവവംശത്തിന്റെ ശാഖ തന്നെയാണ്.ചോളരും,ചേരരും ആദ്യത്തെ പ്രധാനശാഖയില് പെട്ടവരാണ്. ഇവരെല്ലാം ഒററ വംശമാണ്.

**കേരളം പൂരു,തുർവ്വശുപരമ്പര**

ദൂരവാസി എന്നതിന്റെ പ്രാകൃതമാണ് തുർവ്വശു . വസു വംശമാണിവര്. ഇവര് ഇന്ത്യയില്നിന്ന് വ്യാപാരം,അതിര്ത്തികാവലെന്നിവക്കായി ചരിത്രാതീതപ്രാചീന കാലത്ത് ദൂരദിക്കുകളിലേക്ക് പോയവരാണ്. ഋഗ്വേദം പറയുന്നു-

പ്രയത് സമുദ്രമതി ശൂരപാര്ഷിപാരയാ

തുര്വ്വശും യദും സ്വസ്തി




ഇന്ത്യയുടെ പാര്ഷദ(പാര്ശ്വീക)ദേശക്കാരായ,ശൂരപാര്ഷദന്മാരായ യദുക്കളും തുർവ്വശുക്കളും പടിഞ്ഞാറന് തീരവാസികളും തെക്കുപടിഞ്ഞാറന് പ്രവിശ്യകളെ ഭരിക്കുന്ന വരുമാണ്.ദ്വാരകമുതല് കന്യാകുമാരിവരെയുള്ള കടലോരഭൂമി യദുക്കളുടേതാണ്. ദ്വാരകക്കപ്പുറം സിന്ധുദേശം പഴയകേകയം(ബലൂചിസ്ഥാനം) തുർവ്വശുക്കളുടേതും. യദുക്കളുടെ കുലഗുരു അത്രി,അനസൂയ ദമ്പതിമാരുടെ മകനായദത്തന് (ദത്താത്രേയന്), തുർവ്വശുക്കളുടെ കുലഗുരു ദത്തന്റെ അനുജന് തുർവ്വാസാവ് (ദുർവ്വാസാ). തുർവ്വശുയദുക്കള് ചന്ദ്രവംശത്തിലെ യയാതിക്ക് ശുക്രാചാര്യപുത്രി ദേവയാനിയിലുണ്ടായ സഹോദരങ്ങളാണ്. യദു മൂത്ത താവഴി,തുർവ്വശു ഇളയതാവഴി.

തുർവ്വശുപരമ്പരയില് പെടുന്നവര്-

1 ഉണ്ഡ്ര അഥവാ ഒറീസ്സയിലെ പൂർവ്വഗംഗന്മാര്. ഉണ്ഡ്രമെന്നത് കേരളപര്യായമെന്ന് ഹേമചന്ദ്രന്. കൊങ്ങുചേരന്മാരെന്നും ഗാംഗേയര്ക്കു പേരുണ്ട്. ഇവര് കരുവൂര് കേന്ദ്രമാക്കി ഭരിച്ചവരാണ്.

2. മൈസൂരിലെ പശ്ചിമഗംഗര്.മഹിഷപുരം (മാഹിഷ്മതി )ശാഖയാണ്. അതിനാല് യദു,മൂഷക,ഹൈഹയവംശം തന്നെ.

3.കേരളത്തിലെ ചേര,മൂഷകവംശം.

4.സാലബ്,സാഢുഭര്,സാളുവര് എന്നറിയുന്ന പ്രസിദ്ധവംശം. മഹാഭാരതകാലത്ത്, പശ്ചിമതീരത്ത്, തുറമുഖങ്ങളുടെ അധീശത്വത്തിനായി കൃഷ്ണനോടും പുത്രന്മാരോടും ഒരു സാല്വന് പട വെട്ടുന്ന്ണ്ട്. 16 ആം നൂററാണ്ടിലെ വിജയനഗരരാജാക്കന്മാര് സാളുവരാണ്. പൂക്കാട്ടിയൂര് ലിഖിതത്തില് സാഢുഫ്ഭസ്സാമി സഖാദ്ധ്യക്ഷതയിലെന്നൊരു വാക്ക് കാണുകയുണ്ടായി.

ഈ നാലുശാഖയില് പെട്ടവരുടെ രാജധാനികള്ക്ക് കോലം (കൂലോം) എന്നുപറയുന്നു. കോലം വരാഹമാണ്. ഗോളവുമാണ്. കോവിലകവുമാണ്.കോലവരാഹസ്വരൂപം, പന്നിയൂര്, കോലത്തുനാട്, കോലാദ്രി ,കോലത്തിരി മുതലായ വാക്കുകളുടെ ഉത്ഭവം ഇങ്ങനെയാണ്. കാശ്മീരില് ശ്രീനഗരില് 40 മൈല് കിഴക്കായികോലഹോയ്എന്ന കോലാഹലപർവ്വതമുണ്ട്. (ശുക്തിമാന് പർവ്വതം).ഇതേപേരിലൊന്ന് വാഗമണ്ണിലുമുണ്ട്. ശുക്തിമാനെന്ന് പേര് മുത്തുവിളയുന്ന ശുക്തിമതിനദി അതില് നിന്നൊഴുകിയിരുന്നതുകൊണ്ടാണത്രെ. ശുക്തിമതി അനന്തനാഗിന് സമീപത്തുകൂടി (ഇസ്ലാമാബാദ്) ഒഴുകിയിരുന്നുവത്രെ. നേപ്പാളിലെ കാളിന്ദിയില് ധാരാളം സമുദ്രജീവികളുടെ ഫോസ്സിലുകള് ഉള്ള സാളഗ്രാമശിലകള് (സാളുവഗ്രാമ) കാണാം.കോലാഹലത്തിന് പര്യായം കേയപുരം, ഗേയപുരം, ഗീതപുരം. മധുരസ്വരനാദസാന്ദ്രമാണ് കോലാഹലപുരം. ഇതു പോലെ വിതസ്തക്ക് പണ്ട് കുന്ദവാഹിനി (കുന്തളനദി) എന്ന് പേരുണ്ടായിരുന്നു. മുത്തു വിളയുന്ന ചൂര്ണ്ണി , താമ്രപര്ണ്ണി, കുന്തള(കര്ണ്ണാടക)രാജ്യങ്ങളിലെ ഇളയതാവഴി ദ്രാവിഡരാണ് ഈപ്രദേശങ്ങളിലെ നഗരസ്ഥാപകരും വ്യാപാരനിയന്ത്രകരും. യദു തുർവ്വശുക്കളുടെ തളിസളുവം,പാട്ടുവള്ളി, സംഗീതപുരം ആണ്

കര്ണ്ണാടകസംഗീതത്തിനും ജന്മഭൂമി. വിജയനഗര സ്ഥാപകര് പമ്പാതീരത്തുള്ള സാളുവരായതിനാലാണ് അവര് ഹമ്പി (പമ്പക്ക് അവിടെ ഉച്ചാരണം ഹമ്പി എന്നാണ്) എന്നു നഗരത്തിന് പേരിട്ടത്. ഹരിഹരന്, ബുക്കന്(പുക്കന് , പുത്രന്) എന്ന രണ്ടുസഹോദരനാമം ചേര്ത്താല് ഹരിഹരപുത്രനെന്ന അയ്യപ്പനാമം കിട്ടും. പമ്പയിലെ ഗിരിവ്രജം കാക്കുന്ന സൈന്യാധിപനായ യോഗി. യോഗന്യസിംഹരൂപമാണ് ഹംപിനഗരം കാക്കുന്നത്.

യദുതുർവ്വശുക്കള് വ്രാത്യരാണ്. യദുവംശത്തിലെ ക്രോഷ്ടാപരമ്പരയിലുള്ളവരാണ് വ്രാത്യരായത്.ഇവര് താന്ത്രികാരാധന ചെയ്തിരുന്നു. മത്സ്യം,വിദര്ഭ,ചേദി,മഗധ എന്നിവ വ്രാത്യരായ യദുപുത്രരുടേതാണ്. ക്രഥകൈശികയാദവശാഖയിലാണ് ശ്രീകൃഷ്ണജനനം.

ക്രോഷ്ടാവ് - ജ്യാമാഘന് –വിദര്ഭന്. (മേഖല, ശുക്തിമാന്,നര്മ്മദാതീരം ഭരിച്ചിരുന്നത് ജ്യാമാഘനാണ്) വിദര്ഭപുത്രന്മാരില് ക്രഥന് വിദര്ഭയിലും , കൈശികന് ചേദിയിലും ഭരിച്ചു. ഋ. മണ്ഡലം 8 ല് ( 5-38) ചേദിപുത്രന്മാര് പഞ്ചജനങ്ങള്ക്കും അധിപരാണെന്നു പറയുന്നുണ്ട്. (യയാതിപുത്രര് 5 ജനതക്കും അധിപര്). മഹാഭാരതകാലത്ത് ശിശുപാലന് ചേദിയിലുണ്ട്. രുഗ്മണി വിദര്ഭയില് നിന്ന് കൃഷ്ണനെ വരിച്ചതോടേ വിദര്ഭ,ചേദികളുടെ ഐക്യം കുറഞ്ഞു.

എന്താണ് വ്രാത്യരെന്നു പറഞ്ഞാല്

1 അവര് സൂര്യനെ ആരാധിക്കുന്നവരാണ്

2.സംഗീതോപാസകരാണ്

3.ധേനു,സ്ത്രീ ,സപ്തമാതൃക്കള് ,ഗോവ് എന്നീ രൂപങ്ങളില് രതീദേവിയെആരാധിക്കുന്നവരാണ്. (കാമധേനു,സരസ്വതി, അമ്മദൈവം,സപ്തമാതൃ, സവിതാവ്,ഗായത്രി, സംഗീതം,കാമനും രതിയും,കാമന്റെ പിതാവായ ആദിബ്രഹ്മം മഹാവിഷ്ണു, ആദിശിവമോഹിനിയെന്ന രതി, പഞ്ചഭൂതാരാധന) .ഋഗ്വേദത്തിലും ഈ ആരാധനാക്രമം ഉണ്ടായിരുന്നതായി പരാമര്ശമുണ്ട്.

ഋ നാലാം മണ്ഡലം -

തേ മന്വതേ പ്രഥമം നാമധേനോസ്ത്രി

സപ്തമാതൃ പരമാണിവിന്ദന്
തജ്ജാനതീരഭ്യനുഷത പ്രാ ആവിര്ഭൂവ
ദരുണീര് യശസാഗോ (1-16)

സപ്തമാതൃക്കളുടെ സീല് ഹരപ്പ-മൊഹഞ്ജദാരോഖനനത്തില് കിട്ടിയിട്ടുണ്ട്. കേരളത്തിലെ മിക്ക ക്ഷേത്രങ്ങളിലും ഇതു കാണാം.ചേദിരാജാക്കന്മാരെ കേയപ്പെരുമാളെന്നു പറയും. ചേദിയുടെ ഒരു ഭാഗം ഡാഹലം ഉലൂകം,മൂങ്ങ എന്നര്ത്ഥമുള്ളതാണ്. ഇവിടെ ജനിച്ച വരും ഔലാനന്,ഉലൂകന് മുതലായ പേരിലറിയും. കണാദന് ഉലൂകനായിരുന്നു. (ഔലൂക്യദര്ശനം) 28 ദിനമുള്ള ഇന്ദ്രധ്വജപൂജ (ഓണാഘോഷം ) തുടങ്ങിയതും ആല്ക്കമി,മെററലര്ജ്ജി അടക്കം വൈശേഷികം ആരംഭിച്ചതും ചേദിയിലാണ്. കേരളത്തില് ഔലൂക്യ ദര്ശനത്തിന് പേരുകേട്ടകുടുംബങ്ങളുണ്ടെന്ന് മണിമേഖലാകാവ്യം. ഇന്നും ഔലപ്പമണ്ണ അഥവാ ഒളപ്പമണ്ണ എന്ന ഒരു കുടുംബം ഇവിടെയുണ്ട്.സംഘകാലത്ത് ഓരി (മുള്ളൂര്മല അഥവാ മുള്ളൂര്ക്കരയിലെ) എന്ന് ഇവരെ വിളിച്ചിരുന്നു.

ദുഷ്യന്തന് പൂരുവംശമാണ്.തുർവ്വശുക്കള് കുട്ടികളില്ലാതെ വന്നപ്പോള് ദുഷ്യന്തനെ ദത്തെടുത്തു.വിശ്വാമിത്ര (കാണ്വ) അപ്സര(നൃത്തമാതേവി)വംശത്തിലെശകുന്തളക്ക് അദ്ദേഹത്തിലു ണ്ടായ ഭരതന് (പരതവന്),ആന്ധ്രകന് (ഇന്ദ്ര) എന്ന 2 മക്കളാണ് പിന്നെ ഭാരതം ഭരിച്ചത്. ഇളയവനായ ആന്ദ്രകന് 4 മക്കളിലായി 4 താവഴി.

1, പാണ്ഡ്യന് (സാല്വന്, മധുര,മദ്ര)
2.ചോളന് (ആന്ധ്ര,കിഴക്കന് തീരം)
3.കുന്തളന് (കര്ണ്ണാടകം,വനവാസികം)
4.കേരളന്
(വിദര്ഭ,മത്സ്യരാജ്യം,വിരാടം,വിദിശ,കാരൂഷം,മദ്ധ്യേന്ത്യയുടെ വട ക്കു പടിഞ്ഞാറുഭാഗങ്ങള്) കാരൂഷം കാരുക്കളുടെ (ശില്പ്പി) നാട്. കാരി(സംഗകാലത്ത് കുതിരമല കാരി)പ്പെരുമാളുടെ വംശമാണത്. ഹേമചന്ദ്രന്റെ അഭിധാനചിന്താമണിയില് കാരൂഷമെന്നാല് മഹാഗൃഹം,ബൃഹദ്ഗൃഹം.കേരളത്തിലെ മഹാഗൃഹമായ

ബൃഹദ്ഗൃഹം പെരുമ്പടപ്പ് മുതല് ഉത്തരദേശത്തെ മഹാഗൃഹമായ മെഹര്ഗാര്ഹ് വരെ എല്ലാ മഹാഗൃഹങ്ങളും ഗുഹാഗൃഹങ്ങളും ഇവരുടേതായിരുന്നു. കേരളോല്പ്പത്തിയില് കോലത്തിരിയുടെ പ്രജകള് കാരൂഷകന്മാരാണെന്ന് പറയുന്നത് ഇതുകൊണ്ടാണ്. കാരൂഷകര്ക്കും പെരുമ്പടപ്പു സ്വരൂപത്തിനും അധിരാജാബിരുദമുണ്ട്. മാര്ക്കണ്ഡേയപുരാണം കാരൂഷകരെ ആഭീരര് (ആഹീരര്) എന്നു വിളിക്കുന്നു.തമിഴില് ആയ് വംശ മാണ് ഇവര്. (ആയ് വേള് ) വേണാട്ടില് ഈ സ്വരൂപമാണ്.സെന്റ് തോമാസ് രേഖകളിലെ കാരീശന് കുതിരമലയിലെ കാരി എന്ന് സംഗം കൃതികള് വിളിക്കുന്ന തലപ്പള്ളി സ്വരൂപമാണ്.

എഡി 1758 ല് അമ്പാടി കോവിലകത്ത് തീപ്പെട്ട സാമൂതിരിയോടുകൂടി പന്നിയൂര് കൂററുകാര്ക്ക് ഭ്രഷ്ട് നീങ്ങി പൂര്വ്വസമുദായസ്ഥാനം തിരിച്ചുകിട്ടി എന്ന് ഐതിഹ്യം. ഇതിന്നാധാരം ,കര്മ്മസിദ്ധാന്തപ്രകാരം ഒരു ശാപത്തിന്റെ ഫലം 1200 വര്ഷം നിലനില്ക്കും എന്നതാണ്. എഡി 564 ല് പന്നിയൂര് നരസിംഹവിഗ്രഹം ചുട്ടു പൊട്ടിച്ചു. 2013 ല് നിന്ന് പിന്നാക്കം ഗണിച്ചാല് 1449 വര്ഷം മുമ്പാണ് പന്നിയൂരിലെ കൂത്തമ്പലം, ചിത്രവരാഹം,നരസിംഹമൂര്ത്തി കത്തി നശിച്ചതു. ( 564 നോട് 1200 കൂട്ടിയാല് 1764 എഡി) 2013 ജനുവരി 10ന് ഞാന് പന്നിയൂര് സന്ദര്ശിക്കുമ്പോള് കൂത്തമ്പലത്തില് ഭൂതസ്തംഭം( കമ്പം,ഇന്ദ്രധ്വജം)മാത്രമേ ഉള്ളു. അതിന്മേലൊരു ചെറിയശിവലിംഗംവെച്ച്നാല് പൂവിട്ടിരിക്കുന്നു.കൂത്തമ്പലത്തിലെ പടികണ്ടാലറിയാം പഴയ പ്രതാപം. കിഴക്കെനടയില് വടക്കോട്ടഭിമുഖമാണ് സോപാനവും ഇന്ദ്രധ്വജവും.മുമ്പ് 4 വശത്തേക്കുംപടി ഉണ്ടായിരുന്നതിന്റെ ലക്ഷണമുണ്ട്.ഭൂതസ്തംഭം (സ്തൂപം) താഴെ ചതുരമാണ്. മുകളില് അഷ്ടകോണ്.വളരെ ഉയരമുണ്ട്. താഴത്തെ ആധാരശിലയില് കണ്ണിന്റെ ആകൃതിയില് അവരോഹണക്രമത്തില് 8 കപ്പ്മാര്ക്കിങ്ങ്സ് (CUP MARKINGS)

OCTAVE പോലെ കാണുന്നു.ഓരോന്നും തുല്യഅകലത്തിലാണ്.


Octave at base of sthupa adhishtana Koothambalam Panniyur

Place value 8 X 8= 64 .

രണ്ട് നോട്ടുകള്ക്കിടയില് വരുന്ന ഇടവേള (Interval) കൃത്യമാണ്.താഴത്തെ നോട്ടില് നിന്ന് മുകളിലത്തേതിലേക്ക് ഇടവേള അഥവാ അന്തരക്കോല് ഗണിക്കുന്നു. താഴ ത്തേതിനെ ഒന്ന് എന്ന് എണ്ണുന്നു. 8 consequtive notes ഒരു ശ്രേണിയായി ഉപയോ ഗിക്കയാലും അവരോഹണക്രമത്തില് അവ Natural normal form എടുത്തിരിക്കയാലും ഈ ക്രമം ഒരു Melodic Minor scale ന്റെയാവണം. ഒരു perfect octave ആണിത്. എഡി 564ല് കത്തിനശിച്ച ഒരു കൂത്തമ്പലത്തിലാകയാല് അതിന്നും മുമ്പാവണം സംഗീതനൃത്തപ്പഴമ എന്ന് നിസ്സംശയം പറയാം.
ശ്രുതികളുടെ മാക്സിമം voice range 22. വാസ്തുഗോപുരത്തില് 22 അടി. അതായത് 11 ന്റെ ഗുണിതം. ഒരു ചതുഷ്കമെന്നത് വാസ്തവത്തില് ഒരു ഗ്രിഡ് ആണ്. അതിന് ഒരു പ്രത്യേകശ്രേണി (sequential order) ഉണ്ട്. ആദ്യത്തെ 16 ചതുഷ്കങ്ങളില് ( 1 മുതല് 256 വരെ) നിന്ന് ഈ ശ്രേണി ,

Nth time= n2

10th = 100

20th = 200

ഇങ്ങനെ വരും. ആകാശമൊഴികെയുള്ള 4 ഭൂതങ്ങളുടെ ഭൂതചതുഷ്കം നമുക്ക് കൃത്യമായി പ്രവചിക്കാം. ( 1, 4, 9, 16..)
വര്ഗ്ഗം 9 എങ്കില് വര്ഗ്ഗമൂലം 3
വര്ഗ്ഗം 25 എങ്കില് വര്ഗ്ഗമൂലം 5 (പഞ്ചഭൂതം, അഞ്ചുവര്ണ്ണം , സാംഖ്യതത്വം 25 ന്)
22 വര്ഗ്ഗമൂലമെങ്കില് വര്ഗ്ഗം 484 (12 ചതുഷ്കം)

7 വര്ഗ്ഗമൂലമെങ്കില് വര്ഗ്ഗം 49 (7 ചതുഷ്കം)
സ്വരത്തിന് അക്ഷരസംഖ്യ കൊടുക്കുമ്പോള് തമിഴില് 11 എന്നും സംസ്കൃതത്തില് 22 എന്നും കിട്ടുന്നവയാണ് സപ്തസ്വരങ്ങള്.

| ച cha | രി ri | ക ka | മ ma | പ pa | ത tha | നി ni | ആകെസംഖ്യ |
|---|---|---|---|---|---|---|---|
| 1 | 2 | 1 | 5 | 1 | 1 | 0 | 11 |
| സ sa | രി ri | ഗ ga | മ ma | പ pa | ധ dha | നി ni | |
| 7 | 2 | 3 | 5 | 1 | 4 | 0 | 22 |
| | | | | | | | |

| | | | | | | |
|---|---|---|---|---|---|---|
| 0 | 1 | 1 | 5 | 1 | 2 | 1 |
| 1 | 1 | 5 | 1 | 2 | 1 | 0 |
| 1 | 5 | 1 | 2 | 1 | 0 | 1 |
| 5 | 1 | 2 | 1 | 0 | 1 | 1 |
| 1 | 2 | 1 | 0 | 1 | 1 | 5 |
| 2 | 1 | 0 | 1 | 1 | 5 | 1 |
| 1 | 0 | 1 | 1 | 5 | 1 | 2 |

11ന്റെ ഭൂതചതുഷകം 7 x7 ആകെ 49 കള്ളി മരുത്തുക്കളുടെ സംഖ്യ .(പ്രാണനെ ഇന്ദ്ര വജ്രം ചേദിച്ച 49 കഷ്ണം)

ശ്രീയന്ത്രത്തിന്റെ (മേരുവിന്റെ) നാലിലൊന്ന് ആയ ത്രികോണം (ഇപ്പോള് പാസ്കല് ത്രികോണമെന്ന് വിളിക്കുന്നത് ) ഇതില്നിന്നുണ്ടാക്കുന്നു. മുകളില് നിന്ന് വിന്ദു,ഏകം ബ്രഹ്മം, 4 ചതുഷ്കം ഭദ്രം, 5 തന്മാത്ര, 11 രുദ്രം,14 ലോകം, 15 തിഥി, ഷോഡശകല , പഞ്ചഭൂതാത്മകമായി 21 സ്രോതസ്സുകള്(നദി) എന്ന് ക്രമത്തില് ഈ ശ്രീയന്ത്രമേരു ഇങ്ങനെ വരയ്ക്കാം.




പഞ്ച ഭൂതങ്ങളും കൂടിയ പ്രപഞ്ചം

ഒരു ഡിഗ്രി 4 മി.
11 ഡിഗ്രി 44 മി.
22 ഡിഗ്രി 88 മി = ഒരു മണിക്കൂറ് 28 മി.
8.8 സൂര്യോര്ജ്ജരശ്മി , ശ്രുതിനാഡി

11 ന്റെ ഗുണിതമായ 44 നെ പഞ്ചഭൂതത്താല് ഗുണിച്ചാല് 220. തച്ചന്റെ ഉളി ,സ്കെയില് ഈ കണക്കിലാണ് .പ്രപഞ്ചവാസ്തു,ശരീരവാസ്തു, ശാരീരവാസ്തു (സംഗീതജ്ഞ ന്റെ) ഇവയും ഇതേ കണക്കാണ്. പന്നിയൂരിന്റെ പണിമുടിയാത്ത പെരുമയും പഴമയും ഒരിക്കലും അവസാനിക്കാത്ത ഈ പ്രപഞ്ചസംവിധാനം തന്നെ.

- **വരരുചിയുടെ ജനിതകം**

നമ്മളാരംഭിച്ചത് വരരുചിയിലാണ്. വരരുചിയുടെ ജനിതകപ്പഴക്കം കൂടി പരാമര്ശിക്കാതെ ഈ ഭാഗം പൂര്ത്തിയാവില്ല.




ഇന്ത്യയിലെ ഏററവും പഴയ പ്രധാനമൂലവംശം കറുത്തവംശമാണ് .ഇതില് കുറിയവരായ മുണ്ഡകളും നീളം കൂടിയ ഗൊന്ദ്വകളുമുണ്ട്. ഇവര് ഭൂമിയിലെങ്ങും സഞ്ചരിച്ച് ഇവരുടെ പുരുഷജനിതകവംശങ്ങളെ അവിടെയെല്ലാം വ്യാപിപ്പിച്ചു. സ്ത്രീജനിതകവും നാട്ടില്തന്നെ നിന്ന പുരുഷന്മാരുടെ പുരുഷജനിതകവും ശുദ്ധമായിനിന്ന് പഴയവംശശുദ്ധി നില നിര്ത്തി. ഇപ്രകാരം ഇവരില്നിന്ന് എ,ബി എന്ന 2 ജനിതകശാഖകള് ആഫ്രിക്കയിലുണ്ടായി. (മുകളിലെ ചിത്രം കാണുക) .പിന്നീടുവന്ന ജനിതകവംശമാണ് യൂറേഷ്യയിലേത്, ആഫ്രിക്കയിലെയും തെക്കെ ഏഷ്യയിലേയും എച്, ബി,ഡി, ഇ ജനിതകശാഖകളെ നിലനിര്ത്തിക്കൊണ്ടാണിത്. യാത്രക്കാരായ

പുരുഷന്മാര് ഏഷ്യയിലും അമേരിക്കയിലും ഒരു സി ശാഖ ഉണ്ടാക്കി. (ഭൂമിയുടെ ഇരു ഭാഗത്തേക്കും ഇന്ത്യയില്നിന്ന് സഞ്ചരിച്ച്).ഇന്ത്യന് വംശത്തിന്റെ തായ്ത്തടി ഇവിടെ എച്, ജെ ആയിത്തന്നെ നിലനിന്നു. ഈ രണ്ടു പഴയ ജനിതകങ്ങളിലാണ് പാക്കനാരും വള്ളോനും പെട്ടുന്നത്. (വംശവൃക്ഷചിത്രം നോക്കുക).ഇതില്നിന്നാണ് പുതിയ തളിരുകളായ എച്,എല്ല് എന്നീ പല്ലവവംശോല്പത്തി (പറയനായ പാക്കനാരും ബ്രാഹ്മണനായ അഗ്നി ഹോത്രിയും ഇതിലാണ് പെടുന്നതെന്നത് ശ്രദ്ധിക്കണം (ചിത്രത്തില് ബ്രൌണ്നിറത്തില് കൊടുത്തത്). ചിന്തയുടെ വികാസം,അവബോധം ഇവമാത്രമാണ് മനുഷ്യനെ മനുഷ്യനില് നിന്ന് വ്യത്യസ്തനാക്കുന്നത് .ഇതും തൊഴില് തെരഞ്ഞെടുത്തതിലെ വ്യത്യാസവും ചേരുമ്പോള് അവര് പരസ്പരം അകലുന്നു ജനിതകം ഒന്ന്, പക്ഷേ ജീവിതരീതി മാറി,അകല്ച്ചവന്നു. ഇത് ഇന്നും ഓരോകുടുംബത്തിലും സഹോദരന്മാര്ക്കിടയില് സംഭവിക്കുന്നതാകയാല് സ്വാഭാവികമാണ്. എച്ചും ജെയും ഒരേതായ്ത്തടിയില്നിന്ന് ഒരേകാലത്ത് രണ്ടായിപിരിഞ്ഞ ജനിതകങ്ങളാണെന്ന് ശ്രദ്ധിക്കുക.(വള്ളോനും പാക്കനാരും) .അതിനല്പ്പംമുമ്പാണ് അകവൂര് ചാത്തന്റെ ശാഖ പിരിഞ്ഞത്. (ആഫ്റിക്ക,മിഡില് ഈസ്ററ്, യൂറോപ്പില് ദ്രാവിഡരുടെ ഡ്രൂയിഡ് സംസ്കാരം കൊണ്ടുചെന്നതിവരാണ്). ജനിതകവികാസത്തില് ഏററവും അവസാനം പിരിഞ്ഞവരാണ് ആറ്, ക്യു (R,q) .ഇന്ത്യയിലെ അമരാര്യകുലത്തിന്റെ അവസാനത്തെ സങ്കരഅമേരിക്കന് യൂറോപ്പ്യന് ജനിതകങ്ങള്. വരരുചികാലം ഇന്ത്യന്ജനിതകത്തിന്റെ അവസാനത്തെ മൈഗ്രേഷന്കാലമാണ്. അതിനെത്രയോമുമ്പേ വരരുചി പുത്രന്മാരുടെ ജനിതകങ്ങള് ഇവിടെയുണ്ട്. ഇതിന്നര്ത്ഥം ആലോചിക്കുക.

കോറിഡോഴ്സ് ഓഫ് ടൈം എന്ന പുസ്തകത്തില് ഫുണിഷ്യന്മാരെന്നു പറയുന്നവര് ഇന്ത്യക്കാരാണെന്നതിന് നിരവധിതെളിവുകള് ഞാന് തരികയുണ്ടായി. ഈയിടെ ചിലകേരളക്ഷേത്രങ്ങളില് കണ്ട വളരെ വലിപ്പമുള്ള ഗൌളി,ദിനോസാറ് രൂപങ്ങള് ഇന്ത്യന് ജനതയുടെ പഴക്കത്തിന് വളരെ പ്രധാനമായൊരു തെളിവായി തോന്നുന്നു.

- 

| Melathol Agnihothri | Paakkanar | Akavoor | Vallon | Perumthachan & Naranath Branthan |
|---|---|---|---|---|
| L | H | E1 b1b | J 2 1 | R1 Q |

- 


1998ലാണ് ശ്രീ രാജന് ചുങ്കത്തിനോടൊപ്പം ഞാന് പറയിപെററപന്തിരുകുലം സന്ദര്ശിച്ചത്. അദ്ദേഹത്തിന്റെ പുസ്തകങ്ങളില് പെരുന്തച്ചനും നാരാണത്തുഭ്രാന്തനും ഒരേ ഹാപ്ളോ ടൈപ്പ് ജനിതകമാണെന്നു കാണാം. (പുരുഷജനിതകം) മുകളിലെ ടേബിള് നോക്കുക .

R, Q എന്നിവ താരതമ്യേന പുതിയ ഹാപ്ളോടൈപ്പുകളാണ്. L തെക്കന് ഏഷ്യയിലും മദ്ധ്യേഷ്യയിലും തെക്കുപടിഞ്ഞാററന് ഏഷ്യയിലും കാണുന്നു. H തെക്കെ ഇന്ത്യയിലെ ശക്തമായ

ജനിതകമാണ് ,അമേരിക്കവരെ പരന്നിട്ടുണ്ട്. Eib1b വടക്കും കിഴക്കും ആഫ്റി ക്കയിലാണ് ,അവിടെനിന്ന് മദ്ധ്യേഷ്യയിലേക്ക് വ്യാപിക്കയാണ് ചെയ്തത്. വരരുചിയുടെ മക്കളെന്നുകരുതുന്നവരുടെ ഈ ജനിതകപഠനം എന്തു സൂചിപ്പിക്കുന്നു ? അത് അവര് വരരുചിയുടെ മക്കളാണെന്നതിന്ന് തെളിവാണോ ? അല്ല. വരരുചിയുടെ ജനിതകം എന്തായിരുന്നു എന്നറിയാത്തകാലത്തോളം അങ്ങനെ തെളിയിക്കാന് പ്രയാസമാണ്.




പാക്കനാരുടെയും അഗ്നിഹോത്രിയുടെയും ഹാപ്ളോടൈപ്പ് H ,ദക്ഷിണേന്ത്യയില് വളരെ സാധാരണമാണ് .ഈ ജനിതകമാണ് എല്ലായിടത്തും പതുക്കെപതുക്കെ വ്യാപിച്ചത്. അതില്പഴയത് E1b1Bഅകവൂര് ചാത്തന് ജനിതകം. ഇത് തുര്ക്കി,ഇറാന് മുതലായസ്ഥലങ്ങളിലേക്ക് വ്യാപിച്ചു. L റഷ്യയിലെ ഓക്സസ് (ചാക്ഷുഷി) നദിവരെ എത്തി, പിന്നീട് പലകാലങ്ങളിലായി തിരിച്ചുവന്ന് യുദ്ധവും വര്ണ്ണസങ്കരവും ഉണ്ടാക്കിയിട്ടുണ്ട്. (ആര്ക്കിയോളജിക്കല് പഠനങ്ങളും ഇത് ശരിവെക്കുന്നു) ഇവകളേക്കാള് ഇളയ ജനിതകമാണ് വള്ളോന്റേത്. പെരു ന്തച്ചന്,നാരാണത്തുഭ്രാന്തന് ഇവരുടെ ജനിതകം ഏററവും ഇളയതാണ്.യൂറോപ്പ്യന് ,ഗ്രീക്ക്, റോമന് കോളണൈസേഷന് ശേഷമാണിത് പരന്നിട്ടുള്ളത്. ഇത്രയേ ഈപഠനം വ്യക്തമാക്കുന്നുള്ളു. ജനിതകത്തിന്റെ യാത്രാസ്ഥാനം കണ്ടുപിടിക്കാനും ഇത് സഹായകമാണ് പുതിയ ജനിതകസിദ്ധാന്തങ്ങളെ താത്കാലികമായി മാററിനിറുത്തി ഇന്ത്യക്കാരുടെ വര്ണ്ണസങ്കരവ്യവസ്ഥയെ (മനുഷ്യരിലും,സസ്യമൃഗാദികളിലും) നമുക്കൊന്നുപരിശോധിക്കാം. ഗ്രെഗറ് മെന്ഡലിന് സഹസ്രാബ്ദങ്ങള്മുമ്പാണ് അവരുടെപരീക്ഷണങ്ങള് നടന്നത്. ഗൌതമ,ബൌധായനധര്മ്മസൂത്രങ്ങളില് ഓരോ

ജൈവവംശത്തിനേയും നിലനിറുത്തിക്കൊണ്ട് എങ്ങനെ പുതിയവംശശാഖകള് ഉണ്ടാക്കാമെന്നതിന് നിയമങ്ങള് പരീക്ഷണ,അനുഭവങ്ങളിലൂടെ തന്നിട്ടുണ്ട്. 4 വര്ണ്ണങ്ങളെ സങ്കല്പ്പിക്കുക. ബ്രാഹ്മണ,ക്ഷത്രിയ,വൈശ്യ,ശൂദ്ര. നാലിനേയും നില നിറുത്തി പുതിയസങ്കരവംശം (Hybrids) ഉണ്ടാക്കണം . സസ്യങ്ങളിലും മൃഗങ്ങളിലും നിരീക്ഷിച്ചത് മനുഷ്യരിലും പ്രായോഗികമാക്കുകയാണവര് ചെയ്തത്. പഞ്ചമരെന്നത് ഈ 4ല് നിന്നും സങ്കരം കൊണ്ടുണ്ടായവംശമാകയാല് ഇവരെ മററുനാടുകളിലയച്ച് ജനിതകം പരത്തുന്നു. 5 വംശത്തിലേയും സ്ത്രീപുരുഷന്മാര് തമ്മില് ബന്ധപ്പെടുന്ന പക്ഷം ഉണ്ടാവുന്ന പുതുവംശങ്ങളെ ടേബിളില് കാണുക. (ഇന്ത്യക്കാരുടെ ധര്മ്മസൂത്രപ്രകാരമുള്ള ജനിതക, ജൈവസുരക്ഷാമാര്ഗ്ഗം/protection of all biodiverse races by preserving each and at the same time allowing restricted mixing of genes for creating new varieties )

| 1ബ്രാഹ്മണ | 2ക്ഷത്രിയ | 3വൈശ്യ | 4ശൂദ്ര | 5 പഞ്ചമ | |
|---|---|---|---|---|---|
| Female marry only male of 1 gene<br><br>Male marry : 1, 2, 3, 4 (A B C)<br>So the female lineage will keep the race of 1 as pure and protect it | Female marry male of 2 and keep the race free of extinction. She can marry male of 1 only . ( creates A)<br><br>Male marry | Female marrying from the same (3) keep the race free of extinction.(ca n create A and B)<br><br>Male marry from his own race 3, or from 4 ( F and G) | Female marry from her own race to keep the race pure. But she can marry from any of the above 4 castes and create A,B,C,D,E,F, G of the 5th class. | ABCDEF G are the fifth class with 7 types of genetic change. Thus a total of 11 classes are formed. | Panchama females class can marry into any of the 4 males and create their progeny and upgrade the class. (H I J K are thus formed)But panchama male |

| from extinction. | females of 2,3,4. (3 and 4 marriages give new 5th races of D and E) | | | | cannot have any female except from his own class (prathiloma) .Even then several occurrences of Prathiloma happens and mixtures have been happening and was allowed . |
|---|---|---|---|---|---|

വരരുചി പഞ്ചമിയായ ഒരു സ്ത്രീയെ വിവാഹം കഴിച്ചു. അത് അനുകൂലവിവാഹമാകയാല് അദ്ദേഹം ജാതിഭ്രഷ്ടനായില്ല.മക്കളും ജാതിഭ്രഷ്ടരായില്ല. ജനിതകസങ്കരമുണ്ടായി എന്നേയുള്ളു.ധര്മ്മശാസ്ത്രം ഇതനുവദിക്കുന്നുണ്ട്. സ്ത്രീകളില് താഴ്ന്ന ജാതികളില്നിന്ന് വിവാഹം കഴിക്കാന് വിലക്ക് ബ്രാഹ്മണസ്ത്രീക്കുമാത്രമേ ഉള്ളു. പുരുഷന്മാരില് മററു ജാതികളില്നിന്ന് വിവാഹം കഴിക്കരുതെന്നവിലക്ക് പഞ്ചമനാണുള്ളത്. (ശൂദ്രന് പഞ്ചമസ്ത്രീയെ വിവാഹം ചെയ്യാം .മുകളിലെ ജാതി പാടില്ല) ഇത് ജൈവവര്ഗ്ഗത്തില് ബ്രാഹ്മണനേയും ശൂദ്രനേയും നാശം കൂടാതെ ജനിതകം സംരക്ഷിക്കാനാണ്. ജൈവവൈവിദ്ധ്യമുള്ള വനഭൂമികളിലെ നിരന്തരജീവിതവും നിരീക്ഷണവുമാണ് ഭാരതത്തിലെ മനുഷ്യനെ മെന്ഡലിനെത്രയോ മുമ്പെ ഈ ശാസ്ത്രരഹസ്യം പഠിപ്പിച്ചത് . എല്ലാ വംശങ്ങളുടെയും ജനിതകങ്ങളെ ജനിതകബാങ്കുകളില്ലാതെയും ഇവര് നിലനിറുത്തി.

പല്ലവലിപികളെ അനുബന്ധമായി കൊടുക്കുന്നു.

a ā i ī u e o k kh g gh ṅ c ch j jh ñ ṭ ṭh ḍ

మౌర్యకాలపు బ్రాహ్మీ లిపి
క్రీ.పూ. 3వ శతాబ్దము

శాలంకాయన కాలపు పురాతన తెలుగు-
కన్నడ లిపి - క్రీ.శ 4వ శతాబ్దము

ḍh ṇ t th d dh n p ph b bh m y r l v ś ṣ s h ḷ ṛ

2. വെങ്കി നാലാം നൂററാണ്ട് പല്ലവ ബർണ്ണല് പ്ലേററ് 1 (ഗൂഗിള്)

VEṄGI, c. 4th cent.-A.D. Pl.I.

k kh g gh ṅ č čh j jh ñ ṭ ṭh ḍ ḍh ṇ t th d dh n p ph b bh m y r l v ç sh s h

a ā i ī u ū ṛi ē ai ō au

Compounds etc. kta, xi, gge, ṅka, ṅgī, čči, mbrā, rjye, rāḍha, rmma, rvva, lli, çca, shṭa, shṭho, jñā, ñčā, ṭṭā, ṭṭi, ṇḍ, tku, tta, tra, ddhyā, dbha, ndi, ppa, shṇa, sti, sva, ssū, hma, ẋkā, ẋpa, lam, raḥ

3.പടിഞ്ഞാറന് ചാലൂക്കിയ ബര്ണ്ണല് പ്ലേററ് മൂന്ന് 578 എഡി (ഗൂഗിൾ)

WESTERN CALUKYA, c. 578 A.D. — Pl. III.

Columns: k kh g gh ṅ c ch j jh ñ ṭ ṭh ḍ ḍh ṇ t th d dh n p ph b bh m y r l v ç sh s h

Rows: a, ā, i, ī, u, ū, ṛi, e, ai, o, au

Compound letters etc; Ktā; Kya; ṅga; rcci; ccha; jñā; rjji; ñca; ṇḍa; trā; tsa; rtti; ddi; dna; -ppra; lla; shṭe; shṭhā; sti; spa; sva; hma; xi; tām; : raḥ; -t with virāma; m with virāma.



4.██പടിഞ്ഞാറന് ചാലൂക്കിയ ബര്ണ്ണല് പ്ലേററ് 4 ഗൂഗിൾ.

WESTERN ČALUKYA. D. 690 A.D. — Pl. IV.

Columns: k kh g gh ṅ č čh j jh ñ ṭ ṭh ḍ ḍh ṇ t th d dh n p ph b bh m y r l v ç sh s h

Rows: a, ā, i, ī, u, ū, ṛi, e, ai, o, au

Compounds etc; kra, kri; ñka; jña; ccha; ṇḍa; nya; tta; tpa; tra; trā, ndha; nma; pra; rgga; rddha; rsha; lla; çča; shṭhā; sya; ṛu; dam; : daḥ —

## 5.കിഴക്കന് ചാലൂക്കിയ താമ്രപത്രം ,തര്ജ്ജമസഹിതം



1. Svastiḥ çrīm(ān)Calukyākulajalanidhisamudito nṛipatiniçākaraḥ sva-
2. bhrūlatāvajńa (ā) namitar (i) punṛipatimakuṭamaṇiprabhāvicchuritacaraṇāravinda-
3. dvayaḥ Satyāçrayaçrīvallabhamahārājaḥ; tasya priyānujaḥ sthalajala-
4. vanagirivishamadurggeshu labdhasiddhitvād vishamasiddhiḥ dīnānāthadvijavasuvṛishti-
5. pravarshaṇatayā Kāmadhenuḥ yuvatishu madanāyamānacāruçarīrat(v)ān Makaradhvaja(ḥ)

## 6 പല്ലവ വ്യഞ്ജനങ്ങള്

| | | | | |
|---|---|---|---|---|
| ka | kha | ga | gha | ṅa |
| | | | | |
| ca | cha | ja | jha* | ña |
| | | | | |
| ṭa | ṭha* | ḍa | ḍha* | ṇa |
| | | | | |
| ta | tha | da | dha | na |

പല്ലവ സ്വരങ്ങള്

| | | | | | | | | |
|---|---|---|---|---|---|---|---|---|
| dhā | dhi | dhī | dhu | dhū | dhe | dho | dhai | dhau |
| | | | | | | | | |
| dhya | dhra | -rdha | | | | -dh | dhaḥ | dhaṃ |

വെങ്കി മൂന്നാം നൂററാണ്ട്



വെങ്കി നാലാം നൂററാണ്ട്

*Grant of Vijayanandi Varmmā, about 4th cent. A.D.*



1. svasti. vijayaVeṅgīpurād· bhagavacCitrarathasvāmipādānuddhyāto Bappabha-
2. ṭṭāraka pādabhaktaḥ paramabhāgavataç Çalaṅkāyano mahārāja Ca-

# കൽഹണന്റെ രാജതരംഗിണി

കാശ്മീരിലെ ഹർഷദേവന്റെ(1089-1101) സഭയിലെ മന്ത്രിയായിരുന്നു കൽഹ
ണന്റെ (കല്യാണൻ)അഛൻ ചെമ്പകപ്രഭു. സംഗീതപ്രിയനായ ഹര്ഷന്റെ
സഭയിൽ ചെമ്പകന്റെ അനുജന് കനകന് സംഗീതം പഠിപ്പിച്ചിരുന്നു. അദ്ദേഹ
ത്തിന് ഒരു ലക്ഷം സ്വർണ്ണനാണ്യം ഹർഷന് കൊടുത്തു. ജന്മസ്ഥലമായ പരി
ഹാസപുരത്തെ ബുദ്ധപ്രതിമ നശിപ്പിക്കുന്നതിൽനിന്ന് ഹർഷനെ കനകനാണ്
തടഞ്ഞത്. മറ്റൊരു ബുദ്ധപ്രതിമ ശ്രമണകുശലശ്രീ രക്ഷിച്ചു. രാജാവിന്റെ
മരണശേഷം കനകൻ സന്യസിച്ച് കാശിക്ക് പോയി.ചമ്പകൻ നന്ദീക്ഷേത്രങ്ങ
ളിൽ ആരാധന നടത്തിയിരുന്നു. ചമ്പകന്റെ നന്ദീക്ഷേത്രത്തിനുള്ള ദാനം
രാജതരംഗിണി പരാമർശിക്കുന്നു. അദ്ദേഹവും കൽഹണനും ശൈവബ്രാ
ഹ്മണരായിരുന്നു. അർദ്ധനാരീശ്വരപ്രശംസ കാവ്യത്തിലുണ്ട്. കൽഹണന്
ഭട്ടകല്ലടനെ (കാശ്മീരശൈവിസം) ബഹുമാനമായിരുന്നു. കല്ലടനെന്ന പേരിൽ
ജയപീഠനെന്ന രാജാവ് സഞ്ചരിച്ചിരുന്നതായി രാജതരംഗിണിയിലുണ്ട്. അദ്ദേ
ഹമാണോ ഭട്ടകല്ലടനെന്ന സംശയം ആ പരാമർശം ജനിപ്പിക്കുന്നു. അതുപോ
ലെ റാണി സൂര്യമതിയുടെ ഒരു അനുജന്റെ പേർ സൂര്യചന്ദ്രനെന്ന കൽഹ
ണനെന്നാണെന്നും പറയുന്നുണ്ട്.ജാലന്ധരപീഠത്തിലെ ഇന്ദുരാജനെന്ന ചന്ദ്രവം
ശിരാജാവിന്റെ മകളായിരുന്നു സൂര്യമതി. ജാലന്ധരം ത്രിഗർത്ത(കാംഗ്ര)വും
ചമ്പകപുരവും ഉൾപ്പെട്ടതാണെന്നു കാണുന്നു. അങ്ങനെയെങ്കിൽ ചമ്പകപ്രഭു
ചമ്പകവംശത്തിലെയാവണം. സൂര്യമതിക്ക് കഥ പറഞ്ഞുകൊടുക്കുന്നതാണ്
കഥാസരിത്സാഗരമെന്ന സോമദേവന്റെ പ്രസിദ്ധകൃതിയെന്നതും അതിലെ
ആദ്യത്തെ നാലു അദ്ധ്യായം വരരുചികഥയാണെന്നതും കേരളത്തിലും
മദ്ധ്യേന്ത്യയിലുമുള്ള മൂഷകവംശരാജാക്കന്മാരുടെ കാലത്താണ് വരരുചിയുടെ
ജീവിതമെന്നതും ശ്രദ്ധേയമാണ്. കൽഹണന് താന്ത്രികജ്ഞാനമുണ്ടായിരുന്നു.
വിഷ്ണു,ശിവ,ബുദ്ധമതക്ഷേത്രങ്ങളോട് ഒരേ സമീപനമാണ് കാനൂജിലെ
ഹർഷനെപ്പോലെ കാശ്മീരിലും രാജാക്കന്മാർക്ക് ഉണ്ടായിരുന്നത്. ചാലൂക്യ
കുമാരപാലനും ബുദ്ധമതത്തിലേക്ക് മാറിയിട്ടുപോലും ഇതേ സമീപനമാണു
ണ്ടായിരുന്നത്. കൽഹണന്റെ കാലത്തിനുമുമ്പേ ബുദ്ധഭിക്ഷുക്കള് വിവാ
ഹം കഴിച്ചിരുന്നു, ബുദ്ധനെ വിഷ്ണുവിന്റെ അവതാരമായി കരുതി
യിരുന്നു. ഹ്ർഷദേവന്റെ കാലത്താണ് കാശ്മീരില് വിഗ്രഹഭഞ്ജനം
ആരംഭിക്കുന്നത്. അദ്ദേഹത്തിന്റെ കാലത്ത് ഇസ്ലാം ആക്രമണം തുടങ്ങിയി

രുന്നു. അദ്ദേഹം മതംമാറിയിരുന്നു എന്നതിന് രാജതരംഗിണി സൂചന തരുന്നു. മൂഷകവംശകാവ്യത്തിനു ശേഷം ഉണ്ടായ രണ്ടാമത്തെ സംസ്കൃത ചരിത്രകാവ്യമാണ് രാജതരംഗിണി. ഇതിലെ പ്രാരംഭം ചരിത്രത്തെക്കുറിച്ച് കൽഹണന്റെ ചില കാഴ്ചപ്പാടുകള് തരുന്നു.

1. ഭൂതകാലത്തെ സംഭവങ്ങളെ വിവരിക്കുമ്പോള് ഇഷ്ടാനിഷ്ടങ്ങളോ പക്ഷഭേദമോ ഇല്ലാതെ ഒരു ന്യായാധിപനെപ്പോലെ വാക്കുകളുപ യോഗിക്കണം
2. കാശ്മീരിലെ രാജപരമ്പര രേഖപ്പെടുത്തിയ പഴയ പുസ്തകങ്ങള് സുവ്രതന്റെ ചരിത്രഗ്രന്ഥത്തോടുകൂടി അപ്രസക്തമായി. സുവ്രതൻ ക്രമമായി അവ സംക്ഷേപിച്ചു പറഞ്ഞു. പ്രശംസനീയമെങ്കിലും സുവ്രതന്റെ കവിത വളരെ ദുർഗ്രഹമാണ്.
3. ക്ഷേമേന്ദ്രന്റെ നൃപാവലിയിൽ എല്ലായിടത്തും തെറ്റുകളുണ്ട്.
4. നീലമുനിയുടെ അഭിപ്രായത്തിലും പുരാണങ്ങളിലുമായി ആകെ 11 ഗ്രന്ഥങ്ങൾ ഞാന് പരിശോധിച്ചു.
5. ക്ഷേത്രപ്രതിഷ്ഠ, ബ്രഹ്മദേയം, ലിഖിതം, എഴുതപ്പെട്ട പൂർവ്വഗ്രന്ഥങ്ങള് എന്നിവ പരിശോധിച്ച് എല്ലാ തെറ്റുകളും തിരുത്തി.
6. കലിവർഷവും ലൌകിക(സപ്തർഷിവർഷം)വും ഉപയോഗിക്കുന്നു.

കൽഹണന്റെ ചരിത്രബോധം, ചരിത്രം രേഖപ്പെടുത്തുമ്പോൾ ചരിത്രകാരന് ശ്രദ്ധിക്കേണ്ട കാര്യങ്ങൾ എന്നിവ ഇവയിൽനിന്ന് വ്യക്തമാണ്. കലി 653, ലൌകിക 628ലാണ് രാജതരംഗിണിയുടെ പരമ്പര ആരംഭം.

**കാശ്മീരവർണ്ണനഃ-**

കൽപാദിയില് ഹിമാലയഗർഭത്തിലായിരുന്ന ഈ പ്രദേശം ആദ്യത്തെ 6 മനുക്കളുടെ കാലത്തും വെള്ളത്തിനടിയിലായിരുന്നു. സതിസരസ്സ് എന്ന ആ തടാകത്തിലാണ് ജലോത്ഭവനെന്ന അസുരന് വസിച്ചിരുന്നത്. വൈവസ്വതമനുവിന്റെ കാലത്ത് കാശ്യപമുനി ദ്രുഹിനന്,ഉപേന്ദ്രൻ, രുദ്രനെന്നിവരോടുകടി ഇറങ്ങിവന്ന് ജലോത്ഭവനെ വധിച്ചു. ആ തടാകസ്ഥാനത്ത് ഈ രാജ്യം ഉണ്ടാക്കി. നാഗപ്രഭു നീലനാൽ ഈ രാജ്യം സംരക്ഷിക്കപ്പെടുന്നു. നീലകുണ്ഡമെന്ന വൃത്താകാരമായ അവന്റെ തടാകത്തിൽനിന്ന് അതിൽനിന്നുണ്ടായ വടിപോലെ വിതസ്താനദി പുതുതായി ഒഴുകാനാരംഭിച്ചു. വിതസ്താരൂപത്തിലാണ് ഗൌരി ഇവിടെ വസിക്കുന്നത്. ഗുഹന്റെ (സുബ്രഹ്മണ്യ)നേർക്കെന്നപോലെ ഗുഹാമുഖത്തേക്കും അവൾ മുഖം തിരിക്കുന്നു. നാഗമുഖങ്ങൾ (നാഗമുഖനെന്നാൽ ഗണപതിയുമാണ്) അവളുടെ ജലം ധാരാളം പാനം ചെയ്യുന്നു.ഗണപതി പാലുകുടിക്കുന്നപോലെ. നീലനാഗൻ കശ്യപപുത്രനാണ്. (ഇപ്പോഴത്തെ ഷാ

ൻഹബാദ് പർഗാനയിലെ വീർനാഗിലെ ഗ്രാമത്തിലെ ചെറിയൊരു നീരൊഴുക്കാണ് നീലനദി. കേരളത്തിലെ കശ്യപപുത്രിയായ നീലാനദി എന്ന നിളയുടെ ഒരനുജത്തി.)നീലനാഗത്തിനടുത്ത് ഇവിടെ ആദ്യം സ്വർണ്ണക്കലപ്പവെച്ച് തടാകം വറ്റിച്ചത് വിഷ്ണുവാണ്. ശിവന്റെ ത്രിശൂലത്താൽ സതിസരസ്സ് ചൈതന്യരൂപമായി പാർവ്വതീരൂപമായ വിതസ്തയായി ഒഴുകി. ഈ 3 കൈവഴികൾക്ക് നീലകുണ്ഠ,വിതസ്ത, ശൂലഘാത എന്ന് പേർ. ഇത് നീലമാതാപുരാണത്തിലെ ഹരചരിതത്തിലാണുള്ളത്. ഇപ്പോളത്തെ നീലതടാകം അഷ്ടഭുജാകൃതിയാണ്. (മഹാരാജാവിന്റെ ഛത്രം താങ്ങുന്ന വടി പോലെയെന്ന് നീലതടാകത്തിൽ നിന്ന് ഒഴുകുന്ന വിതസ്തയെ ഉപമിക്കുന്നു. ) കുബേരന്റെ രാജ്യംപോലെ 9 നിധികളെ ശംഖനിധി, പത്മനിധി മുതലായ നാഗങ്ങൾ സംരക്ഷിക്കുന്നു. പാപസൂദനക്ഷേത്രത്തിലെ ഉമാപതിവിഗ്രഹത്തെ തൊട്ടവരെല്ലാം മുക്തരാവുന്നു. വെള്ളത്തിലൊഴുകുന്ന ഒരു മരക്കഷ്ണത്തിന്റെ കപടവേഷമെടുത്ത് കപാടേശ്വരനായി സതിസരസ്സിലെ മഹാവിഷ്ണു, ഗരുഢനെ ഭയന്ന് ഒളിച്ച നാഗങ്ങൾക്ക് ഇവിടെ അഭയം കൊടുത്തു. പാപസൂദനതീർത്ഥത്തിനു ചുറ്റും മാളവത്തിലെ ഭോജനാണ് കല്ലുകെട്ടി മതിലുപണിതത്. ഐനി അക്ബാരിയിൽ അബുൽഫൈസല് കോടിഹാരിലെ തീർത്ഥത്തിനുചുറ്റും കരിങ്കല്ലുക്ഷേത്രങ്ങളുണ്ടെന്ന് എഴുതി. തീർത്ഥത്തിലെ ജലം കുറയുന്ന കാലത്ത് വെള്ളത്തിനടിയിലെ മഹാദേവവിഗ്രഹം കാണാമെന്നും. 1891ൽ ഇത് സന്ദർശിച്ച സ്റ്റെയിന്, മുചുകുന്ദന് ഇതില് കുളിച്ച് രോഗം മാറിയ കഥ എഴുതുന്നു.ഈ തീർത്ഥത്തില് ത്രിസന്ധ്യാദേവി വസിക്കുന്നതായി കൽഹണൻ. ഭൂഗർഭത്തിലെ സ്വയംഭൂവായ അഗ്നി( വൊൾക്കാനിക്) ഇവിടെ അർപ്പിക്കുന്ന ഹോമദ്രവ്യം സ്വയം സ്വീകരിക്കുന്നു. പല കുണ്ഡങ്ങളിലും ശ്രാദ്ധദ്രവ്യം അർപ്പിക്കുമ്പോള് തിളച്ചവെള്ളം വരുന്ന പ്രതിഭാസമുണ്ട്. അതിലെ മണ്ണ് ചുവപ്പാണ്. ഈ സന്ധ്യാതടാകത്തിനു അരമൈൽ തെക്കുപടിഞ്ഞാറ് ശിവൻ കാലാഗ്നിരുദ്രനായി സ്വയംഭൂവായി പ്രത്യക്ഷമായ സ്ഥലമുണ്ട്. ഭേദഗിരിക്കുമുകളിൽ ഗംഗോദ്ഭേദത്താല് പാവനമായ ശിഖരത്തില് സരസ്വതീദേവി വസിക്കുന്നു. അവിടെ ഇപ്പോഴും ശിവന്റെ ശാശ്വതസ്ഥാനമായ നന്ദീക്ഷേത്രത്തിൽ ദേവന്മാര് അർപ്പിച്ച ചന്ദനച്ചാറുകാണാം. അവിടെ ശാരദാക്ഷേത്രം സന്ദർശിച്ചവർ, മധുമതിനദിയിൽ പ്രവേശിച്ച് കവികളാല് വാഴ്ത്തപ്പെട്ട സരസ്വതിയിലെത്തുന്നു.

സൂപിയാന് പടിഞ്ഞാറുള്ള മലകളിലെ ഭേദാദേവിയിലാണ് സ്വയംഭൂ ഉള്ളത്. ഹരമുഖ്കൊടുമുടിക്ക് കിഴക്കാണ് നന്ദ്കോലെന്നറിയുന്ന കലോദകതടാകം. ഉത്തരമാനസത്തിലേക്കുള്ള വഴിയാണിത്. നീലമാതാപുരാണപ്രകാരം ശിലാദപുത്രനായ നന്ദി ഇവിടെ തപം ചെയ്തിട്ടാണ് ശിവന്റെ അനുചരനും വാഹനവുമായത്. തടാകത്തിന്റെ അകത്തെ ഭാഗം കടുംനീല(കാല)യാണ്, ശിവ

ന്റെ വാസസ്ഥാനമാണ്. പുറംഭാഗം പച്ച, നന്ദിയുടെ വാസസ്ഥാനം. ശിവനെ ഇവിടെ നന്ദീശസങ്കൽപത്തിലാണ് കാണുന്നത്. കൽഹണന്റെ കാലത്ത് ഇവിടെ ഒരു ഭൂതേശക്ഷേത്രം പണിതു. നന്ദ്കോൽതാഴ്‌വരയുടെ താഴെയുള്ള ബുത്സർ അക്കാലത്തെല്ലാം നന്ദിക്ഷേത്രത്തിന്റെ ഭാഗമാണ്. ശാരദാക്ഷേത്രം കിസാൻഗംഗാതാഴ്‌വരയിലെ സർദിയാണെന്നും ഇപ്പോഴത് ഇല്ലെന്നുമാണ് സ്റ്റയിന് പറയുന്നത്. സർദിക്ക് എതിർഭാഗത്ത് വലിയ ഒരു നദി ചിലാസിലേക്ക് ഒഴുകി കൃഷ്ണഗംഗയോട് സംഗമിക്കുന്നുണ്ട്. ഇതാവണം മധുമതി. ഗംഗാത്തോരി എന്നാണ് ഭൂപടത്തിൽ കാണുന്നപേര്. ശാരദാമാഹാത്മ്യത്തിലും പ്രാദേശികമായ വിശ്വാസത്തിലും ഈ നദി സരസ്വതി എന്നാണ് അറിയുന്നത്. കൃഷ്ണഗംഗയെ ഗംഗ എന്നും സിന്ധു എന്നും മാഹാത്മ്യം വിളിക്കുന്നുണ്ട്. ശാരദക്ക് മാഹാത്മ്യപ്രകാരം പാർവ്വതിയും ഗംഗയും ചേർന്ന രൂപമാണ്. ആൽബറൂണിക്ക് ശാരദാസ്ഥാനമെന്ന തീർത്ഥം പരിചിതമാണ്. കാശ്മീരിൽ തലസ്ഥാനത്തുനിന്ന് ബോളോർഗിരിഭാഗത്തേക്ക് 2-3 ദിവസം സഞ്ചരിച്ചാല് ശാരദയുടെ ദാരുശിൽപം ഉണ്ടെന്നും അവിടെ തീർത്ഥാടകര് സദാ എത്തുന്നുവെന്നും അദ്ദേഹം. ഐനി അക്ബാരിയിലും അബുൾ ഫൈസല് ഓരോ മാസവും ശുക്ലപക്ഷാഷ്ടമിക്ക് ശാരദാക്ഷേത്രത്തിൽ വലിയ കമ്പനമുണ്ടാവുമെന്നു പറയുന്നു. ശാരദാതീർത്ഥയാത്രാസമയത്ത് ശാരദാകുണ്ഡനെന്ന നാഗത്തെ (ദാൽതടാകത്തിന് നാലുനാഴിക വടക്ക് താത്സയെന്ന ഗ്രാമം) നിരവധി തീർത്ഥാടകര് വണങ്ങുന്നു. ദേശവ്യവസ്ഥപ്രകാരം ശാരദ കാശ്മീരത്തിന്റെ വടക്കേ അതിർത്തിയാണ്.

ചക്രഭൃത്തായ(ചക്രധാരി)വിഷ്ണുവും വിജയേശനായ ഈശാനനും ഇരിക്കുന്ന ഈ സ്ഥാനത്ത് തീർത്ഥങ്ങളില്ലാത്ത ഒരു കടുകുമണിസ്ഥാനം പോലുമില്ലെന്ന് രാജതരംഗിണി. ഇവിടം പട്ടാളക്കാരാല് ജയിക്കാവതല്ലെന്നും ആത്മീയോന്നതികൊണ്ടു ജയിക്കാമെന്നും കൽഹണന് പറയുന്നു. നദികളിൽ ഉഗ്രജീവികളില്ല,അപകടങ്ങളില്ല, ഘട്ടങ്ങളിൽ സുഖമായി ഇറങ്ങാം. കശ്യപനെന്ന സ്വപിതാവിനാൽ നിർമ്മിക്കപ്പെട്ട സ്ഥാനത്തെ പുത്രനായ സൂര്യന് കടുത്ത വേനലിലും കൂടി തപിപ്പിക്കാറില്ല. മഹാഗൃഹങ്ങൾ, കുങ്കുമം, തണുത്ത ജലം, മുന്തിരി, വിദ്യ (വിദ്യാവേശ്മനി തുംഗനി) - ദേവലോകത്തുപോലും ഇവ സുലഭമല്ല. എന്നാൽ കാശ്മീരം ഇവക്ക് പേരുകേട്ടതാണ്. വസുന്ധരയിൽ കുബേരനും ഗൌരീപിതാവും വടക്കാണ് വസിക്കുന്നത്. ചുറ്റും മലനിരകളാൽമൂടിയ ഇവിടം കുന്തീപുത്രരുടേയും കുരുക്കളുടേയും സമകാലീനരായ 52 പേര് (ഗോനന്ദൻ മുതൽ) ഭരിച്ചു.

മഹാഭാരതകാലത്താണ് ആദ്യകാശ്മീരരാജാവായ ഗോനന്ദൻ 1 ഭരിച്ചത്. യുധിഷ്ഠിരന്റെ സമകാലികനും ജരാസന്ധന്റെ ബന്ധുവുമായ അദ്ദേഹത്തെ ബലരാമനാണ് വധിച്ചത്. ഗോ എന്നാൽ സരസ്വതി, കോ എന്നാൽ രാജാവ്. ഗോനന്ദവംശം സരസ്വതിയായ കാമധേനുവിന്റെ പ്രസാദമുള്ള നന്ദവംശമാണ്. ബലരാമനാൽ വധിക്കപ്പെട്ട അദ്ദേഹത്തിന്റെ സഹോദരനായ ദാമോദരന് 1 പിന്നീട് രാജാവായി. ഗാന്ധാരദേശത്തെ സ്വയംവരത്തിൽ പങ്കെടുക്കവെ യുദ്ധത്തിൽ കൃഷ്ണന്റെ സുഹൃത്തുക്കളായ യാദവരോടു കലഹിച്ചു. കൃഷ്ണൻ  ദാമോദരനെ വധിച്ചു. കൃഷ്ണൻ ദാമോദരന്റെ വിധവയെ (യശോവതി) സിംഹാസനത്തിലിരുത്തി ബ്രാഹ്മണരെക്കൊണ്ട് അഭിഷേകം ചെയ്യിച്ചു.  രാജ്ഞി അപ്പോൾ ഗർഭിണിയായിരുന്നു.അവളുടെ മകനായ ഗോനന്ദൻ 2 പിന്നീട് രാജാവായി. ഗോനന്ദന് രണ്ട് ആയമാരുണ്ട്. ഒന്ന് പാൽകൊടുത്തു. (യശോമതി) മറ്റൊന്ന് (ഭൂമി) സർവ്വധനവും കൊടുത്തു. ഈ നാലുപേർക്കുശേഷം 5 മുതല് 35 വരെയുള്ളവരുടെ പേരുകള് കാണാതായി. രത്നാകരപുരാണത്തിൽ ഇവ തന്നിരുന്നു. സൈനുൾ അബിദീന് അതിനെ പേഴ്സ്യൻ ഭാഷയിലേക്ക് മൊഴിമാറ്റി . രണ്ടും ഇപ്പോൾ കിട്ടാനില്ല. ഹസ്സനെന്ന ചരിത്രകാരന്റെ കയ്യില് പേഴ്സ്യന് പരിഭാഷയുടെ കോപ്പി ഉണ്ടായിരുന്നു .അതിൽനിന്ന് പിൽക്കാലമുസ്ലീം ചരിത്രകാരന്മാര് 35 പേരുടെ ഒരു ലിസ്റ്റ് തന്നിട്ടുണ്ട്. അതിലെല്ലാം ഖാനെന്ന് കൂട്ടിച്ചേർത്തിട്ട്. നാൽപ്പതാം രാജാവ് ലവൻ ശ്രീരാമപുത്രന് ലവന്റെ വംശജനാണ്.  54 രാജാക്കന്മാരുടെ ഗോനന്ദവംശം 1002 വർഷം ഭരിച്ചു. അതിനുശേഷം ഗോനന്ദൻ 3 എന്ന ശ്രീരാമവംശജൻ നാഗാരാധനാക്രമം പുനരുദ്ധരിച്ചു. അദ്ദേഹത്തിന്റെ വംശം 75ആം രാജാവ് യുധിഷ്ഠിരൻവരെ 1002 വർഷം ഭരിച്ചു.  76ആം രാജാവ് വിക്രമാദിത്യന്റെ ബന്ധു പ്രതാപാദിത്യനാണ്. അദ്ദേഹത്തിന്റെ വംശം 192 വർഷം ഭരണം നടത്തി.  പിന്നീട് മേഘവാഹനവംശം 589 വർഷം 10 മാസം 1 ദിവസം ഭരിച്ചു. അതിനുശേഷം കാർക്കോടകവംശം  254 വർഷം 5 മാസം 27 ദിവസം ഭരിച്ചു. പിന്നീട് ഉൽപലവംശവും ലോഹരവംശവും ഭരിച്ചു. ആകെ 145 രാജാക്കന്മാരുടെ ലിസ്റ്റ് തന്നിട്ടുണ്ട്.

ചരിത്രം എഴുതുന്നവരെ അമൃതനദിയാല് അനശ്വരത്വം നേടിയ കവികളെന്നാണ് കൽഹണന് വിളിക്കുന്നത്.അവർക്ക് കാവ്യം,അലങ്കാരം, വ്യാകരണം,ഇവയിലെല്ലാം വ്യുൽപ്പത്തിയുണ്ട്. രഘുവംശവും മേഘദൂതവും ബില്ലണന്റെ വിക്രമാങ്കദേവചരിതവും അവർ പഠിച്ചിരിക്കണം. ബാണന്റെ ഹർഷചരിതം പഠിക്കണം. മഹാഭാരതത്തിൽ ജ്ഞാനം വേണം. യശോധർമ്മന്റെ സഭയിലെ കവികളായ വാക്പതിരാജാ, ഭവഭൂതി എന്നിവരെ കൃതി പരാമർശിക്കുന്നുണ്ട്.  വരാഹമിഹിരന്റെ ബൃഹദ്സംഹിതയും പരാമർശിച്ചിട്ടുണ്ട്. കൽഹണന്റെ കാലത്ത് ജീവിച്ച മങ്കകവിയുടെ ശ്രീക

ണ്ഠചരിതമെന്ന കൃതിയിലെ ഒരു ഭാഗം ഉദ്ധരിച്ചിട്ടുണ്ട്. മങ്കന്റെ സഹോദ രനായ അലങ്കാരന്റെ സാഹിത്യസഭയുടെ വിവരണമുണ്ട്. അവിടെവെച്ച് കാശ്മീരിപണ്ഡിതന്മാർക്കുമുമ്പില് മങ്കന് കവിത അവതരിപ്പിച്ചു. അതിൽ ആ പണ്ഡിതന്മാരുടെയെല്ലാം ശാസ്ത്രാവഗാഹം പറയുന്ന വരികളാണ് ഉദ്ധരിച്ചത്. മങ്കന്റെ കവിത 1128-1144 ഇവക്കിടയിലാണ് രചിക്കപ്പെട്ടത്. രാജതരംഗി ണി1148-49 കാലത്തും. അലങ്കാരന്റെ 30 പേരുള്ള സദസ്സില് കൽഹണന്റെ പേരില്ല. എന്നാലും അവരെല്ലാം തന്റെ സുഹൃത്തുക്കളും സമകാലീനരുമെന്ന് കൽഹണന് പറയുന്നു. മങ്കന്റെ കവിതയിലെ കവി കല്യാണൻ തന്നെയാണ് കവി കൽഹണനെന്ന് കരുതണം. അദ്ദേഹത്തെക്കുറിച്ച് മങ്കൻ കാവ്യകാര ന്മാരിൽ പ്രമുഖനും ,സ്വന്തം കർമ്മത്തില് വിചക്ഷണനും , അളകദത്തനാല് പ്രകീർത്തിക്കപ്പെട്ടവനുമെന്നാണ് പറഞ്ഞിട്ടുള്ളത്. മാത്രമല്ല, ബിൽഹണന്റെ സരസ്വതിയെ കണ്ണടിയിൽ പ്രതിബിംബിക്കുംവിധം തേച്ചുമിനുക്കിയ ദർപ്പ ണമാണ് അദ്ദേഹത്തിന്റെ കവിതാചാതുരിയെന്നും പറയുന്നു. അലങ്കാരനെ രാജതരംഗിണി രാജസ്ഥാനീയനെന്ന് വിളിക്കുന്നു. കാനൂജിലെ ഗോവിന്ദച ന്ദ്രന്റെ പ്രതിനിധിയായ സുഹലൻ അലങ്കാരന്റെ അതിഥിയാണ്. ( 1120-1144 വരെ ഗോവിന്ദചന്ദ്രന്റെ ലിഖിതങ്ങൾ ലഭ്യമാണ്).മങ്കൻ തന്റെ ജ്യേഷ്ഠന് സന്ധിവിഗ്രഹിയെന്ന് പറയുന്നു. സുശ്ശലനാണ് അലങ്കാരനെ സന്ധിവിഗ്രഹി യാക്കിയത്. കൽഹണന് എഴുതുന്ന കാലത്ത് മങ്കനാണ് സന്ധിവിഗ്രഹി. ജയസിംഹന്റെ കാലത്താണ് അത് ( 1128-1148) മങ്കന്റെ ശ്രീകണ്ഠചരിത ത്തിൽ കൊങ്കണത്തിലെ അപരാദിത്യനെ പരാമർശിക്കുന്നുണ്ട്. (1186 വരെ ഭരിച്ചു). അതിനാൽ രാജതരംഗിണിക്ക് തൊട്ടുമുമ്പാണ് (1148ന് മുമ്പ്) ശ്രീക ണ്ഠചരിതരചന. രാജതരംഗിണി രചിക്കുന്ന കാലത്ത് കൽഹണന് വൃദ്ധനാണ്. കാശ്മീരിലെ ജയപീഠന്റെ രാജ്ഞിമാരിലൊരാളാണ് കല്യാണദേവി. ( കല്യാ ണിക, കല്ലാണിക, കൽഹാണിക).കൽഹണന്റെ പേരും ഇതിനോടു സദൃശ മാണ്.

സുവ്രതന്റെ സംക്ഷിപ്തചരിത്രത്തിൽനിന്നാണ് രാജതരംഗിണി വംശാവലി എടുത്തിട്ടുള്ളത്. ക്ഷേമേന്ദ്രന്റെ നൃപാവലിയിൽനിന്ന് 3 രാജാക്കന്മാരുടെ പേരു കിട്ടി. ലവൻ തുടങ്ങി 8 നാമം പത്മമിഹിരന്റെ പുസ്തകത്തിൽനിന്ന് കിട്ടിയതാണ് എന്ന് കവി പറയുന്നു. പത്മമിഹിരന് അവ പാശുപതയോഗി ഹേലരാജന്റെ പാർത്ഥിവാവലിയിൽനിന്ന് കിട്ടി. (12000 ശ്ലോകം). ഛവില്ലാ കരന്റെ ഗ്രന്ഥമാണ് അശോകൻ മുതലായ രാജാക്കന്മാരുടെ നാമം തന്നത്. അവരുടെ ഉദ്ധരണികൾ രാജതരംഗിണിയില് തരുന്നുണ്ട്. കൂടാതെ അന്നുള്ള ലിഖിതങ്ങളും കവി പഠിച്ചിട്ടുണ്ട്. ഒരു പഴയ സംസ്കൃതകവിയുടെ ചരി ത്രബോധം എത്രയായിരുന്നു എന്ന് ഇത് എടുത്തുകാട്ടുന്നു. ക്ഷേത്രം, അവ യുടെ നിർമ്മാണം, ദാനങ്ങൾ, വിഗ്രഹങ്ങളുടെ മൂലം, പ്രശസ്തി, അഗ്രഹാ

രങ്ങളും ബ്രഹ്മദേയങ്ങളും , താമ്രലിഖിതം , പഴയ നാണയ വിജ്ഞാനീയം ഇങ്ങനെ ചരിത്രകാരന് വേണ്ട എല്ലാ അറിവും കൽഹണകവിക്ക് ഉണ്ട്. 813 എഡി മുതല് (ചിപ്പടജയപീഠന്റെ മരണം) 1149-50 വരെ കാലഗണനം കൃത്യമാണ്. ലൌകികസപ്തർഷിവർഷം ചൈത്രശുദ്ധി 1 (ചൈത്രത്തിലെ ശുക്ലപക്ഷപ്രഥമ) ന് കലി 25ന് ബിസി 3076-75 ആണ് ആരംഭിച്ചത്. കാശ്മീർ, ചമ്പ, കാംഗ്ര, മാന്ദി മുതലായ സ്ഥലങ്ങളിൽ ഇത് പ്രചാരത്തിലിരുന്നു. 5 മുതൽ 8 വരെയുള്ള തരംഗങ്ങളിലെ കാലം ഗണിക്കാനാവും. യുധിഷ്ഠിരന്റെ കിരീടധാരണദിനത്തിലാണ് ഗോവിന്ദൻ 1 കിരീടം ധരിച്ചത്. നീലമാതാ പുരാണത്തിലാണ് ഗോനന്ദനാമം. ആദ്യതരം ഗത്തിൽ 2921 ( 653നോട് 2268 ചേർന്ന്) വർഷവും 2 മുതല് 8 വരെ തരംഗങ്ങളില്1328 വർഷവുമായി ആകെ കലി ആരംഭിച്ച് 4249 വർഷം ശകം 1070ൽ കഴിഞ്ഞു എന്ന് കണക്കാക്കുന്നു. കൽഹണന് എഴുതുമ്പോള് ഗോനന്ദന് 3 ഭരണമാരംഭിച്ച് 2330 വർഷം കഴിഞ്ഞു.1266 വർഷം (നഷ്ടപ്പെട്ട രാജാക്കന്മാരുടെ കാലം) ആദ്യതരംഗത്തിലെ 2268 വർഷത്തിൽനിന്ന് കിഴിച്ചാലാണ് ഗോനന്ദ 3 മുതല് നരേന്ദ്രാദിത്യ 1 വരെയുള്ള 1002 വർഷം. ഗോനന്ദൻ 3 മുതലാണ് ഓരോ രാജാവിന്റേയും ഭരണകാലം കൃത്യമായി തരുന്നത്. 1182 ബിസി (1919 കലി) ഗോനന്ദ 3 സിംഹാസനാരൂഢനായി. രണ്ടുവിധമാണ് കൽഹണന്റെ ഗണിതം.

1. ആദ്യഗോനന്ദവംശം . 2668 വര്ഷം, ഗോനന്ദ 3 മുതല് 1002 വർഷം. ബാക്കിവരുന്ന 1266 വർഷം നഷ്ടപ്പെട്ട രാജാക്കന്മാരുടെ ഭരണകാലം
2. ശകസംവത് 1070ൽ കഴിഞ്ഞ കലിവർഷം. 4249. അറിയാവുന്ന രാജാക്കന്മാരുടെ ഭരണകാലം 2330. ഗോനന്ദൻ 1ന് മുമ്പുള്ള കലിവർഷങ്ങള് 653. (2330 , 653 ഇവ ചേർത്ത 2983 നെ 4249ൽ നിന്ന് കിഴിച്ചത് നഷ്ടപ്പെട്ട രാജാക്കന്മാരുടെ ഭരണകാലമായ 1266).
   എന്നാലും രണാദിത്യന് ഭരണകാലം 300 വർഷം രാജതരംഗിണി കൊടുക്കുന്നത് വിശ്വാസ്യമല്ല. ഒരുപക്ഷേ രണാദിത്യന്റെ വംശപരമ്പരയായകുലസംഘത്തിന്റെ ഭരണകാലമെന്ന് എടുത്താൽ തെറ്റാവുകയില്ല. അശോകൻ ബിസി 1182ൽ ജീവിച്ചതായി രാജതരംഗിണി. ഇത് അശോകമൌര്യനാവില്ല. അതുപോലെ കനിഷ്കന്റെ കിരീടധാരണം 1182 ബിസിയിലാണ് തന്നിരിക്കുന്നത്. അദ്ദേഹത്തിന്റെ പേരിലും മറ്റൊരു രാജാവ് ഉണ്ടായിരുന്നിരിക്കാമെന്നല്ലാതെ ക്രിസ്തുവർഷാരംഭത്തിലെ കനിഷ്കനാവില്ല. ക്രിസ്തുവിനു മുമ്പ് 704-634 വർഷത്തിലാണ് കൽഹണന്റെ മിഹിരകുലകാലം. ഗോനന്ദൻ 3ന്റെ 19ആം പിൻഗാമി ഗോകർണ്ണന്റെ പുത്രന് നരേന്ദ്രാദിത്യന് കിംഖിലനെന്നും പേരുപറയുന്നു. ദേവസാഹിഖിംകില(ഖിഞ്ചില)നെന്ന് കൊത്തിയ വെള്ളിനാണ്യം കണ്ണിഹ്ഹാം കണ്ടെടുത്തു. എന്നാൽ 250-214 ബിസിയി

ലാണ് രാജതരംഗിണിയിലെ കിംഖിലകാലം ( എഡി 5 -6 നൂറ്റാണ്ടല്ല). മിഹിരകുലനും തോരമാനനും കാശ്മീരിലെ ലിസ്റ്റിലുണ്ട്. പക്ഷേ അവർ തമ്മില് പിതൃപുത്രബന്ധമില്ല, കാലവും വേറെയാണ്. ഉജ്ജയിനിയിലെ വിക്രമാദിത്യഹർഷന് (ഇദ്ദേഹം ശീലാദിത്യപ്രതാപശീലന്റെ പിതാവായ ഹുയാങ്സാങിന്റെ ഹർഷനല്ല) അയച്ചുകൊടുത്ത കവി മാതൃഗുപ്തനുശേഷമാണ് തോരമാനപുത്രൻ പ്രവരസേനന് 2 രാജാവാകുന്നത്. ഇദ്ദേഹമാണ് ശ്രീനഗരം നിർമ്മിച്ചതും ഗുപ്തമാതൃകയിലുള്ള നാണ്യം നടപ്പാക്കിയതും.





ഹ്യുയാൻസാങ് പുരാണാധിഷ്ഠാനത്തിനു പകരം പുതിയ നഗരം പണിത പ്രവരസേനന്റെ തലസ്ഥാനനഗരം സന്ദർശിച്ചു. പ്രവരസേന

ന്റെ പേരക്കുട്ടിയാണ് ലക്കണനരേന്ദ്രാദിത്യൻ. ഇദ്ദേഹത്തിന്റെ നാണ്യങ്ങളിൽ ലക്കണ ഉദയാദിത്യ എന്നാണ് കാണുന്നത്. കിംഖിലന്റെ നാണ്യങ്ങളോട് സാമ്യമുണ്ട്. ചരിത്രകാരന്മാർ ലക്കണ കാലം 209-222 എഡി എന്നു വിചാരിക്കുന്നു. രാജതരംഗിണിപ്രകാരം ഇത് ബിസിയിലാണ്.

**കാർക്കോടകവംശവും ചൈനീസ് ആന്നലുകളും**

ചന്ദ്രപീഠനെ ചൈനീസ് രേഖകള് ചന്ദ്രലോപ്പിള്ളി ( ചന്ദോ-ലോ-പി-ലി) എന്ന് വിളിക്കുന്നു. അറബികളുടെ ആക്രമണത്തിൽനിന്ന് സംരക്ഷിക്കാനായി എഡി 713ൽ ഈ രാജാവ് ചൈനീസ് രാജാവിന് ഒരു സന്ദേശം അയച്ചു. കൽഹണന്റെ കണക്കും ചൈനീസ് കണക്കുമായി വെറും 25 വർഷത്തിന്റെ വ്യത്യാസമേ ഉള്ളു.
ദുർലഭവർദ്ധനന് (600-636 ) തു-ലോ-പ എന്നാണ് ചൈനീസ് രേഖ. തുലോപയുടെ കാലം 627-649 എന്നും അവര് രേഖപ്പെടുത്തുന്നു. ദുർളഭ എന്ന് നാണ്യത്തിൽ. മുക്താപീഠലളിതാദിത്യ(699-735 എഡി) കാശ്മീരിലെ മു-താേ-പിയാണ് ചൈനീസ് രേഖയിൽ. അദ്ദേഹത്തിന്റെ എംബസി ചൈനയിലെത്തിയതിന്റെ ഫലമായി ആദ്യത്തെ ബാൽടിസ്ഥാൻ മാർച്ച് ചൈന നടത്തി (736-747 കാലം).അതായത് അവരുടെ കണക്കിൽ അന്ന് മുക്താദിത്യന് മരിച്ചിട്ടില്ല .അവന്തിവർമ്മന്റെ കാലം മുതൽ തുടർച്ചയായി നാണ്യം കിട്ടി , കാലം തെളിയിക്കാനാവുന്നുണ്ട്. മഹാഭാരതയുദ്ധത്തില് കാശ്മീരം പങ്കെടുക്കുന്നില്ല. കാരണം അന്ന് ദാമോദരന്റെ പത്നി യശോമതിയുടെ പുത്രൻ വളരെ ചെറിയ ശിശുവാണ്. നീലമാതാപുരാണത്തിൽ 2 ഗോനന്ദന്മാരെ പറയുന്നു. രാജതരംഗിണിയിൽ മൂന്നും. ജമ്മുവിലെ ഡോഗ്രരാജാക്കന്മാരുടെ വംശപരമ്പരയിൽ 35 നഷ്ടപ്പെട്ട രാജാക്കന്മാരുടെ ലിസ്റ്റ് ഉണ്ട്. പാശുപതബ്രാഹ്മണൻ ഹേലരാജൻ പാർത്ഥിവാവലിയില്  തരുന്ന 8 നാമം. ലെവരത്തിലെ അഗ്രഹാരം ഉണ്ടാക്കിയ ലവൻ, കുരുഹൂരത്തിലെ അഗ്രഹാരം ഉണ്ടാക്കിയ കുശൻ, ഖാഗി,ഖോനമൂശ ഉണ്ടാക്കിയ ഖഗേന്ദ്രൻ, ഗോധരമുണ്ടാക്കിയ ഗോധരൻ, ഇവരുണ്ട്. ലവൻ മുതല് ശചീനരന് വരെയുള്ളവര്.ചവില്ലാകരന്റെ 5 രാജാക്കന്മാർ, അശോകൻ,ദാമോദരൻ2, ഹുവിഷ്ക, ജുവിഷ്ക,കനിഷ്ക, അഭിമന്യു 1, പിന്നെ വരുന്ന 4 രാജാക്കന്മാർ, വിഭീഷണൻ1 , ഇന്ദ്രജിത്ത്,രാവണൻ, വിഭീഷണൻ 2. പിന്നീട് നരൻ അഥവാ കിന്നരൻ.
അന്ധയുധിഷ്ഠിരന്റെ കാലശേഷം മന്ത്രിമാര് കാശ്മീരിനുപുറത്തുനിന്ന് വിക്രമാദിത്യന്റെ ബന്ധുവായ പ്രതാപാദിത്യ 1 നെ കൊണ്ടുവന്ന് രാജാവാക്കി. (ശാകാരി വിക്രമാദിത്യന്റെ).അദ്ദേഹവും മകൻ ജലൌഘനും 32 വർഷം വെച്ച് ആകെ 64 വർഷം ഭരിച്ചു. വളരെ സമാധാനപരമായ ഭരണകാലമായിരുന്നു അത്.  തുംഗിനൻ 1ന്റെ കാലത്ത് ക്ഷാമമുണ്ടായി. രാജാവിന്റെ ദാനശീലവും ദൈവീകതയുള്ള രാജപത്നി വാക്പുഷ്ടയുടെ കടാക്ഷവും കൊണ്ട് പ്രജകൾ അതിൽനിന്ന്

രക്ഷനേടി. അക്കാലത്താണ് കവി ചണ്ഡകൻ ജീവിച്ചത്. പിന്നീടു വന്ന വിജയൻ മറ്റൊരു വംശത്തിലെയാണ്. മകൻ ജയേന്ദ്രന് വിവേകിയായ മന്ത്രി സന്ധിമതിയെ വധിച്ചു. മന്ത്രശക്തികൊണ്ട് പുനരുജ്ജീവിക്കപ്പെട്ട അദ്ദേഹം ആര്യരാജാ സന്ധിമതി എന്ന പേരിൽ 47 വർഷം നന്നായി രാജ്യം ഭരിച്ചു. പിന്നീട് രാജ്യം ത്യജിച്ച് ശിവഭൂതേശക്ഷേത്രത്തിൽ സന്യാസിയായി അന്ത്യകാലം കഴിച്ചു. വീണ്ടും ഗോനന്ദവംശം രാജാക്കന്മാരായി. രാജാവില്ലാതെയായപ്പോൾ ഗാന്ധാരസഭയില് ഒളിച്ചുതാമസിച്ചിരുന്ന ഗോപാദിത്യന്റെ പുത്രനും അന്ധയുധിഷ്ഠിരന്റെ പേരക്കുട്ടിയുടെ പേരക്കുട്ടിയുമായ മേഘവാഹനനെ മന്ത്രിസഭ ക്ഷണിച്ചുവരുത്തി.

ലവൻഃ- 84 ലക്ഷം കരിങ്കൽകെട്ടിടങ്ങളോടുകൂടിയ ലൊലോറനഗരം ലവനാണ് ഉണ്ടാക്കിയത്. ലവലോറയാണ് ലൊലോറയായത്. (ലവലൂർ). ലദാരിയിലെ ലവാര അഗ്രഹാരം ബ്രാഹ്മണർക്ക് ദാനം ചെയ്തു സ്വർഗ്ഗാരോഹണം ചെയ്തു. അനന്തനാഗിനും വൈലോറിനും ഇടക്ക് വിതസ്തയിലേക്ക് ചേരുന്ന ഒരു നദികാണാം. ഇതിന് ഇപ്പോൾ ലെദർഎന്നാണ് പേർ.ലൊലോറ എന്നും ലോഹന്ന എന്നും വിളിക്കുന്ന ലേവരനഗരം ലെദറിന്റെ വലത്തേ കരയിലാണ്.കുശൻ കുന്ദഹാരം എന്ന നഗരമുണ്ടാക്കി.(കുലാർ) ഖഗേന്ദ്രൻ ഖഗി, ഖോനമുശ എന്ന് രണ്ട് അഗ്രഹാരമുണ്ടാക്കി. ബീരു പർഗാനയിലെ ബീരു, പാമ്പാറിലെ ഖുൻമോഹ് (ബിൽഹണന്റെ ജന്മദേശം). ഇവയാണ് ഖഗേന്ദന്റെ നഗരങ്ങൾ .ഗോനന്ദൻ രണ്ടാമന് അർജ്ജുനപൌത്രനായ പരീക്ഷിത്തിനോട് ഏറ്റുമുട്ടി മരിച്ചു. പിന്നീട് കാശ്മീരം പരീക്ഷിത്തിന്റെ ഭരണത്തിലായി. അദ്ദേഹം (3083-3041 ബിസി) തന്റെ വംശജനായ ഹർണദേവനെ ഭരണം ഏൽപ്പിച്ചു. ഗോനന്ദന്റെ അമ്മയും മൂത്തഭാര്യയും (യശോവതിയും സുധാലഹരിയും) യശോവതിയുടെ ജന്മദേശമായ വിദേഹത്തിലെക്ക് പോയി. അവരുടെ വംശം മിഥി ലയില് ജീവിച്ചു. 1331 വർഷങ്ങൾക്കുശേഷം ആ വംശത്തിലെ ലവൻ, ഭഗവന്തനെ വധിച്ച് കാശ്മീരം വീണ്ടെടുത്തു. 10 മുതല് 44 വരെ (പരീക്ഷിത്ത്- ഭഗവന്ത്) പരീക്ഷിത്തിന്റെ വംശമാണ്. (പാണ്ഡവ). പരീക്ഷിത്ത്,ഹർണദേവ,രാമതേവ, വ്യാസതേവ,ദ്രുണതേവ,സിംഹതേവ, ഗോപാലതേവ,വിജയാനന്ദ,ശുകതേവ,രാമാനന്ദ,സന്ധിമത്,മരഹൻതേവനും കാമതേവനും, ചന്ദ്രതേവ, ആനന്ദതേവ, ദ്രുപദതേവ, ഹർണാംതേവ 2, ശുൽക്കാംതേവ,ശിനാദിത്യ,മംഗലാദിത്യ,കീമേന്ദ്ര,ഭീമസേന,ഇന്ദ്രസേന, സുന്ദരസേന, ഗൽഗേന്ദ്ര,ബലതേവ, നളസേന,ഗോകർണ്ണ, പ്രഹ്ലാദ, ബംബ്രു, പ്രതാപശീല, സംഗ്രാമചന്ദ്ര, ലോറിക്ചന്ദ്ര,ബീരംചന്ദ്ര, ബബിഘ്ന(ഘന), ഭഗവന്ത ഇവരാണ് ലവനു മുമ്പ് ഭരിച്ചവർ.ഗോനന്ദ2വിന്റെ വംശം പിന്നീട് ലവനും (1752-1713 ബിസി) കുശേശയനെന്ന കുശനും (1713-1674

ബിസി)ഭരിച്ചു. വിദേഹത്തിലെ സീതാദേവിയുടേയും രാമന്റേയും വംശജരും കൂടിയാകയാലാണ് ഈ നാമങ്ങൾ. ഖഗേന്ദ്രൻ ശേഷം സുരേന്ദ്രൻ ഭരിച്ചു. ശതമന്യു, ഗോത്രഭിത്ത്,ശാന്തമന്യു, ഗോത്രരക്ഷകനെന്നെല്ലാം പലപേരുകളിലാണ് ഇദ്ദേഹം അറിയപ്പെട്ടത്. സുരേന്ദ്രൻ മക്കളില്ലാതെ മരിച്ചു.സുരേന്ദ്രന് ഗരുഡനാമമായ രിപുകുലാന്തകനെന്ന് (നാഗവംശത്തെ നശിപ്പിച്ചു) പേരുണ്ട്. ദരദരാജ്യത്തിനടുത്ത് സൌരകനഗരം ഉണ്ടാക്കി. നരേന്ദ്രനഗരമെന്ന വിഹാരവും ഉണ്ടാക്കി. സ്വന്തജന്മനാട്ടിൽ സൌരസവിഹാരമുണ്ടാക്കി. കുങ്കുമക്കൃഷി വ്യാപകമായി അന്നുണ്ടായിരുന്നു. ഖഗേന്ദ്രകാലം 1674-1635 ബിസി. സുരേന്ദ്രകാലം 1635-1596 ബിസി.

സുരേന്ദ്രന് മക്കളില്ലാത്തതുകൊണ്ട് മറ്റൊരു ശാഖയിലെ ഗോധരൻ (1596-1557 ബിസി) രാജാവായി. അദ്ദേഹത്തിനുശോഷം സുവർണ്ണനും (1557-1518 ബിസി)പുത്രൻ ജനകനും(1518-1479 ബിസി) ഭരിച്ചു. ജനകന്റെ മകനായ ശചീനരനു് ശേഷം, ജനകന്റെ സഹോദരനായ ശകുനിയുടെ പേരക്കുട്ടിയുടെ വംശത്തിലെ ശചീനരനാണ് ഭരിച്ചത്.(1479-1447ബിസി) *ഗോധരൻ ബ്രാഹ്മണർക്ക് രണ്ട് അഗ്രഹാരം ദാനം ചെയ്തു. ഗോധരയും (ഗുധർ) ഹസ്തിശാലയും (അസ്ത്ഹേൽ). ഗോധരത്തിന്റെ പടിഞ്ഞാറ് ഗോദാവരീപുണ്യതീർത്ഥം ഒഴുകുന്നു. സുവർണ്ണന് സുവർണ്ണമണികുല്യ എന്ന കരാളകുല്യ നിർമ്മിച്ചു. ഇത് വളരെ വലിയ ഒരു ജലസേചനക്കനാലാണ്. വിശോകാനദിയിലെ ജലം കൊണ്ട് കൃഷി വർദ്ധിപ്പിക്കാനായിരുന്നു ഈ കുല്യ ഉണ്ടാക്കിയത്. നില്ലൂ, പർഗാമ,കൂജ്റൂ ഗ്രാമങ്ങളിലൂടെ ഒഴുകി 200 മീ അപ്പുറം വീണ്ടും വിശോകയിൽതന്നെ ചേരുന്ന (അശിൻഗ്രാമത്തിനുപരി) ഈ കുല്യ സസ്യസമൃദ്ധി കൊടുത്തു.*

*ഗോദാവരീമാഹാത്മ്യത്തിൽ ഇങ്ങനെ പറയുന്നു:-*

*യസ്മിൻ ഗിരൌ മഹാദേവീ ഗൌതമേന മഹാത്മനാ*
*ഗൌർ രാ വിദാരിതാ പ്രോക്താ ഗോദാരോ ഗിരിസത്തമ*
*യസ്മിൻ ഗ്രാമേ ഗോദാവരീ പർവ്വതാ സംപ്രതിഷ്ഠിതാ*
*സ ഗ്രാമാപ്രഥിതോദ്യാപി ഗോധരാഖ്യോ മഹേശ്വരീ*
*ഗൌർവൈവിദാരിതായത്രോ സ്ഥിതാഗംഗാജലോകൃതാ*
*സാവൈ ഗോദാവരീ നാമഗംഗാ പരമപാവനീ*

*ഗോധര എന്നാൽ ഗോവിന്റെ ഭൂമി, ഗോവിന്റെ രൂപമെടുത്ത ഭൂമി, എന്നു കൂടാതെ പശുഹത്യയുടെ നാടെന്നും (ഗോദരാ) അർത്ഥം വരും. ഗോധരൻ ഗോദാവരീതീരത്തുനിന്ന് വന്ന വംശമാണ്. ഗോധരത്തിലെ പുരോഹിതർ സ്റ്റൈനിനോട് ഈ നഗരം* ***ഗോദ*** *എന്ന രാജാവു നിർമ്മിച്ചതാണെന്നു പറഞ്ഞത് ശ്രദ്ധയർഹിക്കുന്നു.* ***ഗോദ എന്നത്***

***കേരള,ആന്ധ്ര,മൂഷകവംശരാജാക്കന്മാരുടെ നാമമാണ്. ലവവംശത്തിലെ സുരേന്ദ്രന് മക്കളില്ലാതെ വന്നപ്പോൾ ഈ വംശത്തിൽനിന്ന് ഒരാളെയാണ് തെരഞ്ഞെടുത്തത്.*** *വന്ദേരിനാട്ടിലെ ചരിത്രത്തില് ലവവംശജരുടെ പിന്മുറക്കാരായ യോദ്ധാക്കളുമുണ്ടെന്നത് വെറും ഐതിഹ്യമല്ല എന്നു സാരം. കരാളവിഷയപർഗാന ജൈനപുരിയാണ്. (സെയിൻപൂർ). ആ പർഗാനയിലെ രെംമ്പ്യാർപുഴക്ക് തെക്ക് കരാളാ അർദ്ധവനേ എന്ന പ്രയോഗം കൊണ്ട്, സുവർണ്ണകുല്യ* നിർമ്മിതിസ്ഥാനം അതുതന്നെയാണ് എന്ന് സ്റ്റെയിൻ (സുഹ്മൻകൂൽ). ജനകനാണ് ജലോറയിലെ വിഹാരവും അഗ്രഹാരവും ഉണ്ടാക്കിയത്. ശചിനാരന് ശമാംഗാസയിലും ശനാരയിലും അഗ്രഹാരമുണ്ടാക്കി. (ശമാംഗാസാശനാരയോ). അർപ്പത് നദിയുടെ ഇടത്തേ കരയിലാണ് ശമാംഗസ് (സ്വാംഗസ്). ശനാര (ശ്നാർ) വീഹി പർഗാനയിലെ ശാര് ഗ്രാമവും. ഹൈദർ മാലിക്ക് സചിനാരന് ഷമാൽക്കസ്(കുത്താർജില്ല) ശരാർ(വീഹി) നിർമ്മിച്ചു എന്നെഴുതുന്നു.

*ധർമ്മാശോകനെന്ന അശോകൻ:-(1479-1447 ബിസി). ശചീനാരന്റെ വലിയമ്മാമന്റെമകനുംശകുനിയുടെ പേരക്കുട്ടിയുടെ പേരക്കുട്ടിയുമെന്ന് അശോകനെ പറയുന്നു. ഇദ്ദേഹം ജൈനമതക്കാരനായിരുന്നു. ശുഷ്കലേത്രത്തിലും വിതസ്താക്ഷേത്രത്തിലും സ്തൂപങ്ങൾ സ്ഥാപിച്ചു. വിതസ്താതീരത്തെ ധർമ്മാരണ്യവിഹാരത്തിൽ ഏറ്റവും ഉയരം കൂടിയ ചൈത്യം ഉണ്ടാക്കി. 96 ലക്ഷം വീടുകള് ശ്രീനഗരത്തിലുണ്ടാക്കി. ശ്രീനഗരായിരുന്നു തലസ്ഥാനം. നല്ലൊരു കവിയായിരുന്നു. വിതസ്താപുരാണത്തിലെ വിതസ്താവാർത്തികമാണ് അശോകന്റെ വിതസ്താക്ഷേത്രം. അനന്തദേവന്റെ കാലത്തും ഈ നഗരമുണ്ട്. കൽഹണന്റെ പുരാണാധിഷ്ഠാനമാണ് അശോകന്റെ ശ്രീനഗരം. (ഇപ്പോഴത്തെ ശ്രീനഗറിന് 3 മൈൽ മുകളിൽ). ജലൌഘൻ ശ്രീനഗറില് ജ്യേഷ്ഠരൌദ്രക്ഷേത്രം പണിതു. അത് തക്ക് ഇ സുലൈമാൻ (സുദാമാ) എന്ന പർവ്വതത്തിനു മുകളിലാണ്. ഇതിന്നടുത്താണ് അശോകന്റെ ശ്രീനഗരം. അശോകൻ വിജയേശ്വരത്തുള്ള പഴയ ക്ഷേത്രം( സുധാമയമായ കളിമണ്ണിഷ്ടിക) മാറ്റി കല്ലുകൊണ്ട് ക്ഷേത്രം പണിതു. വിജയേശന്റെ ചുറ്റുമതിലിനകത്ത് 2 ക്ഷേത്രം കാണുന്നുണ്ട്. (അശോകേശ്വരങ്ങൾ). അശോകേന നിർമ്മിത ഈശ്വര അശോകേശ്വര. ഭൂതേശകൃപ കൊണ്ട് മ്ലേഛരെ തോൽപ്പിക്കാന് കഴിവുള്ള ഒരു പുത്രനെ നേടി. ഹരമുകുടത്തിനടുത്താണ് ഭൂതേശക്ഷേത്രം (നന്ദിക്ഷേത്രം)കനകവാഹിനി (കാങ്നൈ) വസിഷ്ഠാശ്രമ(വാംഗത്ത്)ത്തിന് 2 മൈല് മുകളില് ഒഴുകുന്നു. അവിടെ പലകാലത്തുള്ള 17 ക്ഷേത്രാവശിഷ്ടം കാണുന്നു. ഭൂതേശനും ജ്യേഷ്ഠേശനും വേണ്ടി*

രാജാക്കന്മാർ പണിത ക്ഷേത്രങ്ങളാണവ. ജലൌഘനെന്ന അശോകപുത്രനാണ് ഭൂതേശന് കൽക്ഷേത്രം പണിതത്. മ്ലേഛന്മാർ ആക്രമിച്ചപ്പോൾ അശോകന് കാട്ടിലേക്ക് ഓടിപ്പോയി. മകനായ ജലൌഘനാണ് രാജ്യം തിരിച്ചുപിടിച്ചത്.
ജലൌഘൻ(1400-1344 ബിസി). ആൽക്കെമി, മെറ്റലർജി ഇവയില് താൽപര്യമുള്ള ജലൌഘന് വിലകുറഞ്ഞ ലോഹങ്ങളെ സ്വർണ്ണമാക്കുന്ന വിദ്യ കൊണ്ട് സ്വന്തം ഭൂമിയെ സ്വർണ്ണം കൊണ്ട് നിറച്ചു. നാഗതടാകങ്ങളിലിറങ്ങി നാഗകന്യകമാരെ പരിണയിച്ചു. മ്ലേഛരെ ഓടിച്ച അവധൂതൻ ഉപദേഷ്ടാവായിരുന്നു. അവധൂതൻ നന്ദീശക്ഷേത്രത്തിലെ ജ്യേഷ്ഠേശനേയും 4 ദിനം യാത്രചെയ്യേണ്ട വിജയേശ്വരനേയും എന്നും പൂജിക്കാനുള്ള വ്രതമെടുത്ത അത്ഭുതശക്തിയുള്ളവനായിരുന്നു. (ദേശമംഗലത്ത് 108 ക്ഷേത്രത്തിലും പോയി ദിനവും രാവിലെ ദർശനം കഴിക്കുന്ന കുലശേഖരന്മാരെപ്പോലെ). കോടിവേധിനീരസം എന്ന രസം (മെർക്കുറി) ലളിതാദിത്യകഥയിലുമുണ്ട്.
ഉജ്ജാതദിംബത്തിലെ ഉജ്ജാതിതന്മാരെന്ന മ്ലേഛരെ ഉച്ചാടനം ചെയ്തു. കന്യാകുബ്ജം കീഴടക്കി അവിടെയുള്ള നാലുവർണ്ണത്തിലും പെട്ട ധർമ്മിഷ്ഠരായനീതിപാലകരെസ്വരാജ്യത്തിലേക്ക് ക്ഷണിച്ചുകൊണ്ടുവന്നു. അക്കാലം വരെ 7 പ്രധാനഉദ്യോഗസ്ഥരാണ് നീതി പാലിച്ചിരുന്നത്. ന്യായാധിപൻ,നികുതിയുടെഅദ്ധ്യക്ഷൻ,ഭണ്ഡാരംകാവൽക്കാരൻ, സൈ ന്യാധിപൻ, ദൂതൻ, പുരോഹിതൻ,ജ്യോത്സ്യന്. യുധിഷ്ഠിരന്റെ (മഹാഭാരതകാലം) കാലത്തുണ്ടായിരുന്നപോലെ അതിന് 18 കർമ്മസ്ഥാനം നിശ്ചയിച്ച് അവയില് കന്യാകുബ്ജത്തിൽനിന്ന് കൊണ്ടുവന്ന ധർമ്മിഷ്ഠരെ നിയോഗിച്ചു. വാരബാലഅഗ്രഹാരം ദാനം ചെയ്തു. അദ്ദേഹത്തിന്റെ ഭാര്യ ഈശാനദേവി കാശ്മീരിലെ പ്രവേശനദ്വാരങ്ങളിലും മറ്റിടങ്ങളിലും(ദ്വാരാദിഷു പ്രദേശേഷു) മാതൃകാചക്രങ്ങളെന്ന് പ്രസിദ്ധമായ വൃത്താകാരചക്രമണ്ഡലങ്ങൾ സ്ഥാപിച്ചു. വ്യാസശിഷ്യന്മാർ നന്ദിപുരാണം വായിക്കുന്നതുകേട്ട രാജാവ് ശാരദ മുതലായ പുണ്യതീർത്ഥങ്ങളെല്ലാം സന്ദർശിച്ചു.
ദ്വാരാധിപൻ, ദ്വാരേശൻ, ദ്വാരാധികാരി മുതലായ പദങ്ങൾ രാജതരംഗിണിഉപയോഗിക്കുന്നു. ദ്വാരാപുരത്തെ നിരീക്ഷണകേന്ദ്രങ്ങളിൽ ചക്രരൂപമായജ്യോതിശ്ശാസ്ത്രനിരീക്ഷണോപകരണങ്ങളും ഉണ്ടായിരുന്നു. ദേവീചകേരം,ശ്രീചക്രം,രാജനീചക്രം മുതലായ ചക്രങ്ങൾ ഹസ്തിശാലകളിലും , വരാഹമൂലക്ക്(ബാരാമുള്ള) താഴെയുള്ള വിതസ്താതീരത്തിലും വീരപാഞ്ചാലചുരത്തിലും ഉണ്ടായിരുന്നു. ശ്രീനഗറിലെ ശാരികാപർവ്വതത്തില് ഇത്തരം ചക്രങ്ങള്

സ്വാഭാവികമായിത്തന്നെ ആരും സ്ഥാപിക്കാതെ ഉണ്ടായിരുന്നു. വീഹിപർഗാനയിലെഉയേൻ(ഒവന)കുന്നിലുംപാറമേൽ ജ്വാലാമുഖീചക്രം ഉണ്ടായിരുന്നു.ശാസ്ത്രം,തന്ത്രം,ശാക്തേയം,ജ്യോതിശ്ശാസ്ത്രം മുതലായവയുടെജ്ഞാനംഇത്കാണിക്കുന്നു.മാതൃകാചക്രം സപ്തമാതൃകാചക്രമാണ്. സൈന്ധവസംസ്കൃതികാലത്ത് സപ്തമാതൃകാസീലുകളുണ്ടെന്നത് ഓർമ്മിക്കണം.

ഒരിക്കൽ ശ്രീനഗരത്തിൽ ജ്യോഷ്ഠരുദ്രക്ഷേത്രം പണിയുമ്പോൾ, സോദര എന്ന അരുവിയില്ലാതെ അത് നന്ദീശനു സമമാവില്ലെന്ന് തോന്നി. രാഷ്ട്രകാര്യവ്യാപൃതനായിരിക്കെ ദൂരെയുള്ള സോദരത്തിലേക്ക് പോയി കുളിക്കാനാവാതെ വന്നു. വെള്ളമില്ലാത്ത ഒരു സ്ഥലത്ത് പെട്ടെന്ന് ഒരു വെള്ളച്ചാട്ടം കണ്ടു. ആ വെള്ളത്തിന്റെ നിറവും രസവും സോദരത്തിനു സമാനമായി കണ്ടു. അങ്ങനെ നന്ദിരുദ്രനു സമാനമായി ജ്യേഷ്ഠരുദ്രക്ഷേത്രവും. സോദര എന്നത് നാരണനാഗത്തിന്റെ (നാരായണനാഗം) പഴയ പേരാണ്. ഗൌരീസോദരനായതുകൊണ്ടാണ് സോദരനാമം. ഭൂതേശ്വരക്ഷേത്രത്തിനടുത്ത് സോദരനാഗമുണ്ട്. ദാൽതടാകത്തിന്റെ ഒരു ഭാഗം സുദർബൽഗ്രാമത്തിനടുത്ത് സുദർക്കോൺഎന്നറിയുന്നു.സുദർബൽഗ്രാമത്തിനും അറംപൂരിനുമിടയിലായി ദാലിന്റെ പടിഞ്ഞാറുള്ള വീതികുറഞ്ഞഭാഗമാണിത്. തടാകത്തിന്റെ ഏറ്റവും ആഴമുള്ള ഭാഗം ഇതാണ്. തൊട്ടടുത്ത് ഭട്ടസ്ഥാനമായ ഭട്ടപുരം. ജലൌഘന് ഇവ തമ്മിൽ ഭൂമിക്കടിയിലൂടെ ബന്ധമുണ്ടെന്ന് സംശയം തോന്നി. അദ്ദേഹം അടപ്പുള്ള സ്വർണ്ണക്കപ്പ് ഒരു ജലാശയത്തിലിട്ടു. രണ്ടര ദിനം കഴിഞ്ഞ് അത് ശ്രീനഗരിയിലുള്ള വെള്ളച്ചാട്ടത്തിൽ പൊങ്ങി. കൽഹണന് രാജാവ് നന്ദീശന്റെ അവതാരമെന്ന് എഴുതുന്നു.

അദ്ദേഹത്തിന്റെ വിജയേശ്വരയാത്രാവേളയിൽ ഒരു സ്ത്രീ ഭക്ഷണം യാചിച്ച് വന്നു. നരമാംസമാണ് യാചിച്ചത്. അഹിംസാവ്രതനായ രാജാവ് സ്വന്തം മാംസം എടുത്തുകൊള്ളുവാന് അനുവദിച്ചു. സ്ത്രീ അദ്ദേഹത്തെ ബോധിസത്വാവതാരമെന്ന് പുകഴ്ത്തി. ബൌദ്ധന്മാരയച്ച ലോകാലോകവാസിനിയായ കൃത്യയാണ് താനെന്നും ബോധിസത്വനിലൂടെ നിന്റെ പാപം തീരുമെന്നും അവർ പാപികളോടുപോലും കോപിക്കില്ലെന്നും ബോധിതരാനവർക്കേ കഴിയൂ എന്നും അവരാണ് തന്നോടു പറഞ്ഞതെന്നും രാജാവിനോട് പറഞ്ഞു. രാജാവ് ഒരു വിഹാരം നശിപ്പിച്ചിരുന്നു. അപ്പോൾ കൃത്തിക പ്രതികാരത്തിനൊരുങ്ങി. അപ്പോഴാണ് ബോധിസത്വന്മാർ അവളോട് ആ രാജാവ് മഹാശാക്യനാണ്, അവനെ നിനക്ക് ഉപദ്രവിക്കാനാവില്ല, എന്നാലും പോവുക, അവനാൽ നീ മോചിതയാകും എന്നു പറഞ്ഞ്

*അയച്ചത്. അവൾക്കായി ജലൌഘന് കൃത്യാശ്രമവിഹാരം നിർമ്മിച്ചു. വരാഹമൂലയിൽനിന്ന് 5 മൈല് താഴെ വിതസ്തയുടെ ഇടത്തേ കരയിലെ കിത്സേം ആണിത്. അഞ്ചുനദിക്കും ആദ്യമായി പാലം പണിയിച്ചത് ജലൌഘനാണ്. അതുവരെ വഞ്ചിയിലാണ് കടത്തു കടന്നിരുന്നത്.*

*ജലൌഘൻ നന്ദീശക്ഷേത്രത്തിൽ,ഭൂതേശക്ഷേത്രം പണിതു.ധാരാളം സ്വർണ്ണം ദാനം ചെയ്തു. പൂജാവേളയിൽ പാടാനും നൃത്തം ചെയ്യാനുമായി 100 സുന്ദരികളെ ജ്യേഷ്ഠരുദ്രക്ഷേത്രത്തിനു കൊടുത്തു.തന്റെ രാജ്ഞിയോടുകൂടി അദ്ദേഹം ചിരമുക്തി നേടി.അശോകവംശത്തിലെ മറ്റൊരു ശാഖയിലെ ദാമോദരൻ2 ശിവഭക്തനായിരുന്നു. കുബേരനെയെന്നപോലെ ഗുഹ്യകരും ഇദ്ദേഹത്തിന്റെ രാജസ്ഥാനം അംഗീകരിച്ചു. അവരെക്കൊണ്ട് അദ്ദേഹം ഗുദ്ദസേതു (ഗുപ്തസേതു)എന്ന വലിയ അണക്കെട്ട് പണിയിച്ചു. ശ്രീനഗറിന്റെ തെക്കേ സമതലം ദാമോദരന്റെ ഉദരമെന്ന് അർത്ഥമുള്ള ദാമോദരീയസൂദമെന്ന് അറിഞ്ഞിരുന്നു. ഉദരമെന്നാൽ സമതലം. യെക്ക് പർഗാനയില് വാഹ്തോർഗ്രാമം മുതൽ, വടക്കുപടിഞ്ഞാറുദിശയിൽ 6 മൈൽ നീളം 2-3 മൈൽവീതി. വെള്ളമില്ലാത്ത വരണ്ടഭൂമിയാണ്. ക്ഷേമഗുപ്തൻ ദാമോദരാരണ്യത്തിലെ കുറുനരികളെ വേട്ടയാടിയിരുന്നു. ഇതിന്റെ തെക്കേ ഭാഗത്താണ് ഗുദ്ദസേതു. 100 അടി ഉയരമുണ്ട്. യെച്ചുരനദി അവിടെ സസ്യസമൃദ്ധമായ താഴ്വരയെ നനക്കുന്നു. സ്റ്റെയിനിന്റെ അഭിപ്രായം ഇത് പ്രകൃതിദത്തമായ സേതുവാണെന്നാണ്. വെള്ളപ്പൊക്കം കല്ലിട്ട് തടയാനും യക്ഷന്മാരെക്കൊണ്ട് ശ്രമിച്ചു. ദാമോദർനാഗിലാണ് രാജാവ് പിതൃശ്രാദ്ധം ഊട്ടിയിരുന്നത്. ഒരിക്കൽ വിതസ്തയിൽ കുളിച്ച് ശ്രാദ്ധമൂട്ടുന്ന ബ്രാഹ്മണര് ഭക്ഷണം ചോദിച്ചപ്പോൾ രാജാവ് കൊടുത്തില്ല. ബ്രാഹ്മണശാപത്താൽ സർപ്പമായി ജനിച്ചു. ഫാൽഗുനശിവരാത്രിക്ക് ഒരു ദിവസം കൊണ്ട് രാമായണപാരായണം കേട്ടാലാണ് ശാപമോക്ഷം. അങ്ങനെ ദാമോദരന് വെള്ളം തേടി അലഞ്ഞസ്ഥലമാണ് ദാമോദരാരണ്യം.*

*മാർത്താണ്ഡ.സെയിൻപൂർഉദര(സൂദ)ങ്ങളിൽപുരാതനമായ ജലസേചന ക്കനാലുകൾ മനുഷ്യനിർമ്മിതമായവ ഉണ്ട്. ലളിതാദിത്യൻ ചക്രധരന്മാരെ (തക്ദർ)കൊണ്ട് വെള്ളം തേവി ഉയർത്തിച്ചിരുന്നു. (അംഭപ്രതാരണം). എന്നാൽ ആദ്യം ഇതിനു ശ്രമിച്ചത് ദാമോദരനാണെന്ന് കരുതുന്നു.തുരുഷ്കരാജാക്കന്മാര് ശുഷ്കലേത്രയിലും മറ്റും മഠവും ചൈത്യവും പണിതു. ജുഷ്കൻ, ജുഷ്കപുരവും അതിന്റെ വിഹാരവും ജയസ്വാമിപുരവും . ഹുവിഷ്കനും കനിഷ്കനും ഹുവിഷ്കപുരവും കനിഷ്കപുരവും. അവരുടെ*

*കാലത്ത് ശാക്യസിംഹമായ ബുദ്ധൻ നിർവ്വാണം പ്രാപിച്ചിട്ട് 150 വർഷം കഴിഞ്ഞിരുന്നു. (എന്നാല് കാലം തരുന്നത് 1294 ബിസി മുതല് 1234 ബിസി വരെയാണുതാനും. )നാഗാര്ജുനനെന്ന ബോധിസത്വൻ സദാർഹവനത്തിൽവസിച്ചിരുന്നു.(ആറ്ആർഹതരുടെ വനം). ശ്രീനഗറിനടുത്ത് ഷാലിമാറ്വനത്തിനു തെക്കേ ഹാര്വനഗ്രാമമാണ് ഇത്. ഉത്പലപീഠകാലത്ത് കാശ്മീരിന്റെ കീഴിലാണ് ദാർവ്വാഭിസാരം. ശങ്കരവർമ്മന്റെ കാലത്ത് ബിംബാറിന് തെക്കുള്ള ഗുജറാത്ത് കീഴടക്കാൻ അദ്ദേഹത്തിന് ആദ്യം ഈ പ്രദേശം ജയിക്കേണ്ടിവന്നിട്ടുണ്ട്.*

*പിന്നീട് ശതമന്യുവായ അഭിമന്യു രാജാവായി. (1234-1182 ബിസി) ബീരുപർഗാനയിലെ കന്തഗോഷ്ഠത്തിലെ (കാന്തോർ)അഗ്രഹാരം അദ്ദേഹം ദാനം ചെയ്തതാണ്. അഭിമന്യുപുരത്ത് ശിവക്ഷേത്രം പണിതു. അഭിമന്യുവിന്റെ കൽപനപ്രകാരം അക്കാലത്ത് പഠിക്കാന് ലഭ്യമല്ലാതിരുന്ന മഹാഭാഷ്യത്തിനു ചന്ദ്രാചാര്യനും മറ്റും അവരുടേതായ വ്യാകരണം രചിച്ച് നാട്ടുകാർക്ക് പഠിപ്പിച്ചു. പിൽക്കാലത്ത് ഇത് ജയപീഠനും ചെയ്തിട്ടുണ്ട്. പുറത്തുനിന്ന് യോഗ്യന്മാരായ ആചാര്യന്മാരെ വരുത്തി പഠനസൌകര്യം ഉണ്ടാക്കി. ചന്ദ്രവ്യാകരണം എന്നറിയുന്ന ചന്ദ്രഗോമിന്റെ വ്യാകരണഗ്രന്ഥത്തെക്കുറിച്ചാണ് പരാമർശം. ബൌദ്ധന്മാരുടെ പ്രചരണം കൊണ്ട് നീലമാതാപ്രകാരമുള്ള പുരാതനനാഗാരാധന ഇല്ലാതായി. നാഗങ്ങൾ ഹിമപാതം അയച്ച് ജനങ്ങളെ നശിപ്പിച്ചു. ഹിമപാതമുള്ള ആറുമാസം രാജാവ് ദാർവ്വാഭിസാരത്തിൽചെന്ന് താമസിക്കേണ്ടിവന്നു. പുരാണങ്ങളും മഹാഭാരതവും ബൃഹത്സംഹിതയും ദാർവ്വാസ്, അഭിസാരം എന്ന് രണ്ടുദേശമായി പറയുന്നു. പഞ്ചാബിലെ ട്രൈബുകളുടെ കൂടെയാണ് പറയുന്നത്. വിതസ്തക്കും ചന്ദ്രഭാഗക്കും ഇടയിലുള്ള ഉയരം കുറഞ്ഞ കുന്നുകളെയാണ് ദാർവ്വാഭിസാരമെന്നു പറയുന്നത്. ചന്ദ്രഭാഗ കിഴക്കേ അതിർത്തി. രാജപുരി (രജൌരി) ദാർവ്വാഭിസാരത്തില് പെട്ടതാണ്. ബ്രാഹ്മണരെല്ലാം ഹിമപാതത്തിൽനിന്ന് രക്ഷപ്പെട്ടതായും ബൌദ്ധരെല്ലാം നശിച്ചതായും രാജതരംഗിണി പറയുന്നു. ക്ശ്യപഗോത്രത്തിലെ ചന്ദ്രദേവൻ, കാശ്മീർനാഗങ്ങളുടെ പ്രഭുവായ നീലനെ ധ്യാനിച്ച് രാഷ്ട്രസുരക്ഷ ഉറപ്പാക്കി. ആദ്യത്തെ ചന്ദ്രദേവൻ യക്ഷന്മാരുടെ രോഗം മാറ്റിയ പോലെ ഈ രണ്ടാംചന്ദ്രദേവൻ ഭിക്ഷുക്കളാകുന്ന അസാദ്ധ്യരോഗം മാറ്റി.*

ഗോനന്ദൻ 3 തീർത്ഥയാത്ര, യാഗം മുതലായ നാഗപൂജകൾ വീണ്ടും തുടങ്ങി. നാഗങ്ങള് പൂജിച്ചിരുന്ന വടേശ്വരലിംഗത്തിലെ വരകളും കുത്തുകളും ഭാവി പ്രവചനത്തിനുള്ളവയാണ്. അവ തിളങ്ങുന്നവയാണ്. ചതുരാകൃതിയുള്ള മഠത്തിലിരിക്കുന്ന ഈ ലിംഗത്തിന് കാശ്മീരഭൂമി രാവണൻ ദാനം ചെയ്തു. വിഭീഷണപുത്രനായ നരന്റെ (കിന്നര) ഭാര്യയെ കിന്നരഗ്രാമത്തിലെ ശ്രമണൻ

മന്ത്രത്തിലൂടെ വശത്താക്കി. പകരം രാജാവ് വിഹാരങ്ങളെല്ലാം കത്തിച്ചു. അവരുടെ ഗ്രാമങ്ങളെ മദ്ധ്യമഠത്തിലെ ബ്രാഹ്മണർക്ക് ദാനം ചെയ്തു. വിതസ്താതീരത്തെ നഗരത്തിലെ മാർക്കറ്റില് എല്ലാ വസ്തുക്കളും കിട്ടിയിരുന്നു. അവിടേക്ക് എല്ലാ പാതയും നീണ്ടു. പുഴ വരികയും പോകയും ചെയ്യുന്ന കപ്പലുകളാൽ ശോഭിച്ചു. അവിടത്തെ മധുരജലം നിറഞ്ഞ കുളത്തിനടുത്തെ കാവിൽ സുശ്രവസ്സ് എന്ന നാഗം വസിച്ചിരുന്നു. വിശാഖനെന്ന ബ്രാഹ്മണൻ പണ്ട് നടന്നുതളർന്ന് ക്ഷീണിച്ച് തണലിനായി ഉച്ചനേരത്ത് അവിടെ വിശ്രമിച്ചു. കുളത്തിൽ കരശുദ്ധിവരുത്തി ഭക്ഷണം കഴിക്കാനൊരുങ്ങുമ്പോള്, മിട്ടിയുടെ ശബ്ദം കേട്ടു. രണ്ടു സുന്ദരിമാർ നീലവസ്ത്രം ധരിച്ച് വള്ളിക്കുടിലിൽനിന്ന് പുറത്തുവന്നു. അഞ്ജനമെഴുതിയ കണ്ണ്. ചുവന്ന താമര കാതിൽ. തോളുകൾ കൊടിയുടെ ദണ്ഡം,മുഖം കൊടിയും, അതിന്റെ പറക്കുന്ന അഗ്രം കണ്ണുകളും ആയി അവർ കച്ചഗുച്ച (പുല്ല്) തിന്നുന്നത് കണ്ടു. തന്റെ ഭക്ഷണം അവർക്ക് വിശപ്പുമാറ്റാനായി കൊടുത്തു. വെള്ളം നിറച്ച ഇലകളെക്കൊണ്ട് വീശിക്കൊടുത്തു. കുമ്പിളിൽ കുടിക്കാനുള്ള ജലം കൊടുത്തു. അവർ സുശ്രവസ്സ് നാഗത്തിന്റെ പുത്രമാരായ ഇരാവതിയും ചന്ദ്രലേഖയുമായിരുന്നു.സുശ്രവസ്സ് വിദ്യാധരരാജാവിന് ഇരാവതിയെ വാഗ്ദാനം ചെയ്തിരുന്നു വിജയേശ്വരതീർത്ഥത്തിനടുത്താണ് സുശ്രവസ്സിന്റെ സ്ഥാനം. അവിടെ ജ്യേഷ്ഠമാസത്തിലെ കൃഷ്ണപക്ഷത്തിലെ 12 ദിവസം തക്ഷകനെ കാണാനായി സുശ്രവസ്സ് വരും. അദ്ദേഹത്തെ തിരിച്ചറിയാനായി മുടിയിൽനിന്ന് എപ്പോഴും ജലം ഇറ്റുവീണുകൊണ്ടിരിക്കും. അദ്ദേഹത്തിന്റെ കൂടെ ഞങ്ങളുമുണ്ടാവും. അപ്പോൾ വരിക എന്നു പറഞ്ഞ് സുന്ദരിമാരായ നാഗകന്യകമാര് പോയി. തക്ഷകന്റെ ഈ ഉത്സവത്തെക്കുറിച്ച് വിക്രമാങ്കചരിതത്തിൽ ബിൽഹണന് പറയുന്നു. സേവൻ അഥവാ ജയവനത്തില് തടാകത്തിലേക്ക് തക്ഷകന് വരും. (കോണമൂസതടാകത്തിനടുത്ത്). തക്ഷകനാണ് ഇവിടെ കുങ്കുമപ്പൂകൃഷി തുടങ്ങിയതെന്ന് ഐതിഹ്യം.

തക്ഷകന്റെ ഉത്സവകാലത്ത് വിശാഖബ്രാഹ്മണന് കൌതുകത്തോടെ ചെന്നു. എന്തുകൊണ്ടാണ് പുല്ലുതിന്നേണ്ട ദാരിദ്ര്യം വന്നതെന്ന ചോദ്യത്തിന് രഹസ്യമായി നാഗം ഉത്തരം പറഞ്ഞു. ഒറ്ക്കുടുമ വെച്ച് തല മുണ്ഡനം ചെയ്ത് വയലിന്റെ നടുവിലെ മരച്ചോട്ടിലിരിക്കുന്ന സന്യാസിയാണ് കാരണം. നാഗങ്ങൾക്ക് പുതിയ വിളവ് സംരക്ഷകന്മാർ മന്ത്രോച്ചാരണത്തോടെ തൊടുന്നതിനു മുമ്പ് തൊടാനെ ഭക്ഷിക്കാനോ പാടില്ല. ഇയാളാണ് ഇപ്പോള്,സംരക്ഷണം. ഇയാളാകട്ടെ, വിളവ് തൊടുന്നുമില്ല,തിന്നുന്നുമില്ല. നിയമപ്രകാരമാണ് ഞങ്ങളീ പുല്ലുതിന്ന് ജീവിക്കുന്നത്. അയാൾ കാവൽക്കാരനായിരിക്കുന്ന കാലം വരെ ഞങ്ങൾക്ക് ഇങ്ങനെ ജീവിക്കേണ്ടിവരും. സന്യാസി കുടിലിനകത്തിരിക്കുമ്പോൾ ബ്രാഹ്മണൻ

അയാളുടെ പുറത്തുവെച്ച ഭിക്ഷാപാത്രത്തിൽ പുതിയ കതിരിട്ടു. അയാളതു തിന്നതും നാഗം വിളവെടുത്തു. ബ്രാഹ്മണനെ വീട്ടിൽ കൊണ്ടുപോയി ഉപചരിച്ചു. വരമായി ചന്ദ്രലേഖയെ കൊടുത്തു. ധാരാളം സ്വത്തും കൊടുത്തു. അദ്ദേഹം നരപുരത്ത് പത്നിയോടുകൂടി വസിച്ചു. ഒരിക്കൽ മാളികമുകളിൽ നിൽക്കുന്ന ചന്ദ്രലേഖ മുറ്റത്ത് ഉണക്കാനിട്ട നെല്ല് ഒരു കുതിര തിന്നുന്നത് കണ്ടു. അവൾ തടുക്കാനായി മുറ്റത്തേക്ക് ഒടി. മുഖപടം ഊരിപ്പോയി. കുതിരയെ അടിച്ചപ്പോൾ അതിന്റെ ശരീരത്തിൽ അവളുടെ കൈയിന്റെ സ്വർണ്ണമുദ്ര പതിഞ്ഞു. രാജാവിന് ബ്രാഹ്മണപത്നിയിൽ ഭ്രമം തോന്നി. അവൾക്ക് ദൂതന്മാർവഴി പ്രേമമറിയിച്ചു. കിട്ടില്ലെന്നു വന്നപ്പോൾ നേരിട്ട് ബ്രാഹ്മണനോടു യാചിച്ചു. അതും വെറുതെയായപ്പോൾ പട്ടാളക്കാരെ വിട്ടു. ബ്രാഹ്മണനും പത്നിയും പിൻവാതിലിലൂടെ നാഗലോകത്തേക്ക് രക്ഷപ്പെട്ടു. നാഗംക്ഷോഭിച്ചു.ഇടിമിന്നലുംമഴയും ഇരുട്ടും വന്നു. വിതസ്തയിലൂടെ ശവങ്ങളൊഴുകി. ചക്രധരനായ വിഷ്ണുവിന്റെ വിഗ്രഹം പോലും കത്തിപ്പോയി. മധുകൈടഭരുടെ മാംസം പണ്ട് ചക്രധാരിയുടെ തുട മാത്രമാണ് മറച്ചത്. ഇപ്പോൾ ശരീരം തന്നെ മറക്കുംവിധം മനുഷ്യരുടെ കത്തിയമാസം ഒഴുകിഎന്ന് രാജതരംഗിണി. സുശ്രവസ്സിന്റെ സഹോദരി നാഗിനി രമണ്യഗിരിയുടെ അഗാധതയില്നിന്ന് കല്ലുകൾ വർഷിച്ചു. അത് ഗ്രാമങ്ങളിൽ 5 യോജനദൂരം വന്നുവീണു. ഇതാണ് രമണ്യാടവി എന്ന തരിശുഭൂമി. പാലാഴിപോലെ വെളുത്ത തടാകം ദൂരെ ഒരു കൊടുമുടിയിലുണ്ടാക്കി നാഗം അവിടേക്ക് പോയി. ആ അമരേശ്വരത്തേക്ക് (അമർനാഥ്) ഇന്നും ആളുകൾ തീർത്ഥയാത്ര പോകുന്നു. പഴയ ഒരു പ്രകൃതിപ്രതിഭാസത്തിന്റെ കഥയാണിത്.

രമണ്യാനദി രംബ്യാർനദിയാണ്. പിർപാഞ്ചാലിനും രൂപ്രിചുരത്തിനുമിട യിൽഹുര്പൂര്,സുപിയാൻ ഇവയിലൂടെ വടക്കുകിഴക്കോട്ട് ഒഴുകി ഗംഭീര സംഗമത്തിൽ വിതസ്തയോടു ചേരുന്നു.3 മൈൽ താഴെയാണ് തക്ധർ എന്ന ചക്രധര. ഹുർപൂരിൽവെച്ച് നിരവധി തോടുകളായി , പിന്നീട് വലിപ്പം വെച്ച് കല്ലുകൾ നിറഞ്ഞാണ് ഒഴുകുന്നത്. വെള്ളപ്പൊക്കകാലത്തൊഴികെ വരണ്ട താണ്. സുരനിൽ ഒറ്റ നദിയായി, 2 മൈൽവീതിയിലൊഴുകി, ലിത്തർഗ്രാമ ത്തിനുമേലെ വെച്ച് സങ്കോചിക്കുന്നു. ലിത്തറിനുമുകളിലെ കല്ലുകൂമ്പാരം രമണിനദി വർഷിച്ചതാണ്. അതിനും ചക്രധരക്കും ഇടയിൽ 8 മൈലുണ്ട്. (യോജനാധികേ ശേഷേ മാർഗ്ഗസ്യ).നാഗം പിന്നീടു വന്ന് താമസിച്ച സ്ഥലം ശേഷ്നാഗ്. അമരേശ്വരയാത്രയില് ഇത് കാണാം. സുശ്രമനാഗം ശേഷനാഗ ത്തിന്റെ പര്യായമാണ്. സുശ്രവസ്സ് എന്നാൽനല്ല ശ്രാവ്യശക്തിയുള്ളവനും നല്ലതു മാത്രം ശ്രവിക്കുന്നവനുമാണ്.കുമ്മായക്കല്ലുകൊണ്ട് പാലാഴിപോലെ വെളുത്ത തടാകമാണ് സുശ്രവതടാകം. ശേഷനാഗത്തിന്റെ ജാമാതാവായ ബ്രാഹ്ണന്റെ പേരിലുള്ള ജാമാതൃസരസ്സ് ഉണ്ട്. ഗ്ലാസിയർ ഒഴുകി വിഭീ

ഷണപുത്രനായ നരന്റെ നരപുരം ഗന്ധർവ്വനഗരം പോലെ മാഞ്ഞുപോയത് നാഗശാപമാണ്.ഒരു മകനെ ആയ വിജയക്ഷേത്രത്തിലേക്ക് കൊണ്ടുപോയിരുന്നു. അവൻ മാത്രമാണ് രക്ഷപ്പെട്ടത്. ആ കുട്ടിയാണ് സിദ്ധന്. ശിവഭക്തനും ധർമ്മിഷ്ഠനുമായ സിദ്ധൻ തന്റെ രാജ്യത്തെ സംരക്ഷിച്ചുകൊണ്ട്  60 വർഷം ഭരിച്ചു.ഉടലോടെ സ്വർഗ്ഗം പൂകി. പിന്നീടുവന്ന ഉല്പലാക്ഷൻ 30 വർഷം 6 മാസവും ഹിരണ്യാക്ഷൻ 37 വർഷം ഏഴുമാസവും ഭരിച്ചു. ഹിരണ്യാക്ഷന്റെ പേർ കഥാസരിത്സാഗരത്തിലുണ്ട്. എന്നാൽ പിതാവിന്റെ പേർ കനകാക്ഷനെന്നും തലസ്ഥാനം ഹിരണ്യപുരമാണെന്നും പറയുന്നു.(സിന്ധുതാഴ്വരയുടെ പ്രവേശനദ്വാരമാണ് ഹിരണ്യപുരം)  പുത്രനായ ഹിരണ്യകുലൻ 60 വർഷം ഭരിച്ചു. അദ്ദേഹത്തിന്റെ പുത്രന് വസുകുലന്റെ  പുത്രനാണ് മിഹിരകുലൻ. (എഡി 575ൽ തോരമാനപുത്രനായ ഒരു മിഹിരകുലനെ ചരിത്രം പറയുന്നു. മഗധയിലെ ബാലാദിത്യനാണ് ഈ മിഹിരകുലനെ തോൽപ്പിച്ചത്. യശോധർമ്മനോടു ചേർന്ന്. 530ൽ അദ്ദേഹം കാശ്മീരിലേക്കു മടങ്ങി. മിഹിരകുലന്റെ നാണ്യങ്ങളിൽ നന്ദി.ത്രിശൂലം എന്നിവയും ജയതു വൃഷ ജയതു വൃഷധ്വജ എന്നും കാണാം)മിഹിരകുലന് സൂര്യവംശജനെന്നാണ് അർത്ഥം. ശരിയായ പേർ യമുശദേവനെന്നായിരുന്നു. രാജ്ഞിയുടെ മാറത്ത് സിംഹളദേശത്തെ തുണിമേൽ സിംഹളത്തിലെ നെയ്ത്തുകാർ പിടിപ്പിച്ച സ്വർണ്ണപാദമുദ്ര കണ്ട രാജാവ് അത് അവരുടെ രാജാവിന്റെ പാദമുദ്രയാണെന്നറിഞ്ഞ് ദേഷ്യപ്പെട്ടു. ലങ്കയെ ആക്രമിച്ചു, രണ്ടാമത്തെ രാമനാണെന്നു കരുതി ഭയന്ന രാക്ഷസന്മാർ വേറൊരു രാജാവിനെ സിംഹാസനത്തിലിരുത്തി. സൂര്യചക്രത്തിൽ യമുശദേവ എന്ന് എഴുതിച്ച വസ്ത്രം കൊണ്ടുവന്നു. ശ്രീനഗരിയിൽ മിഹിരേശ്വരക്ഷേത്രം പണിതു. ഹോലദയിൽ മിഹിരപുരം നിർമ്മിച്ചു. അദ്ദേഹം തന്റെ സ്വഭാവത്തിനൊത്തവരും ദ്വിജരിൽവെച്ച് ഏറ്റവും താണവരും ആയ ബ്രാഹ്മണർക്കാണ് അഗ്രഹാരം ദാനം ചെയ്തത്. 70 വർഷം ഭരിച്ചു. തീയിൽ ചാടി സ്വയം മരിക്കയാണുണ്ടായത്.100 ആനകളെ പീർ പാഞ്ചാൽ ചുരത്തിൽ തള്ളിയിട്ട് കൊന്നു രസിച്ചവനാണ്. ഈ ക്രൂരകഥ ഹ്യുയാൻ സാങും പറയുന്നുണ്ട്. മൂന്നുകോടി മനുഷ്യരെ നശിപ്പിച്ചവൻ (ത്രികോടിഹൻ)സ്വയം നശിപ്പിച്ച് പാപമുക്തി നേടി.ഇരുമ്പുപലകമേൽ പലവിധം ആയുധം തറച്ച് അതിന്മേൽ കിടന്നാണ് സ്വയം തീ കൊളുത്തിയത്. എന്തിനാണ് 3 കോടി പേരെ വധിച്ചത്.എന്തിനാണ് പ്രായശ്ചിത്തമരണം. പല വാദങ്ങളുമുണ്ട്. മ്ലേഛർ സഹോദരീസംഗമം ചെയ്യുന്നവരാണ്. ദരദർ പുത്രവധൂസംഗമം ചെയ്യും. ഭൂതർ(ഭാട്ടർ) അഥവാ ബൌദ്ധർ ഭാര്യയെ വിൽക്കും. ഇവരുടെ സ്ത്രീകളും അപഥസഞ്ചാരിണികളാണ്. ഇവരെയെല്ലാം ആര്യദേശത്തുനിന്ന് ബഹിഷ്കരിക്കാനാണ് 3 കോടി ജനങ്ങളെ കൊന്നത്. ഗാന്ധാരബ്രാഹ്മണരും ഇതെല്ലാം ചെയ്യുന്നവരായിരിക്കെ അവരെ കൊണ്ടുവന്ന് രാജ്യം നിറച്ചതിന് പ്രായശ്ചിത്തം. ചന്ദ്രകുല്യയുടെ ഗതിമാറ്റാന് ശ്രമിച്ചപ്പോൾ വലിയ പാറ തടസ്സമായി.

അതിലൊരു സദാചാരിയായ യക്ഷനുണ്ടെന്നും സദാചാരിണിയായ സ്ത്രീ തൊട്ടാലേ മാറ്റാനാവൂ എന്നും കേട്ട് നിരവധി സ്ത്രീകളെ കൊണ്ടുവന്ന് പാര തൊടീച്ചു. ആരു തൊട്ടിട്ടും പാറ അനങ്ങിയില്ല. ആ 3 കോടി സ്ത്രീകളേയും അവരുടെ കുടുംബസഹിതം വധിച്ചുകളഞ്ഞതിനാണ് പ്രായശ്ചിത്തം. ഒടുവിൽ മൺപാത്രക്കാരന്റെ ഭാര്യ ചന്ദ്രവതി തൊട്ടപ്പോഴാണ് പാറ ഇളകിയത്. ഇങ്ങനെ ത്രികോടിവധത്തിന് കഥകൾപലതാണ്. പിന്നീടു വന്ന ബകൻ 63 വർഷം 13 ദി ഭരിച്ചു. സിദ്ധനേയും നരനേയും പോലെ ധർമ്മിഷ്ഠനായിരുന്നു. ബകസ്വഭ്രത്തിൽ ലവനോത്സപട്ടണം, ബകേശക്ഷേത്രം, ബകാവതി കനാൽ എന്നിവ പണിതു. ഭട്ടാ എന്ന മന്ത്രവാദിനി സുന്ദരിവേഷമെടുത്ത് വന്നു. അവളുടെ യജ്ഞസദ്യ കാണാൻ പോയി. തന്റെ 100 മക്കളും പേരക്കുട്ടി കളുമൊത്ത് വന്ന രാജാവിനെ അവൾ തന്റെ വൃത്തത്തിലെ (മണ്ഡലം) ദേവിമാർക്ക് ബലി കൊടുത്തു. ദേവീചക്രവും (മാതൃചക്രം) പാറമേൽ അവൾ മുട്ടുകുത്തിനിന്ന പാദവും കാണാം. ശാതകപാലേശന്റെ അമ്മമാരെന്നറിയുന്ന ഖേരിമാതാക്കളുടെ സ്ഥലമാണത്. ധർമ്മമാതാക്കളുടെ ധർമ്മശാലകളാണിവ. ഏതാണ്ട് വഴിയോരസത്രങ്ങൾ പോലെ. ഖേരിയിലെ ധർമ്മമാതാക്കളേയും സത്രങ്ങളേയും ശ്രീവരനാണ് പിന്നീട് പുനസ്ഥാപിച്ചത്.

ക്ഷിതിനന്ദനെന്ന പുത്രനെ മാത്രം ഭട്ട വധിച്ചില്ല. അവൻ 30 വർഷം രാജ്യം ഭരിച്ചു. പിന്നീടു ഭരിച്ച വസുനന്ദൻ സ്മരശാസ്ത്രരചന (കാമശാസ്ത്രം) കൊണ്ട് വിഖ്യാതനായി. 52 വർഷം 2 മാസം ഭരിച്ചു. പുത്രൻ നരൻ2വിന്റെ പുത്രനായ അക്ഷൻ അക്ഷവലഗ്രാമം ഉണ്ടാക്കി. 60 വർഷം ഭരിച്ചു. ഗോപാദിത്യൻ ബാല,ഖാഗിക,ഹാദിഗ്രാമ,സ്കന്ദപുര,സാമാജികഅഗ്രഹാരങ്ങൾ ദാനം ചെയ്തു. ഗോപാദ്രിയിലെ ജ്യേഷ്ഠേശ്വരക്ഷേത്രത്തിൽ ആര്യദേശബ്രാഹ്മണർക്ക് ഗോപാഗ്രഹാരങ്ങൾ ഉണ്ടാക്കിക്കൊടുത്തു. ഭൂക്ഷീരവാടികയിലെ ഉള്ളി തിന്നുന്നവരെ ബഹിഷ്കരിച്ചു. ആചാരം തെറ്റിക്കുന്നവരെ ശ്രീനഗറിനടുത്തെ ഖാസതയിലേക്ക് അയച്ചു. വാശ്ചികയിൽ ശുദ്ധാചാരികളുടെ അഗ്രഹാരം ഉണ്ടാക്കി. അദ്ദേഹം മൃഗബലി വെറുത്തിരുന്നു. 60 വർഷം 6 ദിവസം ഭരിച്ചു.ഗോപാദിത്യന്റെ പ്രശസ്തി ഉള്ള ലിഖിതം കണ്ടുകിട്ടിയിട്ടുണ്ട്. ഗോകർണ്ണനാണ് ഗോകർണ്ണേശ്വരക്ഷേത്രം ഉണ്ടാക്കിയത്.കിടാരശൈലി നാണ്യത്തിൽഅദ്ദേഹത്തിന്റെ പേർ കണ്ണിങ്ങാം കണ്ടിട്ടുണ്ട്. നരേന്ദ്രാദിത്യ ഖിംഖിലൻ (ദേവസാഹി ഖിംഖിലൻ) ഭൂതേശ്വരക്ഷേത്രത്തിൽ ബ്രാഹ്മണർക്ക് നിത്യം ഊട്ട് (അക്ഷയിനി) നടത്തി. ഖിംഖിലന്റെ ഗുരു ഉഗ്രൻ. അദ്ദേഹത്തിന്റെ പേരിൽ ഉഗ്രേശക്ഷേത്രവും മാതൃചക്രവും പണിതു. വർഷം 100 ദിവസം ഭരിച്ചു. കിടാരശൈലിനാണ്യത്തിൽ ഗോകർണ്ണനെന്ന പേരുണ്ട്.(കണ്ണിങ്ങാം)

വെള്ളിനാണ്യത്തിൽ ദേവസാഹി കിംഖിലനെന്നും കാണുന്നുണ്ട്. ശ്രീനരേന്ദ്ര എന്നും കാണാം. അക്ഷയിനി അഥവാ അക്ഷീണ്യനിധി അവിഛരിന്ന അന്നസത്രം. നാസികിലെ ഗുഹാലിഖിതത്തില് ഇതിനെ അക്ഷയനിവി എന്ന് പറയുന്നു.നരേന്ദ്രന്റെ മറ്റൊരു പേരാണ് ലക്കണൻ.യുധിഷ്ഠിരൻ അഥവാ അന്ധയുധിഷ്ഠിരനാണ് പിന്നെ ഭരിച്ചത്. ഒരു കാരുയന്ത്രത്തിൽനിന്ന് വീണ കല്ല്, തിരിച്ച് ആ സ്ഥാനത്തുതന്നെ വെക്കാനാവാത്തപോലെ യുധിഷ്ഠിരന് തന്റെ ദുഷ്കർമ്മഫലം കൊണ്ട് സ്ഥാനഭ്രഷ്ടനായി ഓടിപ്പോയി. സ്വത്തുമാത്രമല്ല, സ്ത്രീകളേയും ശത്രുക്കള്കൊണ്ടുപോയി. വീണമരത്തിലെ വള്ളിയിൽ നിന്ന് പഴം പറിക്കുന്നപോലെ കണ്ടവരെല്ലാം എടുത്തു. രാജാവിന്റെ കൂടെ പോയ ഭാര്യമാർ വഴിയാത്രകൊണ്ട് ക്ഷീണിച്ചു. മന്ത്രിമാർ ദുർഗ്ഗാഗലികത്തില് (ഡ്രുഗ്ജ്യോണ് ശ്രീനഗരത്തിന്റെ അടുത്താണ്. തക്ത്കുന്നിന്റെ പടിഞ്ഞാറെ പാദത്തിനും ദാൽ തടാകത്തിന്റെ വാതിലിനുമിടയില്)) യുധിഷ്ഠിരനെ തടവിലിട്ടു. വിക്രമാദിത്യ മഹാരാജാവിന്റെ ബന്ധു പ്രതാപാദിത്യനെ കൊണ്ടുവന്ന് കാശ്മീരിലെ സിംഹാസനത്തിലിരുത്തി. പ്രതാപാദിത്യന്റെ കിരീടധാരണം ശകവർഷാരംഭത്തിന് 258 വർഷത്തിനു മുമ്പാകയാല് ഇത് ശാകാരി വിക്രമാദിത്യനു മുമ്പുള്ള വിക്രമാദിത്യനാണ്. പ്രതാപാദിത്യൻ,പുത്രൻ ജലൌഘൻ ഇവർ 32 വർഷം വീതം ആകെ 64 വർഷം ഭരിച്ചു. വളരെ സമാധാനപരമായ കാലമായിരുന്നു ഇത്. തുംഗിനൻ ഒന്നാമന്റെ കാലത്ത് ക്ഷാമമുണ്ടായി. രാജാവിന്റെ ധർമ്മവും പത്നി വാക്പുഷ്ടയുടെ ദൈവീകതയും ജനങ്ങളെ മൃത്യുവിൽനിന്ന് രക്ഷിച്ചു.അക്കാലത്ത് കാശ്മീരിനെ ക്രമരാജ്യം (കമ്രാജ് അഥവാ കടികാപുരം,)മരാജ്(മാധുപുരം അഥവാ മാധവരാജ്യം) എന്ന് രണ്ടായി തിരിച്ചിരുന്നു. ശ്രീനഗറിനു താഴെയുള്ള വിതസ്തയുടെ ഇരുകരകളിലുമുള്ളത് ക്രമരാജംയം. മുകളിലുള്ളത് മാധവരാജ്യം. വിതസ്തയുടെ വലത്തേ കരയിലാണ് കടികാപുരി. മാധവരാജ്യത്ത് ഉഗ്രവെയിലിലും തുംഗിനന്റെയും വാക്പുഷ്ടയുടേയും നന്മയാല് അപ്പോൾ പട്ടമരം പോലും കായ്ച്ചിരുന്നു. അക്കാലത്ത് വ്യാസാവതാരമായ ചണ്ഡകന് ഒരു നാടകം രചിക്കയുണ്ടായി. തംഗേശ്വരക്ഷേത്രം വിഷ്ണുവരാഹമൂലയിലെ തീർത്ഥത്തിനടുത്താണ് പണിതത്. ഭാദ്രപദത്തിലെ ഹിമപാതം കൊണ്ട് വയലിലെ നെല്ലു നശിച്ചിട്ടാണ് ക്ഷാമമുണ്ടായത്. അക്കാലത്ത് സ്വന്തം ഭണ്ഡാരവും മന്ത്രിമാരുടെ സമ്പാദ്യങ്ങളുമെല്ലാം ജനങ്ങളുടെ ഭക്ഷണത്തിനായി രാജാവ് കൊടുത്തു. ജനത കൂട്ടിലിട്ട പക്ഷികളെപ്പോലെ ഹിമപാതം കൊണ്ട് കുടുങ്ങിക്കിടക്കുന്നതുകണ്ട് രാജാവ് വളരെ ദുഃഖിച്ചു. വാക്കു തെറ്റാത്തവളായ വാക്പുഷ്ട എന്ന രാജ്ഞി സമാധാനിപ്പിച്ചു. അവള്ജനതയുടെ അപകടം തീരുമെന്ന് പറഞ്ഞ ഉടനെ പ്രാവുകളെ പോലെ തോന്നിക്കുന്ന ചിലത് ആകാശത്തുനിന്ന് വീണു

ജനങ്ങളുടെ വിശപ്പ് അടക്കി. കടിമൂസ,രാമൂസ എന്ന 2 അഗ്രഹാരം ബ്രാഹ്മണർക്ക് രാജ്ഞി പണിയിച്ചു. 36 വർഷത്തെ ഭരണശേഷം രാജാവ് മരിച്ചപ്പോൾ വാക്പുഷ്ട സതി അനുഷ്ഠിച്ചു. വിശോകാനദിയുടെ ഇടത്തേ കരയിലാണ് കൈനൂർ(കടിമൂസ,) രാമൂസ (രൈനൂർ) സുപിയാനിലേക്കുള്ള വഴിയിലാണ്. അവിടെ പഴയ ശിൽപ്പങ്ങള് കാണുന്നുണ്ട്. റാണി സതി ചെയ്ത സ്ഥലം വാക്പുഷ്ടാടവി ഗിരിഗഹ്വരത്തിലാണ്. അവർ സ്ഥാപിച്ച നിരവധി സത്രങ്ങളും അഗ്രഹാരങ്ങളും വഴിപോക്കർക്കുള്ള ഭോജനശാലകളും കാണുന്നു. മക്കളില്ലാതെ മരിച്ചതുകൊണ്ട് മറ്റൊരു ശാഖയിലെ വിജയൻ 8 കൊല്ലം ഭരിച്ചു. വിജയേശ്വരക്ഷേത്രത്തിനു ചുറ്റും തന്റെ പേരിലുള്ള നഗരം പണിതു. .

അന്ധയുധിഷ്ഠിരനു ശേഷം ഒന്നാം ഗോനന്ദവംശം അവസാനിച്ചു. 64 വർഷ ത്തെ പ്രതാപാദിത്യഭരണശേഷം മറ്റൊരു വംശത്തിലെ വിജയൻ രാജാവായി. പഴയ വിജയേശ്വരക്ഷേത്രത്തിനു ചുറ്റും നഗരമുണ്ടാക്കി. പുത്രൻ ജയേന്ദ്രന് അഛന്റെ വിവേകിയായ മന്ത്രി സന്ധിമതിയെ വധിച്ചു. അദ്ദേഹത്തിന്റെ മരണവാർത്ത ഗുരു ഈശാനന് കേട്ടു.ശ്മശാനത്തിലെക്ക് ചെന്ന ഗുരു ദാരു ണമായ കാഴ്ച കണ്ടു. പട്ടിണി കിടന്ന് അസ്ഥികൂടമായ സന്ധിമതിയെ മരത്തിൽ കെട്ടിയിട്ടിരിക്കയാണ്. ചെന്നായ്ക്കള് ശരീരം കടിച്ചുപറിക്കുന്നു. ഗുരു മരം തുളച്ചുകയറിയ അസ്ഥികളെ വേർപെടുത്തി. അദ്ദേഹത്തിന്റെ ശിരോലിഖിതം വായിച്ചു. ദാരിദ്ര്യം, 10 വർഷത്തെ ജയിൽവാസം, മരണം, പിന്നീട് സിംഹാസനം എന്ന ലിഖിതം മരണത്തിൽനിന്ന് രക്ഷ സൂചിപ്പിച്ചി രുന്നു. മണിപൂരത്തിൽ വെച്ച് അർജ്ജുനനെ ഉലൂപിയും കുരുക്ഷേത്രത്തി ൽവെച്ച് പരീക്ഷിത്തിനെ കൃഷ്ണനും ശുക്രാശ്രമത്തിൽവെച്ച് ഭസ്മമായ കച നും , ഗരുഡൻ വധിച്ച നാഗങ്ങളെ ജീമൂതവാഹനനും, രക്ഷിച്ചപോലെ ശ്മ ശാനത്തിൽ ശവത്തിനു കാവലിരുന്ന് ധ്യാനിക്കുന്ന ഈശാനന് ഒരു സുഗന്ധം അനുഭവപ്പെട്ടു. നിറയെ മണികളും പെരുമ്പറകളും മുഴങ്ങി. ഒരു പ്രകാശ വലയത്തിനകത്ത് ചുടലയിലെ മന്ത്രവാദിനികളുടെ നൃത്തം അദ്ദേഹം കണ്ടു. അവർ ശവത്തെ എടുത്ത് തങ്ങളുടെ മദ്ധ്യത്തില് കിടത്തി. ഓരോരുത്തരായി അതിന്മേൽ കിടന്നു. സന്ധിമതിയുടെ ആത്മാവിനെ അതിലേക്ക് ആവാഹിച്ചു. അവർ സ്വഛന്ദം ആ ആത്മാവുമായി രമിച്ചു. രാത്രി അവസാനിച്ചാൽ അവർ വീണ്ടും ശവമാക്കിയാലോ എന്ന് പേടിച്ച ഈശാനന് വാളെടുത്ത് അട്ടഹസിച്ച് നടുവിലേക്ക് ചാടി. അവർ പോകുന്ന സമയത്ത് സ്വഭാവം കൊണ്ട് ആര്യരാജാവായ ഇവൻ ഞങ്ങളാല് സന്ധിതനാകയാല് സന്ധിമതി എന്നറിയും. ഇവൻ ഞങ്ങളുടെ ചക്രനായകനായി (യോഗിനീചക്ര) തെര ഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. നാട്ടിൽ തിരിച്ചെത്തിയ മന്ത്രിയെ ജനങ്ങള് രാജാ

വാക്കി. . ആര്യരാജാ സന്ധിമതി 47 വർഷം നന്നായി ഭരിച്ചശേഷം രാജ്യം ത്യജിച്ചു ശിവഭൂതേശക്ഷേത്രത്തിൽ സന്യാസിയായി അന്ത്യകാലം കഴിച്ചു.

സന്ധിമതിയുടെ ഭരണം ധർമ്മനിഷ്ഠമായിരുന്നു. ഭരണകാര്യങ്ങളിൽ ഇടപെടാത്ത നേരത്തെല്ലാം അദ്ദേഹം ഭൂതേശ,വർദ്ധമാനേശ,വിജയേശദർശനം നടത്തി. ശിവക്ഷേത്രങ്ങളുടെ പടിയിൽ തളിച്ച ജലം തൊട്ടകാറ്റ് തന്നെ തൊടുമ്പോള് ആനന്ദത്താൽ നിശ്ചലനായി. വിജയേശ്വരന്റെ നിർമാല്യദർശനം എന്നും ചെയ്തു. സംഗീതം ഇഷ്ടപ്പെട്ടില്ല. അതിനുപകരം ഉറക്കത്തിലും കൂടി ശിവലിംഗപീഠത്തിലൂടെ ഒഴുകുന്ന ജലധാരാനാദം കേട്ടു. സഭയില് ഭസ്മരുദ്രാക്ഷാദികളും ജടയും ധരിച്ച പണ്ഡിതരാൽ നിറഞ്ഞു. ദിവസം 1000 ശിവലിംഗപ്രതിഷ്ഠ ചെയ്തു. (നിത്യവും തക്ത് മലയിലെ മണ്ണെടുത്ത് 1000 ശിവലിംഗം ഉണ്ടാക്കും വൈകുന്നേരം അവ പുഴയിലൊഴുക്കും) ഒരു ദിവസം ഇത് സാധിക്കാതെ വന്നപ്പോൾ പാറയുടെ ചുറ്റും സഹസ്രലിംഗം കൊത്തിവെച്ചു.അത് ഇപ്പോഴുമുണ്ട്. നിരവധി തടാകങ്ങളിൽ ശിവലിംഗ രൂപമുള്ള താമരവിത്തുകൾ പാകി. മഹാരാജാ രൺവീർസിംഗും ഈശേശ്വരന് 1000, രണവീരേശ്വരന് (ജമ്മു) കോടി ശിലാലിംഗം പ്രതിഷ്ഠിച്ചിട്ടുണ്ട്. സന്ധിമതി തന്റെ സഹസ്രലിംഗി ശിലാഗ്രാമത്തിൽ മാത്രമല്ല, നദികളിലെല്ലാം ശിവലിംഗപ്രതിഷ്ഠ ചെയ്തു. കാശ്മീരിലെ നദികളെ നർമ്മദപോലെയാക്കി എന്ന് കൽഹണന്. നർമ്മദയിലെ ബാണലിംഗങ്ങളാണ് അദ്ദേഹം തടാകങ്ങളില് പ്രതിഷ്ഠിച്ചത്. ശിവക്ഷേത്രങ്ങൾക്ക് കൊടുത്ത ദേയങ്ങളെല്ലാം പുരോഹിത പരിഷത്തുകൾക്ക് ലഭിച്ചു. നന്ദി,ത്രിശൂലം എന്നിവ പലയിടത്തും സ്ഥാപിച്ചു. തന്റെ ശരീരം സന്ധാനം ചെയ്ത സ്ഥലത്ത് സന്ധീശ്വരക്ഷേത്രവും ഗുരുനാമത്തിൽ ഈശേശ്വരക്ഷേത്രവും നിർമ്മിച്ചു. (ഈശഭട്ടാരകനാണ് ഗുരു ഈശാനൻ)അവിടെ ഗുപ്തതീർത്ഥം കാണാം. ഗ്രാമത്തിനു പുറത്ത് കല്ലു പാകിയ കുളം,അതിന്നു പിന്നിലുള്ള ഈശഭട്ടാരകന്റെ ഈശവിഹാരം. (അവശിഷ്ടം ഇപ്പോഴുമുണ്ട്). ഭീമാദേവി,തേദാ മുതലായ സ്ഥലങ്ങളിൽ മഠം, വിഗ്രഹങ്ങൾ, ലിംഗങ്ങൾ,എന്നിവ അദ്ദേഹം പണിതു. പർവ്വതത്തിലെ അരുവികളില് കുളിച്ച് വസന്തകാലം കാട്ടിൽ കഴിച്ച്, പൂക്കളാൽ ശിവലിംഗങ്ങളെ അർച്ചിച്ച് ആനന്ദിച്ചു. ലോകത്തിലെവിടെയും കിട്ടാത്ത കാശ്മീരിലെ വേനലിന്റെ സുഖം കാടുകളുടെ ഉപരി ഉണ്ടാവുന്ന ഹിമലിംഗങ്ങളെ ആരാധിച്ച് നേടി. (അമർനാഥ്). ഭാദ്രപദമാസത്തിൽ അഗസ്ത്യോദയത്തില് അണുക്കളൊഴിഞ്ഞ ശുദ്ധമായ താമരക്കുളങ്ങളിൽ മുങ്ങിക്കിടന്ന് ശിവാർച്ചന ചെയ്തു. മാഘമാസരാത്രികൾ യോഗികളുടെ കൂടെ ഉത്സവങ്ങള് നടത്തി. തേദാ ഗ്രാമത്തില് 7 അരുവികളുടെ സംഗമമായ സപ്തപുഷ്കരിണിതീർത്ഥവും മുന്തിരിത്തോട്ടങ്ങളുമുണ്ട്. പണ്ട് പാർവ്വതി ഭീമാദേവിതീർത്ഥത്തില് തപസ്സനുഷ്ഠിച്ചു. അതിനടുത്താണ് സപ്തപുഷ്കരിണി.

ഒരിക്കൽ, യുധിഷ്ഠിരവംശത്തിലെ ഗോപാദിത്യന്റെ പുത്രനായ മേഘവാഹനൻ കാമരൂപതലസ്ഥാനമായ പ്രാഗ്ജ്യോതിഷത്തിലെ വിഷ്ണു,യാദവ വംശരാജാവിന്റെ മകൾ അമൃതപ്രഭയുടെ സ്വയംവരത്തിനു പോയി. പടിഞ്ഞാറൻ കാറ്റിനെ മേഘം നോക്കി അറിയുന്നപോലെ വരുണഛായകണ്ട് ജനം മഹത്വം തിരിച്ചറിഞ്ഞു. വരുണനിൽനിന്ന് നരകാസുരന് കൊണ്ടുപോയ കൊടി ചക്രവർത്തിമാർക്കല്ലാതെ ഛായ കൊടുക്കാറില്ല. കാശ്മീരിലെ മന്ത്രിമാർ രാജ്യം അദ്ദേഹത്തിനു സമ്മാനിച്ചു. ഇതറിഞ്ഞ ധർമ്മിഷ്ഠനായ സന്ധിമതി രാജ്യം ത്യജിച്ചു. ഈ രാജവേദിയിലെ എന്റെ ജീവിതം വളരെക്കാലമായി. പാമ്പ് വളയൂരും പോലെ അദ്ദേഹം സകലവും ഉപേക്ഷിച്ചു. മുണ്ഡനം ചെയ്ത് ശിവലിംഗവും പൂജാപാത്രവും മാത്രമെടുത്ത് മൌന വ്രതത്തോടെ വടക്കോട്ട് പോയി. പ്രജകൾ അദ്ദേഹത്തെ കണ്ണീരോടെ പിൻതുടർന്നു. ഒരു ഗവ്യൂതി ചെന്ന്, മരച്ചുവട്ടിലിരുന്ന് അവരെ തിരിച്ചയച്ചു. ഭൌമ്യവനത്തിലെ ഗുഹാക്ഷേത്രത്തിൽ ഒരു രാത്രി കഴിച്ചു. പിറ്റേന്ന് ഭൂതഭർത്യക്ഷേത്രവും നന്ദീശനടുത്ത് സദാരഅരുവിയും കടന്നു. ഭിക്ഷാപാത്രത്തിൽ പൂക്കളും പഴങ്ങളും പ്രകൃതി തന്നെ(മരങ്ങൾ) വർഷിച്ചു.

മേഘവാഹനനെ ഗാന്ധാരത്തിൽനിന്ന് കൊണ്ടുവന്ന ഉടനെ ബോധിസത്വതുല്യനായ ആ രാജാവ് മൃഗഹത്യ തടയാൻ ഉത്തരവിട്ടു.അതുവരെ മൃഗഹത്യ ചെയ്ത് ഉപജീവനം ചെയ്തിരുന്നവർക്ക് സ്വന്തം ഭണ്ഡാരത്തിലെ പണമെടുത്ത് മറ്റ് ഉപജീവനമാർഗ്ഗം ഉണ്ടാക്കിക്കൊടുത്തു.ജിനനെപ്പോലെ ക്രതുവിൽ മൃഗത്തിന്റെ പ്രതിരൂപം മാവുകൊണ്ട് ഉണ്ടാക്കി നെയ്യിൽ മുക്കിയാണ് ഭൂതബലി ചെയ്തത്. മയുഷ്ടഗ്രാമം, മേഘവനഅഗ്രഹാരം,മേഘമഠം ഇവ ഉണ്ടാക്കി. 25 എഡി മുതൽ 59 എഡിവരെ 34 വർഷം ഭരിച്ചു. അമൃതപ്രഭാരാജ്ഞി അമൃതഭവനവിഹാരം വിദേശഭിക്ഷുക്കൾക്കായി ഉണ്ടാക്കി. അവളുടെ അഛന്റെ ഗുരു ലോഹ് എന്ന വിദേശനഗരത്തിൽനിന്ന് കൂടെ വന്നിരുന്നു. അദ്ദേഹം അവിടുത്തെ ഭാഷയിൽ ലോ സ്റ്റോൻപ എന്ന സ്തൂപം ഉണ്ടാക്കി. അമൃതഭവനം (പ്രാകൃതത്തില് അതഭവന) ചൈനീസ് സഞ്ചാരികളുടെ NGO-MI-TO-PO-WAM ആണ്. ശ്രീനഗറിന് 3 മൈൽ വടക്ക് വിചാർനാഗിനു പരിസരത്തുള്ള ഗ്രാമത്തിൽ ഈ വിഹാരത്തിനും ലക്ഷ്മീകുല്യ എന്ന തോടിനും ഇടയിലായി ധാരാളം പുരാതനഅവശിഷ്ടങ്ങളുണ്ട്. 20 ണംഗുലം ഉയരമുള്ള വൃത്താകൃതിയിലുള്ള ഉയർന്ന മൌണ്ടും ചുറ്റും ചതുരാകൃതിയിലുള്ള മതിലും ( വലിയ ഇഷ്ടിക) കാണാം. 30 വാര കിഴക്ക് ഒരു കുഴിയിൽ വളരെ വലിയ പഴയ മതിലുണ്ട്. ഇവിടെ നിന്ന് കല്ലെടുത്താണ് പല പഴയ രാജാക്കന്മാരും ക്ഷേത്ം പണിതതെന്ന് പ്രാദേശികർ. ദേശ്യ,ദൈശികഭിക്ഷു,ദേശികൻ- പുറംരാജ്യത്തുനിന്നു വന്ന സഞ്ചാരിയായ

ദേശികൻ.അഥവാ ആചാര്യൻ. തിബത്തിലെ ഭാഷയിൽ സ്തോൻപ എന്നാല് ഗുരു. തോ എന്നാൽ ലഡാക്കിന്റെ തലസ്ഥാനമായ നോഹ് അഥവാ ലേഹ്. ലോ സ്തോൻപ എന്നാൽ ലോഹിൽനിന്നു വന്ന ഗുരു. (സ്തൂൻപ തദ്ഭാഷയോപ്രോക്തോ എന്ന രാജതരംഗിണിയുടെ അർത്ഥം )അമൃതപ്രഭ പ്രാഗ്ജ്യോതിഷക്കാരി. ഗുരു തിബത്തൻ. അമൃതപ്രഭാവിഹാരത്തിന്റെ പകുതിഭാഗം ബ്രഹ്മചര്യം പാലിക്കുന്ന ഭിക്ഷുക്കൾക്കും ബാക്കി പകുതി പുത്രകളത്രാദികളുള്ള ഗൃഹസ്ഥാശ്രമികൾക്കും രാജ്ഞി കൊടുത്തു. രാജാവിന്റെ മറ്റൊരു ഭാര്യ ഇന്ദിരാദേവി ഇന്ദിരാദേവീഭവനവിഹാരം മുറ്റത്ത് ഒരു സ്തൂപത്തോടെ ശ്രീനഗറിനടുത്ത് ഉണ്ടാക്കി. ഖാദന,സമ്മാ മുതലായ പത്നിമാരും വിഹാരങ്ങളുണ്ടാക്കി. ഖാദനാവിഹാരം (ഖാദ്നിയാർ)വരാഹമൂലക്ക് 4 മൈൽ താഴെ വിതസ്തയുടെ വലത്തേ കരയിലാണ്. വിഹാരങ്ങളിലെ ഗൃഹസ്ഥാശ്രമികൾ നേപ്പാളിലെ ബുദ്ധഭിക്ഷുക്കളാണ്. ഒരിക്കൽ രാജാവ് ദിഗ്വിജയത്തിനു പോയി. കടലോരത്ത് വരുണന്റെ അടുത്ത് തെങ്ങിൻതോപ്പില് സൈന്യം വിശ്രമിച്ചു. കടലോരത്തുനിന്ന് ഒരു ശബ്ദം കേട്ടുഃ മേഘവാഹന്റെ കാലത്തും എന്നെ വധിച്ചു. ചണ്ഡികാ(ദുർഗ്ഗ)ക്ഷേത്രത്തിൽ തല കുമ്പിട്ടിരുന്ന് കരയുന്ന ഒരാളെ കുറെപേർ കൊല്ലാൻ ശ്രമിക്കയായിരുന്നു. മകന്റെ അസുഖം മാറാൻ ബലി കൊടുക്കാനായിരുന്നു അത്. ഉടനെ രാജാവ് നിന്റെ മകനെ രക്ഷിക്കാൻ എന്റെ ശരീരം ചണ്ഡികക്ക് കൊടുക്കുക എന്ന് കിരാതനോട് പറഞ്ഞു.

സ്വയം വെട്ടാൻ വാളോങ്ങിയ രാജാവിന്റെ ശിരസ്സില് ദിവ്യപുഷ്പങ്ങൾ പതിച്ചു. ഒരു ദിവ്യരൂപം തടുത്ത് ഞാൻ വരുണനാണ് എന്നു പറഞ്ഞു. നിനിറെ ഭാര്യാപിതാവ് ഭൌമൻ അപഹരിച്ച എന്റെ ഛത്രമാണ് നീ ധരിക്കുന്നത്. വസുകുലപുത്രനായ മിഹിരകുലൻ ചെയ്ത 3 കോടി വധങ്ങൾക്കുള്ള പ്രായശ്ചിത്തം നീ ഇപ്പോൾ ചെയ്തു. രാജാവ് ഛത്രം വരുണന് സമ്മാനമായി തിരിച്ചുകൊടുത്തു. വരുണന്റെ അനുഗ്രഹത്തോടെ സമുദ്രം കടന്നു. ഒറ്റ നേർരേഖയിലൂടെ സൈന്യങ്ങളോടെ നടന്ന് ഗുണരത്നാകരമായ രാജാവ് രത്നാകരത്തിന്റെ കിരീടമായ രോഹണപർവ്വതത്തില് കയറിനിന്നു. അത് ഖനികളുള്ള നാനാരത്നാകരമാണ്. ലങ്കയിലെ വിഭീഷണൻ സൌഹൃദത്തോടെ വന്നു. കടലിനക്കരെനിന്നുള്ള ധാരാളം പാരധ്വജങ്ങൾ കൊടുത്തു. ഇന്നും കാശ്മീരരാജാക്കന്മാർ അവ യാത്രകളിൽ മുന്നിൽ പിടിക്കുന്നു. കാശ്മീർമുതല് ലങ്കവരെ എല്ലാവരും അതിനുശേഷം അഹിംസ പാലിക്കുന്നു. പിന്നീട് ശ്രേഷ്ഠസേനെന്ന പ്രവരസേനനാണ് രാജാവായത്.(തുംഗിനൻ2 പ്രവരസേനൻ 1)

അദ്ദേഹം പ്രവരേശ്വരക്ഷേത്രവും മാതൃചക്രവും സ്ഥാപിച്ചു.പുരാണാധിഷ്ഠാനത്തിൽ നിരവധി വിഗ്രഹങ്ങൾ പ്രതിഷ്ഠിച്ചു. പ്രവരേശ്വരത്ത് മന്ത്രി ദിൽഹണന്റെ ദിൽഹണേശ്വരക്ഷേത്രം ഉയർന്നു.പ്രവരേശ്വരക്ഷേത്രത്തിന് ത്രിഗർത്തം പ്രവരേശ്വരൻ ദാനം ചെയ്തു.30 വർഷം ഭരിച്ചു. ചമ്പമലകളിലെ കാംഗ്ര ഉൾപ്പെട്ട മുകൾഭാഗമാണ് ത്രിഗർത്തം. കോട് കാംഗ്ര അഥവാ നാഗർകോട്ട് എന്ന നാഗരക്കോട്ട ത്രിഗർത്തത്തിലാണ്. പണ്ട് ജാലന്ധരരാജാവ് ഇന്ദുചന്ദ്രനെന്ന (ഘടോത്കചവംശം, കടോച്ച്) സോമവംശിരാജാവിന്റെ കയ്യിലായിരുന്നു. പ്രവരേശ്വരന് രണ്ട് മക്കൾ ഇരട്ടക്കുട്ടികളായിരുന്നു. ഒരേ ഛായ. ഒരാൾക്ക് ഒരസുഖം വന്നാലത് മറ്റേ ആളെയും ബാധിക്കും. ഒരാളുടെ മാനസികാസ്വാസ്ഥ്യം മറ്റേ ആളിലും പ്രകടമാവും. ഇപ്പോൾ വൈദ്യശാസ്ത്രം പറയുന്ന TWIN TELEPATHY എന്ന പ്രതിഭാസമുള്ളവരായിരുന്നു. ഹിരണ്യനും തോരമാനനും.



ബാലാഹത് (ബാലാശത്) എന്ന 100 കവിടിത്തൂക്കമുള്ള ചെമ്പുനാണ്യം തോരമാനൻ അടിച്ചിറക്കി. ഇത് ഹിരണ്യനും തോരമാനനും തമ്മിലുള്ള കലഹത്തിൽ കലാശിച്ചു. രാജാവായ തനിക്കല്ലാതെ നാണ്യം അടിക്കാനവകാശമില്ലെന്ന് ഹിരണ്യൻ ശഠിച്ചു. തോരമാനനെ ജയിലിലടച്ചു. കൊന്നില്ല. കൊന്നാൽ താനും മരിക്കുമെന്ന് അഛന്റെ ഉപദേശം ഒർത്തു. തോരമാനന്റെ പത്നി അഞ്ജന ഇക്ഷ്വാകുവംശത്തിലെ വജ്രേന്ദ്രന്റെ മകളായിരുന്നു. അവൾ ഒരു കുശവന്റെ വീട്ടിൽ ഒളിച്ചു താമസിച്ച് അവിടെ വെച്ച് രഹസ്യമായി തോറമാനന്റെ കുട്ടിയെ പ്രസവിച്ചു. കുശവസ്ത്രീ വളർത്തി. ഭൂമിയും നാഗവും മാത്രമാണ് നിധിയെ അറിയുന്നത്. അതുപോലെ

ആ രണ്ട് അമ്മമാർക്കു മാത്രമാണ് അവനാരെന്ന് അറിഞ്ഞിരുന്നത്. അവനെ മുത്തശ്ശന്റെ നാമമായ പ്രവരസേനനെന്ന് വിളിച്ചു. കാട്ടുമൃഗങ്ങൾ സിംഹത്തെ രാജാവായി തെരഞ്ഞെടുക്കുന്ന പോലെ കൂട്ടുകാരായ കുട്ടികൾ അവനെ തങ്ങളുടെ നേതാവായി തെരഞ്ഞെടുത്തു. കുശവന്മാർ കുട്ടികൾക്ക് കളിക്കാനായി കളിമണ്ണു കൊടുക്കുമ്പോൾ പ്രവരസേനൻ മാത്രം അതുകൊണ്ട് നിരവധി ശിവലിംഗങ്ങളുണ്ടാക്കി. ഒരിക്കൽ അവന്റെ അമ്മയുടെ സഹോദരനായ ജയേന്ദ്രൻ ആ വഴി പോകുമ്പോൾ കുട്ടിയുടെ ഈ കളി കണ്ടു. അവനോട് കരുണയോടെ സംസാരിച്ചു. അവന്റെ ഭാവത്തിലും തന്നെ സ്വീകരിച്ച വിധത്തിലും തന്റെ സഹോദരീഭർത്താവിന്റെ ഛായ തോന്നി. ഇവനെന്റെ മരുമകനാവാമെന്ന് ഊഹിച്ചു. കുട്ടിയുടെ കൂടെ കുശവന്റെ വീട്ടിലെത്തിയ അദ്ദേഹം കുശവസ്ത്രീയുടെ വീട്ടിൽ തന്റെ സഹോദരിയെ കണ്ടു. രണ്ടുപേരും കെട്ടിപ്പിടിച്ചു കരഞ്ഞു. കുട്ടി കുശവസ്ത്രീയോട് ഇവരാരാണ്,എന്തിനാണ് കരയുന്നത് എന്നു ചോദിച്ചപ്പോൾ നിന്റെ അമ്മയും അമ്മാമനുമാണ് വളരെ കാലം കഴിഞ്ഞു കാണുകയാണെന്ന് അവൾ പറഞ്ഞു. തക്കസമയം വരുംവരെ കാത്തിരിക്കുക എല്ലാം ശുഭകരമാവുമെന്നു മരുമകനോടും സഹോദരിയോടും ആശ്വാസവാക്കു പറഞ്ഞ് ജയേന്ദ്രൻ തിരിച്ചുപോയി. ഇതിനിടെ ജയിലിലുള്ള തോരമാനന് ശരിയായ ഭക്ഷണമില്ലാതെ ചില രോഗലക്ഷണങ്ങളുണ്ടായി. അതേ രോഗലക്ഷണം ഹിരണ്യനും കണ്ടു. അതിനാൽ ഹിരണ്യൻ തോരമാനനെ മോചിപ്പിച്ചു. ജയിലിൽനിന്നു വിമുക്തനായെങ്കിലും അവശനായ തോരമാനൻ മരിച്ചു. അതോടെ 30 വർഷം 2 മാസം ഭരിച്ച ഹിരണ്യനും മക്കളില്ലാതെ മരിച്ചു.

പ്രവരസേനൻ അമ്മയെ സതിയിൽനിന്ന് വിലക്കി. പ്രവരസേനൻ തീർത്ഥയാത്രക്ക് പോയി. അക്കാലത്ത് ഉജ്ജയിനിയിൽ ശാകരെ നശിപ്പിച്ച ഹർഷവിക്രമാദിത്യനാണ് ഭരിക്കുന്നത്. (78 എഡിയിലാണ് ശകവർഷാരംഭം) അദ്ദേഹത്തിന്റെ സഭയിലെ കവിയായിരുന്നു മാതൃഗുപ്തൻ. അദ്ദേഹത്തെ കാശ്മീരത്തിലെരാജാവായി വിക്രമാദിത്യൻ അയച്ചുകൊടുത്തു.ഹിരണ്യൻ മരിച്ചത് എഡി 78ലാണ്. എന്നാൽ ഈ വിക്രമാദിത്യൻ ശിലാദിത്യപ്രതാപശീലന്റെ പിതാവാണെന്ന് രാജതരംഗിണി. മറ്റു ചിലർ മാതൃഗുപ്തനും കാളിദാസനും ഒരാളാണെന്നും വാദിച്ചിട്ടുണ്ട്. പ്രവരസേനൻ 2 സേതുബന്ധകാവ്യം കാളിദാസനെഴുതിയെന്ന് പറയുന്നു. മാതൃഗുപ്തൻ രചിച്ചതായിരാജതരംഗിണി പറയുന്നവരികള് ഔചിത്യവിചാരചര്യ( ക്ഷേമേന്ദ്ര),സുഭാഷിതാവലി(വല്ലഭദേവൻ)ഇവയിലുള്ളതാണ്. അലങ്കാരശാസ്ത്രവും നാട്യശാസ്ത്രവും മാതൃഗുപ്തൻ രചിച്ചു. അവ കാളിദാസകൃതമല്ല. ഭർതൃമന്തനെന്ന കവി (മങ്ക)ഹയഗ്രീവധം കാവ്യം രചിച്ചപ്പോൾ അതിന്നു

താഴെ സ്വർണ്ണപ്പാത്രം വെച്ച് അനുമോദിച്ചത് മാതൃഗുപ്തനാണ്. മധുസൂദനന് മാതൃഗുപ്തസ്വാമിക്ഷേത്രം പണിതു. 5 വർഷമേ മാതൃഗുപ്തൻഭരിച്ചിട്ടുള്ളു. തീർത്ഥയാത്രക്കു പോയ പ്രവരസേനനോട് കൈലാസത്തിലെ ശ്രീപർവ്വതമെന്ന ശ്രീശൈലത്തിൽവെച്ച് അശ്വപാദനെന്ന പാശുപതൻ രാജ്യം മറ്റൊരാൾക്ക് കൊടുത്ത കാര്യം പറഞ്ഞു. അദ്ദേഹം ത്രിഗർത്തം ജയിച്ചുവരുമ്പോഴേക്കും വിക്രമാദിത്യൻ മരിച്ചു. തന്റെ പ്രഭുവിന്റെ മരണവാർത്ത അറിഞ്ഞ ഉടനെ മാതൃഗുപ്തൻ സിംഹാസനം ഉപേക്ഷിച്ച് പോയി. ഇതറിഞ്ഞ പ്രവരസേനൻ ചെറിയ ഒരു സംഘം വിശ്വസ്തരുമായി അദ്ദേഹത്തെ ചെന്നു കണ്ടു. അങ്ങുതന്നെ രാജ്യം ഭരിക്കണമെന്ന് അപേക്ഷിച്ചു. അപ്പോൾ മാതൃഗുപ്തൻ പറഞ്ഞു:- സൂര്യനുണ്ടെങ്കിലേ സൂര്യകാന്തം തിളങ്ങു. സൂര്യന് പോയി. ഞാനൊരു കല്ലു മാത്രമാണ് അദ്ദേഹം വാരാണസിയിലേക്ക് മൌനവ്രതമെടുത്ത് പോയി. കാശ്മീരിലെ നികുതി മുഴുവനും പ്രവരസേനൻ വാരാണസിയിലേക്ക് അയച്ചുകൊടുത്തുവെങ്കിലും മാതൃഗുപ്തൻ അതെല്ലാം ദാനം ചെയ്യുകയാണുണ്ടായത്. പത്തുവർഷം കൂടി അദ്ദേഹം യതിയായി വാരാണസിയിൽ ജീവിച്ചു. കാശ്മീരിലെ യതികവിയായ രാജാവ്.

പ്രവരസേനൻ 2 വിന്റെ സൈന്യം കടലോരത്തെ തമാലവൃക്ഷങ്ങളെ വാട്ടി. താഢീപത്രം (പനയോല)വീഴ്ത്തി. അവിടത്തെ സ്ത്രീകളുടെ തമാലപത്രതിലകം മാച്ചു. കാതിലെ താഢിതകങ്ങളെ പറിച്ചു. പനയോല കേരളത്തിലെ ഗ്രന്ഥമെഴുതുന്ന വസ്തുവും കാതിലോല അണിയാനുള്ളതും പന ചേരന്റെ വംശവൃക്ഷവും ആണ്. കേരളം ആക്രമിച്ചു എന്ന് അർത്ഥമെടുക്കാം. യമുനാസാഗരം ഗംഗയോടു സംഗമിക്കുന്ന കിഴക്കേ കടലുവരെ അദ്ദേഹം സ്വന്തമാക്കി. പടിഞ്ഞാറൻ കടലോരത്തെ സുരാഷ്ട്രത്തിലെ രാഷ്ട്രങ്ങളെ നശിപ്പിച്ചു. വിക്രമാദിത്യപുത്രനായ പ്രതാപശീലാദിത്യനെ ശത്രുക്കൾ സിംഹാസനഭ്രഷ്ടനാക്കിയിരുന്നു. പ്രവരസേനൻ ആ ശത്രുക്കളെ നശിപ്പിച്ച് അദ്ദേഹത്തിന് തന്റെ സ്വരാജ്യം തിരിച്ചുകൊടുപ്പിച്ചു. പകരമായി വിക്രമാദിത്യന്റെ പ്രസിദ്ധമായ സിംഹാസനം കാശ്മീരിലേക്ക് കൊണ്ടുവന്നു. ജിത്വാ മുമ്മുനിഭൂഭുജം എന്ന കൽഹണന്റെ വാക്കിലെ മുമ്മുനി ആരാണ്. മുമ്മുടി ചൂടിയ എന്നാവണം അർത്ഥം. ലളിതാദിത്യൻ അവരെ 3 വട്ടം ജയിച്ചിട്ടുണ്ട്, ജയപീഠന്റെ രാത്രികാവൽക്കാരായി അവർ സേവനമനുഷ്ഠിച്ചിട്ടുണ്ട്. നൂറ്റാണ്ടുകളുടെ വ്യത്യാസമുള്ള 3 രാജാക്കന്മാരുടെ കാലത്ത് മുമ്മുടി ചൂടിയ മുമ്മുനികളുണ്ട്. ഇത് തുർക്കിട്രൈബലുകളല്ല, മറിച്ച് ചേരപാണ്ഡ്യചോളരാണ്. കാരണം പ്രവരസേനന്റെ സഭയിൽവെച്ച് മുമ്മുടി തന്റെ രാജ്യത്ത് പ്രസിദ്ധമായ മയൂരനൃത്തം ചെയ്തത് കണ്ട് സന്തോഷിച്ച് സമ്മാനം കൊടുത്തു എന്നും ശത്രുവായിട്ടും വധിച്ചില്ല എന്നും പറയുന്നു.

മയിൽനൃത്തം തമിഴകത്ത് പ്രസിദ്ധമാണ്. സുശ്ശലന്റെ കാലത്ത് അദ്ദേഹത്തെ ഉപദേശിച്ചിരുന്ന ഗിരിവർഗ്ഗരാജാവായ മുമ്മുനി വിദേശിരജപുത്രരുടെ ലിസ്റ്റിൽ സംഘടന്റെ സഹോദരനാണ്. മുത്തശ്ശനായ പ്രവരസേനൻ പണിത പുരാണാധിഷ്ഠാനത്തിൽ വസിച്ചിരുന്ന പ്രവരസേനൻ 2 പ്രവരപുരം സ്വന്തം പേരിൽ നിർമ്മിച്ചു. ദാൽ തടാകത്തിൽനിന്ന് ഒഴുകി വിതസ്തയിൽ ചേരുന്ന മഹാസരിത്തിന്റെ തീരത്തെ ശ്രീനഗറാണ് ഇത്. ഈ സംഗമസ്ഥാനത്താണ് ഉച്ചലന്റെ ശരീരം തിരക്കിട്ട് ദഹിപ്പിച്ച മഹാശ്മശാനവും. രൺവീർസിംഗിന്റെ കാലത്തും അവിടെ ആ ശ്മശാനമുണ്ട്. നദിയുടെ അക്കരെനിന്ന് വന്ന രാക്ഷസൻ മുട്ടുമടക്കി മഹാസരിത്തിലെ ജലം പകുത്ത് സേതു ഉണ്ടാക്കി എന്ന ഐതിഹ്യം നിലനിൽക്കുന്നു. രാക്ഷസന്റെ മാംസം ചുരികകൊണ്ട് മുറിച്ച് രാജാവ് ഉണ്ടാക്കിയ പടികളെ ക്ഷുരികാബാല എന്ന പേരിൽ കാണാം. പിറ്റേന്ന് താൻ വെച്ച അളവുകോൽ കാണുന്ന സ്ഥലത്ത് നഗരം പണിയാൻ വേതാളം പറഞ്ഞു. ശാരീതകഗ്രാമത്തിൽ ശാരികാദേവിയും അത്തയക്ഷനും വസിക്കുന്നിടത്താണ് ആ മുഴക്കോൽ കണ്ടത്. പ്രവരേശ്വരലിംഗം പ്രതിഷ്ഠിക്കാനൊരുങ്ങുമ്പോൾ അവിടെ സ്വന്തം സ്വയംഭൂവായി യന്ത്ര(ചക്ര)ത്തെ പീഠമാക്കി ജയസ്വാമിയായി വിഷ്ണു ഇരുന്നു. വിഷ്ണുവിന് ജയസ്വാമി എന്ന് രാജാവ് പേരിട്ടത് വേതാളം പറഞ്ഞ ശുഭലഗ്നത്തിലാണ്. അതു നിർമ്മിച്ച ശിൽപിനാമവും ജയനെന്നായിരുന്നു. പ്രവരേശ്വരഭീമസ്വാമിനെന്ന വിനായകനെ പ്രവരസേനൻ പൂജിച്ചു. ഗണേശൻ പടിഞ്ഞാട്ടുനിന്ന് കിഴക്കോട്ട് മുഖം തിരിച്ചതായി പറയുന്നു. അഞ്ച് ദേവതമാർക്കും (ശ്രീ)ക്ഷേത്രം പണിത് പഞ്ചജനങ്ങൾക്കും ഇന്ദ്രനായി (സദ്ഭാവശ്രീ) വാണു. അതിനുശേഷമാണ് അതുപോലുള്ള നൌസേതു( വഞ്ചികളെക്കൊണ്ടുള്ള സേതു) പണിയാനാരംഭിച്ചത്. അമ്മാമനായ ജയേന്ദ്രൻ ജയേന്ദ്രവിഹാരവും ബൃഹദ്ബുദ്ധപ്രതിമയും നിർമ്മിച്ചു. സിംഹളാദിദ്വീപുകളിലെ ധനം ഉണ്ടായിരുന്ന മന്ത്രി മോരകൻ മോരകഭവനം പണിതു. അതിർത്തിയില് വർദ്ധനസ്വാമിയുടേയും വിശ്വകർമ്മാവിന്റേയും ക്ഷേത്രങ്ങളുള്ള ആ നഗരത്തിൽ 36 ലക്ഷം ഭവനങ്ങളുണ്ടായിരുന്നു. ഹ്യുയാൻസാങ് ചെബേഇൻതോലോ എന്ന ജയേന്ദ്രവിഹാരത്തിൽ താമസിച്ചാണ് പല ശാസ്ത്രവും പഠിച്ചത്. ക്ഷേമഗുപ്തൻ ജയേന്ദ്രവിഹാരം പിന്നീട് കത്തിച്ചു. ബുദ്ധവിഗ്രഹത്തിലെ ബ്രാസ് എടുത്ത് ക്ഷേമഗൌരീശ്വരക്ഷേത്രം നിർമ്മിച്ചു. ആദ്യം വിതസ്തയുടെ തെക്കേ കരയിൽ മാത്രമാണ് അങ്ങാടികളുണ്ടായിരുന്നത്. പിന്നീട് അവ രാജ്യം മുഴുവനും വ്യാപകമായി. 60 വർഷം ഭരിച്ചു. ശിവനയച്ച അശ്വപാദൻ ജയന്തബ്രാഹമണനെ അയച്ചു. അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ച് പ്രവരേശ്വരക്ഷേത്രത്തിൽ വെച്ച് രാജാവ് സിദ്ധിനേടി കൈലാസപ്രാപ്തനായി. രാജ്ഞി രത്നപ്രഭയുടെ പുത്രനായ യുധിഷ്ഠിരൻ 2 രാജാവായി.

അദ്ദേഹത്തിന് 3 മന്ത്രിമാരുണ്ടായിരുന്നു. സർവ്വരണൻ, ജയൻ,സ്കന്ധഗുപ്തൻ. വിഹാരങ്ങളും ചൈത്യങ്ങളും അവർ പണിതു. സ്കന്ധഭവനവിഹാരം (കന്തഭവൻ), ജേജേ മഠം (ജയന്റെ മഠം) എന്നിവ പ്രധാനം. ജയേന്ദ്രപുത്രനായ വജ്രേന്ദ്രനും മറ്റൊരു മന്ത്രിയായിരുന്നു. അദ്ദേഹം ഭവഛേദഗ്രാമത്തിലെ ചൈത്യങ്ങൾ പണിതു. മറ്റൊരു മന്ത്രി കുമാരസേനൻ ചൈത്യനിർമ്മിതിയില് പിന്നിലായിരുന്നില്ല. യുധിഷ്ഠിരപുത്രൻ ,പത്മാവതിയിൽ നരേന്ദ്രാദിത്യ(ലക്കണൻ) (നാണ്യത്തിൽ രാജാ ലക്കണ ഉദയാദിത്യ) . വജ്രേന്ദ്രപുത്രന്മാർ വജ്രനും കനകനും മന്ത്രിമാരായി. വിമലപ്രഭയായിരുന്നു ജയേന്ദ്രന്റെ മകൾ) രാജ്ഞി. അമ്മാമന്റെ മകളാണ്. 13 വർഷം ഭരിച്ചു. അനുജനായ രണാദിത്യൻ (തുംഗിനൻ) രാജാവായി. അദ്ദേഹത്തിന്റെ ശരീരപ്രകൃതിയെകുറിച്ച് ചിലത് രാജതരംഗിണി പറയുന്നു. ചന്ദ്രൻ സൂര്യനിൽ ലയിച്ചപോലെയുള്ള തലക്ക് ശംഖാകൃതി. ഇത് സൌന്ദര്യലക്ഷണമാണത്രേ. വിഷ്ണുവിന് ലക്ഷ്മിപോലെ പത്നി രണാരംഭ. രണാദിത്യൻ പൂർവ്വജന്മത്തില് ചൂതുകളിച്ച് സർവ്വസ്വവും നഷ്ടമായി. മരിക്കാനുറച്ച അദ്ദേഹം മരിക്കുംമുമ്പ് വിന്ധ്യാചലത്തിലെ ഭ്രമരവാസിനിയെ ദർശിക്കാന് പുറപ്പെട്ടു. വഴിനിറയെ കുത്തുന്ന തേനീച്ചകൾ ആക്രമിച്ചു. ആദ്യം ലോഹച്ചട്ട, പിന്നെ മുകളിൽ പോത്തിൻതോൽ, അതിനുപുറത്ത് കളിമണ്ണ് ചാണകം പൊതിഞ്ഞ് ശരീരം മൂടി. അങ്ങനെ തേനീച്ചയുടെ ആക്രമം തടഞ്ഞ് കാട്ടിലൂടെ നടന്ന് ഒരു ഗുഹയിലെത്തി. അതിന്റെ അകത്തുനിന്ന് മൃത്യുഗീതംപോലെ തേനീച്ചച്ചിറകടിയൊച്ച കേട്ടു. അവർ ചട്ടകൾ ഓരോന്നായി തകർത്തു. ഒടുവില് എങ്ങനെയോ ഭ്രാമരിയായ വിന്ധ്യവാസിനി ഭ്രമരവാസിനിയുടെ സന്നിധാനത്തിലെത്തി. പീഠത്തിലിരിക്കുന്ന ദേവിയുടെ മുമ്പിൽ വീണു. ദേവി തന്റെ ഉഗ്രരൂപവും സൌമ്യരൂപവും കാണിച്ചുകൊടുത്തു. 5 ഈശ്വരന്മാരും ചേർന്ന സുന്ദരീരൂപവും കാണിച്ചുകൊടുത്തു.

ചുണ്ട്- ഭാസ്വത്. സൂര്യബിംബഫലം പോലെ. മുടി കൃഷ്ണ, മുഖം ചന്ദ്രൻ, അരക്കെട്ട് ഹരി (സിംഹം, വിഷ്ണു), സുന്ദരരൂപം (ശിവാ) . വരം ആവശ്യപ്പെട്ടുകൊള്ളാൻ പറഞ്ഞപ്പോൾ തനിക്ക് ദേവിയുമായി സംയോഗസുഖം വേണമെന്ന് പറഞ്ഞു. ദേവി നീ എന്തൊരധർമ്മിയാണ്, ഞാൻ ഭ്രമരവാസിനിയായ ദേവിയാണ്, മറ്റെന്തെങ്കിലും വരം ചോദിക്കൂ . പൂർവ്വജന്മവാസന.യാൽ അതേ വരം വീണ്ടും ചോദിച്ചു. എങ്കിലത് അടുത്ത ജന്മം സാധിച്ചുതരാമെന്ന് ദേവി പറഞ്ഞു. മനുഷ്യർക്ക് ഈശ്വരിയോടു സംഗമം സാധിക്കില്ല. വേഗം പുനർജ്ജനിക്കാനായി അവൻ പ്രയാഗയിലെ ആലിൻകൊമ്പത്ത് കെട്ടിത്തൂങ്ങിമരിച്ചു. അദ്ദേഹമാണ് രണാദിത്യനായി ജനിച്ചത്. വരം കൊടുക്കാനായി ഭ്രാമരീദേവി രണാരംഭയായി ജനിച്ചു. ചോളരാജാവ് രതിസേനൻ സമുദ്രവന്ദനത്തിനു പോയപ്പോൾ കടലിൽനിന്ന് ഒരു

മുത്തുമാല പോലെ അവളെ കിട്ടി. പുത്രിയായി വളർത്തി. രണാദിത്യന്റെ മന്ത്രി വിവാഹദൂതുമായി വന്നപ്പോൾ രണാരംഭ അത് സ്വീകരിച്ചു. ചോളൻ തന്റെ സുഹൃത്തായ കുളുത്ത(കുളുതം. കുളു താഴ്‌വര, വിപാശയുടെ മുകളിലെ താഴ്‌വര) രാജാവിന്റെ ഭവനത്തിലേക്ക് മകളെ അയച്ചു.

വിവാഹശേഷം ഓരോ രാത്രിയും രാജ്ഞി തേനീച്ചരൂപമെടുത്ത് പകരം മായാരൂപത്തെ രാജാവിന്റെ അടുത്തയച്ച് രാജാവിനെ തൊടാതെ കഴിച്ചുകൂട്ടി. 2 ശിവലിംഗം രാജാവിന്റേയും റാണിയുടേയും നാമത്തിൽ പ്രതിഷ്ഠിച്ചതാണ് രണാദിത്യക്ഷേത്രം. പ്രതിഷ്ഠയുടെ തലേന്ന് ഒരു ജ്യോതിഷി ലിംഗങ്ങളുടെ ഉള്ളിൽ കല്ലോ തവളയോ ഉപയോഗിക്കരുത് എന്ന് പറഞ്ഞു.

രാജ്ഞി പറഞ്ഞ കഥ:- പാർവ്വതീപരിണയത്തിന് പുരോഹിതനായ പ്രജാപതി താൻ പൂജിക്കുന്ന വിഗ്രഹം കൊണ്ടുവന്നു. അത് വൈഷ്ണവമാണെന്നു കണ്ട ശിവൻ അതിൽ ശക്തിയേ ഉള്ളു ശിവനില്ല എന്നു പറഞ്ഞ് സമ്മാനമായി ദേവാസുരന്മാർ കൊടുത്ത രത്നങ്ങൾ കൊണ്ട് ശിവലിംഗമുണ്ടാക്കി. ഈ ശിവലിംഗവും വിഷ്ണുപ്രതിമയും ബ്രഹ്മാവിനാൽ പൂജിതമായി. പിന്നീട് അത് രാവണന് കിട്ടി. രാമന്റെ വാനരസംഘം അതെടുത്തു. ഹിമാലയത്തിലെ ഉത്തരമാനസസരസ്സിലിട്ടു. ഞാൻ അവ എടുത്തുവെപ്പിച്ചിട്ടുണ്ട്. നാളെ ഇവിടെ എത്തും. അവ എടുത്ത് പ്രതിഷ്ഠിക്കുക. ഹരിയേയും ഹരനേയും ഭൂതഗണം ഉടനെ എടുത്തുകൊണ്ടുവന്നു. ശുഭലഗ്നത്തിൽ പ്രതിഷ്ഠാസമയത്ത് ശൈവനായ രാജാവ് ശിവലിംഗം മാത്രം പ്രതിഷ്ഠിക്കാനൊരുങ്ങി. രണാരംഭയുടെശക്തിയാൽ രണസ്വാമിവിഷ്ണു സ്വയം പീഠചക്രത്തിൽ യന്ത്രം ഭേദിച്ച് കടന്നിരുന്ന് തന്റെ ഭക്തർ കൊടുത്ത ദാനങ്ങൾ കാണിച്ചുകൊടുത്തു. ഏതോ സിദ്ധനാണ് ഇവ പ്രതിഷ്ഠിച്ചതെന്ന് നാട്ടുകാരുടെ വിശ്വാസം. ബ്രഹ്മവിദ് ആയ, ആകാശഗമനം ചെയ്യുന്ന കുംഭദാസനെന്ന ഈ സിദ്ധനുവേണ്ടി രാജ്ഞി ബ്രഹ്മമണ്ഡപം പണിതു. ശ്രീപ്രവരപുരപ്രധാനദേവത വിഷ്ണുവാണ്. (ചക്രവർമ്മന്റെ രാജ്ഞിയും പിൽക്കാലത്ത് മാഘമാസത്തിൽ മഞ്ഞുകാലത്ത് അവിടെ ദർശനം നടത്തിയിരുന്നു.)രണാരംഭസ്വാമിക്ഷേത്രം, രണാരംഭദേവക്ഷേതേരം, പാശുപതർക്കായി മഠം ഇവ പ്രദ്യുമ്നഗിരിയില് (ദാരികാ അഥവാ ഹരിപർവ്വതം) ഉണ്ടാക്കി. രാജ്ഞി സേനാമുഖിക്കുവേണ്ടി ആരോഗ്യശാലയും പണിതു. സിംഹരോത്സികഗ്രാമത്തിൽ മാർത്താണ്ഡന് രണപുരസ്വാമിക്ഷേത്രം പണിതു. അമൃതപ്രഭ രണേശന്റെ വലത്ത് അമൃതേശ്വരക്ഷേത്രം പണിതു.മേഘവാഹനപത്നി ഭിന്ന പണിത വിഹാരത്തിൽ ബുദ്ധപ്രതിമ പ്രതിഷ്ഠിച്ചു. രണാരംഭ രാജാവിന് ഹാടകേശ്വരമന്ത്രം കൊടുത്തു. പാതാളത്തിലും കൂടി എല്ലാവരും കൽപ്പന അനുസരിക്കുമെന്ന കഴിവുള്ളതാണ് ഈ മന്ത്രം. ഇഷ്ടികാപഥത്തിൽ വ്രതമിരുന്ന

യാഗം ചെയ്ത് നന്ദിശിലയിൽചെന്ന് വളരെ കാലം ജീവിച്ചു. മന്ത്രശക്തി നൽകിയ സ്വപ്നങ്ങളും നിമിത്തങ്ങളും നോക്കി ചന്ദ്രഭാഗാ നദി കടന്ന് നമുചിയുടെ ഗുഹയിലെത്തി. 21 ദിവസം ഗുഹ തുറന്നിരിക്കുംഅക്കാലത്ത് പ്രജകളെ ഉള്ളിൽ കടത്തി ദൈത്യസ്ത്രീകളുടെ സ്നേഹം അനുഭവിപ്പിച്ചു. 300 വർഷം ജീവിച്ചിരുന്നശേഷം നിർവ്വാണമടഞ്ഞു എന്നാണ് രാജതരംഗിണി പറയുന്നത്. നിർവ്വാണം കിട്ടിയ രാജാവ് ദൈത്യസ്ത്രീലോകത്തേക്കും വിഷ്ണുശക്തിയായ രാജ്ഞി ശ്വേതദ്വീപിലേക്കുമാണ് പോയത്.

മകൻ വിക്രമാദിത്യൻ ത്രിവിക്രമനായ വിഷ്ണുവിന് സമനായിരുന്നു. വിക്രമേശ്വരക്ഷേത്രം പണിതു. മന്ത്രിമാരായ ബ്രഹ്മനും ഗലുണനും(ലൂണദുഷ്കൃതൻ) ബ്രഹ്മമഠവും ഗലുണപത്നി രത്നാവതിയുടെ പേരിലുള്ള വിഹാരവും പണിതു. വിക്രമാദിത്യൻ 42 വർഷം ഭരിച്ചു. പിന്നീട് സഹോദരനായ ബാലാദിത്യനാണ് രാജാവായത്. കിഴക്കൻ കടൽവരെ വിസ്തൃതമായിരുന്നു സാമ്രാജ്യം. വംഗാളരെ അടക്കി. കാശ്മീരിലെ കാലംബി എന്ന ജനാശ്രയ(ഹോസ്പിസസ്) ഉണ്ടാക്കിയത് ഇദ്ദേഹമാണ്. മാധവരാജ്യത്ത് ബ്രാഹ്മണർക്ക് ഭേദര അഗ്രഹാരം പണിതു.ഭാര്യ ബിംബ അരിഷ്ടോത്സാദനത്തിൽ ബിംബേശ്വരക്ഷേത്രം പണിതു. കങ്കൻ,ശത്രുഘ്നൻ,മാളവനെന്നീ സഹോദരന്മാരായിരുന്നു മന്ത്രിമാർ. അവരും മഠങ്ങളും ക്ഷേത്രങ്ങളും സേതുവും പണിതു ബാലാദിത്യന് ഒരു മകളുണ്ടായിരുന്നു അനംഗലേഖ. അവളുടെ ജാതകം നോക്കി ജ്യോത്സ്യന്മാർ ഇവളുടെ ഭർത്താവ് ചക്രവർത്തിയാവും ,അതോടെ ഗോനന്ദവംശഭരണം തീരുമെന്ന് പ്രവചിച്ചു. ഇത് സംഭവിക്കാതിരിക്കാൻ രാജാവ് മകളെ ക്ഷത്രിയന് കൊടുത്തില്ല. അശ്വവാസകായസ്ഥനായ (കുതിരക്ക് പുല്ലു കൊടുക്കുന്ന) ദുർല്ലഭവർദ്ധനന് വിവാഹം കഴിച്ചു കൊടുത്തു. എന്നാൽ കാർക്കോടകനാഗം തന്റെ അമ്മയുമായി വേഴ്ച ചെയ്തുണ്ടായ അവൻ വാസ്തവത്തിൽ സിംഹാസനത്തിന് അർഹത ഉണ്ടായിരുന്നു.

ദുർല്ലഭവർദ്ധനന് പ്രജ്ഞാദിത്യനെന്ന പേരിലാണ് അറിയുന്നത്. അനംഗലേഖക്ക് കങ്കനെന്ന മന്ത്രിയുമായി ബന്ധം ഉണ്ടായിരുന്നു. വിവാഹശേഷവും അവളത് തുടർന്നു. ദുർല്ലഭവർദ്ധനന് ഈ രഹസ്യവേഴ്ച കണ്ടു. അദ്ദേഹം കങ്കന്റെ വസ്ത്രത്തിൽ ഇങ്ങനെ എഴുതിവെച്ചു-നീ മരണം അർഹിക്കുന്നു. എന്നാലും നിന്നെ ഞാൻ വധിക്കാതെ വെറുതെ വിടുന്നു അന്നുമുതൽ കങ്കൻ അനംഗരേഖയുമായുള്ള ബന്ധം ഉപേക്ഷിച്ചു. ദുർല്ലഭവർദ്ധനനോട് കൂറു പുലർത്തി. 36 വർഷം 8 മാസംഭരിച്ച് ബാലാദിത്യൻ മരിച്ചു. ഗോനന്ദവംശം സന്തതിയറ്റു. കങ്കൻ നന്ദിപൂർവ്വം ദുർല്ലഭവർദ്ധനനെ രാജാവാക്കി. അനംഗരേഖ അനംഗഭവനവിഹാരം പണിതു. മകൻ മൽഹണന് ബാല്യത്തിൽതന്നെ മൽഹണസ്വാമി

ക്ഷേത്രം പണിതു. അവൻ അകാലത്തിൽ മരിച്ചു. പ്രജ്ഞാദിത്യൻ എന്ന ദുർല്ലഭവർദ്ധനന് പാരെവിശോകക്കോട്ടക്കടുത്ത് ചന്ദ്രഗ്രാമം ബ്രാഹ്മണർക്ക് കൊടുത്തു. ശ്രീനഗറിൽ ദുർല്ലഭസ്വാമിക്ഷേത്രം പണിതു. 36 വർഷം ഭരിച്ചു. മകൻ ദുർല്ലഭകനാണ് ബാലാദിത്യന്റെ അന്ത്യകർമ്മങ്ങള് ചെയ്തത്. അതിനാൽ അദ്ദേഹത്തിന്റെ പുത്രസ്ഥാനവും പ്രതാപാദിത്യൻ 2 എന്ന നാമവും കിട്ടി. ഓദ (ഊദ)പുത്രനായ ഹനുമത് മന്ത്രിയായിരുന്നു. ഐഡവിഡന്റെ(കുബേര) സ്വത്തുകൊണ്ട് അദ്ദേഹം അഗ്രഹാരം പണിതു. പ്രതാപപുരമെന്ന നഗരം പല ദേശങ്ങളിലെ വ്യാപാരികളാല് സമൃദ്ധമായിരുന്നു. അതിലൊരാൾ രൌഹിതക നാട്ടിലെ നോനൻ നോനമഠം രൌഹിതകനാട്ടിലെ ബ്രാഹ്ണർക്കായി പണിതു. ഒരു ദിവസം രാജാവ് അദ്ദേഹത്തെ കൊട്ടാരത്തിൽ വിളിച്ച് സത്കരിച്ചു. പിറ്റേന്ന് വിളക്കിലെ കരി കൊണ്ട് നോനന് തലവേദന വന്നു. രാജാവിനെ നോനൻ തന്റെ വീട്ടിലേക്ക് ക്ഷണിച്ചു. അവിടെ മണിദീപികകളാണ് വെളിച്ചം പക ർന്നിരുന്നത്. മൂലസ്ഥാനത്തെ(മുൾട്ടാൻ) പഴയ കോട്ടയാണ് രോഹിതകം എന്ന് ആൽബറൂണി. പ്രൊ.ബ്യൂഹ്ലർ ദില്ലിയുടെ വടക്കുപടിഞ്ഞാറാണ് രോഹി തകമെന്ന് നിർണ്ണയിച്ചു. അവിടത്തെ സമ്പത്തുകണ്ട രാജാവ് അവിടെത്തന്നെ താമസിച്ചു. അവിടെവെച്ച് വ്യാപാരിയുടെ പത്നി നരേന്ദ്രപ്രഭയെ കണ്ട് കാമം തോന്നി. മരണശയ്യയിലായി. വിവരമറിഞ്ഞ വ്യാപാരി കരുണാപൂർവ്വം ഭാര്യ യെ കൊടുത്ത് രാജാവിനെ രക്ഷിച്ചു. നരേന്ദ്രപ്രഭ നരേന്ദ്രേശ്വരക്ഷേത്രം പണി തു. നരേന്ദ്രപ്രഭയിൽ പ്രതാപാദിത്യന് ചന്ദ്രപീഠവജ്രാദിത്യനും താരാപീഠഉദയാ ദിത്യനും മുക്താപീഠലളിതാദിത്യനും ജനിച്ചു. 50 വർഷം ഭരിച്ച് ദുർല്ലഭക പ്രതാപാദിത്യൻ മരിച്ചു. ചന്ദ്രപീഠവജ്രാദിത്യ ൻ രാജാവായി. ത്രിഭുവനക്ഷേത്രം പണിയാനായി തെരഞ്ഞെടുത്ത ഭൂമിയിൽ തോൽ ഊറക്കിടുന്ന പറയന്റെ കുടിലുണ്ടായിരുന്നു. പണിക്കാർ അത് പൊളിക്കാനും ഭൂമി അളക്കാനും വന്നപ്പോൾ അവൻ സമ്മതിക്കാതെ തടഞ്ഞു. ഇതുകേട്ട രാജാവ് അവന്റെ പക്ഷം പിടിച്ച് അവനു പറയാനുള്ളതു കേൾക്കാനും വേണ്ടിവന്നാ ൽ ക്ഷേത്രസ്ഥാനം മാറ്റാനും നിർദ്ദേശിച്ചു. ബാഹ്യാലി(പുറംസഭ)യിൽ വെച്ച് അവൻ രാജാവിനോട് സംസാരിച്ചു: ഞാൻ നായയേക്കാളും താഴെയല്ല, രാജാവ് കാകുസ്ഥരാമനേക്കാളും മേലെയുമല്ല. ജന്മങ്ങളിലൂടെ രൂപമെടുത്ത നമ്മുടെയെല്ലാം ജന്മം രണ്ട് ആണികളിലാണ് ഉറപ്പിച്ചിരിക്കുന്നത്. ഒന്ന് സ്വയംപര്യാപ്തത. രണ്ട് സ്വാർത്ഥത. ആഭരണങ്ങളണിഞ്ഞ രാജാവിന്റെ ഉള്ളിലെ അതേ ഞാനാണ് എന്നിലുമുള്ളത്. രാജാവിന് കൊട്ടാരംപോലെ എനിക്ക് എന്റെ കുടിലും വലുതാണ്. അതെനിക്കെന്റെ അമ്മയാണ്. അതിനെ പൊളിക്കുന്നത് കാണാൻ എനിക്കാവില്ല. രാജാവിന് രാജ്യം നഷ്ടമാകുമ്പോ ളുണ്ടാകുന്ന ദുഃഖമാണ് അത്. നിർബന്ധമാണ് ഈ സ്ഥലം തന്നെ വേണമെ ന്നെങ്കിൽ ന്യായപ്രകാരം രാജാവ് ചെയ്യേണ്ടത് സ്വയം എന്റെ കുടിലിലേക്ക്

വന്ന് അപേക്ഷിക്കയാണ്, അല്ലാതെ വേലക്കാരെ അയച്ച് അധികാരം കാട്ടി പൊളിപ്പിക്കയല്ല.

രാജാവ് അവന്റെ കുടിലിലേക്ക് ചെന്ന് വേണ്ടത്ര ധനം കൊടുത്ത് അപേക്ഷിച്ച് ആ കുടിൽ വാങ്ങി. ധർമ്മദേവന് പറഞ്ഞു: സ്വപുത്രനെ നായരൂപത്തിൽ പരീക്ഷിച്ച പോലെ പറയനായ, അസ്പൃശ്യനായ ഞാനിതാ ഈ രാജാവിന്റെ ധർമ്മബോധവും ഇന്ന് പരീക്ഷിച്ചിരിക്കുന്നു.

പ്രകാശാദേവി എന്ന രാജ്ഞി പ്രകാശികാവിഹാരം പണിതു. മിഹിരദത്തനെന്ന രാജഗുരു ഗംഭീരസ്വാമിക്ക് വിഷ്ണുക്ഷേത്രം പണിതു. വിതസ്തവിശോകാസംഗമസ്ഥാനമായ ഗംഭീരസംഗമസ്ഥാനത്താണത്. ഇതിനെ സിന്ധുഗംഗാസംഗമമെന്നും പറയും. ഒരിക്കൽ ഒരു ബ്രാഹ്മണവിധവ തന്റെ ഭർത്താവിനെ ആരോ ഉറക്കത്തില് കൊലപ്പെടുത്തിയതിന് പ്രായോപവേശത്തിന് ഒരുങ്ങി. മാക്ഷികസ്വാമിക്ഷേത്രത്തിലെ കാർക്കോടകവിദ്യാവിദഗ്ധനായ ഒരു ബ്രാഹ്മണമന്ത്രവാദിയെ സംശയമുണ്ടായിരുന്നു. അപരാധം തെളിയിക്കാതെ ശിക്ഷിക്കാനാവില്ല. അതിനാൽ ചന്ദ്രപീഢവജ്രാദിത്യൻ ത്രിഭുവനസ്വാമിപാദത്തിൽ സ്വയം പ്രായോപവേശത്തിനൊരുങ്ങി. 3 രാത്രി ക്ഷേത്രത്തിൽ ഉപവസിച്ചു. മൂന്നാം ദിനം രാത്രി സത്യ(ഗരുഡ)വാഹനത്തിൽ വിഷ്ണു സ്വപ്നത്തിലെത്തി പറഞ്ഞു: -ക്ഷേത്രമുറ്റത്ത് അരിമാവ് വിതറുക. അതിൽ 3 വട്ടം പ്രദക്ഷിണം വെപ്പിക്കുക. പരീക്ഷ രാത്രി ചെയ്യണം. ആരുടെ പിന്നിലാണോ ബ്രഹ്മഹത്യാപാദം കാണുന്നത് അവനെ ശിക്ഷിക്കുക. അപ്രകാരം ചെയ്ത് കുറ്റവാളിയെ ശിക്ഷിച്ചു. അ പ്പോൾ ബ്രാഹ്മണസ്ത്രീ കൃതവീര്യപുത്രനും  അങ്ങും മാത്രമാണ് രഹസ്യമായ കുറ്റങ്ങളും കൂടി കണ്ടുപിടിച്ചിട്ടുള്ള രാജാക്കന്മാരെന്ന് പുകഴ്ത്തി. ഇപ്രകാരം രാജാവിന്റെ ധർമ്മനിഷ്ഠ,നീതിബോധം,ഇവ പ്രസിദ്ധമായിരുന്നു. അന്ന് ധർമ്മം കൃതയുഗത്തിലെന്നപോലെ പൂർണ്ണമായി.

ഒരിക്കൽ താരാപീഠൻ ആ ബ്രാഹ്മണനെക്കൊണ്ട് ആഭിചാരം ചെയ്യിച്ച് ജ്യേഷ്ഠനെ വധിക്കാൻ ശ്രമിച്ചിരുന്നു. മറ്റൊരാൾ പ്രലോഭിപ്പിച്ച് വന്നതിനാൽ ചന്ദ്രപീഠൻ കുറ്റവിമുക്തനാക്കി വധിക്കാതെ വിട്ടിരുന്നു. ചന്ദ്രപീഠന്റെ ഭരണം 8 മാസം മാത്രമായിരുന്നു. താരാപീഠൻ വീണ്ടും ബ്രാഹ്മണനെ അയച്ച് വധിച്ചു. താരാപീഠൻ നിരവധി ബ്രാഹ്മണരെ വധിച്ചു. അവസാനം ബ്രാഹ്മണർതന്നെ ആഭിചാരം ചെയ്ത് വധിച്ചു. 4 മാസവും 24 ദിവസവും ഭരണകാലം. രണ്ടു ജ്യേഷ്ഠന്മാരുടേയും ശേഷം ലളിതാദിത്യമുക്താപീഠന് രാജാവായി.  ഗംഗായമുനകൾക്കു മദ്ധ്യേയുള്ള അന്തർവ്വേദിമണ്ഡലം മുഴുവനും ഭരിച്ചു. ചൈനീസ് രേഖകളിലെ മു-തോ-പി, ആൽബറൂണിയുടെ മുത്തൈ എന്നീ നാമങ്ങൾ ഇദ്ദേഹത്തെ കുറിക്കുന്നു. കുബ്ജകളുടെ നാടായ കന്യാകുബ്ജം ഗാഥിപുരമെന്നും (ഗാഥിരാജാവിന്റെ പിൻതലമുറ ഭരിക്കുന്നു) അറിയുന്നു . യമുന മുതൽ

കാളികവരെയാണ് കന്യാകുബ്ജം. അവിടെ പ്രശസ്തമായ വിജയം നേടി. സഭയിലെ പ്രധാന സന്ധിവിഗ്രഹികളായിരുന്നു മിത്രശർമ്മനുംയശോവർമ്മനും. മദ്ധ്യേന്ത്യയിലെ ഐച്ചഫോൺമോ എന്ന യശോധർമ്മരാജാവ് സെങ്പോതയെ 731ൽ ചൈനയിലേക്കയച്ചു എന്ന് ചൈനീസ് രേഖ. അദ്ദേഹം ഗൌഡദേശം കീഴടക്കിയിരുന്നു. ജൈനരുടെ തപാംഗശ്ചപട്ടാവലി യശോധർമ്മനും സഭയിലെ കവി വാക്പതിയും സംവിത് 800 അഥവാ എഡി 744ൽ ജീവിച്ചതായി പറയുന്നു.മാണിക്യാലസ്തൂപത്തിൽനിന്ന് യശോധർമ്മന്റെ നാണ്യം കിട്ടി. മിത്രശർമ്മന് പഞ്ചമഹാസഭകളുടെ ആധിപത്യം കൊടുത്തിരുന്നു. അന്നുമുതല് 18നോട് 5 ചേർത്തത്ര സഭകളുണ്ട്. (മഹാപ്രതിഹാരപാദങ്ങള്,) മഹാസന്ധിവിഗ്രഹ, മഹാശ്വശാല, മഹാഭണ്ഡാഗാര, മഹാസാധനഭാഗ. മഹാസാധനഭാഗ  പൊതു മരാമത്തുപ്രവർത്തികൾക്കാണ്. സാഹികളും മറ്റു രാജകുമാരന്മാരും ഇവയിലെ ഉദ്യോഗസ്ഥരായിരുന്നു. 18 കർമ്മസ്ഥാനവും 5 മഹാസഭാസ്ഥാനവും ഇന്ത്യയിലെ മറ്റു രാജ്യങ്ങളിലെല്ലാം പണ്ടേ ഉണ്ടെന്ന് സ്റ്റെയിൻ ചൂണ്ടിക്കാട്ടുന്നു. INDIAN ANTIQUITY VOL 25 W.ELLIOT  ചില സംഗീതോപക രണങ്ങൾ ഉപയോഗിക്കാനുള്ള പ്രത്യേകഅവകാശം ആണ് പഞ്ചശബ്ദ( പഞ്ചസഭ)കളുടെ സ്ഥാനമെന്നു പറയുന്നു. ദിവസവും 5 നേരം 5 ഉപകരണം (പഞ്ചവാദ്യശബ്ദം) ക്ഷേത്രത്തിൽ ഈ സ്ഥാനമുള്ളവർ ചെയ്യണം. തെക്കേ ഇന്ത്യയിലെ ഉവച്ചന്മാരുടെ ഈ ജോലിയാണ് മിത്രശർമ്മനെ ഏൽപ്പിച്ചത്. കാശ്മീരിൽ ഇത് ആദ്യമായിട്ടാണ് നടപ്പായത്. ശർമ്മ, വർമ്മ എന്ന് നാമധേയമുള്ള തെക്കേ ഇന്ത്യയിലെ 2 മൂഷകവംശകുമാരന്മാരാണ് കാശ്മീരിന്റെ അന്നത്തെ സന്ധിവിഗ്രഹികൾ.ഭവഭൂതി യശോധർമ്മന്റെ സമകാലീനനാണ്.

ലളിതാദിത്യൻ കലിംഗം( ഒറീസ,ഗഞ്ചാം,വിശാഖപട്ടണം)വംഗം, ഇവ കീഴടക്കി യമരാജ്യത്ത് പ്രവേശിച്ചു. അവിടെ മുടി ഉയർത്തിക്കെട്ടിയ കർണ്ണാടകര് സ്വർണ്ണകേതകീപുഷ്പം ചൊരിഞ്ഞ് തല നമിച്ചു. അന്ന് ദക്ഷിണാപഥരാജാവ് പ്രശസ്തയും ദീർഘവീക്ഷണമുള്ളവളുമായ കർണ്ണാടകരാജകുമാരി രത്തയാണ്. രത്ത വിന്ധ്യവാസിനി ദുർഗ്ഗയെപ്പോലെ ശക്തയാണ്. രത്ത (രാഷ്ട്ര ) രാഷ്ട്രകൂടവംശത്തിലെ മഹാരാഷ്ട്രകർണ്ണാടകങ്ങളിലെ റാണി. എട്ടാം നൂറ്റാണ്ടിലെ പ്രബലവംശമാണ്. വിന്ധ്യനിലൂടെ ഗതാഗതമാർഗ്ഗം ഉണ്ടാക്കിയ രാജ്ഞിയാണ്. രാജാവ് വഴിയിൽ ഇളനീരുകുടിച്ച് കാവേരിയിലെ കുളിർകാറ്റേറ്റ് വിശ്രമിച്ചു. പിന്നീട് മലയപർവ്വതത്തിലെത്തി. (മലബാർ). മലയപർവ്വതത്തിലെ ചന്ദനമരങ്ങളിൽനിന്ന് വാളുകൾ പോലെ സർപ്പങ്ങള് ചാടിവീണു. അവരെ അടക്കി കടല്  കടന്നു. 7 കൊങ്കണങ്ങളിലെ കമുകിൽ വെറ്റില പടരുന്ന പച്ചപ്പ് കടന്ന് ദ്വാരകയിലെത്തി. വിന്ധ്യൻ ഈ യാത്രയിൽ പൊടികൊണ്ട് ചുവന്നു. അവന്തിയിലേക്കും അവിടെനിന്ന് ഉത്തരാപഥത്തിലേക്കും നീങ്ങി. കാംബോജരെയും തുക്കാരരേയും കിന്നരേയും കീഴടക്കി. സപ്തകൊങ്കണമെന്നു പറയുന്നവ

കേരളം, തുളുനാട്, ഗോവരാഷ്ട്രം, കൊങ്ങണം, കേരാതഹം, വരലറ്റ, ബെർബെറ ( മി. ഫ്ലീറ്റ്). ഭൌത്തരേയും ദരദരേയും പ്രാഗ്ജ്യോതിഷത്തേയും വാലുകാംബുധിയേയും (മണൽസമുദ്രം) സ്ത്രീരാജ്യത്തേയും ഉത്തരകുരുവിനേയും തോൽപ്പിച്ചു. ജാലന്ധരത്തിലും ലോഹരത്തിലും അനുചരരെ രാജാക്കന്മാരാക്കി. (ജാലന്ധരം ജലന്ധർ, കാംഗ്ര അഥവാ ത്രിഗർത്തം) മുമ്മുനിയെ 3 വട്ടം തോൽപിച്ചു എന്ന് കാണുന്നു. ജയചിഹ്നങ്ങളായി അദ്ദേഹം ചെയ്തത്ഃ തുരുഷ്കന്മാർ തല മൊട്ടയടിച്ച് ആയുധം പിന്നിൽ പിടിക്കണം. (ഝാർഖണ്ഡികളും തിബത്തരും). ദക്കനി (ബംഗാളി)കളുടെ ധോത്തിയുടെ പിൻഭാഗം നിലം തൊട്ട് ഞാത്തിയിടണം. (ദാക്ഷിണാത്യരെപ്പോലെ).

യുദ്ധത്തിന് കൃതനിശ്ചയനായി സുനിശ്ചിതപുരം നഗരം പണിതു. കേശവനു വേണ്ടി ദർപ്പിതപുരം പണിതു. ഫലങ്ങൾ കൊടുത്ത സ്ഥലത്ത് (പരിഹാസപുരത്തിനടുത്ത്)ഫലപുരം , ഇല തിന്ന സ്ഥലത്ത് പർണ്ണോത്സം (പൂഞ്ച് , ഹ്യുയാൻസാങ് പുന്നുത്സോ എന്ന് . അതായത് ലളിതാദിത്യനു ശേഷമാണ് ഹ്യുയാൻസാങ് വന്നത് . ലളിതാദിത്യകാലം എട്ടാം നൂറ്റാണ്ടിനു മുമ്പാണ്) ക്രീഡിക്കുമ്പോൾ ക്രീഡാരാമം , സ്ത്രീരാജ്യത്ത് നൃഹരി വിഷ്ണുവിന്റെ ബിംബം ഇരുവശവും കാന്തം വെച്ച് ആകാശമോ ഭൂമിയോ തൊടാതെ പ്രതിഷ്ഠിച്ചു. (തൂങ്ങിക്കിടക്കുന്നപോലെ) ഒരിക്കൽ അദ്ദേഹം വിദേശത്തായിരിക്കെ ശിൽപ്പി അദ്ദേഹത്തിന്റെ പേരിൽ ലളിതപുരം പണിതത് രാജാവിനെ ദേഷ്യം പിടിപ്പിച്ചു. എന്നാലും ലളിതപുരത്തിലെ സൂര്യക്ഷേത്രത്തിന് കന്യാകുബ്ജവും അതിലെ ഗ്രാമങ്ങളും ദാനം ചെയ്തു. ഹുഷ്കപുരത്ത് മുക്തസ്വാമി (മുക്തകേശവ വിഷ്ണു)ക്ഷേത്രം, മുക്തവിഹാരമെന്ന വലിയ വിഹാരം, സ്തൂപം, ഇവ പണിതു. ഭൂതേശക്ഷേത്രത്തിൽനിന്ന് ഒരുകോടി പണം കടമെടുത്താണ് യുദ്ധത്തിനു പോയത്. തിരിച്ചുവന്ന് 11 കോടി ആ ക്ഷേത്രത്തിന് ദാനമായി മടക്കിക്കൊടുത്തു. അവിടെ ജ്യേഷ്ഠരുദ്രന് കല്ലുകൊണ്ട് ക്ഷേത്രം പണിതു. നിലവും ഗ്രാമവും യുദ്ധത്തിനു പ്രായശ്ചിത്തമായി ദാനം ചെയ്തു. ചക്രധരത്തിൽ വിതസ്തയിലെ ജലം സേചനം ചെയ്യാനായി നിരവധി ജലചക്രങ്ങളും സ്ഥാപിച്ചു (തക്ദർ).

പരിഹാസപുരത്തെ വിഹാരം രാജവിഹാരം ചതുശ്ശാല,ചൈത്യം,ബുദ്ധപ്രതിമ ഇവയോടെ തീർത്തു. ബുദ്ധപ്രതിമക്ക് 84000 പ്രസ്ഥം ചെമ്പുവേണ്ടിവന്നു. പടിഞ്ഞാറേ കവാടമായ വരാഹമൂലയിലൂടെയാണ് ഔകോങ് കാശ്മീരിലെത്തിയത്. അവിടെ ക്ഷേത്രാവശിഷ്ടവും വളരെ വലിയ ശിവലിംഗവുമുണ്ട്. മൂങ്തി വിഹാരമെന്ന് ചൈനക്കാരെഴുതുന്ന മുക്തവിഹാരമാവണം രാജവിഹാരമെന്ന് സ്റ്റൈൻ കരുതുന്നു. പ്രാസാദത്തിനകത്ത്

കല്ലുകൊണ്ട് മാർത്താണ്ഡക്ഷേത്രം പണിതു.സൂര്യവിഷ്ണുവിന്റെ ആ ക്ഷേത്രവും തീർത്ഥവും മുന്തിരിത്തോട്ടങ്ങളാൽ നിറഞ്ഞതാണ്. (പിൽക്കാലത്ത് കലശൻ ഇവിടെവെച്ചാണ് മരിച്ചത്) ലോകപുണ്യത്തിലെ എല്ലാ സൌകര്യങ്ങളുമുള്ള നഗരവും ഗ്രാമങ്ങളും വിഷ്ണുവിന് സമർപ്പിച്ചു. പരിഹാസപുരം പരിഹാസകേശവന്റെ വെള്ളിപ്രതിമ 84000 പലം വെള്ളി കൊണ്ടായിരുന്നു. അതിനെ 84000 തോല സ്വർണ്ണംകൊണ്ടാക്കി മുക്തകേശവനാക്കി. സ്വർണ്ണം പൊതിഞ്ഞ് മഹാവരാഹമൂർത്തിയെ മനോഹരമാക്കി. ഗോവർദ്ധനധരന്റെ വെള്ളിവിഗ്രഹമുണ്ടാക്കി. 54 അടി ഉയരമുള്ള കൽധ്വജത്തില് ഗരുഡപ്രതിമ വെച്ചു. ഈ അഞ്ചു ക്ഷേത്രങ്ങൾക്കും ചതുശ്ശാലയും ചൈത്യവുമുണ്ട്, വാസ്തു ഒരുപോലെയാണ്.  ഈ ക്ഷേത്രങ്ങളിൽ രാജ്ഞിമാരും മന്ത്രിമാരും പല വിഗ്രഹങ്ങളും പ്രതിഷ്ഠിച്ചു. രാജ്ഞി കമലാവതി കമലാഹട്ടയില് കമലകേശവന്റെ  വെള്ളിവിഗ്രഹം  പ്രതിഷ്ഠിച്ചു. മന്ത്രി മിത്രശർമ്മന് മിത്രേശ്വരത്ത് ശിവലിംഗം പ്രതിഷ്ഠിച്ചു. ലാട(ഗുജറാത്ത്)രാജ്യത്തെ കയ്യരാജാവ് കയ്യസ്വാമിവിഷ്ണുക്ഷേത്രം കയ്യവിഹാരം ഇവ പണിതു അവിടെ സർവ്വജ്ഞമിത്രനെന്ന ഭിക്ഷു മറ്റൊരു ജിനനെപ്പോലെ താമസിച്ചു. തുക്കാരചങ്കണനെന്ന മന്ത്രി ചങ്കുണവിഹാരം,സ്തൂപം , ജിനന്മാരുടെ സ്വർണ്ണവിഗ്രഹങ്ങളോടെ പണിതു. ഇദ്ദേഹം തുർക്കിയിലെ ഒരാളാണെന്നും മന്ത്രിസ്ഥാനം കൊടുത്തിരുന്നെന്നും കാണുന്നു. ഔക്കിങ്ങിന്റെ യാത്രയിൽ ഇത് സേനാപതിവിഹാരമാണ്. തുക്കാരസേനാപതിയാണ് മന്ത്രിയല്ല. റാണി ഈശാനദേവി കിണർ കുഴിപ്പിച്ചു. ചക്രമർദ്ദിക എന്ന രാജ്ഞി 7000 വീടുകളുള്ള ചക്രപുരം നിർമ്മിച്ചു. പണ്ഡിതനായ ഗുരു ബപ്പടൻ (വാക്ഭട) ബപ്പടേശ്വരലിംഗപ്രതിഷ്ഠ ചെയ്തു. ചങ്കുണൻ ശ്രീനഗരത്തിലും ഒരു വിഹാരവും ചൈത്യവും പണിതു. ചങ്കുണന്റെ പുത്രീഭർത്താവ് ഈശാനചന്ദ്രനെന്ന വൈദ്യനായിരുന്നു. അദ്ദേഹം തക്ഷകാനുഗ്രഹത്തോടെ വിഹാരം പണിതു. ഒരിക്കൽ കിഴക്കേ സമുദ്രതീരത്ത് വിശ്രമിക്കവെ രാജാവ് കാശ്മീരിൽ കിട്ടുന്ന കപിത്ഥഫലം കൊണ്ടുവരാനാജ്ഞാപിച്ചു. വേനലിലാണ് ഇത് കിട്ടുക. ഇന്ദ്രദൂതൻ അത് കൊണ്ടുവന്നുകൊടുത്തു. ഇന്ദ്രദൂതൻ പറഞ്ഞുഃ- നീ പണ്ട് പൂര്വ്വജന്മത്തിൽ ധനികനായ ഗൃഹസ്ഥന്റെ നിലം ഉഴുന്നവനായിരുന്നു. ഒരിക്കൽ ഉഴുത് ക്ഷീണിച്ചിരിക്കു മ്പോൾ യജമാനന്റെ വീട്ടിൽനിന്ന് വെള്ളവും റൊട്ടിയും കൊടുത്തയച്ചു. വിശന്നുവന്ന ഒരു ബ്രാഹ്മണന് പകുതി റൊട്ടിയും മുഴുവനും ജലവും കൊടുത്തു. ആ പുണ്യകർമ്മത്തിന് 100 ആഗ്രഹം സാധിക്കാനുള്ള വരം കിട്ടി. ആഗ്രഹങ്ങളെ വെറുതെ ഓരോന്ന് മോഹിച്ച് നഷ്ടമാക്കരുത്. ഈ തണുപ്പുകാലത്ത് കിഴക്കേ കടലിന്റെ കരയിൽ അവർ നിനക്ക് കപിത്ഥഫലം എങ്ങനെ തരാനാണ്. ഇങ്ങനെ ഒരു ചിന്ത നിനക്കെങ്ങ

നെ വന്നു.  അതിനുശേഷം രാജാവ് പരിഹാസപുരത്ത് സഹസ്രഭക്ത ഉത്സവം തുടങ്ങി. ഒരുലക്ഷത്തിഒന്ന് ഉരുള(ഭക്തം)ഭക്ഷണവും ദക്ഷിണയും ബ്രാഹ്മണർക്ക് കൊടുത്തു. ഉപ്പുചതുപ്പിലും കൂടി ജലം ലഭ്യമാക്കി പുര ങ്ങൾ പണിതു. കങ്കണവർഷനെന്ന മന്ത്രവാദിയുടെ (സ്വർണ്ണവള വർഷി ക്കുന്നവന്) സഹോദരനായ ചങ്കുണൻ തുക്കാരദേശത്തുനിന്ന് വന്നു. അദ്ദേ ഹം സ്വർണ്ണം കൊടുത്ത് രാജ്യത്തെ സമ്പന്നമാക്കി. പഞ്ചനദത്തിലെ 5 നദിയും യോജിച്ച് വഴി മുടങ്ങി. ചങ്കുണൻ ഒരു മന്ത്രമണി വെള്ളത്തിലി ട്ടു. വെള്ളം വഴിമാറി. മണിക്കുപകരമായി മഗധയിൽനിന്ന് കൊണ്ടുവന്ന സുഗതവിഗ്രഹം ചോദിച്ചു. അത് സംസാരസാഗരം കടത്തുന്നതാണ്. അങ്ങനെ ലഭിച്ച ജിനവിഗ്രഹം തന്റെ വിഹാരത്തില് സ്ഥാപിച്ചു. മഗധ യിലെ ആനമുറ്റത്ത് ആനപ്പുറത്ത് വെച്ചുകെട്ടിയതിന്റെ ഭാഗമായ ലോ ഹക്കെട്ട് അതിന്റെ ഇരിപ്പിടത്തിൽ കാണാം. (ശ്രീനഗറിലെ ചങ്കുണ വിഹാരം ജയസിംഹന്റെ മന്ത്രി ദിൽഹണന്റെ പത്നി സുശ്ശള പുനരു ദ്ധരിച്ചു)

ഒരിക്കൽ രാജാവ് ഒറ്റക്ക് കുതിരസ്സവാരി ചെയ്യുകയായിരുന്നു. ദൂരെ ഒരു കന്യക നൃത്തംവെക്കുന്നതും മറ്റൊരുവൾ പാടുന്നതും കണ്ടു. എല്ലാ ദിവസവും അദ്ദേഹം അവിടെ ചെന്ന് അതു കാണാൻ തുടങ്ങി. ശൂരവ ര്ദ്ധമാനഗ്രാമക്ഷേത്രത്തിൽ നൃത്തം ചെയ്യുന്ന ദേവദാസികളായിരുന്നു അവർ. ഞങ്ങളുടെ അമ്മമാർ ഇവിടെ വന്ന് നൃത്തം ചെയ്യാൻ പറ ഞ്ഞതനുസരിച്ചാണ് നൃത്തം ചെയ്യുന്നതെന്ന് അവർ പറഞ്ഞു. രാജാവ് ആ സ്ഥലം ഖനനം ചെയ്തുനോക്കി. രണ്ടു പഴയ ക്ഷേത്രങ്ങൾ കണ്ടു. അകത്ത് കേശവന്റെ രണ്ട് വിഗ്രഹം പീഠത്തിൽ രാമ, ലക്ഷ്മണ എന്നെഴുതിയവിധം കണ്ടു. പരിഹാസപുരത്തെ കേശവക്ഷേത്രത്തിനടു ത്ത് മറ്റൊരു ക്ഷേത്രം പണിത് രാമസ്വാമിയെ പ്രതിഷ്ഠിച്ചു. ചക്രമ ർദ്ദികാരാജ്ഞി ചക്രേശ്വരശിവക്ഷേത്രത്തിനടുത്ത് ലക്ഷ്മണസ്വാമിയെ പ്രതിഷ്ഠിച്ചു. (നീലമാതാപുരാണത്തിൽ മധുമതീനദിക്കരയിലെന്ന്).

ഒരിക്കൽ ആനപ്പുറത്ത് പോകുമ്പോൾ ശിക്ഷ കഴിഞ്ഞ ഒരാൾ മുമ്പിൽ വീണ് നമസ്കരിച്ചു. (ആൽബറൂണി കാനൂജിലെ കനിഷ്കനെ കുറിച്ച് ഇതേ കഥ എഴുതിയിട്ടുണ്ട്). കാലും കയ്യും മൂക്കും മുറിച്ച് ചോര ഒഴുകി യിരുന്നു. സൈകതസിന്ധുരാജാവിന്റെ (മണൽസമുദ്രം) വിശ്വസ്തനായ മന്ത്രിയായിരുന്നു, ലളിതാദിത്യന് കീഴടങ്ങുന്നതാണ് നല്ലതെന്ന് പറ ഞ്ഞതിന് ഇപ്രകാരം ശിക്ഷിക്കപ്പെട്ടത്. അയാളെ ലളിതാദിത്യൻ ചികി ത്സിപ്പിച്ചു. അയാളൊരു ചതിയനായിരുന്നു. 3 മാസം സഞ്ചരിച്ചാലെ ത്തുന്ന ശത്രുരാജ്യത്തേക്ക് എളുപ്പം 15 ദിനം കൊണ്ടെത്താവുന്ന വഴി

യുണ്ട്, സൈന്യം 15 ദിനത്തേക്ക് വെള്ളം കരുതണമെന്ന് പറഞ്ഞു. 15 ദിനം കൊണ്ട് ജലം തീർന്നു , രണ്ടുമൂന്നുദിനം പിന്നെയും കഴിഞ്ഞു. ഇനി എത്ര പോകണമെന്നതിന് ശത്രുരാജ്യത്തേക്കോ യമരാജ്യത്തേക്കോ എന്ന് അവൻ മറുചോദ്യം ചോദിച്ചു. എന്റെ രാജാവിനുവേണ്ടി സ്വന്തം ജീവനും പണയം വെച്ച് ഞാൻ നിങ്ങളെ യമരാജ്യത്തെത്തിക്കാനാണ് വന്നതെന്ന് പറഞ്ഞു. രാജാവ് ഭൂമി കുന്തം കൊണ്ട് കുഴിച്ചു. വിതസ്ത യിലെ ജലംപോലെ അരുവി ഉണ്ടായി.(കുന്തവാഹിനി).

ഇങ്ങനെയെല്ലാം ഉള്ള രാജാവ് പരിഹാസപുരത്ത് കാമിനിമാരൊത്ത് മദ്യ പിക്കവേ, പ്രവരസേനൻ നിർമ്മിച്ച പ്രവരപുരം തന്റേതിനേക്കാളും സുന്ദരമെന്നതിനാൽ അതു കത്തിക്കാനാജ്ഞാപിച്ചു. അനുചരർ വാതുലാ നകത്തിലെത്തി കുതിരക്കുള്ള വൈക്കോലിട്ട് കത്തിച്ചു. രാജാവ് ഉൽക്കാമുഖനായി തീ നോക്കിനിന്ന് ചിരിച്ചു. ലഹരി വിട്ടപ്പോൾ തന്റെ ദുഷ്കർമ്മം ഓർത്ത് ദുഃഖിച്ച് നെടുവീർപ്പിട്ടു. അതുകണ്ട മന്ത്രിമാർ സമാധാനിപ്പിക്കാൻ പ്രവരപുരം നശിപ്പിച്ചിട്ടില്ല എന്ന് പറഞ്ഞു. ഇനിമുതൽ മദ്യലഹരിയിൽ തരുന്ന ആജ്ഞകൾ അനുസരിക്കരുതെന്ന് മന്ത്രിമാരോട് ചട്ടം കെട്ടി.

രാജാവ് മറ്റൊരു പാപം കൂടി ചെയ്തു. ഗൌഡരാജാവിനെ ത്രിഗ്രാമിയിൽവെ ച്ച് കൊലയാളികളെ വിട്ട് വധിപ്പിച്ചു. അദ്ദേഹം തന്റെ സുരക്ഷക്കായി പരിഹാസകേശവന്റെ വിഗ്രഹം കൊടുത്തവനായിരുന്നിട്ടും. ഗൌഡ രാജാവിന്റെ സേവകർ ധീരമായി അവരുടെ വധിക്കപ്പെട്ട രാജാവിനു വേണ്ടി പോരാടി. ശാരദാദർശനത്തിനെന്നപോലെ അവർ വന്ന് കാശ്മീ രിൽ കൂടി. രാജാവ് അപ്പോൾ അന്യദേശത്തായിരുന്നു. പുരോഹിതർ പരിഹാസകേശവപുരക്ഷേത്രഗോപുരം പൂട്ടി. എന്നിട്ടും അവരവിടെ ചെന്ന് പരിഹാസകേശവബിംബമെന്ന് ധരിച്ച് ശ്രീരാമവിഗ്രഹം തക ർത്തു. ഈ കറുത്ത മനുഷ്യരെയെല്ലാം രാജാവിന്റെ സൈന്യം വധിച്ചു. കറുത്ത പാറയിൽനിന്ന് ചുവന്ന ലോഹക്കറപോലെ രക്തം ഒഴുകി. അക്കാലത്തെ രാജസേവകരെല്ലാം (ഗൌഡദേശത്ത്) വിശ്വസ്തരായിരുന്നു.

ലളിതാദിത്യന്റെ യാത്രകളെപ്പറ്റി , സൂര്യരശ്മി കാണാത്ത ഇരുണ്ട രാജ്യം വരെ സഞ്ചരിച്ച് അവിടെയെല്ലാം പ്രശസ്തി നേടി എന്ന് പറയുന്നു. ലലിതാദിത്യന്റെ രാഷ്ട്രീയവിവേകവും ഭരണസമ്പ്രദായവും പോളിസി യും വ്യക്തമാക്കുന്ന ഒരു സന്ദേശം അദ്ദേഹം മന്ത്രിമാർക്ക് അയച്ചിരുന്നു. കുവലാദിത്യനും വജ്രാദിത്യനും തന്റെ മക്കളാണെങ്കിലും രണ്ടുപോരും രണ്ടമ്മയുടെ മക്കളാകയാൽ സ്വഭാവം വ്യത്യസ്തമാണെന്ന് എഴുതിയി രുന്നു. മൂത്തവനെ രാജാവാക്കണം.രണ്ടാമത്തവനെ സംരക്ഷിക്കണം.

തന്റെ പേരക്കുട്ടികളിൽ ഏറ്റവും ഇളയവനായ ജയപീഠൻ നന്നേ ചെറിയ കുട്ടിയാണ്. അവനെ നന്നായി വളർത്തി അവന്റെ മുത്തശ്ശനായ തന്നെപ്പോലെയാക്കണം എന്നായിരുന്നു സന്ദേശം. 36 വർഷം 7 മാസം 11 ദിവസമായിരുന്നു അദ്ദേഹത്തിന്റെ ഭരണം. കിഴക്കേ ആര്യാനകദേശത്ത് ഹിമപാതം കൊണ്ടാണ് മരണം സംഭവിച്ചത്. വലിയ ഹിമക്കട്ടയുള്ള പർവ്വതം വീണ് ഭൂമി പിളർന്ന് അകത്തുപോയി. ഏറ്റവും വടക്കുനിന്ന് മടങ്ങാനായില്ല എന്നും സ്വയം തീക്കൊളുത്തി മരിച്ചു എന്നും, അതല്ല കടലിലേക്ക് സൂര്യാസ്തമയത്തിലിറങ്ങി പിന്നീട് വന്നില്ല എന്നും പല കഥകളുണ്ട് ഇതിൽ ഹിമാലയത്തിലെ ഹിമപാതമാണ് വിശ്വസനീയം. അവിടെ അത് പതിവാണ്. രാജാവിന്റെ മരണശേഷം ചങ്കുണൻ കുവലയാപീഠനെ അഭിഷേകം ചെയ്തു. മിത്രശർമ്മന് വിതസ്താസിന്ധു സംഗമത്തിൽ പത്നിയോടൊപ്പം ജീവൻ ത്യജിച്ചു. കമലാദേവീപുത്രനായ കുവല യാപീഠന് ചുവപ്പു കലർന്ന കറുപ്പുശരീരമുള്ളവനായിരുന്നു. ഒന്നര കൊല്ലമേ ഭരിച്ചുള്ളു. രാജ്യം വിട്ട് പ്ലക്ഷപ്രശ്രവണത്തിലേക്ക് (നൈമിശാരണ്യം) പോയി.  അപ്പോൾ അനുജനായ വജ്രാദിത്യബപ്പീയകൻ രാജാവായി. ചക്രമർദ്ദികാപുത്രനായ അവൻ ദുർവ്വാസാവിനെപ്പോലെയായിരുന്നു. പരിഹാസപുരത്ത് അഛൻ കൊടുത്ത ദാനമെല്ലാം നിർത്തലാക്കി. നിരവധി സ്ത്രീകളെ അന്തഃപുരത്തിൽ താമസിപ്പിച്ചു. പ്രജകളെ മ്ലേഛന്മാർക്ക് വിറ്റു. മ്ലേഛന്മാരുടെ രീതികളെല്ലാം കാശ്മീരിലും നടപ്പാക്കിയത് ഇദ്ദേഹത്തിന്റെ കാലത്താണ്. 7 വര്ഷം ഭരിച്ചു, ക്ഷയരോഗം ബാധിച്ച് മരിച്ചു. പിന്നീട് മഞ്ജരികാപുത്രൻ പൃഥിവ്യാപീഠൻ രാജാവായി. 4 വർഷം ഒരു മാസം ഭരിച്ചു. ബപ്പീയന്റേയും മമ്മയുടേയും മകനായ സംഗ്രാമപീഠനാണ് പിന്നെ ഭരിച്ചത്. 7 ദിവസമാണ് ഭരണം.

ബപ്പീയന്റെ ഇളയ മകനും ലളിതാദിത്യന്റെ പേരക്കുട്ടികളിൽ ഇളയവനുമായ ജയപീഠൻ മുത്തശ്ശനെപ്പോലെയാകണമെന്ന മന്ത്രിവാക്യം കേട്ടാണ് വളർന്നത്. ഐനി അക്ബാരി ഇദ്ദേഹത്തെ ജയധരനെന്നാണ് പറയുന്നത്. വിനയാദിത്യനെന്നാണ് ഭരണനാമം. അദ്ദേഹം പ്രയാഗയിൽനിന്ന് പൌണ്ഡ്രവർദ്ധന(ഗൌഡ)ദേശത്ത് എത്തി. അവിടെ അന്ന് ജയന്തനാണ് ഭരിക്കുന്നത്.. ഗൌഡദേശത്തെ കാർത്തികേയക്ഷേത്രത്തില് ഭരതനാട്യം നടക്കുന്നതറിഞ്ഞ് വിനയാദിത്യജയപീഠനും ക്ഷേത്രത്തിലെത്തി. അദ്ദേഹത്തിന് ഭരതകല നന്നായി അറിയാം.(ഭരതാനുഗം ആലക്ഷ്യ നൃത്തഗീതാദിശാസ്ത്രവിത്ത്) ക്ഷേത്രവാതിൽക്കല് ഒരു കല്ലിലിരിക്കുന്ന അവനെ കമല എന്ന ദേവദാസി ശ്രദ്ധിച്ചു. ഇത് രാജാവോ രാജപുത്രനോ ആണെന്ന് ഊഹിച്ചു. ഊഹം ഉറപ്പിക്കാനായി സുഹൃത്തിനെ അയച്ചു. ജയപീഠൻ പിന്നിലേക്ക് കൈ നീട്ടിയപ്പോൾ അവൾ കയ്യിൽ അടക്ക വെച്ചുകൊടു

ത്തു. ദാസിമാർ അടക്ക കൊടുക്കുമ്പോൾ വായിലിടുന്ന പതിവ് മറ ക്കാതെ ജയപീഠൻ അതു വായിലിട്ടു. അദ്ദേഹത്തെ അവൾ കമലയുടെ വീട്ടിലെത്തിച്ചു. കമല ശൃംഗാരത്തോടെ വരുമ്പോൾ അദ്ദേഹം മോതിര ക്കൈ കൊണ്ട് കട്ടിലിൽ താളമിട്ട് പാടി. ശക്തനായ പുരുഷൻ വിജയ ത്തിന് ഒരുങ്ങിപ്പുറപ്പെട്ടാൽ സ്ത്രീസുഖത്തെക്കുറിച്ച് ചിന്തിക്കയില്ല. സൂര്യൻ ലോകം ചുറ്റിയ ശേഷമല്ലാതെ പ്രിയതമയായ സന്ധ്യയെ പ്രാപി ക്കുമോ. പിറ്റേന്ന് ഗൌഡദേശത്തെ ജനങ്ങളെ വിഷമിപ്പിച്ചുകൊണ്ടിരുന്ന ഒരു സിംഹത്തെ ജയപീഠൻ വധിച്ചു. ജയന്തരാജാവ് വിവരമറിഞ്ഞ് സിംഹത്തെ കാണാനെത്തി. അതിന്റെ വായിൽനിന്ന് ജയപീഠന്റെ നാമ മുള്ള കങ്കണം കിട്ടി. കല്ലടനെന്ന നാമത്തോടെ കാശ്മീരിലെ ജയപീഠൻ വനങ്ങളിൽ ഒറ്റക്ക് അലഞ്ഞുനടക്കുന്നുണ്ടെന്ന് നേരത്തേ രാജാവ് ഗുപ്ത ചരന്മാരിലൂടെ അറിഞ്ഞിരുന്നു. അദ്ദേഹമാണ് ഇതെന്ന് മനസ്സിലാക്കിയ രാജാവ് പുത്രി കല്യാണദേവിയെ കൊടുക്കാൻ തീരുമാനിച്ചു. ജയന്തനെ എതിർത്തിരുന്ന 5 ഗൌഡരാജാക്കന്മാരുടെ സംഘത്തെ ഒറ്റക്ക് തോൽപ്പി ച്ച ജയപീഠന് അവരെ ഭാര്യാപിതാവിന്റെ കീഴിലാക്കി. വിവരമറിഞ്ഞ് മിത്രശർമ്മന്റെ പുത്രന് ദേവശർമ്മന്കാശ്മീരിൽനിന്ന് വന്നു. രണ്ടു ഭാര്യമാരോടൊപ്പം കാശ്മീരിലേക്ക് തിരിച്ചുകൊണ്ടുപോയി. കന്യാകു ബ്ജത്തിലെ സിംഹാസനം വഴിക്ക് എടുത്തുകൊണ്ടുപോയി. സഹോദരീ ഭർത്താവായ ജജ്ജൻ കാശ്മീരിലെ സിംഹാസനം കയ്യടക്കി വെച്ചിരിക്ക യായിരുന്നു. സുസ്കലേന്ദ്രഗ്രാമത്തിൽ വെച്ച് വലിയ യുദ്ധം നടന്നു. ജജ്ജ യെ കൊല്ലാനുറപ്പിച്ച ശ്രീദേവനെന്ന ചണ്ഡാലൻ സൈന്യത്തിൽ ചേർന്നിരു ന്നു. കുതിരപ്പുറത്തിരുന്ന് സ്വർണ്ണക്കപ്പില് വെള്ളം കുടിക്കുന്ന ജജ്ജ്നെ അവൻ കവിണിക്കല്ലെറിഞ്ഞ് കൊന്നു.

കല്യാണദേവി കല്യാണപുരവും ജയപീഠൻ മൽഹാണപുരം, വിപുലകേശവ ക്ഷേത്രം ഇവയും കമലാദേവി കമലാപുരവും പണിതു. കല്യാണദേവി ക്കായിരുന്നു മഹാപ്രതിഹാരപീഠമെന്ന ഉയർന്ന പദവി കൊടുത്തത് . ജയപീഠൻ വിദ്യ(സരസ്വതി)യെ വീണ്ടും കാശ്മീരിലെത്തിച്ചു. പലസ്ഥ ലത്തുനിന്നും ഭാഷ്യകാരന്മാരെ വരുത്തി മഹാഭാഷ്യപഠനം നാട്ടിലാകെ പുനരാരംഭിച്ചു. ക്ഷീരപണ്ഡിതനിൽനിന്ന് വ്യാകരണശാസ്ത്രം പഠിച്ചു. രാജാവെന്നതിലുപരി മഹാപണ്ഡിതനായാണ് അദ്ദേഹം പ്രസിദ്ധനായത്. ധാരാളം രാജകുമാരന്മാർ പഠനത്തിനായി കാശ്മീരിലേക്ക് വന്നു. പണ്ഡി തന്മാരെല്ലാം കാശ്മീരിലായി. മറ്റു രാജ്യങ്ങളിലില്ലാതായി. ഈശ്വരസ്വാമി പുത്രനായ ക്ഷീരസ്വാമി അമരകോശത്തിന ഭാഷ്യം രചിച്ചു. രാജാനക ആനന്ദന്റെ വംഗസ്തുതിയിൽ നൈഷധചരിതം ഭാഷ്യം രചിച്ച ക്ഷീരസ്വാ മി കാശ്മീരിലെ രാജാനകകുടുംബത്തിലെ പണ്ഡിതരിലൊരാളാണ്. മറ്റു

ള്ള പണ്ഡിതർ കൈയ്യതനും മമ്മടനും ഉവ്വതനുമാണ്. ശുക്രദന്തന്റെ ഭക്ത ശാലയിൽ (ധർമ്മശാല- യൂണിവേഴ്സിറ്റി) തക്കീയനെ നിയമിച്ചു. കുട്ടിനീ മതകർത്താവ് കവി ദാമോദരഗുപ്തനെ , മഹാബലി ശുക്രകവിയെയെ ന്ന പോലെ, പ്രധാനസഭാംഗമാക്കി. മനോരഥൻ, ശംഖദന്തൻ, ചാതക ൻ, സന്ധിമത് മുതലായ കവികളും വാമനാദികളായ മന്ത്രിമാരും സഭയെ അലങ്കരിച്ചു. ഒരിക്കൽ സ്വപ്നത്തിൽ സൂര്യൻ പടിഞ്ഞാറുദിച്ചുകണ്ടു. ഏതോ മഹാനീതിശാസ്ത്രജ്ഞനായ പണ്ഡിതൻ ഭാഗ്യം കൊണ്ട് തന്റെ രാജ്യത്തെത്തിയതായി അനുമാനിച്ചു. അത് അലങ്കാരശാസ്ത്രം രചിച്ച ആലങ്കാരികൻ ഭട്ടോത്പലനായിരുന്നു. ഭട്ടഉദ്ഭടനെ സഭാപതിയാക്കി നിത്യം 1 ലക്ഷം നാണ്യം കൊടുത്തു. മനോരഥന്റെ വരികൾ വല്ലഭദേ വന്റെ സുഭാഷിതാവലി ഉദ്ധരിക്കുന്നു. പാണിനീവ്യാകരണത്തിനുള്ള വാമനന്റെ കാശികാവൃത്തി ,കാവ്യാലങ്കാരവൃത്തി ഇവ പ്രസിദ്ധമാണ്. ലങ്കയിൽനിന്ന് 5 രാക്ഷസരെ കൊണ്ടുവരാനായി പോയ ദൂതൻ കപ്പലി ൽനിന്ന് കടലിൽ വീണു. വിഴുങ്ങിയ മത്സ്യത്തെ വധിച്ച് കരയിലെത്തി. വിഭീഷണൻ 5 രാക്ഷസരെ കൂടെ അയച്ചുകൊടുത്തു. തടാകം തൂർത്ത് ജയപുരം കോട്ട, ജയദേവീക്ഷേത്രം , വലിയ വിഹാരം, 3 ബുദ്ധപ്രതിഷ്ഠ ഇവ ചെയ്തു. ജയപുരത്തിൽ ചതുരാത്മനായ വിഷ്ണുവിന്റെ നാലു രൂപത്തിലും (സങ്കർഷണ,വാസുദേവ,അനിരുദ്ധ, പ്രദ്യുമ്ന) ശേഷശയന ത്തിലും വിഗ്രഹം പ്രതിഷ്ഠിച്ചു. സ്വപ്നത്തില് കൃഷ്ണ ൻ വന്ന് എനി ക്ക് ജലത്തിൽ ദ്വാരാവതി ഉണ്ടാക്കണമെന്ന് പറഞ്ഞു. അങ്ങനെയാണ് ബാഹ്യക്കോട്ട എന്ന ദ്വാരാവതിയും ആന്തരക്കോട്ടയായ ജയപുരവും ഉണ്ടാക്കിയത്. സാംബൽ തടാകത്തിലെ ദ്വീപിലും അതിനെ വിതസ്ത യിൽനിന്ന് വേർതിരിക്കുന്ന താഴ്ന്ന സമതലത്തിലുമായിട്ടാണ് ആന്ദ്രക്കോ ട്ട. ദ്വാരകയിൽ കൃഷ്ണനും ബാഹ്യക്കോട്ടയും ആന്തരക്കോട്ടയും നിർമ്മി ച്ചിരുന്നു. പഞ്ചമഹാശബ്ദങ്ങളുടെ മഹാമന്ത്രിയായിരുന്നു ജയദത്തൻ. ജയ പുരത്തിൽ മഠം . മഥുരയിലെ പ്രമോദരാജാവിന്റെ പുത്രീഭർത്താവ് ആച ജയപീഠന്റെ മന്ത്രിയായിരുന്നു. അദ്ദേഹം ആചേശ്വരക്ഷേത്രം നിർമ്മിച്ചു. കിഴക്ക് വിനയാദിത്യപുരം ഉണ്ടാക്കി. മുമ്മുനികളും മറ്റു മുഖ്യരും ജയപീഠന്റെ കോട്ടക്ക് ചുറ്റും രാത്രി ചണ്ഡാലരെപ്പോലെ റോന്തു ചുറ്റി.

ഒരിക്കൽ കിഴക്ക് ഭീമസേനന്റെ കോട്ടയിൽ നിശ്ശബ്ദമായി സന്യാസിവേഷത്തി ലിരിക്കവേ ജജ്ജന്റെ സഹോദരൻ സിദ്ധന് തിരിച്ചറിഞ്ഞു. ഭീമസേനൻ തടവിലാക്കി. അക്കാലത്ത് അവിടെ ലൂതരോഗം പരന്നു. സമർത്ഥനായ ജയപീഠൻ ഛർദ്ദി വരുത്തുന്ന ഭക്ഷണം കഴിച്ച്, പുറത്ത് വജ്രവൃക്ഷച്ചാറ് പുരട്ടി വ്രണമുണ്ടാക്കി ലൂതരോഗം അഭിനയിച്ചു. രോഗം പകരുമെന്ന്

പേടിച്ച് ജയിലിൽനിന്നും രാജ്യത്തുനിന്നും ഭീമസേനൻ പുറത്താക്കി. പിന്നീട് സൈന്യവുമായി വന്ന് ഭീമസേനനെ ജയിച്ചു. ശക്തനും സൂത്രക്കാരനുമായ നേപ്പാളിലെ അറമുടി ജയപീഠൻ വരുന്നതറിഞ്ഞ് ചെറിയ ഗ്രൂപ്പുകളായി തിരിച്ച സൈന്യവുമായി കിഴക്കേ സമുദ്രം വരെ ഓടി. ചതികൊണ്ട് പുഴയുടെ മറുകരയിൽ വലിയ സൈന്യത്തോടെ നിന്നു. നദിയിൽ മുട്ടുവരെ വെള്ളം കണ്ട് നദിയിലിറങ്ങിയ ജയപീഠൻ പെട്ടെന്ന് തുറന്നുവിട്ട നദീജലം പൊങ്ങി തന്റെ സൈന്യം നശിച്ചത് കണ്ടു, അദ്ദേഹം ഒരുവിധം കരപറ്റി. ജയപീഠനെ ശത്രുക്കൾ പിടിച്ച് ഉത്സവം നടത്തി. കാളിഗന്ധകീതീരത്തെ ഉയരമുള്ള കോട്ടയിൽ (കല്ലുകൊണ്ടുള്ള)തടവിലിട്ടു. ദേവശർമ്മന് വളരെ ദുഃഖിച്ചു. അദ്ദേഹം ഭണ്ഡാരവും രാജ്യവും തരാം രാജാവിനെ വിട്ടുതരണമെന്ന് അറമുടിയെ പ്രലോഭിപ്പിച്ചു. അദ്ദേഹം കാളിഗന്ധകിതീരത്ത് സൈന്യം നിർത്തി ,ചെറിയ ഗ്രൂപ്പ് അനുയായികളുമായി മറുകരയെത്തി സഭയിലേക്ക് ചെന്നു. അന്ന് യാത്രാക്ഷീണം തീർക്കാനായി വിശ്രമിച്ചു. പിറ്റേന്ന് ജയിലിലെത്തി ജയപീഠനോട് തന്റെ വേഷം ധരിച്ച് അഞ്ചുനിമിഷം പുറത്തുപോകാനും വന്നശേഷം ചെറിയ ജനലിലൂടെ നദിയിലേക്ക് ചാടാനും മറുകരയിലുള്ള സൈന്യത്തിന്റെ സമീപത്തേക്ക് രക്ഷപ്പെടാനും പറഞ്ഞു. അഞ്ചുനിമിഷം കവിഞ്ഞ് വന്ന ജയപീഠൻ കണ്ടത് സ്വയം കുത്തി, ചോരവാർന്ന് മരിക്കാനായി കിടക്കുന്ന വിശ്വസ്തനായ മന്ത്രിയെയാണ്. യാതൊന്നും ആലോചിക്കാതെ തന്റെ ശവം ഉപയോഗിച്ച് (പിടിച്ച്) ജനലിലൂടെ ചാടി പുഴകടക്കാനാണ് മന്ത്രി ഉപദേശിച്ചത്. അപ്രകാരം ചെയ്ത് രാജാവ് രക്ഷപ്പെട്ടു. പിന്നീട് നേപ്പാൾ പിടിച്ചടക്കി. പിന്നീട് സ്ത്രീരാജ്യവും ഇന്ദ്രിയഗ്രാമവും കഴടക്കി. ധർമ്മാധികരണത്തിനുവേണ്ടി കർണ്ണശ്രീപടം സ്ത്രീരാജ്യത്തുനിന്ന് കൊണ്ടുവന്ന് സ്ഥാപിച്ച് ധർമ്മം രക്ഷിച്ചു. ചലഗഞ്ചാ അഥവാ ചലിക്കുന്നഭണ്ഡാരം യുദ്ധത്തിനു പോകുമ്പോൾ കൂടെ കൊണ്ടുപോയി.

സ്വപ്നത്തിൽ മഹാപത്മനാഗം വന്ന് കാശ്മീരിൽനിന്ന് ഒരു ദ്രാവിഡമന്ത്രവാദി കുടിക്കാനും വെള്ളമില്ലാത്തിടത്ത് വെള്ളമെത്തിക്കാനും എന്നെ (നാഗത്തെ) പണത്തിനു വിൽക്കാനുമായി വരും. എന്നെ രക്ഷിച്ചാൽ സ്വർണ്ണഖനിയുള്ള പർവ്വതം നിനക്ക് കാണിച്ചുതരാമെന്നു പറഞ്ഞു. മന്ത്രവാദി വന്നപ്പോൾ നിരവധി യോജന നീളമുള്ള തടാകത്തിലെ നാഗത്തെ എങ്ങനെ നീ കൊണ്ടുപോകുമെന്ന് ചോദിച്ചു. മന്ത്രവാദി ദിഗ്ബന്ധം ചെയ്ത് വെള്ളം വറ്റിച്ച് കാട്ടിക്കൊടുത്തു. നാഗത്തെ നിരാലംബനും നഗ്നനുമായി എല്ലാവരും കണ്ടു. തന്നെ അപമാനിച്ചതിനാൽ നാഗം രാജാവിന് ചെമ്പുഖനി മാത്രം കാട്ടിക്കൊടുത്തു. ക്രമരാജ്യത്തിലെ ചെമ്പുഖനിയിൽനിന്ന് ധാരാളം ചെമ്പ് എടുത്തു . 100 കോടിയിലൊന്നു കുറവ് നാണ്യം സ്വന്ത

നാമത്തോടെ അടിപ്പിച്ചു. ശ്രീജയ എന്ന് കൊത്തിയ വെള്ളിയും ചെമ്പും കലർന്ന നാണ്യങ്ങൾ കിട്ടിയിട്ടുണ്ട്.

എന്നാലും പ്രായം കൂടുന്തോറും രാജാവിന് മുത്തശ്ശന്റെ സ്വഭാവം മാറി അഛന്റെ സ്വഭാവം കാണാനാരംഭിച്ചു. ധനത്തിനുള്ള ആർത്തി വന്നു. ധനകാര്യോദ്യോഗസ്ഥരായ ശിവദാസാദികൾ അത് വർദ്ധിപ്പിച്ചു. അന്നു മുതൽ കാശ്മീരിലെ രാജാക്കന്മാർ സേവകന്മാരുടെ ദുരുപദേശം കേട്ടാണ് ഭരണം. സ്വന്തം പ്രജകളെ അകാരണമായി തടവിലിട്ടു. ക്രൂരമായി പീഢിപ്പിച്ചു. കന്മഷപാദനെപ്പോലെ പെരുമാറി. കൃഷിക്കാരന്റെ വീതം അടക്കം മൂന്നു വർഷത്തേക്കുള്ള മുഴുവൻ വിളവും രാജാവെടുത്തു. കായസ്ഥന്മാരാകട്ടെ , അതിൽനിന്ന് കുറച്ചുമാത്രമാണ് രാജാവിന് എത്തിച്ചത്. ബാക്കി അവരെടുത്തു. രാജാവ് അവരെ വിശ്വസിച്ച്, പ്രജകളെ ദ്രോഹിച്ചു. ചിലരെല്ലാം രാജ്യം വിട്ടുപോയി. ഒരു ദിവസം 1000 ബ്രാഹ്മണന്മാർ മരിച്ച റിപ്പോർട്ട് തനിക്കു കിട്ടണമെന്ന് രാജാവ് ഉത്തരവിട്ടു. അതുവരെ കാവ്യങ്ങളിൽ വ്യാകരണനിപുണനായ രാജാവിനെ പുകഴ്ത്തിയവർ അദ്ദേഹത്തെ നിന്ദാസ്തുതി ചെയ്തു കൊണ്ട് ശ്ലോകങ്ങൾ  മാറ്റിയെഴുതി.

പാണിനിയും ജയപീഠനും തമ്മിൽ വ്യത്യാസമെന്ത്.

പാണിനി ഉപസർഗ്ഗങ്ങളായ വി, പ്ര ഇവകളെക്കൊണ്ട് ഭൂതനിഷ്ഠ വിവരിച്ചു.

ജയപീഠൻ കൃതവിപ്രോപസർഗ്ഗനും ഭൂതനിഷ്ഠാവിധായിനുമാണ്.(വിപ്രന്മാരെ നശിപ്പിച്ചവനും ഭൂതങ്ങളെ -ജീവന്മാരെ നശിപ്പിക്കുന്നവനുമാണ്)

അഗ്രഹാരങ്ങളെല്ലാം രാജാവ് സ്വന്തമാക്കി. ചന്ദ്രഭാഗാതീരത്തെ തുളുമൂല്യയില് 99 ബ്രാഹ്മണർ പ്രായോപവേശം ചെയ്തതുമുതൽ അഗ്രഹാരം കയ്യേറുന്നത് നിർത്തി. പക്ഷേ സ്വതന്ത്രവ്യക്തികളുടെ സ്വത്ത് കയ്യേറുന്നത് നിർത്തിയില്ല. ദ്വാരപാലകർ തുളമൂല്യയിലെ ബ്രാഹ്മണരെ അടിച്ചപ്പോൾ അവർ നിലവിളിച്ചുഃ- മനുവും മാന്ധാതാവും രാമനും ചക്രവർത്തിമാരായിരുന്നു. അവരുടെ മുമ്പിലും കൂടി ബ്രാഹ്മണർക്ക് കുമ്പിടേണ്ടി വന്നിട്ടില്ല. ബ്രാഹ്മണശാപം ഇന്ദ്രനെക്കൂടി നശിപ്പിക്കും. രാജാവ് ഇതു കേട്ട് കോപിച്ചു. ആരും ഒന്നും പറയാൻ ധൈര്യപ്പെട്ടില്ല. ഇട്ടിലബ്രാ ഹ്മണൻ ഉത്തരം പറയാൻ ധൈര്യം കാട്ടി. രാജാവ് , നീ വിശ്വാമിത്രനോ അഗസ്ത്യനോ വസിഷ്ഠനോ അല്ല എന്ന് അവനോടു പറഞ്ഞു. ഇട്ടിലൻ, ശരിയാണ്. പക്ഷേ നീ ഹരിശ്ചന്ദ്രനോ ത്രിശങ്കുവോ നഹുഷനോ അല്ലല്ലോ. ആണെങ്കിൽ ഞാൻ വിശ്വാമിത്രനും മറ്റു ഋഷിമാരുമാണ്.

നിനക്കെന്നെ എന്തു ചെയ്യാനാവുമെന്ന് രാജാവ് ചോദിച്ചു. ബ്രഹ്മദണ്ഡ് ശിരസ്സില് പതിക്കുമെന്ന് ഇട്ടിലനും പ്രതിവചിച്ചു. രാജാവ് കളിയാക്കി ചിരിച്ചു. അത്ഭുതകരമായി, ഒരു സ്വർണ്ണത്തൂണ് രാജാവിന്റെ കാലിലേക്ക് വീണു കാൽ മുറിഞ്ഞു പഴുത്തു. പുഴു നിറഞ്ഞു. അത് വെട്ടി മാറ്റേണ്ടതായി വന്നു. ഉറക്കമില്ലാത്ത നിരവധി രാത്രികൾ. ദണ്ഡധരനായ രാജാവ് സ്വയം ദണ്ഡധരയമന്റെ മുമ്പിൽ അഹങ്കാരം കാട്ടി ദണ്ഡം ഏറ്റുവാങ്ങി. ബ്രഹ്മദണ്ഡം കൊണ്ടുതന്നെ മരിച്ചു. 31 വർഷത്തെ ഭരണം അവസാനിച്ചു. മരിച്ചുപോയ മകന്റെ മുക്തിക്ക് അമ്മ അമൃതപ്രഭ അമൃതകേശവക്ഷേത്രം പണിതു.

ജയപീഠന് ദുർഗ്ഗയില് ജനിച്ച ലളിതപീഠനാണ് പിന്നെ രാജാവായത്. വളരെ ദുർമ്മാർഗ്ഗിയായിരുന്നു. സ്ത്രീകളും കാമശാസ്ത്രവിദഗ്ദ്ധരും മാത്രമായിരുന്നു സുഹൃദ്വലയം. സ്ത്രീരാജ്യം വിട്ടുപോന്ന അഛൻ വെറും ഷണ്ഡനാണെന്ന് അദ്ദേഹം പറഞ്ഞു. മുതിർന്ന അംഗങ്ങൾ അവന്റെ സഭയിലിരിക്കാന് ലജ്ജിച്ചു. മനോരഥൻ അദ്ദേഹത്തിൽനിന്ന് അകന്നു നിന്നു. ബ്രാഹ്മണർക്ക് സുവർണ്ണപാർശ്വ, ഫലപുരം, ലോചനോത്സ എന്നീ അഗ്രഹാരങ്ങൽ കൊടുത്തു. 12 വർഷം ഭരിച്ചു.

ജയപീഠന് കല്യാണീദേവിയിൽ ജനിച്ച സംഗ്രാമപീഠൻ 2 പിന്നീട് രാജാവായി. (പൃഥിവ്യാപീഠൻ). 7 വർഷം ഭരിച്ചു. ലളിതപീഠന്റെ മകൻ ചിപ്പടജയപീഠനെന്ന ബൃഹസ്പതി (അമ്മ ജയദേവി കല്യാപാലി അഥവാ കള്ളു ചെത്തുന്നവന്റെ മകളായിരുന്നു, ജയദേവന്റെ വെപ്പാട്ടിയായിരുന്നു അവരുദ്ധ എന്നല്ലാതെ ഭാര്യാപദമുണ്ടായിരുന്നില്ല).ആക്കുവഗ്രാമത്തിലെ ഉപ്പയുടെ മകൾ ജയദേവിയുടെ മകനായിരുന്നു. അവന്റെ കാലത്ത് ജയദേവിയുടെ സഹോദരന്മാരായ പത്മനും ഉത്പലകനും കല്യാണനും മമ്മനും ധർമ്മനുമാണ് രാജ്യം ഭരിച്ചിരുന്നത്. ഉത്പലകനെ പഞ്ചമഹാശബ്ദമായ പഞ്ചമഹാസഭക്ക് തലവനാക്കി. മറ്റു നാലുപേർക്ക് പ്രധാനസ്ഥാനങ്ങളും കൊടുത്തു. അവർ ജയദേവിയുടെ പേരിൽ ജയേശ്വരക്ഷേത്രം പണിതു. (സ്റ്റെയിൻ കല്യപാലനെന്നത് HALVAAL ആണ്, ഈ പ്രവൃത്തി കാശ്മീരിലെ മുഹമ്മദൻ പ്രദേശങ്ങളിലാണ് ചെയ്തിരുന്നത് എന്ന് പറയുന്നു. ആക്കുവഗ്രാമം ഏതെന്ന് അറിയില്ല എന്ന് അദ്ദേഹം.. ഉപ്പ എന്നാണ് ജയദേവിയുടെ അഛന്റെ പേർ, ഇത് കേരളത്തിലെ മുഹമ്മദീയരും അഛനെ വിളിക്കുന്ന പേരാണ്. ആക്കുവഗ്രാമം തമിഴകത്തെ നാഗപട്ടണത്തിലാണ്. ).12 വർഷം കഴിഞ്ഞപ്പോൾ അമ്മാമന്മാർ തന്നെ മരുമകനെ വധിച്ചു. 813-14ലാണ് ഇതുണ്ടായത്.

ബപ്പീയന്റെയും മേഘാവലിയുടെയും മകനാണ് അജിതപീഠൻ .അദ്ദേഹത്തിന് ജയദേവിയിലുണ്ടായ പുത്രനും പേർ അജിതപീഠന്. അവനെ ഉത്പലൻ രാജാവാക്കി. ഭക്ഷണവും വസ്ത്രവും അവന് കൊടുത്തു, പേരിനുമാത്ര മാണ് രാജാവാക്കിയത്. ഉത്പലപുരവും ഉത്പലസ്വാമിക്ഷേത്രവും പണി തു. അവിടത്തെ ഭൈരവസ്ഥാനം കാകപുരം (കാക്പോർ) വിതസ്താതീര ത്താണ്. പത്മപുരവും പത്മസ്വാമിക്ഷേത്രവും (പാംപോർ) പത്മനും പണിതു. പത്മന്റെ പത്നി ഗുണദേവി അധിഷ്ഠാനത്തും വിജയേശ്വര ത്തും മഠങ്ങൾ പണിതു. കല്യാണവർമ്മന് കല്യാണസ്വാമിക്ഷേത്രവും മമ്മൻ മമ്മസ്വാമിക്ഷേത്രവും പണിതു. മമ്മൻ മാതൃഗുപ്തസ്വാമിക്ഷേത്ര ത്തിന്റെ സ്വത്ത് എടുത്താണ് തന്റെ ക്ഷേത്രത്തിനു ദാനം ചെയതത്. കുംഭങ്ങളും 85000 പശുക്കളും ഓരോ പശുവിനും നോട്ടത്തിനായി 5000 ദിനാരവും ബ്രാഹ്മണരെ ഏൽപ്പിച്ചു. 813-850 വരെ ഭരിച്ചത് ജയദേവി യുടെ സഹോദരന്മാരാണ്. .അധികാരത്തിനു വേണ്ടി മമ്മനും ഉത്പലനും കൂടിയുണ്ടായ യുദ്ധം ശങ്കുകകവിയുടെ ഭുവനാഭ്യുദയമെന്ന കവിതയി ലുണ്ട്. മമ്മന്റെ മകൻ യശോവർമ്മന്റെ ധീരത വർണ്ണിക്കുന്നു. മമ്മൻസംഗ്രാമപീഠന്രണ്ടാമന്റെ മകൻ അനംഗപീഠനെ രാജാവാക്കി. ഉത്പലപുത്രൻ സുഖവർമ്മന് അതിനെ എതിർത്തു. ഉത്പലൻ മരിച്ച് 3വർഷത്തിനുശേഷം അജിതപീഠപ്ത്രന് ഉത്പലപീഠനെ സുഖവർമ്മന് രാജാവാക്കി. സന്ധിവിഗ്രഹനായ രത്നനാണ് ഭരണം നിർവ്വഹിച്ചത്. അദ്ദേഹം രത്നസ്വാമിക്ഷേത്രം പണിതു. നരൻ മുതലായ കച്ചവടക്കാര് അശ്വങ്ങളും ഗ്രാമങ്ങളും സ്വന്തമാക്കി ദാർവ്വാഭിസാരവും അടുത്ത പ്രദേശവും പിടിച്ച് തങ്ങളുടെ സാമ്രാജ്യസിംഹാസനം സ്ഥാപിച്ചു. കാർക്കോടകവംശം നാശത്തിലേക്ക് നീങ്ങുകയായിരുന്നു. ഉത്പലവംശം ശക്തമായി വന്നു. സുഖവർമ്മനെ ശുഷ്കനെന്ന ബന്ധു വധിച്ചു. ശൂരൻ സുഖവർമ്മപുത്രന് അവന്തിവർമ്മനെ രാജാവാക്കി. ഉത്പലപീഠനെ പുറത്താക്കി. ഇത് എഡി 855 ലാണ്. അവന്തിവർമ്മന് കൊട്ടാരത്തിലെ സ്വർണ്ണാഭരണങ്ങളെല്ലാം ഉരുക്കി ബ്രാഹ്മണർക്ക് ദാനം ചെയ്തു. (കുടയും ചാമരവും ഒഴികെ). കരംബകംപോലെ എന്ന് കവി. പയറും അരിയും ചേർത്ത കഞ്ഞി അഥവാ കിച്ചടി കരംബകം.അഛന് മറ്റൊരു ഭാര്യയിലുണ്ടായ സഹോദരൻ സൂരവർമ്മന് യുവരാജപട്ടം കൊടുത്തു. ഖാദ്യൂയ,ഹസ്തികർണ്ണ അഗ്രഹാരങ്ങള് ദാനം ചെയ്തു.സൂരവർമ്മ സ്വാമിക്ഷേത്രവും ഗോകുലവും പണിതു. പഞ്ചഹസ്തഅഗ്രഹാരം സൂരവർമ്മന് ദാനം ചെയ്തു. മഠം ഉണ്ടാക്കി. മറ്റൊരു സഹോദരൻ സമരൻ സമരസ്വാമിക്ഷേത്രം നിർമ്മിച്ചു. (വിഷ്ണുവിന്റെ നാലു രൂപത്തിനുമായി). സൂരന്റെ അനുജന്റെ രണ്ടുപുത്രന്മാരായ ധീരനും വിണ്ണപനും രാജാവിന്റെ ഗണനപതികളായ രണ്ടു മരുമക്കൾ നേരിട്ട്

ശിവലോകം പൂകിയവരാണ്. സൂരന്റെ ദ്വാരാപതി മഹോദയന്
മഹോദയസ്വാമിക്ഷേത്രം പണിതു. അവിടെ വ്യാഖ്യാതാവായി
വ്യാകരണശാസ്ത്രപടു രാമടനെ നിയമിച്ചു. മന്ത്രി പ്രഭാകരവര്മ്മന്റെ
പ്രഭാകരസ്വാമിക്ഷേത്രം തത്തകൾക്കുവേണ്ടി മുത്തുകൊണ്ട ശുകാവലി
(ശുകനാസ) ഉണ്ടാക്കി. മന്ത്രി സൂരൻ വീണ്ടും കാശ്മീരത്തിലേക്ക്
വിദ്യയെ മടക്കിക്കൊണ്ടുവന്നു. പണ്ഡിതരെ സഭയിലേക്ക് വരുത്തി.
മുക്താകണ്ഠൻ, ശിവസ്വാമി, ആനന്ദവർദ്ധനൻ,രത്നാകരനെന്നിവർ
അവന്തിവർമ്മന്റെ സഭയിലുണ്ടായിരുന്നു. കൃതമന്ദാരകവി സൂരന്റെ
സഭയിൽ ശ്ലോകം പാടി. ശിവപാർവ്വതിമാർക്ക് സുരേശ്വരീക്ഷേത്രവും
സൂരമഠവും പണിതു. ക്രമാവർത്തത്തിലെ ധാക്ക (ദ്രാങ് എന്ന
നിരീക്ഷണസ്ഥാനം) സൂരപുരത്തേക്ക് മാറ്റി. (ഇപ്പോൾഇലാഹി ദർവാസ)
.സൂരന്റെ മകൻ രത്നവർദ്ധനൻ സുരേശ്വരിക്കടുത്ത് ഭൂതേശവരൻ-
സുരമഠത്തിനകത്ത് മറ്റൊരു മഠം- പണിതു. സുരന്റെ പത്നി
കാവ്യദേവി സുരേശ്വരത്തിൽ കാവ്.ദേവീശ്വരനെന്ന സദാശിവക്ഷേത്രം
പണിതു. അനന്തവർമ്മന് വിഷ്ണുഭക്തനാണ്. മന്തിയും
സഹോദരനുമായ സുരൻ ശിവഭക്തനും. വിശ്വൈകസാരത്തില്
അവന്തിപുരം നിർമ്മിച്ചു. അവന്തിസ്വാമിക്ഷേത്രവും അവന്തീശ്വര
ക്ഷേത്രവും പണിതു. ത്രിപുരേശ്വര,ഭൂതേശ,വിജയേശന്മാർക്ക്
വെള്ളിപ്പീഠത്തിലൂടെ സ്നാനദ്രോണി ഒരുക്കി.

ഒരിക്കൽ ഭൂതേശക്ഷേത്രത്തില് കയ്പുള്ള ഉൽപ്പലശാഖയും കാട്ടുപഴങ്ങളും നേദിക്കുന്നത് അവന്തിവർമ്മന് കണ്ടു. എന്താണിതെന്ന് തിരക്കി. ലാഹ രത്തിലെ ശക്തനായ ദാമരൻ ധന്വന് മന്ത്രി സൂരന് മകനെപ്പോലെയാണ്. അദ്ദേഹം ക്ഷേത്രത്തിന് രാജാവ് ദാനം കൊടുത്ത ഗ്രാമങ്ങളെല്ലാം പിടി ച്ചെടുത്തു. അതുകൊണ്ടാണെന്ന് പറഞ്ഞു. സൂരനെ വളരെ സ്നേഹി ക്കുന്ന രാജാവ് കേൾക്കാത്ത ഭാവം നടിച്ച് പുറത്തുപോയി. അദ്ദേഹ ത്തിന്റെ മനസ്സ് വളരെ വേദനിച്ചു. ഉപ്പലശാഖ കാശ്മീരിലെ ഋഷിമാ രുടേയും ദരിദ്രരുടേയും പൊതുഭക്ഷണമാണ്. ഇല തിളപ്പിച്ച് കയ്പു കളഞ്ഞുതിന്നണം. ഭഗവാന് അതുനേദിക്കുന്നതുകണ്ട അദ്ദേഹത്തിന്റെ മനസ്സമാധാനം പോയി. വയറുവേദന എന്നു പറഞ്ഞ് പോയി കിടന്നു. രാജാവിീന്റെ പെട്ടെന്നുള്ള പോക്കിനും വയറുവേദനക്കും കാരണം തേടിയ സൂരന്,ഭൂതേശനടുത്ത് മാതൃചക്രവും ഭൈരവനുമുള്ള ക്ഷേത്ര ത്തിലെത്തി. അവിടേക്ക് ധന്വനെ വിളിപ്പിച്ചു. ഭൈരവനു മുന്നിൽ ധന്വനെ വെട്ടി ബലി കൊടുത്തു. നാരാണനാഗമെന്ന തീർത്ഥക്കുളത്തി ലാണ് ധന്വന്റെ ദേഹം ഇട്ടത്. അപ്പോളാണ് രാജാവിന് സൂരന്റെ പേരിലുണ്ടായ വിഷമം മാറിയത്.

മേഘവാഹനകാലത്തെന്നപോലെ അവന്തിവർമ്മന്റെ 10 വർഷക്കാലഭരണ ത്തിലും മൃഗബലി നിരോധിച്ചിരുന്നു.ഭട്ടകല്ലടനും അതുപോലുള്ള സിദ്ധ രും അക്കാലത്ത് ജീവിച്ചിരുന്നു. വിഷ്ണുഗുപ്തശിഷ്യനായ അദ്ദേഹം (കാശ്മീരശൈവസിദ്ധാന്തത്തിലെ സ്പന്ദശാസ്ത്രത്തെക്കുറിച്ച സ്പന്ദസ ർവ്വസ്വഭാഷ്യം എഴുതിയ ഗുരു) ഗുരുവിന്റെ സ്പന്ദകാരികക്ക് ഭാഷ്യം, വസുഗുപ്തന്റെ ശിവസൂത്രത്തിന് വ്യാഖ്യാനം ഇവ രചിച്ചു. ലളിതാ ദിത്യന്റെ കാലത്തിനു ശേഷമാണ് കാശ്മീരിൽ കൃഷി വ്യാപകമായത്. അതിനുമുമ്പ് വെള്ളപ്പൊക്കക്കെടുതികളെക്കൊണ്ട് കൃഷി വ്യാപകമായി രുന്നില്ല. ജയപീഠനുശേഷം നിരന്തരം വെള്ളപ്പൊക്കക്കെടുതികളായിരു ന്നു. ഖാരിവിളവ് ധാന്യത്തിന് 10050 ദിനാറായി വില കൂടി ക്ഷാമം വന്നു. (ഖാരി ഒരു കഴുതക്ക് താങ്ങാവുന്ന ധാന്യം ഖർഭാർ. ) അന്ന പതി അവന്തിവർമ്മന്റെ കാലത്ത് സുയ്യനായി അവതരിച്ചു. സുയ്യനെ സ്ത്രീ പെറ്റുണ്ടായതല്ല. സുയ്യാ എന്ന ചണ്ഡാലസ്ത്രീ പൊടി അടിക്കു മ്പോ ൾ മൂടിയോടുകൂടിയ പുതിയ കുടം കിട്ടി. അതിലുണ്ട് താമരക്ക ണ്ണുള്ള കുട്ടി വിരലു കുടിച്ച് കിടക്കുന്നു. അവനെ വളർത്താനായി ഒരു ശൂദ്രആയയെ ഏൽപ്പിച്ചു. സുയ്യനെന്ന പേരിൽ അവന് അദ്ധ്യാപക നായി. എനിക്ക് ഈ ക്ഷാമം നിർത്താനുള്ള വഴി അറിയാമെന്ന് അവൻ രാജാവിനോടു പറഞ്ഞു. ഒരു വഞ്ചിനിറയെ ദീനാരം നിറച്ച കുടങ്ങളുമായി അവൻ മാധവരാജ്യത്തേക്ക് പോയി. നന്ദകഗ്രാമത്തിൽ ഒരു കുടം മാത്രമിട്ട് (നന്ദകഗ്രാമം അപ്പോൾ വെള്ളത്തില് മുങ്ങിക്കിടക്ക യായിരുന്നു) തിരിച്ചുവന്നു. ക്രമരാജ്യത്തിലെ യക്ഷധരത്തിൽ ഇരുകൈ കൊണ്ടും ദീനാരം വാരി വെള്ളത്തിലിട്ടു. വെള്ളപ്പൊക്കത്തിൽ ഉരുണ്ടു വീണ പാറകൾ വിതസ്തയുടെ ഒഴുക്കു തടഞ്ഞ് ജലം പിന്നിലേക്ക് ഒഴുക്കിയിരുന്നു.നാണ്യം പെറുക്കാനായി ജനങ്ങൾ ആ പാറകളെല്ലാം മാറ്റി. 2-3 ദിനംകൊണ്ട് കെട്ടിനിന്ന ജലമെല്ലാം ഒഴുകിപ്പോയി. പിന്നീട് 7 ദിനം കൊണ്ട് സുയ്യൻ ഒരിടത്ത് കല്ലണ കെട്ടി. ഇനി പാറക്കഷ്ണം വീഴാതിരിക്കാനായി കൽച്ചുമരു കെട്ടിയശേഷം തടയണ മാറ്റി. നദി സ്വന്തഗതിയിൽ കടലിലേക്ക് ഒഴുകി. വിതസ്ത എവിടെയെല്ലാം വെള്ള പ്പൊക്കഭീഷണിയുണ്ടോ , അവിടെയെല്ലാം പുതിയ ചാലു കീറി വെ ള്ളം ഒഴുക്കി, ഭീഷണി തടയുകയും കൃഷിക്ക് ജലം ലഭ്യമാക്കുകയും ചെയ്തു. മുമ്പ് വൈണ്യസ്വാമിവിഷ്ണുക്ഷേത്രത്തിനടുത്തായിരുന്നു സിന്ധുവിതസ്താസംഗമം. ത്രിഗ്രാമിയുടെ ഇടത്തും വലത്തുമായി ഒഴുകി വരുംവിധം ആ സംഗമസ്ഥാനം മാറ്റി. വിതസ്തക്ക് 1000 ഫണമുള്ള കരിനാഗിനിയെപ്പോലെ സുയ്യൻ 1000 തോടുകീറി. ആദ്യസ്ഥലത്ത് ഫല പുരത്തെ വിഷ്ണുസ്വാമി, പരിഹാസപുരത്തെ വൈണസ്വാമി. ഇപ്പോള ത് ഋഷികേശയോഗശായിയായി വിഷ്ണുക്ഷേത്രമുള്ള സുന്ദരീഭവനത്തി

നടുത്തായി. സുയ്യൻ ഈ യോഗശയനവിഷ്ണുവിനെ ആരാധിച്ചു. വിത സ്തയിൽ 7 യോജന കല്ലണ കെട്ടിയശേഷം മഹാപത്മതടാകത്തിനും അണകെട്ടി. മഹാപത്മതടാകത്തിൽനിന്ന് വില്ലിൽനിന്ന് തൊടുത്തുവിട്ട അമ്പെന്നപോലെ വിതസ്ത വേഗം ഒഴുകി. വരാഹത്തെപ്പോലെ ഭൂമി യെ വെള്ളത്തിൽനിന്നുയർത്തി അവിടെയെല്ലാം ജനാധിവാസമുള്ള ഗ്രാമങ്ങളുണ്ടാക്കി. വൃത്താകൃതിയുല്ള തടാകങ്ങളിൽ ജലം സംഭരിച്ച് ഓരോ ഗ്രാമത്തിനും കുണ്ഡത്തിന്റെ ആകൃതി വരുത്തി. ജനതക്ക് വിവിധതരം ഭക്ഷണസാധനങ്ങൾ തരുന്ന ഈ ഗ്രാമങ്ങളെ കുണ്ഡലഗ്രാമ മെന്ന് വിളിച്ചു. വഞ്ചിക്കാരായ നിഷാദർ കെട്ടിയ തൂണുകള് പലയിട ത്തും ഇപ്പോഴും കാണാം. ഓരോ ഗ്രാമത്തിലേയും ഒരു പിടിമണ്ണു വാരി അത് ഉണങ്ങാനെടുക്കുന്നനേരം നോക്കി ഏതു കാലത്ത് ഏതു ഗ്രാമത്തിലേക്ക് വെള്ളം തേവണമെന്ന് നിശ്ചയിച്ചു. മണ്ണിന്റെ സ്വഭാവ മനുസരിച്ചുള്ള ജലസേചനം ആരംഭിച്ചു. സുയ്യന്റെ ഉയർത്തിയെടുത്ത കരയില് ജലസേചനക്കനാലുകൾവഴി (സുവർണ്ണമണികുല്യ) സുന്മന്കോ ളുകൾ ധാരാളം കൃഷിവിളവു തന്നു. ഖാരിനെല്ലുവില 36 ദീനാറായി കുറഞ്ഞു. വിതസ്തമഹാപത്മതടാകത്തിൽനിന്ന് ഉത്ഭവിക്കുന്ന സ്ഥലത്ത് സുയ്യപുരം പണിതു (സോപൂർ). തടാകത്തിലെ മത്സ്യം പക്ഷികളെന്നി വയെ കൊലുന്നത് വിലക്കി. സുയ്യാകുണ്ഡലഗ്രാമം ബ്രാഹ്മണർക്ക് ദാനം ചെയ്തു. അമ്മയുടെ പേരിലുള്ള സുയ്യസേതു അവിടെ പണിതു. ജയ സ്ഥലം മുതലായ അനേകഗ്രാമങ്ങൾ അദ്ദേഹം വെള്ളത്തിൽനിന്ന് ഉയ ർത്തിയെടുത്ത കരയില് ഉണ്ടായി.അവന്തിവർമ്മനും മന്ത്രി സൂരനും മത്സരിച്ച് ധർമ്മമനുഷ്ഠിച്ച് രാജ്യം സമ്പത്സമൃദ്ധമായി അവസാനകാ ലത്ത് അവന്തിവർമ്മൻ,ത്രിപുരേശഗിരിയിലെ ജ്യേഷ്ഠേശ്വരക്ഷേത്രത്തിന ടുത്ത് വിഷ്ണുക്ഷേത്രത്തിൽ നിത്യം ഭഗവദ്ഗീത കേട്ടും വിഷ്ണുധ്യാനം ചെയ്തും സന്തോഷപൂർവ്വം കഴിച്ചുകൂട്ടി.ജീവത്യാഗം ചെയ്തത് എഡി 883 ആഷാ4ഢശുക്ലപക്ഷതൃതീയക്കാണ്.

രത്നവർദ്ധനന് (മഹാസന്ധിവിഗ്രഹന്) അവന്തിവർമ്മപുത്രനായ ശങ്കരവ ർമ്മനെ രാജാവാക്കി. രത്നവർദ്ധനനോട് ശത്രുതയുള്ള വിണ്ണപന്റെ ഉപ ദേഷ്ടാവ് കർണ്ണപന് സൂരവർമ്മപുത്രനായ സുഖവർമ്മനെ യുവരാജാവാ ക്കി. ശങ്കരവർമ്മന് സുഖവർമ്മനെ തോൽപ്പിച്ചു. 9 ലക്ഷം സൈന്യവുമായി ദില്ലി ജയിക്കാന് പുറപ്പെട്ടു. ഗുജറാത്തിനു വടക്കുള്ള ദാർവ്വാഭിസാരത്തിലെ രാജാവ് നരവാഹനൻ പർവ്വതഗുഹകളിലൊളിച്ചു. ഹരിഗണമെന്ന സിംഹപ്പട തോറ്റ് തടവിലായി. ത്രിഗർത്തത്തിലെ( കാംഗ്ര,നാഗർകോട്ട,സുശർമ്മനഗരം) പൃഥ്വീചന്ദ്രന് ഭുവനചന്ദ്രനെന്ന പുത്രനെ പണയമായി കൊടുത്ത് ശങ്കരവ ർമ്മന് കപ്പം കൊടുത്തു. 9 ലക്ഷം കാലാളും 300 ആനയും ലക്ഷം കുതിരയു

മുള്ള സൈന്യമായിരുന്നു ശങ്കരവർമ്മന്റേത്. വിരലുകൊടുത്ത് ശരീരം രക്ഷിക്കുന്ന പോലെ ഗുർജ്ജരരാജാവ് അലഖാനന് തക്കരാജ്യം കൊടുത്തു. കാബൂളിലെ ഹിന്ദു സാഹിവംശസ്ഥാപകരാജാവ് ഉദബന്ധത്തിലെ ലല്ലസാഹിയുടെ സാമന്തനായിരുന്നു അലഖാനൻ. വടക്കന് പഞ്ചാബിലെ മുഹമ്മദന് ആക്രമണങ്ങളെ സാഹികളാണ് ചെറുത്തുനിന്നിരുന്നത്. വിപാശക്കും സിന്ധുവിനുമിടയിലുള്ള തക്കവിഷയ ത്തിന്റെ തലസ്ഥാനം സാകലദേശത്തിനടുത്താണ്. പഴയ സാകലം ചീനാബി നും രവിക്കുമിടയിലായിരുന്നു. ഹ്യുയാൻസിങിന്റെ കാലത്തും അത് പ്രബല മാണ്. ആൽബറൂണി തക്കേശ്വര് എന്ന് വിളിക്കുന്നു. ലാഹോറിൽ പീര് പാഞ്ചാലിനു തെക്കാണ് തക്കേശ്വരം. ആതക്ക് നദി എന്ന് അവിടെ സിന്ധുന ദിയെ വിളിക്കുന്നു. ആതക്കർ അഥവാ തക്കീയകാന്വയരായ തക്കദേശക്കാര് സിന്ധുദേശക്കാരാണ്. ഭോജൻ (ഭോജാധിരാജേന) അവിടത്തെ ശക്തി തക്കീയ കുടുംബത്തിലെ രാജാവിനെ ഏൽപ്പിച്ചു. സിംഹം കരടി ഇവക്ക് ഇടയിൽ എന്നപോലെ ദരദ,തുരുഷ്കർക്കിടയിലെന്നപോലെ, വിന്ധ്യഹിമാചലങ്ങൾക്കി ടയിലെന്ന പോലെ കിടക്കുന്ന ലല്ലിയസാഹിയുടെ ഉദബന്ധനഗരത്തിലാണ് രാജാക്കന്മാരെല്ലാം ചെന്ന് ഒളിച്ചത്. ശങ്കരവർമ്മന് തിരിച്ചുവന്ന് പഞ്ച ഛത്രത്തിനടുത്ത് ശങ്കരപുരം നിർമ്മിച്ചു.

അധിരാജഭോജനെന്ന പരമേശ്വരഭോജന്റെ ദിയോഗാർഹ് ലിഖിതം (എഡി 882) ഗ്വാളിയോർലിഖിതം (എഡി 876) പെഹോവ ലിഖിതം (882-883) കിട്ടി യിട്ടുണ്ട്. സിയദോനിലിഖിതത്തിൽ ഇദ്ദേഹം കന്യാകുബ്ജവും (കാനൂജ്) ഭരി ക്കുന്നുണ്ട്. ഭോജൻ ശങ്കരവർമ്മന്നു (883-902) മുമ്പുതന്നെ ശക്തനായ ചക്രവ ർത്തിയാണ്.

ഉത്തരദേശത്തെ ദരദന്മാരുടെ രാജാവ് സ്വാമിരാജന്റെ പുത്രി രാജ്ഞി സുഗ ന്ധയെ ശങ്കരവർമ്മന് വിവാഹം ചെയ്തു. ശങ്കരപുരത്ത്, ശങ്കരഗൌരീശ, സുഗന്ധേശ, ക്ഷേത്രങ്ങൾ പണിതു. സാരസ്വതദേശത്തെ ചതുർവ്വേദപണ്ഡിതനാ യ നായകനെ ഈ ക്ഷേത്രങ്ങളെല്ലാം നോക്കാനേൽപ്പിച്ചു. പരിഹാസപുരത്തു ള്ള എല്ലാ നല്ല വസ്തുക്കളുമെടുത്ത് തന്റെ നഗരത്തിൽ കൊണ്ടുവന്നു വെച്ചു. തുണിനെയ്ത്തും കാലികളെ ക്രയവിക്രയം ചെയ്യലുമാണ് ഈ പട്ടണ ത്തിന് സ്വന്തമെന്ന് പറയാവുന്ന പ്രസിദ്ധി. ശ്രീനഗറിൽനിന്ന് വരാഹമൂലയിലേ ക്കുള്ള വഴിയിലാണ് ശങ്കരപുരപട്ടണം. മന്ത്രി രത്നവർദ്ധനന് രത്നവർദ്ധ നേശ(സദാശിവ)ക്ഷേത്രം പണിതു. നായകൻ(ഭട്ടനായകൻ) അലങ്കാരശാസ്ത്രക ർത്താവായ ഭട്ടനായകനാവണം. അഭിനവഗുപ്തൻ അദ്ദേഹത്തെ പറ്റി പറ യുന്നുണ്ട്.

ശങ്കരവർമ്മന് പ്രജാദ്രോഹിയായിരുന്നു.ക്ഷേത്രങ്ങളെല്ലാം കൊള്ളയടിച്ചു. ഖജനാവ് ക്ഷയിക്കുന്നതിനാലാണെന്ന് പറയുന്നു. അട്ടപതിഭാഗമെന്ന പുതിയ

നികുതി തുടങ്ങി. (ചന്തയിലെ നായകനുള്ള വിഹിതം). ഗൃഹകൃത്യനികുതി യും((വിവാഹം, യജ്ഞോപവീതധാരണം ഇവക്ക്) ആരംഭിച്ചു . ക്ഷേത്രത്തി ന്റെ വരുമാനം ലാഭവിഹിതം മുഴുവനും രാജാവിന്റേതാണെന്നും പറഞ്ഞാ ണ് ക്ഷേത്രാപഹരണം. 64 ക്ഷേത്രങ്ങളില് മേൽനോട്ടക്കാരെ നിയമിച്ച് അവരെ ക്കൊണ്ട് നേരിട്ട് ക്ഷേത്രം കൊള്ളയടിക്കുന്ന രീതിയായിരുന്നു. ക്ഷേത്രഭൂമി കയ്യേറി. ക്ഷേത്രഭൂമിയിൽ നേരിട്ട് കൃഷി തുടങ്ങി. തുലാസിന്റെ തൂക്കം മൂന്നിലൊന്നായി കുറച്ചു. ഭാരം ചുമക്കുന്നതിന് നിയമങ്ങളുണ്ടാക്കി. ഗ്രാമ ങ്ങളിൽ 13 തരം ദുരിതം വരുത്തിവെച്ചു. നിർബന്ധിതതൊഴിലാണ് ഒരു ദുരിതം. ഒരു വർഷത്തെ വർഷദേയം തരാനാവാതെ വന്നാല് അതിന് വലിയ പിഴ ഒടുക്കണം. പരിഷത്ത്,അഗ്രഹാരം ഇവയുടെ ഭൂമിയെല്ലാം രാജാവെടുത്തിട്ടും അവർ പണ്ടത്തെ അത്രതന്നെ ധാന്യം കൊടുക്കണമെന്ന് ശഠിച്ചു. ഗതാഗതനികുതി,ഋദ്ധഭാരോധി ഇവ നിലവിലായി. സ്കന്ധകന്മാ ർക്കും ഗ്രാമകായസ്ഥന്മാർക്കുമുള്ള ശമ്പളവും ഗ്രാമീണരിൽനിന്ന് നികുതി യായി പിരിച്ചു. ഇതിനെല്ലാമായി 5 ദിവിരന്മാരും (സെക്രട്ടറി) 6 ഗഞ്ചാവര രും അവരുടെ തലവനായി സാകചൻ അഥവാ ലവടനും നിയമിതരായി. വിഢ്ഢിയായ ഈ രാജാവിന്റെ ഭരണത്തോടെ ആരും രാജവംശങ്ങളെ ബഹുമാനിക്കാതായി. കായസ്ഥന്മാരെല്ലാം പണം സമ്പാദിച്ചു. ശക്തിയും. അവരെല്ലാം ചൂഷകന്മാരായി. രാജാവിന്റെ മകൻ ഗോപാലവർമ്മന് ഇതെല്ലാം കണ്ട് മനം നൊന്ത് പറഞ്ഞു. എനിക്ക് അഛൻ പണ്ടു തരാമെന്ന് പറഞ്ഞ വരം തരണം. രാജസംവാഹനമെന്ന ഈ പുതിയ നികുതി നിർത്ത ണം.

രാജാവ് തന്റെ കുട്ടിക്കാലത്തെ ഓർത്തു. അഛൻ തന്നെ എല്ലാ വിഷമങ്ങ ൾക്കും അനുഭവസ്ഥനാക്കിയത് പറഞ്ഞു. സാധാരണക്കാരുടെ വിഷമമറി ഞ്ഞാലേ എന്റെ മകൻ സിംഹാസനസ്ഥനാകാവൂ എന്ന അഛന്റെ ഉപദേ ശവും നിശ്ചയവും ഓർത്തുപറഞ്ഞു. എന്നിട്ട് പറഞ്ഞു, നീ ഒരിക്കൽ സിംഹാസനത്തിലിരിക്കുമ്പോൾ ഇപ്പോള് ഞാൻചെയ്യുന്നതൊന്നും ചെയ്യില്ല എന്ന് എനിക്ക് സത്യം ചെയ്തുതരണം.

ഭല്ലടശതകവും പദമഞ്ജരിയും രചിച്ച കവി ഭല്ലടനെപ്പോലുള്ളവർ ഈ രാജാവിന്റെ കീഴിൽ വളരെ നിന്ദ്യമായ ജീവിതമാണ് നയിച്ചത്. അവർക്ക് ശമ്പളമില്ല. രാജാവിന് ദേവഭാഷ അറിയില്ല. സംസാരിക്കയുമില്ല. കുടിയ ന്മാരുടെ അപഭ്രംശഭാഷ സംസാരിച്ചു. ജനനം കള്ളുചെത്തുന്നവരുടെ കൂട്ട ത്തിലാണെന്ന് തെളിയിച്ചു. മന്ത്രി സുഖരാജനും ജനങ്ങളുടെ നിന്ദ കേട്ടു. രാജാവ് ധീരനായ നരവാഹനനെ രാത്രി തന്റെ അനുചരരോടൊപ്പം കൊലപ്പെടുത്തി. രാജ്യം അപഹരിക്കുമോ എന്ന ശങ്കയാണതിനു കാരണം.

ദാർവ്വാഭിസാരത്തിലെ രാജാവ് നരനെന്നും നരവാഹനനെന്നും ലോഹരവംശ മാണെന്നും സ്റ്റെയിൻ പറയുന്നു. രാജാവ് ത്രിംശദ് വിംശ (50) മക്കളുള്ളവ നായിരുന്നു. മക്കളിൽ പലരും അസുഖമൊന്നുമില്ലാതെത്തന്നെ മരിച്ചു. ദ്വാരാ ധിപനും മന്ത്രിയുമായ സുഖരാജന്റെ മകളിലുണ്ടായ പുത്രന് വീരാനകത്തി ൽവെച്ച് ആരും നോക്കാനില്ലാതെ മരിച്ചു. രാജാവ് വീരാനകം നശിപ്പിച്ച് ഉത്തരാപഥത്തിലേക്ക് സൈന്യം നയിച്ചു. സിന്ധുതീരത്തെ രാജാക്കന്മാരെ ജയിച്ചു. ഉരസയിൽവെച്ച് ജനങ്ങളുമായി കലഹമുണ്ടായി. വീരാനകത്തിന്റെ മുകളിലും താഴെയുമായി കാക്കട്രൈബുകളാണ്. ഉരസ മഹാഭാരതത്തിലെ ഉരഗയാണ്. അഭിസാരിക്കും സിംഹപുരമെന്ന ഉപ്പുപാറകൾക്കും ഇടയി ലാണ്. (അലക്സാന്ററുടെ കാലത്ത് ഇവിടെ അർസാക്കസ് രാജാവാണ് ഭരിച്ചിരുന്നത്. കലശന്റെ കാലത്ത് മുംഗപുതനായ അഭയനാണ് ഉരസാ രാജാവ്. പുത്രി ഹർഷന്റെ പുത്രന് ഭോജന്റെ ഭാര്യയായിരുന്നു) കുന്നി ൻപുറത്തുനിന്ന് ഒരു ശ്വപാകന് അയച്ച അമ്പ് രാജാവിന്റെ കഴുത്തില് തറച്ചു. കർണ്ണീരഥത്തില് (പല്ലക്കിൽ) അവിടം വിട്ടു. അദ്ദേഹം തന്റെ സമീപമിരുന്ന് കരയുന്ന സുഗന്ധയെ തിരിച്ചറിഞ്ഞു. കുട്ടിയായ പുത്രൻ ഗോപാലവർമ്മന്റെ കരം അവളെ ഏൽപ്പിച്ചു. അമ്പു വലിച്ചെടുത്തപ്പോള് രാജാവ് മരിച്ചു. എഡി 902ലെ ഫാൽഗുനകൃഷ്ണപക്ഷ സപ്തമിക്കായിരുന്നു അത്. മരണം പുറത്തറിയിക്കാതെ സുഖരാജൻ സൈന്യത്തെ സുരക്ഷിതമായ സ്ഥാനത്ത് എത്തിച്ചു. 6 ദിനത്തിനുശേഷം ബോല്യാശകത്തിൽവെച്ച് അന്ത്യക ർമ്മം നടത്തി. സുരേന്ദ്രാവലി ഉൾപ്പെടെ മൂന്നുരാജ്ഞിമാരാണ് സതി ചെയ്ത ത്. ജയസിംഹനെന്ന ഒരു വേളാവിത്തയും ലാട, വജ്രസാര എന്ന അനുചര ന്മാരും ഉൾപ്പെടെ 6 പേര് ചിതയില് ചാടി ദഹിച്ചു.

ഭർത്താവിന്റെ മരണശേഷം ഗോപാലവർമ്മന്റെ അമ്മ സുഗന്ധ പ്രഭാകരദേ വനെന്ന മന്ത്രിയുമായി സ്നേഹത്തിലായി. കോശാദ്ധ്യക്ഷനായ അദ്ദേഹം ഭണ്ഡാരം കവർന്നു. ഉദബാന്ധപുരത്തെ സാഹിവംശത്തെ നശിപ്പിച്ചു. ലല്ലിയ സാഹിയുടെ മകൻ തോരമാനന് കമലു എന്ന പേരു കൊടുത്ത് സാഹിരാജ്യം അവന് ഏൽപ്പിച്ചുകൊടുത്തു. (കമലു ആൽബറൂണിലിസ്റ്റിലെ മൂന്നാം ഹിന്ദു സാഹിരാജാവാണ്. റായ് ഓഫ് ഹിന്ദുസ്ഥാനെന്ന് വിളിക്കുന്ന ഖൊറാസാൻ ഗവർണ്ണറാണ്. 878-901 കാലം)

ഗോപാലവർമ്മന് വളർന്നപ്പോള് കാര്യങ്ങളെല്ലാം മനസ്സിലാക്കി. ഭണ്ഡാരം പരിശോധിച്ചു. പ്രഭാകരദേവൻ രാമദേവനെന്ന ബന്ധു കാർഖോടമന്ത്രവാ ദിയെക്കൊണ്ട് അവനെ വധിപ്പിക്കാൻ ശ്രമിച്ചു. 2 വർഷം ഭരിച്ച ശേഷം പനിപിടിച്ച് മരിച്ചു. കുറ്റം തെളിയിക്കപ്പെടുമെന്ന ഭയം കൊണ്ട് രാമദേവനും ആത്മഹത്യ ചെയ്തു. ഗോപാലവർമ്മന്റെ സഹോദരന് സങ്കടവർമ്മന്

രാജാവായി. 10 ദിവസത്തിനകം മരിച്ചുപോയി. ശങ്കരവർമ്മന്റെ വംശം അവസാനിച്ചു. സുഗന്ധ രാജ്ഞിയായി. പുത്രനാമത്തിൽ ഗോപാലപുരം, ഗോപാലമഠം, ഗോപാലകേശവക്ഷേത്രം പണിതു. സ്വനാമത്തില് സുഗന്ധ പുരമെന്ന നഗരം പണിതു ( 904-906) നല്ല കുടുംബത്തിൽ ജനിച്ച നന്ദ എന്ന ഗോപാലവർമ്മപത്നി നന്ദമഠവും നന്ദകേശവക്ഷേത്രവും പണിതു. ഗോപാല വർമ്മന്റെ ഒരു പത്നി ജയലക്ഷ്മിയെ സുഗന്ധ സംരക്ഷിച്ചിരുന്നു. അവളു ടെ കുട്ടി ജനിച്ച ഉടനെ മരിച്ചു. സുഗന്ധതന്നെയാണ് ഈ രാജകുമാരന്മാ രുടെയെല്ലാം മരണത്തിനു കാരണക്കാരിയെന്ന് ജനം വിശ്വസിച്ചു. ഏകാംഗരും തന്ത്രികളും അവളെ സഹായിച്ചു. 906- 930 വരെ തന്ത്രികളെന്ന യോദ്ധാക്ക ളുടെ വംശം പ്രബലമായിരുന്നു . തന്ത്രക്രമം എന്ന കാലാൾപ്പട കൃഷിക്കാ രായ മുഹമ്മദരുടെ സംഘമാണെന്നാണ് സ്റ്റെയിൻ കരുതുന്നത്. ഏകാംഗരെന്നു പറയുന്നത് രാജാവിന്റെ അംഗരക്ഷകരായ രാജവംശജരെയാണ്. ഇവരും സാമന്തരും കായസ്ഥരും രാജസഭയെ നിയന്ത്രിച്ചു. ഇവരുടെ സഭ വിളിച്ചു കൂട്ടി സുഗന്ധ സിംഹാസനത്തിലിരുത്താനുള്ള മൂന്നുപേരെ നിർദ്ദേശിച്ചു. സുരവർമ്മപുത്രന് നിർജ്ജിതവർമ്മനെന്ന പംഗു, സുഖവർമ്മപുത്രന്, തന്റെ ബന്ധുവായ ഗർഗ്ഗന്റെ പുത്രൻ. നിർജ്ജിതവർമ്മന്റെ 10 വയസ്സു മാത്രം പ്രായമുള്ള പുത്രൻ പാർത്ഥനെയാണ് സഭ തെരഞ്ഞെടുത്തത്. തനിക്ക് സഭ എതിരാണെന്നു കണ്ട സുഗന്ധ രാജ്യം വിട്ട് പോയി. അനുചരരെല്ലാം ശത്രുപക്ഷമായിരുന്നു. 914ൽ ഹുഷ്കപുരത്തുവെച്ച് അവളെ ഏകാംഗര് തിരികെ കൊണ്ടുവന്നു. തന്ത്രികൾ അവളെ പിടിച്ച് നിഷ്ഫാലകവിഹാ രത്തിൽവെച്ച് വധിച്ചു. പംഗു നിർജ്ജിതവർമ്മനായിരുന്നു കുട്ടിയായ പാർത്ഥന്റെ സംരക്ഷണം. തന്ത്രികൾക്ക് പണം കൊടുത്ത് രാജാക്കന്മാരെല്ലാം സിംഹാസനം വിലപേശി. മേരുവർദ്ധനനെന്ന മന്ത്രിയുടെ മക്കള് പുരാണാധി ഷ്ഠാനത്തിൽ മേരുവർദ്ധനസ്വാമിക്ഷേത്രം പണിതു. അവർ ജനപീഢകരാ യിരുന്നു. മൂത്തയാളായ ശങ്കരവർദ്ധനന് സുഗന്ധാദിത്യനുമായി ചേർന്ന് ഭണ്ഡാരം കവർന്നു. ഇക്കാലത്ത് വെള്ളപ്പൊക്കത്തിൽ നശിച്ച് ക്ഷാമം ഉണ്ടായി. മന്ത്രിമാരും തന്ത്രിമാരും അരി വലിയ വിലക്ക് വിറ്റു. സുഗ ന്ധാദിത്യൻ പംഗുവിന്റെ (നിർജ്ജിതവർമ്മ) ഭാര്യമാരുമായി അവിഹിത ബന്ധം പുലർത്തി. രാജ്ഞി ബപ്പടാദേവി അതിന് സദാ സന്നദ്ധയായി നിന്നു. പങ്കുവിന് മേരുവർദ്ധനന്റെ മക്കള് തങ്ങളുടെ സഹോദരി മൃഗവതിയെ വിവാഹം കഴിച്ചുകൊടുത്തിരുന്നു. സുഗന്ധാദിത്യന് ബപ്പടാദേവിയുമായുള്ള ബന്ധം അറിഞ്ഞ മൃഗവതി സുഗന്ധാദിത്യനെ രഹസ്യമായി സമീപിച്ച് തനി ക്കും സുഖം തരണമെന്ന് ആവശ്യപ്പെട്ടു. അവരിൽ രണ്ടുപേരിലും ഒന്നിട വിട്ട ദിനം അവൻ ആനന്ദിച്ചു. 921ൽ പങ്കു മകനായ പാർത്ഥനെ പുറ ത്താക്കി. 923ൽ കുട്ടിയായചക്രവർമ്മനെ സിംഹാസനത്തിലിരുത്തി ഭരിച്ചു. പാർത്ഥപക്ഷക്കാരായ തന്ത്രികള് ഏകാംഗരുമായി യുദ്ധം ചെയ്തു. ആദ്യം

അമ്മ ബപ്പടദേവിയുടെ സംരക്ഷണത്തിലും പിന്നെ മുത്തശ്ശി ക്ഷില്ലികയുടെ സംരക്ഷണത്തിലും ചക്രവർമ്മന് വളര്ന്നു. പാമ്പിനു പാലുകൊടുക്കുന്ന പോലെ അവനെ അവര് വളർത്തി.

923-933വരെചക്രവർമ്മൻ,933-34 പംഗുമൃഗവതിമാരുടെമകന് സുരവര്മൻ,934-35 വരെ വീണ്ടും പാര്ഥന് ,ഇക്കാലത്ത് പാർത്ഥന്റെ വെപ്പാട്ടി നർത്തകി സാംബവതി തന്ത്രികളെ വശീകരിച്ച് സാംബേശ്വരിക്ഷേത്രം പണിതു. 935ൽ വീണ്ടും ചക്രവർമ്മന് രാജാവായി. ശങ്കരവർദ്ധനനെ അക്ഷപടലാദ്ധ്യക്ഷനും ശംഭുവർദ്ധനനെ ഗൃഹകൃത്യാദ്ധ്യക്ഷനുമാക്കി. 935ൽ തന്ത്രികൾക്ക് പണം കൊടുക്കാനില്ലാതെ മാധവരാജ്യത്തിലേക്ക് ഓടിപ്പോയി. ശങ്കരവർദ്ധനന് സിംഹാസനം സ്വന്തമാക്കാൻ ശംഭുവർദ്ധനനെ തന്ത്രികളുടെ അടുത്ത് ദൂതയച്ചു. ശംഭുവർദ്ധനന് അവനെ ചതിച്ച് തന്ത്രികളെ വശീകരിച്ച് സ്വയം രാജാവായി. (935-936) ശ്രീധാക്കയിൽ താമസിച്ചിരുന്ന ദാമരൻ സംഗ്രാമനെ ചക്രവർമ്മന് പോയി കണ്ടു. അവന്റെ സഹായത്തോടെ 936ൽ യുദ്ധം ജയിച്ച് വീണ്ടും രാജാവായി. പത്മപുരത്തെ യുദ്ധത്തിൽ ശങ്കരവർദ്ധനനും 5000 തന്ത്രിമാരും വധിക്കപ്പെട്ടു. ബാക്കി തന്ത്രിമാരെല്ലാം ഓടിപ്പോയി. ഭൂഭട്ടൻ ശംഭുവർദ്ധനനെ ചങ്ങലക്കിട്ട് സഭയിൽ കൊണ്ടുവന്നു. കണ്ണടച്ച് നിരായുധനായി നിൽക്കുന്ന ആ രാജാവിനെ , ചണ്ഡാലനെപ്പോലെയുള്ള ചക്രവർമ്മന് കൊന്നുകളയാനാജ്ഞാപിച്ചു. സഭയിൽ വെച്ചുതന്നെ ഭൂഭട്ടൻ അത് ചെയ്തു. അതിന്നുശേഷം രാജാക്കന്മാരെ വേലക്കാർ വധിക്കുന്നത് കാശ്മീരത്തിൽ പതിവായി. 936-37 വരെ ചക്രവർമ്മന്റെ ക്രൂരത ജനം സഹിച്ചു. വിദേശത്തുനിന്ന് വന്ന രംഗനെന്ന ദോംബ(ചണ്ഡാല)ഗായകനെ രാജാവ് സഭയിൽ സ്വീകരിച്ചിരുത്തി. അവന് രണ്ട് പുത്രിമാരുണ്ടായിരുന്നു. ഹംസിയും നാഗലതയും. ഇരുവരും കാമശാസ്ത്രവിശാരദകളായിരുന്നു. അവരെ രാജാവ് ഭാര്യമാരാക്കി. ഹംസ പട്ടമഹിഷിയായി സിംഹാസനത്തിലിരുന്ന് ചാമരം വീശപ്പെട്ടു. അവളുടെ എച്ചിൽ തിന്നവർക്കു മാത്രമെ സഭയിൽ സ്ഥാനമുള്ളു എന്നു വന്നു. ശ്വപചന്മാർ ഭരണസ്ഥാനങ്ങളിലേക്ക് ഉയർന്നു. ശ്വപചരാജ്ഞിമാരുടെ തീണ്ടാരിത്തുണി കിട്ടാന് മന്ത്രിമാർ സഭയിൽ കാത്തുനിന്നു. അത് ധരിച്ച് സഭയിലേക്ക് വരിക കൂടി ചെയ്തു. രണസ്വാമിക്ഷേത്രത്തിലേക്ക് തിലദ്വാദശിക്ക് അവൾ കടന്നപ്പോൾ അഭിമാനികളായ ദാമരർ മാത്രം കൂടെ കടന്നില്ല. ഹേലുഗ്രാമം രംഗന്ന് അഗ്രഹാരമായി ദാനം ചെയ്തപ്പോൾ പട്ടോപാദ്ധ്യായൻ ദാനപട്ടകം എഴുതാൻ വിസമ്മതിച്ചു. നീ എന്തു കൊണ്ട് എഴുതിയില്ല എന്ന് രംഗൻ ചോദിച്ചത് രാജതരംഗിണി ഇരങ്കസ ഹേലുദ്യൂൻ എന്ന് പ്രാകൃതഅപഭ്രംശത്തിലാണ്

എഴുതുന്നത്. കാശ്മീരിലെ പഴയ കാശ്മീരിയുടെ ഈ ഉദാഹരണം ശ്രദ്ധേയമാണ്.(EARLIEST EXTANT SPECIMEN OF KASHMIRI VERNACULAR) ചണ്ഡാലിയെ സ്പർശിച്ച പാപത്തിന് പ്രായശ്ചിത്തം ചെയ്യണമെന്ന് ബ്രാഹമണരുടെ ഉപദേശം ചണ്ഡാലികൾ ഒരു പാപം പോകാൻ വേറൊരു പാപം ചെയ്താൽ മതിയെന്നുപദേശിച്ച് മാറ്റിയെടുത്തു. അതിന്നായി , ഒരു മാസമായി വ്രതമെടുത്തിരിക്കുന്ന ഒരു ബ്രാഹ്മണപത്നിയെ അവനെക്കൊണ്ട് ബലാത്കാരം ചെയ്യിച്ചു. വിശ്വസ്തരായ നിരവധി ദാമരരെ രാജാവ് ചണ്ഡാലിയുടെ ഉപദേശപ്രകാരം ചതിച്ചുകൊന്നു. ചില ദാമരന്മാർ അടുത്തുകൂടി ചതിച്ചുകൊല്ലാൻ തീരുമാനിച്ചു.ശ്വപാകസ്ത്രീയോട് രാജാവിനെ കൊല്ലാൻ സഹായിച്ചാൽ നിന്നെ രാജ്ഞിയാക്കാമെന്ന് പറഞ്ഞപ്പോൾ ഉടനെ അവളതിന് സമ്മതിച്ചു. അവളുടെ അന്തഃപുരത്തിലെത്തിയ രാജാവിന്റെ ആയുധം മാറ്റിവെച്ചു. മുറിക്കു പുറത്തിറങ്ങിയ രാജാവിനെ ചുറ്റുപാടുനിന്നും ദാമരർ ആക്രമിച്ചു. കരഞ്ഞുകൊണ്ട് ആയുധമെടുക്കാൻ മുറിയിലേക്ക് ഓടുന്ന രാജാവിനെ കാലിലും പിന്നിലും വെട്ടി. മുറിയിലെത്തിയ രാജാവ് അവളെ കെട്ടിപ്പിടിച്ചു, ആയുധം തിരഞ്ഞു. ഭാര്യ തന്നെ കെട്ടിപ്പിടിച്ചുകൊണ്ട് ദാമരരോട് കൊല്ല് കൊല്ല് , മുട്ടു തല്ലിയൊടിക്ക് എന്നെല്ലാം പറയുന്നതു കേട്ട് കരഞ്ഞുകൊണ്ട് ദാമരരുടെ വെട്ടേറ്റ് മരിച്ചുവീണു. 937ലെ ജ്യേഷ്ഠമാസത്തിലെ ശുക്ലാഷ്ടമിക്കാണ് നായയെപ്പോലെ ചക്രവർമ്മന് മരിച്ചുവീണത്. രാജ്ഞിയാകാമെന്ന് വിചാരിച്ച് സന്തോഷിച്ച ചണ്ഡാലിയെ പിടിച്ചുകെട്ടി ചിതയിലേക്ക് സതി അനുഷ്ഠിപ്പിക്കാൻ കൊണ്ടുപോയി.

പാർത്ഥന്റെ മകൻ ഉന്മത്തവന്തി (937-39) പിന്നെ രാജാവായി. സർവ്വതനാണ് രാജാവാക്കിയത്. അവനും ക്രൂരനായിരുന്നു. നഗ്നനൃത്തം ചെയ്യുന്ന പർവ്വഗുപ്തനായിരുന്നു പ്രിയങ്കരന്. അവനാണെങ്കിൽ സിംഹാസനം കിട്ടാൻ 5 മന്ത്രിമാരുമായി (ഭൂഭടൻ, സർവ്വതൻ,ചോജൻ, കുമുദൻ, അമൃതകരൻ) രഹസ്യമായി പീതകോശ എന്ന സന്ധിപ്രതിജ്ഞ എടുത്തവനായിരുന്നു. രാജാവ് പർവ്വഗുപ്തന്റെ വാക്കുകേട്ട് ബന്ധുക്കളെ വധിച്ചു. ജയേന്ദ്രവിഹാരത്തിൽ പാർത്ഥന് ശ്രമണന്മാർ തരുന്ന ഭക്ഷണവും കഴിച്ച് പത്നിമാരോടുകൂടി സന്യാസിയെപ്പോലെ വസിക്കുകയായിരുന്നു.രാജാവിന്റെ ആളുകൾ വിഹാരം വളഞ്ഞു. കുമുദൻ രാജപത്നിയെ കുട്ടികൾ ചുറ്റും വളഞ്ഞ് കെട്ടിപ്പിടിച്ച് കരയവേ കൊന്നു(ഉന്മത്തവന്തിയുടെ അമ്മ) പാർത്ഥനെ മുടിപിടിച്ച് വലിച്ചിഴച്ച് പുറത്ത് കൊണ്ടുവന്നു. വിശന്നുമെലിഞ്ഞ് വസ്ത്രം പോലുമില്ലാത്ത അദ്ദേഹത്തെ ചണ്ഡാലനെപ്പോലെ അവർ വധിച്ചുകളഞ്ഞു. ഇതുകേട്ട ഉന്മത്തവന്തി സന്തോഷിച്ച് കാഴ്ച കാണാനെത്തി. പർവ്വഗുപ്തന്റെ മകൻ ദേവഗുപ്തൻ പാർത്ഥന്റെ മൃതശരീരത്തിൽ കത്തി ഇറക്കിയതുകണ്ട് മകനായ ആ ഉന്മത്തന് പൊട്ടിച്ചിരിച്ചു. രാജാവ് സ്ത്രീകളെ നഗ്നകളാക്കി

നിർത്തി മുലകൾക്കിടയില് കഠാരകൊണ്ട് കുത്തി. ഇതതെല്ലാം കഴിഞ്ഞ് ക്ഷയരോഗം പിടിച്ച് വേദന അനുഭവിക്കുന്നതു കേട്ട് പ്രജകൾ മാത്രമല്ല, 14 രാജ്ഞിമാരും സന്തോഷിക്കുകയാണുണ്ടായത്. മരിക്കുംമുമ്പ് പരിചാരകമാർ കൊണ്ടുവന്ന് കാണിച്ചുകൊടുത്ത് ചെറിയ കുട്ടിയായ സൂരവർമ്മനെ മകനാണെന്നു കരുതി സിംഹാസനത്തിലിരുത്തി. 938ലെ ആഷാഢമാസത്തിലാണ് മൃത്യു. 939 ആഷാഢം ശുക്ലസപ്തമിക്ക് സൂരവർമ്മന് 2 സൂര്യന്റെ ജയസ്വാമിക്ഷേത്രം സന്ദർശിക്കാന് പോയി. മാധവരാജ്യത്തെ കമ്പനാധിപതി കമലവർദ്ധനന് ഈ സമയത്ത് കൊട്ടാരം പിടിച്ചടക്കി. അമ്മ ഒഴികെ മറ്റെല്ലാവരും അപ്പോൾ കുട്ടിയായ രാജാവിനെ ഉപേക്ഷിച്ച് പോയി. കമലവർദ്ധനന് കാശ്മീരിലെ സിംഹാസനത്തിലിരുന്നില്ല. സ്വന്തം നാട്ടിലേക്ക് തിരിച്ചുപോയി. തനിക്ക് സിംഹാസനം തരണമെന്ന് വഴിനീളെ ബ്രാഹ്മണരോട് അഭ്യർത്ഥിച്ചു. ഉൽപലവംശം അവസാനിച്ചതിനാൽ ബ്രാഹ്മണർ ഗോകുലത്തിൽ യോഗം ചേർന്നു. 5-6 ദിവസം യോഗം നീണ്ടുനിന്നു. പരിഷത്തുകൾ എല്ലായിടത്തും യോഗം ചേർന്നു. പിതൃഹന്താവായ രാജാവിന്റെ ഭാര്യ പ്രായോപവേശം ചെയ്യുന്ന ബ്രാഹ്മണരോട് തന്റെ മകന്ന് സിംഹാസനം അഭ്യർത്ഥിച്ചു. പിശാചകപുരത്തെ ഗൃഹസ്ഥനായ വീരദേവപുത്രൻ കാമദേവൻ മേരുവർദ്ധനന്റെ വീട്ടിലെ ഗുരുവായി. പിന്നീടദ്ദേഹം ഗഞ്ചാധികാരിയുമായി. (മകനായ പ്രഭാകരവർദ്ധനന് ശങ്കരവർമ്മന്റെ ഭണ്ഡാരംകാക്കുന്നവനും സുഗന്ധയുടെ കാമുകനുമായിരുന്നു. ) പ്രഭാകരവർമ്മന്റെ മകനായ യശസ്കരൻ ദരിദ്രനായി സുഹൃത്ത് ഫൽഗുനകന്റെ കൂടെ വിദേശത്ത് അലയുകയായിരുന്നു. ഈ സമയത്ത് അവൻ മടങ്ങിവന്നു. അവനെ പിതൃഹന്താവിന്റെ ഭാര്യ മകനുവേണ്ടി വാദിക്കാൻ വിളിച്ചു. എന്നാൽ ബ്രാഹ്മണർ അവനെ തെരഞ്ഞെടുക്കുകയാണ് ചെയ്തത്.

യശസ്കരൻ(939-948)ഃ- ധർമ്മം കാക്കുന്നവനായിരുന്നു. ഒരു കച്ചവടക്കാരന് സോപാനകൂപരഹിതം വിക്രിതം ഗൃഹം എന്ന വാക്യം മാറ്റി എഴുതിച്ച് സഹിതം എന്നാക്കി. ആ കച്ചവടക്കാരനെ ശിക്ഷിച്ച് സോപാനകൂപം ഉടമസ്ഥനു കൊടുത്തു. ബ്രാഹ്മണന് 900 സ്വർണ്ണനാണ്യം കിണറ്റിൽ വീണത് തിരിച്ചെടുത്തുകൊടുത്ത ആൾ 2 നാണ്യം കൊടുത്ത് ബാക്കി തന്റെ കൂലിയാണെന്നു പറഞ്ഞു. ഈ അനീതി മാറ്റി ശരിയായ രീതിയിൽ 2 നാണ്യം മാത്രം കൂലി കൊടുപ്പിച്ചു. ഇത്ര നീതിമാനായിട്ടും സഭയിൽനിന്ന് ദോംബയുടെ എച്ചിൽതിന്നവരെ നീക്കിയില്ല. ഒന്നിനുപകരം 4 നഗരാധികൃതരെ നിയമിച്ച് നികുതി കൂടുതൽ പിരിച്ചു. 4 നഗരാധികൃതരും അവിഹിതമായി സമ്പാദിച്ച ധനത്തിലെ വിഹിതം സ്വീകരിച്ചു. വാൾ രണേശ്വരന്റെ പാദത്തിൽ സമർപ്പിച്ചശേഷവും (സന്യാസം, അഹിംസാവ്രതം, ലൌകികത്യാഗം) കാലാൾഭടന്മാരെ വധിച്ചു. മൂത്ത ജ്യേഷ്ഠൻ വിഷം കൊടുത്ത് കൊന്ന്

ആനന്ദിച്ചു. ഒരു വേളാവിത്ത മണ്ഡലേശ്വരനായി ഉയർത്തിയപ്പോള് തന്റെ രാജ്ഞിമാരുമായി അവിഹിതബന്ധം പുലർത്തുന്നത് കണ്ടില്ലെന്നു നടിച്ചു. ലല്ല എന്ന നർത്തകിക്ക് രാജ്ഞിമാരിൽ വെച്ച് ശ്രേഷ്ഠസ്ഥാനം നൽകി അവളുടെ നിയന്ത്രണത്തിലായി. സുവൃത്തകൾക്ക് അന്തഃപുരത്തിൽ സ്ഥാനമില്ലാതായി. ലല്ല രാത്രികലിൽ ചണ്ഡാലനായ കാവൽക്കാരനുമായി രഹസ്യബന്ധം പുലർത്തി. അവളും ചണ്ഡാലിയാവാം, അല്ലെങ്കിലവൻ കാമകലാനിപുണനാവാം. അവരുടെ കടാക്ഷങ്ങളിൽനിന്ന് ഹാദി എന്ന ഉദ്യോഗസ്ഥൻ രഹസ്യം മനസ്സിലാക്കി.ചാരന്മാരെ വിട്ട് രാജാവ് ഇത് സത്യമാണെന്ന് അറിഞ്ഞു. ലല്ലയെ പ്രേമം കാരണം കൊന്നില്ല. കറുത്ത മാനിന്റെ തോലണിഞ്ഞ് സ്വയം പ്രായശ്ചിത്തം ചെയ്തു. ദുർജ്ജനസംസർഗ്ഗം കുഷ്ഠം പോലെ യശസ്കരനെ ബാധിച്ചു. അഛന്റെ വകയായി കിട്ടിയ ഒരു ഭൂമി ആര്യദേശത്തെ വിദ്യാർത്ഥികൾക്ക് വിദ്യക്കായി മഠം പണിതു. അവിടത്തെ അധിപതിക്ക് കുടയും ചാമരവും കൊടുത്തു, തങ്കപതി (നാണ്യം അടിക്കുന്ന അവകാശം) കൊടുത്തില്ല. 55 അഗ്രഹാരം വിതസ്താതീരത്തെ ബ്രാഹ്മണർക്ക് കൊടുത്തു. വയറ്റിൽ ഒരു രോഗം വന്നു. അഛന്റെ താവഴിയിലെ വലിയമ്മാമനായ രാമദേവന്റെ മകൻ വർണ്ണതനെ രാജാവാക്കി. സ്വന്തമകനായ സംഗ്രാമദേവൻ തന്നിൽനിന്ന് ഉണ്ടായവനല്ല എന്ന് അറിയുകയാലാണ് സിംഹാസനം കൊടുക്കാഞ്ഞത്. മരണവേളയിൽ വർണ്ണതന് രാജാവിനെ കാണാൻ ചെന്നില്ല. അപ്പോൾ സംഗ്രാമദേവനെ രാജാവാക്കി. ഒരു രാത്രി അഷ്ടസ്തംഭമണ്ഡപത്തിൽവർണ്ണതനെ അടച്ചിട്ടു.അന്ന് ഒരു രാത്രിക്ക് വിശ്വസ്തപരിചാരകനായ ദേവപ്രസാദനെ രാജാവാക്കി, പിറ്റേന്ന് അയാൾ വിജയേശ്വരനുമുമ്പിൽ വാൾ വെച്ച് കീഴടങ്ങി, സംഗമേശ്വരനെ രാജാവാക്കി. .യശസ്കരൻ മഠത്തിലേക്ക് പോയി.2500 സ്വർണ്ണനാണ്യം മാത്രം എടുത്ത് വസ്ത്രത്തലപ്പത്ത് കെട്ടിയാണ് പോയത്. ഇത് പർവ്വഗുപ്തനും മറ്റ് അഞ്ചുപേരും അദ്ദേഹം മരിക്കുന്നതിനു മുമ്പുതന്നെ എടുത്ത് പങ്കിട്ടു. മഠത്തിന്റെ മുറ്റത്തെ കുടിലിൽ ഇരുട്ടത്ത് വേദന സഹിക്കാനാവാതെ പുളയുന്ന അദ്ദേഹത്തിന് ബോധം പോയിരുന്നില്ല. രണ്ടുമൂന്നുദിനം സ്വന്തബന്ധുബാന്ധവരും പരിചാരകരും വേലാവിത്തകളും അടക്കം രാജ്യം കിട്ടാനുള്ള ഉപായമാലോചിക്കുന്നതും തന്നെ വിഷം തന്ന് ഇല്ലാതാക്കുന്നതുമടക്കം കണ്ടും കേട്ടും മരിച്ചു. അന്തഃപുരത്തിലെ നിരവധി സ്ത്രീകളിൽ ത്രൈലോക്യദേവി മാത്രമാണ് സതി ചെയ്തത്. ചക്രഭാനു എന്ന ബ്രാഹ്മണസന്യാസി സദാചാരം തെറ്റിച്ചതിന് നെറ്റിയിൽ നായയുടെ കാലടയാളം പതിപ്പിച്ചവനാണ് ഈ രാജാവ്. ആ ബ്രാഹ്മണന്റെ അമ്മാമനായ വീരനാഥന് രാജാവിന്റെ വിദേശകാര്യമന്ത്രിയായിരുന്നു. അദ്ദേഹം ഏഴുദിനം കൊണ്ട് മന്ത്രവാദം ചെയ്തുകൊല്ലിച്ചതാണെന്ന് ഐതിഹ്യമുണ്ട്. പക്ഷേ നിരവധി ദിനം വേദന തിന്നാണ് ഈ രാജാവ് ഭാദ്രപാദകൃഷ്ണപക്ഷതൃതീയക്ക് (948)

മൃത്യുവിന് വശഗനായത്. സംഗ്രാമദേവൻ(948-049) വളരെ ചെറിയവനായതിനാല് അവന്റെ മുത്തശ്ശിയെ കുട്ടിയുടെ രക്ഷിതാവാക്കി സിംഹാസനത്തിലിരുത്തുകയാണ് പർവ്വഗുപ്തന് ചെയ്തത്. ഭൂഭട്ടാദികളെ ശക്തസ്ഥാനങ്ങളിൽനിന്ന് പര്വ്വഗുപ്തൻ പുറത്താക്കി.പിന്നീട് മുത്തശ്ശിയേയും പുറത്താക്കി. പർവ്വഗുപ്തന് മാത്രം മന്ത്രിയും രാജാനകനുമായി (രാജാവിനു തുല്യൻ). രാജാവായ കുട്ടിക്ക് ഭക്ഷണം കൊടുക്കുന്നതും കൂടി പർവ്വഗുപ്തനായിരുന്നു.മന്ത്രവാദം ചെയ്ത് കുട്ടിയെ കൊല്ലാനുള്ള ശ്രമം പാളി. ഹിമപാതമുള്ള രാത്രി കൊട്ടാരം വളഞ്ഞ് രാമവർദ്ധനനെന്ന വിശ്വസ്തമന്ത്രിയെ വധിച്ചു. മകൻ ബുദ്ധനേയും വധിച്ചു. യശസ്കരന്റെ വേളാവിത്ത കൊണ്ടുവന്ന മാലയുടെ കയര് കഴുത്തിലിട്ട് വലിച്ച് വക്രാംഗിയായ സംഗ്രാമനെ സിംഹാസനത്തിൽനിന്ന് വലിച്ച് താഴെയിട്ടു. കല്ലു കഴുത്തിൽ കെട്ടി രാത്രി വിതസ്തയിലിട്ടു. ഫാൽഗുനത്തിലെ കൃഷ്ണപക്ഷദശമിക്ക്(949) പർവ്വഗുപ്തന് സ്വയം സിംഹാസനത്തിലിരുന്നു.

പർവ്വഗുപ്തന് സംഗ്രാമഗുപ്തന്റെ ഭാര്യക്ക് പാരേ വിശോകരാജ്യത്തെ എഴുത്തുകാരനായ (തീവിരനായ) അഭിനവനിലുണ്ടായവനാണ്. സുയ്യവംശത്തിലെ മദനാദിത്യനെന്ന ഏകാംഗൻ രാജസഭയിൽവെച്ച് അശ്രദ്ധ കൊണ്ട് പെരുമ്പറ പൊട്ടിച്ചു. അവന്റെ തുണി ഉരിഞ്ഞ് അപമാനിച്ചു. അവൻ മുടിയും താടിയും വടിച്ച് സന്യാസിയായി. അവന്റെ ഭാര്യയും കുട്ടികളും ത്രിപുരേശ്വരത്ത് താമസിച്ചു.(കൽഹണകാലത്തും ആ കുടുംബമുണ്ട്) സ്കന്ധഭവനവിഹാരത്തിനടുത്ത് പ്രവരഗുപ്തേശ്വരക്ഷേത്രം പണിതു. യശസ്കരന്റെ പത്നിമാരിലൊരാൾ ശുദ്ധമനസ്സായ ഗൌരിയെപ്പോലെ തിന്മകളെല്ലാം നശിപ്പിക്കുന്നവളായിരുന്നു. പർവ്വഗുപ്തന് അവളിൽ ആകൃഷ്ടനായി. തന്റെ ഭർത്താവ് യശസ്കരസ്വാമിക്ഷേത്രം പണിതു മുഴുവനാക്കാതെയാണ് മരിച്ചത്. അതിന് പൂർത്തി വന്നാൽ നിന്നെ അനുസരിക്കാമെന്ന് രാജ്ഞി വാക്കു കൊടുത്തു. അവനത് വളരെ വേഗം പൂർത്തീകരിച്ചുകൊടുത്തു. രാജ്ഞി ക്ഷേത്രം പൂർത്തിയായ ദിനം നെയ്യൊഴിച്ച ചിതയിൽ ചാടി പൂർണ്ണാഹൂതി സമർപ്പിച്ചു. പർവ്വഗുപ്തന് മഹോദരം പിടിപെട്ടു. 950 എഡിയിൽ സുരേശ്വരീതീർത്ഥത്തിനടുത്തായിരുന്നു മരണം. ആഷാഢശുക്ലപക്ഷത്രയോദശിയിൽ. ചതിച്ചുനേടിയ രാജ്യവും നഷ്ടമായി.

മകൻ ക്ഷേമഗുപ്തൻ(950-958) ധനം, ചെറുപ്പം, കള്ളുകുടി, ദുർജ്ജനസംസർഗ്ഗം ഇവയുടെ നേതാവായിരുന്നു . ഇവകളുടെ എല്ലാം ഇരിപ്പിടമായ ഫൽഗുനനാണ് സുഹൃത്ത്. ചൂതുകളി, സ്ത്രീസംഗം, ആഢംബരം ഇവയിലായി ശ്രദ്ധ.ജിഷ്ണുവിന്റെ വാമനാദിപുത്രന്മാർ പൈശാചികവാസനകളാൽ രാജാവിനെ നിറച്ചു. മറ്റുള്ളവരെ പരിഹസിക്കുക, പരസ്ത്രീകളെ

പ്രാപിക്കുക, പരവാക്ക് കേൾക്കുക,വിവേകികളെ നിന്ദിക്കുക, അവരെ അടിക്കുക, ഇവയെല്ലാം ചെയ്തു. അഭിസാരികമാരും വില്ലന്മാരും മന്ദന്മാരും നായാട്ടുകാരും സഭയെ നിറച്ചു. ജിഷ്ണുപുത്രന്മാരുടെ ചരടിന്റെ തുമ്പത്ത് നൃത്തം വെക്കുന്ന പാവയായിരുന്നു രാജാവ്. ക്ഷേമഗുപ്തനെ കങ്കണവർഷനെന്ന് പുകഴ്ത്തിപ്പറഞ്ഞ് ധാരാളം കങ്കണം കൈക്കലാക്കി അവർ. സ്വന്തം വീടുകളിലേക്ക് രാജാവിനെ ചൂതുകളിക്കാൻ വിളിച്ച് ഭാര്യമാരുടെ മുലകളും നിതംബവും കാണിച്ച് ശ്രദ്ധതിരിച്ച് ചൂതിൽ തോൽപ്പിച്ച് ധനം നേടി. ഭാര്യമാരെ യഥേഷ്ടം രാജാവിന്റെ കാമലീലകൾക്ക് വിട്ടുകൊടുത്ത് വശീകരിക്കുന്നതിലും അവർ മത്സരിച്ചു. ഹരിയും ദുർജ്ജടിയും മാത്രം സ്വന്തം അമ്മമാരുടെയും പെണ്ണുങ്ങളുടെയും പാതിവ്രത്യം കാത്തതിനാൽ സഭയിൽ ദരിദ്രരായി കഴിഞ്ഞുകൂടി. യശസ്കരന്റെ സഭയിലെ ഉപദേശകനായിരുന്ന ഭട്ടഫൽഗുനന് ക്ഷേമഗുപ്തന്റെ സഭയിലെ സാധാരണഅംഗം മാത്രമായിരുന്നു. അദ്ദേഹം ഫൽഗുനസ്വാമിക്ഷേത്രം പണിതു. അദ്ദേഹത്തിന്റെ ഉപദേശങ്ങളെ രാജാവ് കളിയാക്കി. പഴയ കമ്പനേശനും സേനാപതിയുമായ രക്കന് പലപ്പോഴും തലക്ക് അടി കിട്ടി. സംഗ്രാമദാമരൻ പണ്ട് കൊലയാളികളിൽനിന്ന് രക്ഷപ്പെടാൻ താമസിച്ച ജയേന്ദ്രവിഹാരം ക്ഷേമഗുപ്തൻ കത്തിച്ചുകളഞ്ഞു. അവിടെനിന്നെടുത്ത ബുദ്ധന്റെ ചെമ്പുപ്രതിമയും പല ക്ഷേത്രങ്ങളിലേയും കല്ലും എടുത്ത് നഗരച്ചന്തയിൽ ക്ഷേമഗൌരീശ്വരക്ഷേത്രം പണിതു. വിഹാരങ്ങളിൽനിന്ന് 36 ഗ്രാമം പിടിച്ചെടുത്ത് ഖാസരാജാവിന്റെ നികുതിക്ക് കൊടുത്തു. ലോഹരരാജാവ് സിംഹരാജൻ മകൾ ദിദ്ദയെ ക്ഷേമഗുപ്തന് വിവാഹം ചെയ്തുകൊടുത്തു. ദിദ്ദ അതിസുന്ദരിയായിരുന്നു , ഇത്തിരി നൊണ്ടലുണ്ടായിരുന്നു. ദിദ്ദ ഭീമസാഹിയുടെ മകളുടെ മകളാണ്. അതിനാൽ ദിദ്ദാക്ഷേമനെന്ന് ക്ഷേമഗുപ്തനെ ജനം വിളിച്ചു. ഭാര്യക്കായിരുന്നു പ്രാധാന്യം. ഭീമാസാഹി ഭീമകേശവക്ഷേത്രം പണിതു. നാണ്യങ്ങളിലെല്ലാം ദിക്ഷേമഗുപ്തദേവ എന്ന് ദിദ്ദയുടെ ആദ്യാക്ഷരം ചേർത്താണ് കാണുന്നത്.

കമലുകന്റെ പുത്രനാണ് ഭീമാസാഹി. (ഗാന്ധാരതലസ്ഥാനമായ ഉദബന്ധത്തിലാണ് താമസിച്ചിരുന്നത്.) ഭീമസാഹിയുടെ പുത്രി സിംഹരാജന്റെ പത്നിയായിരുന്നു. .ദിദ്ദ സിംഹരാജപുത്രി. സഹോദരന് ഉത്കർഷന് ഒരു ഖാസനാണ്. ലോഹരരാജവംശം ഖാസട്രൈബൽ വംശമാണെന്നും രാജപുരി രാജാക്കന്മാരും അവരും ഒന്നാണെന്നും ഒരു പക്ഷം. ലോഹരവംശം ശതവാഹനവംശമാണെന്നും പക്ഷമുണ്ട്.രാജപുരിവംശവും ലോഹരവംശവും തമ്മിൽ വൈവാഹികബന്ധം പതിവാണ്. സാഹികളുടെ പുത്രിമാരെ ലോഹരരാജാക്കന്മാർക്ക് വിവാഹം കഴിച്ചുകൊടുത്തിരുന്നു.

ദ്വാരാപതി ഫൽഗുനന്റെ പുത്രി ചന്ദ്രലേഖയും ക്ഷേമഗുപ്തന്റെ ഭാര്യയായി. ദിദ്ദക്ക് ഫൽഗുനനോട് സ്പർദ്ധ വന്നു. രാജാവ് സദാ നായ്ക്കളും ദോംബകളും ഒത്ത് കാട്ടുമനുഷ്യരോടും കൂടി വലകളെടുത്ത് ചെന്നായവേട്ടയിലായിരുന്നു. ദാമോദരാരണ്യം,ലല്യാന, സീമിക മുതലായ കാടുകളിലാണ് വേട്ട. കൃഷ്ണചതുർദ്ദശിക്ക് ഒരു പെൺചെന്നായയുടെ വായിൽനിന്ന് തീ പറക്കുന്നതു കണ്ടു. ലൂതരോഗവും പനിയും പിടിപെട്ടു. വരാഹക്ഷേത്രത്തിൽ താൻ നിർമ്മിച്ച ശ്രീകണ്ഠമഠവും ക്ഷേമമഠവും (ഹുസ്കപുരത്തിനടുത്ത്) കണ്ട് മരിക്കാൻ നിശ്ചയിച്ചു. ചുവന്ന പയറ്പോലെയുള്ള ലൂത ശരീരമാകെ നിറഞ്ഞു. പൌഷത്തിലെ ശുക്ലനവമിക്ക് (958) മരണം സംഭവിച്ചു. മകനായ അഭിമന്യു ദിദ്ദയുടെ സംരക്ഷണത്തിൽ രാജാവായി. (958- 972).ദിദ്ദതന്നെയാണ് ഭരിച്ചത്. വിദേശമന്ത്രിമാരടക്കം എല്ലാ മന്ത്രിമാരും സഭാംഗങ്ങളും ദിദ്ദയുടെ ശയനമുറിയിലേക്ക് തടസ്സമില്ലാതെ കടന്നുചെന്നു. . ഇക്കാലത്ത് തുംഗേശ്വരച്ചന്തയിലെ തീപ്പിടുത്തം വിഷ്ണുക്ഷേത്രത്തിനടുത്തെ ഭിക്ഷുകിപാരകം വരെ തീ പടർന്നു. വേതാളസൂത്രപടത്തിനകത്തുള്ള എല്ലാ കെട്ടിടവും നശിച്ചു.

ക്ഷേമഗുപ്തൻ മരിച്ചപ്പോൾ ദിദ്ദയെ സതിയിൽനിന്ന് രക്ഷിച്ചത് നരവാഹനനെന്ന മന്ത്രിയാണ്. രക്ക ഫൽഗുനന് രാജാവാകാൻ ശ്രമിക്കുമെന്ന ഏഷണി പരത്തുന്നതു കേട്ട് ഫൽഗുനന് ഭയപ്പെട്ടു. പുത്രൻ കർദ്ദമരാജന് ഗംഗാതീരത്തുനിന്ന് ക്ഷേമഗുപ്തന്റെ അസ്ഥി പെറുക്കാന് പോയ സമയത്ത് ഫൽഗുനന് രാജ്യം വിട്ട് പർനോത്സയിലെത്തി മകന്റെ വരവു കാത്തുനിന്നു.അവൻ കാഷ്ഠവാടത്തിലെത്തിയപ്പോഴേക്കും ദിദ്ദയും രക്കനും അവിടെവന്ന് അപമാനിച്ചു. ചെറിയ ഒരു സൈന്യവുമായി അദ്ദേഹം വരാഹക്ഷേത്രത്തിലിരുന്നു. ദിദ്ദക്ക് ഭയമായി. എന്നാൽ ഫൽഗുനന് വരാഹസ്വാമിയുടെ പാദത്തിൽ വാൾവെച്ച് പർണ്ണോത്സയിലേക്ക് പോവുകയാണ് ചെയ്തത്.

പർവ്വഗുപ്തന് മുമ്പ് ചോജന്റെയും ഭൂഭട്ടന്റെയും പുത്രിമാരെ വിവാഹം കഴിച്ചതിലുണ്ടായ മഹിമാനും പാതാളനും രാജകൊട്ടാരത്തിലാണ് വളർന്നത്. അവർ ഹിമ്മക്കനുമായി ഗൂഢാലോചന നടത്തുന്നു എന്ന് ഭയന്ന് ദിദ്ദ അവരെ കൊട്ടാരത്തിൽനിന്ന് പുറത്താക്കി. അവൾ യഷ്ടികരെ (യഷ്ടി പിടിക്കുന്നവർ) പിന്നാലെ അയച്ച് മഹിമാനെ നാട്ടിൽനിന്നു തന്നെ പുറത്താക്കാനാജ്ഞാപിച്ചു. മഹിമാൻ തന്റെ ഭാര്യാപിതാവ് ശക്തിസേനന്റെ വീട്ടിലായിരുന്നു. ഹമ്മക്കൻ, മുകുളൻ,പരിഹാസപുരത്തെ  എരമാന്തകൻ,അമൃതകരപുത്രൻ ഉദയഗുപ്തൻ , യശോദരൻ എന്നിവരും ലളിതാദിത്യപുരത്തുനിന്ന് വന്ന് അവനോട് ചേർന്നിരുന്നു. ദിദ്ദയുടെ വശത്ത് അപ്പോഴും നിന്നിരുന്നത് വിശ്വസ്തനായ മന്ത്രി നരവാഹനൻ മാത്രമായിരുന്നു. ശത്രുക്കൾ പത്മസ്വാമിക്ഷേത്രത്തിനടുത്തെത്തിയപ്പോൾ ദിദ്ദ മകനെ സൂരമഠത്തിലേക്ക് അയച്ചു. ലളിതാദിത്യപുരത്തെ

ബ്രാഹ്മണർക്ക് സ്വർണ്ണം കൊടുത്ത് ശത്രുപക്ഷത്തെ ദുർബലമാക്കി. ദിദ്ദ മഹിമാനോട് സന്ധി ചെയ്തു. അങ്ങനെ ഹനുമാൻ സമുദ്രം കടന്നപോലെ ദിദ്ദ ശത്രുസൈന്യത്തെ കടന്നു. യശോധരന് കമ്പനസ്ഥാനം(സേനാപതി) കൊടുത്ത് മന്ത്രവാദം കൊണ്ട് മഹിമാനെ പുറത്താക്കുകയും ചെയ്തു.

സേനാപതി തക്കാനയിലെ സാഹിരാജാവിനെ ആക്രമിച്ച് കീഴടക്കി കപ്പം വാങ്ങി. ആ സമയത്ത് രക്ക രാജ്ഞിയോട് ഏഷണി പറഞ്ഞ് സേനാപതിയുമായി പിണക്കി. യശോധരൻ തന്നെ പറ്റിക്കയാണെന്നും തക്കനനെ വീണ്ടും സിംഹാസനത്തിലിരുത്താൻ പണം വാങ്ങിയെന്നും ദിദ്ദ വിശ്വസിച്ചു. അതിനാൽ വിജയിച്ച് മടങ്ങിവന്ന സേനാപതിയെ അനുമോദിക്കയല്ല, നാടുകടത്താനുള്ള ഉത്തരവിടുകയാണ് ചെയതത്. ഹിമ്മക്കനും എ്രമാന്തകനും ഇതറിഞ്ഞ് വിപ്ലവം തുടങ്ങി. നരവാഹനൻമാത്രം കൂടെ നിന്നു. ശുഭധരനും വിപ്ലവകാരികളും അടുത്തെത്തിയപ്പോൾ ദിദ്ദ വീണ്ടും മകനെ ഭട്ടാരകമഠത്തിലയച്ചു. കൊട്ടാരത്തിനു ചുറ്റും വിപ്ലവകാരികള് കാവലുണ്ടായിരുന്നു. ജലഭട്ടാരിക മുതൽ ശൂരമഠം വരെ ശത്രുസൈന്യം നിരന്നു. പ്രധാനവാതിലായ സിംഹദ്വാരത്തിൽ ഏകാംഗന്മാർ യുദ്ധം ചെയ്ത് തടുത്തു. രാജകുലഭട്ടൻ തന്റെ സൈന്യവുമായി വന്നപ്പോൾ ശത്രുസൈന്യം ചിതറി. ഹിമ്മക്കനുപോലും അവന്റെ കവചം ഭേദിക്കാനായില്ല. ഹിമ്മക്കനെ വധിച്ചു. യശോധരനെ തടവിലാക്കി. എ്രമാന്തകന്റെ വാളൊടിഞ്ഞു. കുത്രപ്പുറത്തുനിന്ന് വീണ അവനെ ജീവനോടെ പിടിച്ചു. രാജവംശത്തിന്റെ ബന്ധുവായ ഉദയഗുപ്തൻ ഓടിപ്പോയി. യശോധരനും മുകുളനും ശുഭധരനും ശിക്ഷിക്കപ്പെട്ടു. പരിഹാസപുരത്തെ എ്രമാന്തകനെ കല്ലുകെട്ടി വിതസ്തയിലിട്ടു. 901 മുതൽ 60 വർഷം 16 രാജാക്കന്മാരെ ( ഗോപാലവർമ്മന് മുതൽ അഭിമന്യു വരെ) ചൂഷണം ചെയ്ത ഈ മന്ത്രിമാരും മക്കളും അനുചരരും ദിദ്ദയുടെ ഒരു പുരികച്ചുരുളിൽ ദുർഗ്ഗയുടെ മുന്നിലെ അസുരന്മാരെപ്പോലെ ഇല്ലാതായി. രക്കയെ സേനാപതിയാക്കി.

ഒയ്യനെന്ന ചുമട്ടുകാരന് സിന്ധു ,ഭുയ്യ എന്ന് രണ്ട് മക്കളുണ്ടായിരുന്നു. സിന്ധു പർവ്വഗുപ്തന്റെ അനുചരനും ഭണ്ഡാരക്കാരനുമായിരുന്നു. അവൻ ഗഞ്ചേശനായി തുടർന്നു , പുതിയ ഒരു സിന്ധുഗഞ്ചാവുതന്നെ (ഭണ്ഡാരം) ആരംഭിച്ചു. അവൻ ദിദ്ദയോട് നരവാഹനനെ കുറിച്ച് ഏഷണി പറഞ്ഞു. നരവാഹനന് റാണിയെ പതിവുപോലെ ഭക്ഷണത്തിനു ക്ഷണിച്ചിരുന്നു. സിന്ധു അത് ചതിക്കാനാണെന്ന് പറഞ്ഞുകൊടുത്തു. പകുതി വഴി പോയ ദിദ്ദ തനിക്ക് ആർത്തവമാണെന്ന് നുണ പറഞ്ഞ് മടങ്ങിപ്പോയി. ഏഷണി അവരെ പൂർണ്ണമായും തമ്മിലകറ്റി. ചരണഹീനയായ റാണി ശ്രുതിബാഹ്യരെക്കൊണ്ട് നിന്ദാപാത്രമായി. മനംമടുത്ത നരവാഹനൻ ആത്മഹത്യ ചെയ്തു.

സംഗ്രാമദാമരന്റെ പുത്രന്മാരെ വധിക്കാനായിരുന്നു ദിദ്ദയുടെ അടുത്ത നീക്കം. അവർ സ്വരാജ്യമായ ഉത്തരദിക്കിലെ ഘോഷയിലേക്ക് പോകുന്ന വഴി ദ്വാര പാലകനായ കയ്യകനെ വധിച്ചു എന്ന് കേട്ട് റാണി ഭയന്നു.(ഉത്തരഘോഷം ഉത്തരപർഗാനയില് ക്രമരാജ്യത്തിനു വടക്കുപടിഞ്ഞാറ്)   വീണ്ടും തിരിച്ചു വിളിച്ചു. സ്ഥാനേശ്വരത്തും മറ്റു സ്ഥലങ്ങളിലുമുള്ള ദാമരന്മാരുമായി സന്ധി ചെയ്തിട്ടാണ് അവര് മടങ്ങിവന്നത്. രക്ക മരിച്ചപ്പോൾ ഗത്യന്തരമില്ലാതെ ദിദ്ദ വീണ്ടും ഫൽഗുനനെ സഹായത്തിനു വിളിച്ചു. രാജപുരിയെ ജയിച്ച അവന് അവരുദ്ധനെന്ന അപവാദം കിട്ടി. (അവരുദ്ധനെന്നത് വിധവയുടെ കൂടെ ജീവി ക്കുന്നവന്റെ പേരാണ്)രാജപുരി പീർപാഞ്ചാലിനു തെക്ക് രജൌരി എന്നു വിളിക്കുന്നസ്ഥലമാണ്. സ്വതന്ത്രമായ ഗിരിപ്രദേശമാണ്. ദക്ഷിണേന്ത്യയിലേക്കു ള്ള മാര്ഗ്ഗത്തിലെ പ്രധാനസ്ഥാനവുമാണ്. അക്കാലത്ത് കാശ്മീരിലെ മുഹമ്മ ദൻ കച്ചവടക്കാർക്ക് അതിനപ്പുറം കച്ചവടത്തിന് അനുമതി ഉണ്ടായിരുന്നില്ല.

രാജ്ഞിയുടെ അനുജനായ ഉദയരാജന്റെ ബന്ധു ജയഗുപ്തനാണ് അക്ഷപടല ത്തെ നയിച്ചിരുന്നത്. അവൻ കാശ്മീരത്തെ കൊള്ളയടിച്ചു. അമ്മയുടെ വഴി വിട്ട പാപങ്ങളെല്ലാം മനസ്സിലാക്കിയ അഭിമന്യുവിന് ക്ഷയരോഗം ബാധിച്ചു. ഭംഗിയുള്ള കണ്ണുകളും വിദ്വത്തവും ശാസ്ത്രപാടവവുമുള്ള അവൻ ചൂടേറ്റ ശിരീഷപുഷ്പം പോലെ വാടി. 972ലെ കാർത്തികമാസം ശുക്ലപക്ഷതൃതീയ യിൽ മരിച്ചു. അവന്റെ മകനായ നന്ദിഗുപ്തനെ രാജാവാക്കി (972-963) ഭുയ്യ ദിദ്ദയോട് നല്ല കാര്യങ്ങൾ ചെയ്യാനുപദേശിച്ചു. അഭിമന്യുപുരവും അഭിമന്യു സ്വാമി ക്ഷേത്രവും മകന്റെ പേരിലും ദിദ്ദസ്വാമിപുരവും ദിദ്ദസ്വാമിക്ഷേത്ര വും സ്വന്തപേ രിലും ഉണ്ടാക്കി. ലാട,സൌദോത്രങ്ങളിലെ ആളുകൾക്ക് മഠമു ണ്ടാക്കി. സൌദദേശം മാളവ,ഗുർജ്ജരദേശങ്ങൾക്കിടയിലാണ്. ഉദ്രദേശം ഒറീസ്സ യാണ്. ഭർത്താവിന്റെ ഓർമ്മക്ക് കങ്കണപുരം ഉണ്ടാക്കി. ദിദ്ദവിഹാരം കാശ്മീരികൾക്കും ദേശികർക്കുമായി കൊടുത്തു. പിതാവിന്റെ പേരിൽ സിം ഹസ്വാമിക്ഷേത്രവും വിദേശബ്രാഹ്മണർക്ക് മഠവും പണിതു. വിതസ്താസിന്ധു സംഗമത്തിൽ വൈകുണ്ഠന്റെ പ്രതിമകൾ സ്ഥാപിച്ചു.പല സ്ഥലത്തുമായി 64 കെട്ടിടങ്ങൾ നിർമ്മിച്ചു. പല ക്ഷേത്രങ്ങളും ജീർണ്ണോദ്ധാരണം ചെയ്തു. കാലി ല്ലാത്ത രാജ്ഞിക്ക് ഓടിക്കളിക്കേണ്ടിവരു മ്പോൾ വൽഗ എന്ന കുശവസ്ത്രീ യാണ് അവളെ എടുത്ത് ഓടിയിരുന്നത്. അവളുടെ പേരിൽ വൽഗാമഠം പണിതു. മാർഗ്ഗശീർഷമാസം ശുക്ലദ്വാദശിക്ക് (973) ദിദ്ദ പൌത്രനായ നന്ദിഗു പ്തനെ വധിച്ചു. ത്രിഭുവനനെന്ന പൊത്രനെ രാജാവാക്കി. (973-975) അവനേ യും മാർഗ്ഗശീർഷത്തിലെ ശുക്ലപഞ്ചമിക്ക് വധിച്ചു.ഭീമഗുപ്തനെന്ന പൌത്രനെ (975-980) വധിച്ചു. അക്കാലത്ത് ഫൽഗുനനും മരിച്ചു. 5 വർഷം കൊട്ടാരത്തിൽ ജീവിച്ച ഭീമഗുപ്തൻ മുത്തശ്ശിയുടെ പോക്ക് ശരിയല്ലെന്ന് മനസ്സിലാക്കി. കുട്ടി ക്ക് അത് മനസ്സിലായെന്ന് സംശയം തോന്നിയ രാജ്ഞി അവനെ ശത്രുവായി

സംശയിക്കാനാരംഭിച്ചു. അവന്റെ അമ്മ ഒരുത്തമ കുടുംബാംഗമായിരുന്നു. അവനും ആ ഗുണമെല്ലാം കാണിച്ചിരുന്നു. ദേവകലശന്റെ ഉപദേശം കേട്ട് ദിദ്ദ ഭീമഗുപ്തനെ തടവിലിട്ടു. അതോടെ ജനങ്ങൾക്ക് ഇതിനു മുമ്പ് നന്ദിഗുപ്തനും മറ്റു കുട്ടിരാജാക്കന്മാരും മരിച്ചതല്ല ദിദ്ദ തന്നെ കൊന്നതാണെന്ന് മനസ്സിലായി. ഭീമഗുപ്തനേയും കൊന്ന് ദിദ്ദ 980ൽ സ്വയം രാജ്ഞിയായി സിംഹാസനത്തിലി രുന്നു. (980-1003)

പർനോത്സയില് ബദ്ദിവാസയിലെ ഖാസനായ ബാണന്റെ പുത്രൻ തുംഗൻ പോത്തുകളെ പരിപാലിക്കുന്നവനായിരുന്നു. അവൻ 5 സഹോദരന്മാരേയും കൂട്ടി കാശ്മീരിലെത്തി (സുഗന്ധീശിഹ, പ്രകട,നാന,അട്ടായിക, സന്മുഖ) ലേഖ ഹാരകന്റെ ജോലി സമ്പാദിച്ചു. ഒരിക്കൽ ഒരു വിദേശകാര്യമന്ത്രിയോടൊപ്പം അവനെ കണ്ട ദിദ്ദക്ക് കാമം തോന്നി. പല കാമുകരിലൊരാളായി അവനെ സ്വീകരിച്ചു. ഭുയ്യനെ വിഷം കൊടുത്ത് കൊന്നു. അതിനു സഹായിച്ച രാക്ക യുടെ മകനായ വേളാവിത്തനെ (ദേവകലശൻ) ഭുയ്യന്റെ ജോലി ഏൽപ്പിച്ചു. ദ്വാരാപതിയായ കർദ്ദമരാജനും കൂടി ദിദ്ദയുടെ വശ്യശക്തിയാൽ അവൾക്ക് പല സഹായവും ചെയ്തു. തുംഗൻ സർവ്വാധികാരിയായി. ദിദ്ദയുടെ സഹോദ രപുത്രനായ വിഗ്രഹരാജനെ പഴയ മന്ത്രിമാർ സഭയിലേക്ക് കൊണ്ടുവന്നു. ബ്രാഹ്മണർ ദിദ്ദക്കെതിരെ പ്രായോപവേശസമരവും ജനങ്ങളെല്ലാം തുംഗനെ വധിക്കാനായി വിപ്ലവവും നടത്തി. ദിദ്ദ കുറെ ദിവസം തുംഗനെ തന്റെ അന്തഃപുരത്തിൽ ഒളിച്ചുവെച്ചു. അവൾ സ്വർണ്ണം കൊടുത്ത് സുമനോമണ്ഡ കനെന്ന ബ്രാഹ്മണനെ സ്വാധീനിച്ച് പ്രായോപവേശസമരം നിർത്തിവെപ്പിച്ചു. വിഗ്രഹരാജന്റെ വിപ്ലവത്തെ അവൾ അങ്ങനെ തോൽപ്പിച്ചു. വിപ്ലവം ആരംഭിച്ച കർദ്ദമരാജാദികളെ തുംഗൻ വധിച്ചു. രക്കന്റെ മകൻ സുലക്കണനെ നാടുകടത്തി. വിഗ്രഹരാജൻ വീണ്ടും ബ്രാഹ്മണരെക്കൊണ്ട് പ്രായോപവേശസ മരം തുടങ്ങിയെങ്കിലും തുംഗൻ കൈക്കൂലി കൊടുത്ത് നിർത്തിച്ചു. വിഗ്രഹ രാജന്റെ കടകവാരികനായ ആദിത്യൻ  ഓടിപ്പോയി. അവനെ തുംഗന്റെ ആളുകൾ വധിച്ചു. ന്യാൻകോടകനുമായുണ്ടായ യുദ്ധത്തിൽ വത്സരാജനെ പിടിച്ചു, തുംഗൻ സുമനെമണ്ഡകനടക്കം ബ്രാഹ്മണരെ ജയിലിലിട്ടു. രാജപു രിയിലെ രാജാവ് പൃഥ്വീപാലൻ കാശ്മീരിലേക്ക് പട നയിച്ചു. കാശ്മീർസൈ ന്യത്തെ നശിപ്പിച്ചു. ശിപാടകൻ ഹംസരാജനെന്നീ മന്ത്രിമാർ വധിക്കപ്പെട്ടു. ടന്ദ്രൻ മുതലായവർക്ക് ഗുരുതരമായ മുറിവു പറ്റി. അപ്പോൾ തുംഗനും സഹോദരന്മാരും മറ്റൊരു വഴിയിലൂടെ രാജപുരിയിലേക്ക് പ്രവേശിച്ച് അതിനെ തീ വെച്ച് നശിപ്പിച്ചു. പൃഥ്വീരാജൻ തുംഗന് കപ്പം കൊടുത്തു. ദിദ്ദ ഉദയരാജന്റെ പുത്രനായ സംഗ്രാമരാജനെ പരീക്ഷിച്ച ശേഷം യുവരാജാ വാക്കി. ഭാദ്രപാദത്തിലെ ശുക്ലാഷ്ടമിക്ക് (1003) ദിദ്ദ മരിച്ചു. സംഗ്രാമരാജൻ രാജാവായി. അങ്ങനെ കാശ്മീരിലെ രാജവംശം വിവാഹത്തിലൂടെ ലോഹര

വംശത്തിനു കിട്ടി. ലോഹരവംശത്തിന്റെ ഉത്ഭവം പഴയ ശതവാഹനവം ശത്തിൽനിന്നാണ്. ദിദ്ദയെ ക്ഷേമഗുപ്തൻ വിവാഹം കവിച്ചതുമുതൽ ദിദ്ദ തന്നെയാണ് ഭരണം. അവളുടെ വംശമായ ശതവാഹന(ലോഹര)വംശത്തിനു സ്ഥാനം കൊടുക്കാനായിരുന്നു സ്വന്തം പൊത്രന്മാരെപ്പോലും അവൾ ഇല്ലാതാക്കിയത്. വിവാഹത്തിലൂടെ രാജവംശത്തിന്റെ അവസാനം മുമ്പും കാശ്മീരത്തിലുണ്ടായിട്ടുണ്ട്. ദുർല്ലഭവർദ്ധനന് അനംഗരേഖയെ വിവാഹം കഴിച്ചതോടെ കാർക്കോടകവംശം ഭരണമാരംഭിച്ചു. നിർജ്ജിതവർമ്മനും സുഗന്ധയുമായുള്ള വിവാഹവും ഇപ്രകാരം രാജവംശങ്ങളുടെ ഭരണമാറ്റം കുറിച്ചു.

ശതവാഹനലോഹരവംശം.

| | | |
|---|---|---|
| 1. ദാർവ്വാഭിസാരത്തിലെ ഭരദ്വാജന്റെ വംശത്തിലെ നരൻ | | |
| 2. നരവാഹനൻ | | |
| 3. ഫുല്ലൻ | | സാഹിവംശം |
| 4. ശതവാഹനൻ(ചമ്പരാജാവ്) | | |
| 5. ചണ്ഡൻ | | സാഹികമല്ലകൻ |
| 6. ചന്ദ്രരാജൻ | | ഭീമസാഹി |
| 7 ഗോപാലൻ | സിംഹരാജൻ. | മകൾസിംഹരാജന്റെ പത്നി |
| 8 | ഉദയരാജൻ | കാന്തിരാജൻ ദിദ്ദ (ക്ഷേമഗുപ്തന്റെ രാജ്ഞി) |
| 9. | സംഗ്രാമരാജൻ | ജസ്സരാജൻ |
| 10. | അനന്തദേവ | തന്വംഗൻ ഗുഞ്ജൻ |
| 11. | കലശൻ | മല്ലൻ |
| 12. | ഹർഷദേവൻ | ഉച്ചലനും സുശ്ശലനും |

സംഗ്രാമരാജൻ(1003-1028)ഃ-ക്ഷമ മനസ്സിലും ക്ഷമാ (ഭൂമി) കയ്യിലുമായ സംഗ്രാമരാജന് ചില ബുദ്ധിമുട്ടുകളുണ്ടായി. പഴയ നല്ല മന്ത്രിമാരായ മയ്യാമനതകനും മകൻ ചന്ദ്രാകരനും പുണ്യാകരന്റെ (ഭീമടീകത്തിലെ ധനികഗുമസ്തന് ) മക്കളും മരിച്ചു. നല്ല മന്ത്രിമാരില്ലാത്തതിനാൽ രാജാവിന് തുംഗനെത്തന്നെ മന്ത്രിയാക്കേണ്ടിവന്നു. അനർഹമായ വിവാഹബന്ധങ്ങളിലേർപ്പെടേണ്ടിയും വന്നു. സ്വന്തം മകളായ ലോത്തികയെ ദിദ്ദാമഠത്തിന്റെ രക്ഷാധികാരിയായ പ്രേമന് ധനവും ധൈര്യവും നോക്കി കൊടുക്കേണ്ടിവന്നു. അദ്ദേഹം ബ്രാഹ്മണനായിരുന്നു. ബ്രാഹ്മണ പരിഷത്ത് തുംഗനെ താഴെയിറക്കാനായി പ്രായോപവേശസമരം തുടർന്നു. തുംഗനെ നാടുകടത്തണമെന്ന ആവശ്യം ഉയര്ന്നു. തുംഗൻ ഒരു ബ്രാഹ്ണശവം കിണറ്റിൽനിന്നെടുത്ത് അതും കൃത്യയുമായി സ്വന്തം വീട്ടിലേക്ക് പോയി. വലിയ യുദ്ധമുണ്ടായി . ബ്രാഹ്മണർ തങ്ങളെ പ്രേരിപ്പിച്ച രാജകലശന്റെ വീട്ടിലേക്ക് ഓടി.രാജകലശൻ തോറ്റുപോയി. ശ്രീധരന്റെ 7 മക്കൾ വിപ്ലവം നയിച്ച് സൂര്യലോകപ്രാപ്തി നേടി. തുംഗന്റെ സഹോദരനായ സുഗ

ന്ധീശന് ചങ്ങലക്കിട്ട് രാജകലശനെ തുംഗനു മുന്നിലെത്തിച്ചു. ഭൂതികലശനും മകൻ രാജകനും സൂരമഠത്തിൽപോയി. സുഗന്ധീശൻ വിട്ടുകൊടുത്തപ്പോൾ അവരെല്ലാം വിദേശത്തേക്ക് പോയി. ഗംഗാസ്നാനം കഴിഞ്ഞ ഭൂതികലശൻ തിരിച്ചുവന്നത് ഗുണദേവനെന്ന മന്ത്രി രാജാവിനെ അഭിഷേകം ചെയ്ത ശേഷമാണ്. വീണ്ടും ഭൂതികലശനും മകനും തുംഗനെ വധിക്കാനുള്ള ശ്രമം നടത്തി നാടുകടത്തപ്പെട്ടു. പ്രേമനും അക്കാലത്ത് മരിച്ചു. ഗംഗൻ മുതലായ രാജാവിന്റെ സുഹൃത്തുക്കളും അന്തരിച്ചു. തുംഗനും സഹോദരന്മാരും മാത്രം ബാക്കിയായി.

തുംഗൻ കായസ്ഥൻ ഭദ്രേശ്വരനെ സഹായിയാക്കി.അദ്ദേഹം ആരാമികൻ അഥവാ തോട്ടക്കാരനായിരുന്നു. വളം വിൽക്കുക, വിറക് വിൽക്കുക, മൃഗഹത്യ ചെയ്യുക, ഉദ്യോഗസ്ഥരുടെ സഞ്ചിയും മഷിക്കുപ്പിയും ചുമക്കുക ഇതായിരുന്നു പണി. ധർമ്മാർക്കന് മുതലായ പഴയഗൃഹകൃത്യഉദ്യോഗസ്ഥരെ മാറ്റി ഭദ്രേശ്വരന് ആ സ്ഥാനം തുംഗൻ കൊടുത്തു. ചൈത്രത്തിൽ അവൻ എല്ലാത്തിനും അധികാരിയായി. ആഷാഢത്തിൽ സുഗന്ധീശൻ മരിക്കുകയും ചെയ്തു. മാർഗ്ഗശീർഷമാസത്തില് ആനന്ദപാലന്റെ (1002-1018) പുത്രനായ സാഹി ത്രിലോചനപാലൻ സഹായം ചോദിച്ചപ്പോൾ സൈന്യത്തോടൊപ്പം അവനെ അയച്ചു. ആൽബറൂണി ഹിന്ദുസാഹിവംശത്തിലെ അവസാനത്തെ സ്വതന്ത്രരാജകുമാരനാണ് ത്രിലോചനപാലനെന്ന് എഴുതുന്നു. അതിനാൽ സഹായം ചോദിച്ചത് ഗസനിയുടെ തുരുഷ്കആക്രമണത്തിനെതിരെയാവണം. ഗസനിസുൽത്താന്റെ നാണ്യങ്ങളിൽ കാണുന്ന അമിനു-ഉല്-മുമെനിയ ഹമ്മീര നാവാമെന്ന് ഊഹമുണ്ട്. 1013ലാണ് ഗസനിയുടെ ആക്രമണം. പഞ്ചാബിൽ അതിനെ നേരിട്ട രാജാവാണ് ത്രിലോചനപാലസാഹി. 1021ൽ ത്രിലോചന പാലന്റെ മരണം. മകൻ ഭീമപാലൻ 5 വർഷമേ ഭരിച്ചുള്ളു. അദ്ദേഹം സ്വതന്ത്രരാജാവായിരുന്നില്ല.

ജലം നദി കഴിഞ്ഞ് വിതസ്തയിൽചേരുന്ന ചെറിയ അരുവിയാണ് തോസി. അതിനപ്പുറത്ത് ഹമ്മീരൻ ചെറിയ സൈന്യത്തെ നിർത്തിയിരുന്നു. മലമുകളി ൽത്തന്നെ നിന്നാൽമതി, തോസി കടക്കരുതെന്ന് ആ പ്രദേശത്തിന്റെ പ്രത്യേകത കളറിയുന്ന ത്രിലോചനപാലൻ പറഞ്ഞതു കൂട്ടാക്കാതെ തുംഗനും സൈന്യവും തോസി കടന്ന് ചെന്ന് ഹമ്മീരന്റെ ചെറിയ സൈന്യത്തെ തോൽപ്പിച്ചു.പിറ്റേന്ന് തുരുഷ്കന്മാരുടെ സൈന്യം യുദ്ധത്തിനുവന്നപ്പോൾ തുംഗൻ തോറ്റു.(തോഹി അഥവാ തോസി എന്നത് എന്നും വെള്ളം ഒഴുകുന്ന അരുവിക്ക് കാശ്മീരിനു തെക്ക് പറയുന്ന പേരാണ്. അത്തരമൊന്ന് രാജപുരത്തുമുണ്ട്) തെക്ക് സാഹി വീണ്ടം പിടിച്ചുനിന്നു. ത്രിലോചനപാലൻ ശിവനെപ്പോലെ പടവെട്ടി. സംഗ്രാമ ന്റെ കുടുംബക്കാരായ ജയസിംഹനും ശ്രീവർദ്ധനനും വിഭ്രമാർക്കനെന്ന ദാമ

രനും സൈന്യം പോയിട്ടും യുദ്ധം ചെയ്തു. അവസാനം പിന്മാറേണ്ടിവന്നു. ചണ്ഡാലന്മാർ രാജ്യമാകെ കയ്യേറി. സാഹികളുടെ രാജ്യം നശിപ്പിക്കപ്പെട്ടു. നാമം പോലും പോയി. തുംഗൻ നാട്ടിലേക്ക് മടങ്ങി .തുംഗന്റെ മകൻ കന്ദർപ്പസിംഹന്റെ അഹങ്കാരവും രാജാവിനെപ്പോലെയുള്ള പെരുമാറ്റവും അസഹനീയമായി. സഹോദരൻ വിഗ്രഹരാജൻ രഹസ്യസന്ദേശമയച്ച് ഇവനെ ഒഴിവാക്കണമെന്ന് പറഞ്ഞു. തുംഗനും മകനും രാജാവിനെ കാണാൻ വന്നപ്പോ ൾ പർവ്വശർരകനും സംഘവും അവരെ വധിച്ചു.  ശങ്കരവർമ്മന്റെ മന്ത്രി മഹാരഥന്റെ പുത്രനായ സിംഹരഥൻ മാത്രമാണ് തുംഗന്റെ കൂടെയുണ്ടായിരുന്ന അനുചരരിൽ അൽപ്പം ധൈര്യം കാട്ടിയത്. അവൻ തുംഗന്റെ പുറത്തുകിടന്ന് വെട്ടിൽനിന്ന് രക്ഷിച്ചു. ധർമ്മനെന്ന ബ്രാഹ്മണന്റെ പുത്രൻ പാർത്ഥന് (ആസ്ഥാനബ്രാഹ്മണൻ) കങ്കനെന്ന വിഢ്ഢി ഇവർ ആയുധം വെച്ച് കീഴടങ്ങി. ചങ്കാദികളായ തുംഗസുഹൃത്തുക്കൾ പേടിച്ചിരുന്നു. രാജാവ് തുംഗന്റേയും മകന്റേയും ശിരസ്സ് പൊതുദർശനത്തിനു വെച്ചു. സാമന്തന്റെ (ബ്രാഹ്മണമുഖ്യൻ)മകൻ ഭുജംഗൻ സംഗ്രാമരാജനെ ഒരു വീട്ടിൽനിന്ന് മറ്റൊന്നിലേക്ക് തുരത്തി. രാജസഭയിൽവെച്ച് 20 പട്ടാളക്കാരെ വധിച്ചു. ഭണ്ഡാരം കാക്കുന്ന ത്രൈലോക്യരാജനെ വധിച്ചു. കയ്യാമന്തകന്റെ മകൻ അഭിനവനേയും വധിച്ചു. തുംഗന്റെ 30 ഏകാംഗരെ വധിച്ച് വരിവരിയായി മുറ്റത്ത് കിടത്തി. പത്മരാജൻ മാത്രം രക്ഷപ്പെട്ട് തീർത്ഥാടനത്തിനു പോയി. യോദ്ധാവായ ചന്ദന്, ദൈശികനായ അർജ്ജുൻ, ദാമരൻ ഹേലാചക്രൻ ഇവരും വധിക്കപ്പെട്ടു. ആഷാഢശുക്ലപക്ഷദ്വാദശിക്ക് തുംഗൻ വെറും കഥകളിൽമാത്രമായി അവശേഷിച്ചു. തുംഗനെ വധിച്ച അവന്റെ മകൻ നാഗനെ രാജാവ് സേനാപതിയാക്കി. കന്ദർപ്പസിംഹന്റെ പത്നി ക്ഷേമ അവനുമായി അവിഹിതബന്ധം പുലർത്തിയിരുന്നു. തുംഗന്റെ പുത്രവധു സാഹി ത്രിലോചനപാലന്റെ മകളായ ബിംബ സതി അനുഷ്ഠിച്ചു. തുംഗപത്നി മങ്കന നാടുവിട്ട് രാജപുരത്തേക്ക് പോയി. അവൾ കന്ദർപ്പസിംഹന്റെ വെപ്പാട്ടി മമ്മ പ്രസവിച്ച വിചിത്രസിംഹൻ, മാതൃസിംഹനെന്ന രണ്ടു കുട്ടികളെ അവരുടെ അമ്മയോടുകൂടി രാജപുരിയിലേക്ക് കൊണ്ടു പോയി. ഭൂതേശ്വരക്ഷേത്രവും ഭണ്ഡാരവും കൊള്ളയടിച്ച ഭദ്രേശ്വരന് രാജാവ് തുംഗന്റെ സ്ഥാനം കൊടുത്തു. നാഗരാധികൃതനായ സ്വന്തം സഹോദരന്റെ പത്നിയുമായി അവിഹിതബന്ധം പുലർത്തുന്ന പാർത്ഥനെപ്പോലും ഉദ്യോഗസ്ഥസ്ഥാനത്ത് ഇരുത്തേണ്ടിവന്നു.  പ്രവരേശന്റെ ലിംഗപീഠത്തിലും കൂടി അവൻ കൊല നടത്തി. പിശുക്കന്മാരിൽ ഒന്നാമനായ മതംഗൻ(സിന്ധുപുത്ര ൻ)പ്രജകളെ പിഴിഞ്ഞ് ഭണ്ഡാരം നിറച്ചു. ദേവമുഖനെന്ന ഗുമസ്തന് അപ്പം വിൽക്കുന്ന അഭിസാരികയിലുണ്ടായ ചന്ദ്രമുഖൻ, വരാതകം (കവിടി)കൊണ്ട് കോടി സമ്പാദ്യം നേടി. മരണകാലത്ത് അതിലെ മൂന്നിലൊന്ന് രണേശ്വരക്ഷേത്ര പുനരുദ്ധാരണത്തിന് കൊടുത്തു.അയാളുടെ മക്കളായ നാന,ഭാഗ, നന്ദീമുഖനെന്നിവ ർ തുംഗന്റെ കീഴിലെ സൈന്യാധിപരായിരുന്നു. രണ്ടാമതും തുരുഷ്ക ർ ആക്രമി

ച്ചപ്പോൾ ഇവരെയാണ് യുദ്ധത്തിനയച്ചത്. (ഗസനി ലോഹരക്കോട്ട വരെ വന്ന ആക്രമണം) അവർ പേടിച്ചോടി. ദരദരും ദീവിരരും ദാമരരും ശക്തിനേടി.

രാജപുത്രി ലോത്തിക ലോത്തികാമഠവും മകൾ അമ്മയുടെ പേരിലുള്ള (തിലോത്തമ) മഠവും ഉണ്ടാക്കി. ഭദ്രേശ്വരൻ ഒരു വിഹാരമുണ്ടാക്കി. സംഗ്രാമ രാജൻ ഒരു പ്രാപ (കുടിവെള്ളസ്ഥാനം) ഉണ്ടാക്കി. യശോമംഗലപുത്രിയായ രാജ്ഞി ശ്രീലേഖ പല അവിഹിതബന്ധങ്ങളും ഉള്ളവളായിരുന്നു. അതിലൊന്ന് സുഗന്ധിസീഹന്റെയും ജയലക്ഷ്മിയുടേയും മകന് ത്രിഭുവനനായിരുന്നു. ജയാകരഗഞ്ച ഉണ്ടാക്കിയ ജയകരനായിരുന്നു മറ്റൊരു കാമുകൻ.രാജ്ഞി മയഗ്രാമഗഞ്ച ഉണ്ടാക്കി. (താഴത്തെ സിന്ധ് വാലിയിലെ ധാരാളം നെല്ലുവയലുകളുള്ള സ്ഥലം) 1028ൽ മകനായ ഹരിരാജനെ രാജാവാക്കി ആഷാഢപ്രഥമക്ക് സംഗ്രാമരാജൻ മരിച്ചു. സുമനസ്സുകളാൽ ചുറ്റപ്പെട്ട ഹരിരാജൻ എല്ലാവരേയും ആനന്ദിപ്പിച്ചു. പക്ഷേ 22 ദിവസമേ ആ കുട്ടി ഭരിച്ചുള്ളു. അമ്മ ശ്രീലേഖ തന്നെ മന്ത്രവാദം ചെയ്ത് മകനെ കൊല്ലിച്ചു. തനിക്ക് സിംഹാസനം കിട്ടാനായിരുന്നു അത്. പക്ഷേ , ഹരിരാജന്റെ ആയ സാഗരയും ഏകാംഗരും ഒരുമിച്ച് സാഗരയുടെ കുട്ടി അനന്തദേവനെ രാജാവാക്കി. സാഗരക്ക് സംഗ്രാമരാജനിലുണ്ടായ മകനാണ് അനന്തദേവൻ. അമ്മാമനായ വിഗ്രഹരാജൻസിംഹാസനത്തിനായി പോരാടി. ലോഹരത്തിൽനിന്ന് വന്നു ദ്വാരം തീയിട്ടു. രണ്ടര ദിനം കൊണ്ട് നഗരപ്ര വേശം ചെയ്തു ലോത്തികാമഠത്തില് ശിബിരമടിച്ചു. ശ്രീലേഖയുടെ ആളുകൾ മഠം തീവെച്ച് നശിപ്പിച്ചു. രാജ്ഞി ഭർത്താവിന്റെയും മകന്റേയും ഓർമ്മക്ക് രണ്ടു മഠം തീർത്തു.

അനന്തദേവൻഃ-(1028-1063). കാശ്മീരിലേക്ക് അഭയാർത്ഥികളായി വന്ന രുദ്രപാലാദികളായ സാഹിരാജകുമാരന്മാരായിരുന്നു സുഹൃത്തുക്കള്. രുദ്രപാലന് നിത്യം ഒന്നര ലക്ഷം ദീനാറായിരുന്നു ശമ്പളം. ദിദ്ദപാലന് 8000 ദീനാറും കൊടുത്തു. സദാ സ്വർണ്ണവിഗ്രഹഭഞ്ജകനായ അനംഗപാലന് വേതാളമെന്ന് പേരുവന്നു. രുദ്രപാലൻ ചണ്ഡാലന്മാരേയും കള്ളന്മാരേയും സംരക്ഷിച്ചു. ഇന്ദ്രപാലന്റെ കായസ്ഥർ പ്രജകളെ ദ്രോഹിച്ചു. അവരിൽ പ്രധാനിയായ ഉത്പലൻ അന്ധർക്ക് ഒരു മഠം പണിതു. ജാലന്ധരത്തിലെ ഇന്ദുചന്ദ്രന്റെ മകൾ ആശാമതിയെയാണ് രുദ്രപാലന് വിവാഹം കഴിച്ചത്. ത്രിപുരേശ്വരത്ത് അവളുടെ പേരിൽ മഠം പണിതു. അനിയത്തി സൂര്യമതിയെ അനന്തദേവനെക്കൊണ്ട് വിവാഹം കഴിപ്പിച്ചു.

ത്രിഭുവനനും ദാമരരും വിപ്ലവം തുടങ്ങി. അനന്തൻ അവരെ തോൽപ്പിച്ചു. ശാമാലയിലെ ദാമരൻ അഭിനവനും ശാലാസ്ഥലത്തുവെച്ച് തോൽപ്പിക്കപ്പെട്ടു. ത്രിഭുവനന്റെ ബന്ധു ബ്രഹ്മരാജനെ ഗഞ്ചാധിപതിയാക്കി. അവനും ദാമരരോടുചേർന്നു. ദരദരാജാവ് ലീലാമംഗലനും 7 മ്ലേച്ഛരാജകുമാരന്മാരും അവ

നോടുചേർന്ന് വിപ്ലവം തുടങ്ങി. ക്ഷീകപ്രസ്ഥത്തിൽ ദരദമുഖ്യനെ രുദ്രപാലന് നേരിട്ടു. ദരദൻ പിണ്ഡാരകനാഗതീർത്ഥത്തില് കുളിക്കാൻപോയി. ചെന്നായരൂ പത്തിലെത്തിയ നാഗത്തെ തുരത്തി. അപ്പോൾ കഠിനമായ യുദ്ധം നടന്നു. ദരദ മുഖ്യൻ വധിക്കപ്പെട്ടു. മ്ലേഛരാജാക്കന്മാരും വധിക്കപ്പെട്ടു. ഉദയനവത്സനുമാ യും പ്രായോപവേശവ്രതമെടുത്ത ബ്രാഹ്മണരുമായും പ്രശ്നങ്ങളുണ്ടായി. ബി ൽഹണന് (വിക്രമ .18. 34) തന്റെ കൃതിയിൽ അനന്തന് ദരദരും ശാകരു മായി നേടിയ വിജയം പറയുന്നുണ്ട്. രുദ്രപാലൻ ലൂതരോഗം പിടിച്ചാണ് മരിച്ചത്. മറ്റു സാഹിരാജകുമാരന്മാരും നേരത്തെ മരിച്ചു. അതിനുശേഷം രാജാവ് സൂര്യമതിയുടെ കണ്ണാടിപോലെ ധാർമ്മികജീവിതം ആരംഭിച്ചു. സൂര്യമതിക്ക് സുഭടാ എന്നും പേരുണ്ട്. അവളാണ് സുഭടാമഠവും (വിതസ്താ തീരം) ഗൌരീശ്വരക്ഷേത്രവും പണിതത്. സദാശിവക്ഷേത്രപ്രതിഷ്ഠാദിനത്തിൽ ബ്രാഹ്മണർക്ക് പശു,സ്വർണ്ണം, കുതിര ഇവ ധാരാളം ദാനം ചെയ്തു. സ്വന്തം അനുജനായ കല്ലണനെന്ന ആശാചന്ദ്രനോടുള്ള സ്നേഹം കൊണ്ട് അവന്റെ പേരിലും മഠവും അഗ്രഹാരവും പണിതു.വിജയേശ,അമരേശക്ഷേത്രങ്ങൾക്കരി കിൽ സഹോദരന് സിൽഹണനും പിതാവിനുമായി 2 മഠം പണിതു. വിജയേ ശ്വരക്ഷേത്രത്തിന് 108 അഗ്രഹാരം ബ്രാഹ്മണർക്കായി കൊടുത്തു. അമരേശ്വര ത്ത് ഭർതൃനാമത്തില് അഗ്രഹാരവും ത്രിശൂലവും ബാണലിംഗവും കൊടു ത്തു. (നർമ്മദയിൽനിന്നു കിട്ടുന്നതും ബാണാസുരന് പൂജിച്ചിരുന്നതുമാണ് ബാണലിംഗം).പുത്രനായ രാജരാജന്റെ മരണശേഷം രാജദമ്പതികൾ സദാശിവ ക്ഷേത്രത്തിനടുത്ത് താമസമാക്കി. അതിനുശേഷം പുരാണരാജധാനിയിൽ രാജാ ക്കന്മാർ താമസിച്ചിട്ടില്ല. രാജാവിന്റെ കുതിരക്കാർ ശക്തരായി. ദല്ലകനെന്ന വിദേശി ജനചൂഷണം ചെയ്തു. പത്മരാജനെന്ന വിദേശി താംബൂലവിൽപന ക്കാരൻ മാളവത്തിലെ ഭോജന്റെ സ്വർണ്ണം ഉപയോഗിച്ച് കപാടേശ്വരത്ത് കുണ്ഡം പണിതു. ഭോജന് നിത്യം പാപസൂദനതീർത്ഥത്തിലെ ജലം മുഖം കഴുകാൻ വേണമായിരുന്നു. അവിടെനിന്നും ഭരണികളിൽ നിത്യവും ജലമെ ത്തിച്ചാണ് പത്മരാജന് സ്വർണ്ണം കിട്ടിയത്.നാഗരഖണ്ഡം ചേർന്ന വെറ്റില വിറ്റ് അനന്തദേവന്റെ സകലസ്വത്തും അവൻ എടുത്തു. മാളവത്തിലെ ഭോജ ൻ (1010-1063 ) ധാരാപുരിവാഴുന്നു .കലശന്റെ കിരീടധാരണ സമയത്തും അദ്ദേഹമുണ്ട്. ഡെക്കാനിലെ സൂര്യവംശിരാജാവ് മുചുകുന്ദൻ പണിത കല്ലുമ തിലുള്ള തീർത്ഥമാണ് കാശ്മീരിലെ പാപസൂദനതീർത്ഥം. കപാടേശ്വരത്ത് മുറിവേറ്റ ഒരു നായ ഇവിടെ ഇറങ്ങി സുഖമടയുന്നത് ഭോജൻ കണ്ടു. രാജാ വിന്റെ നെറ്റിയിൽ കൊമ്പുപോലെ ഒരു മുഴ (സെബേഷ്യസ് ഹോൺ) ഉണ്ടാ യിരുന്നു. രാജാവും ആ തീർത്ഥം കൊണ്ട് മുഖം കഴുകി മുഴ പോയി. കല്ലു മതിൽ കെട്ടിയത് ഭോജനാണ്. തീർത്ഥത്തിനു കിഴക്കുവശമാണ് ക്ഷേത്രം. കപാ ടേശ്വരം ഇപ്പോളറിയുന്നത് കോത്തറെന്നാണ്. ഇത് സംഭവ്യമാണോ എന്ന് സംശയം തോന്നാം. പല രാജാക്കന്മാരും ഇപ്രകാരം ദൂരസ്ഥലത്തെ തീർത്ഥം

എന്നും ലഭ്യമാക്കിയിരുന്നു. രഞ്ജിത് സിംഗിന്റെ സഭയിലെ ജമാദാർ കുശാൻസിംഗ് ഗംഗാതീർത്ഥമേ കുടിച്ചിരുന്നുള്ളു. കാശ്മീർ മഹാരാജാ രൺവീർസിംഗ് ഹരിദ്വാരിലെ ജലം മാത്രമാണ് കുടിച്ചിരുന്നത്. തീർത്ഥം നന്നായി സംരക്ഷിക്കുന്നവർക്ക് ഭോജന്റെ നിധി കിണറ്റിലുണ്ട്. വടക്കുഭാഗത്തെ വാതിലിൽ അവിടേക്കുള്ള ദിശ പറയുന്നുമുണ്ട്. വായിക്കാനറിയാത്തതിനാൽ അത് രഞ്ചിത്സിംഗിന്റെ മുഹമ്മദൻ ജാഗിർദാര് കിണറ്റിലിട്ടു. കുളവും ക്ഷേത്രവും ഭോജന്റെ കാലത്തെ വാസ്തുശൈലിയാണ്.

അഞ്ചുചന്ദ്രക്കല പതിച്ച കിരീടവും സിംഹാസനവും അനന്തനിൽനിന്ന് തനിക്കു തരാനുള്ള പണത്തിന്റെ സെക്യൂരിറ്റിയായി പത്മരാജൻ വാങ്ങിച്ചു വെച്ചു. മാസത്തിലൊരിക്കൽ സഭയിലിരിക്കാന് മാത്രം വിട്ടുകൊടുത്തിരുന്നു.സൂര്യമതി തന്റെ ഭണ്ഡാരത്തിലെ പണമുപയോഗിച്ച് ഈ അപമാനം അവസാനിപ്പിച്ചു. ദല്ലകന്റെ ധൂർത്തും അവസാനിപ്പിച്ചു. അനന്തദേവൻ മുനിപോലെ ശിവഭക്തനായി. സൂര്യമതി രാജ്യകാര്യങ്ങളെല്ലാം നോക്കിനടത്തി. ക്ഷ്മനെന്ന അംബഷ്ഠൻ ദ്വാദശഭാഗം നികുതി വാങ്ങി ഭണ്ഡാരം നിറച്ചു. ത്രിഗർത്തത്തിലെ കേശവബ്രാഹ്മണനെ മന്ത്രിയാക്കി. അദ്ദേഹം രാജാവിനു ശോഭയേകി, സ്വയം ദരിദ്രനായി സഞ്ചരിച്ചു. ഗൌരീശക്ഷേത്രത്തിലെ കാവൽക്കാരനായ വൈശ്യന് ഭൂതിക്ക് ഹലധരന് വജ്രന് വരാഹനെന്ന് മൂന്നു മക്കളുണ്ടായിരുന്നു.സൂര്യമതിയുടെ സേവകനായ ഹലധരൻ സർവ്വാധികാരിയായി. ക്ഷേമനുണ്ടാക്കിയ പാദാഗ്രസ്ഥാനത്തെ അദ്ദേഹം ശ്രേഷ്ഠമാക്കി. സ്വത്തും സ്ത്രീകളും മോഷ്ടിക്കുന്ന കുതിരക്കച്ചവടക്കാരെ നശിപ്പിച്ചു. വിതസ്തസിന്ധുസംഗമത്തില് സ്വർണ്ണക്ഷേത്രം,മഠം, അഗ്രഹാരം ഇവ പണിതു. സഹോദരന്മാരും 3 മക്കളും ആനകളെ ദാനം ചെയ്തു. വരാഹപുത്രനായ ബിംബനും ദ്വാരാപതിയായി ദാനങ്ങൾ ചെയ്തു. ഖാസകളുമായ യുദ്ധത്തിൽ മരിച്ചു. ചമ്പയിലെ സാലരാജാവിനെ മാറ്റി അനന്തദേവൻ ശാലിവാഹനരാജാവിനെ ഇരുത്തി. രവിനദിമുതൽ ഝലംവരെയാണ് ചമ്പാദേശം. ഈ ചമ്പകദേശമാണ് കൽഹണന്റെ അഛനായ ചമ്പകന്റെ ദേശം. കല്ലഹണനും ചെമ്പകനാണ് (ചെമ്പകദേശക്കാരൻ). കേരള ത്തിലെ ചമ്പകദേശേ രമ്യേ എന്ന കലിദിനവാക്യം ഓർക്കണം. കണ്ണിങ്ങാം ജമ്മുവിന് കിഴക്കുള്ള താഴ്ന്ന ഗിരിപ്രദേശങ്ങൾ ബല്ലവരുടെ കീഴിലുള്ള വല്ലാപുരമെന്ന് അറിഞ്ഞിരുന്നതായി പറയുന്നു.വല്ലവപുരം ഇപ്പോഴും അതേ പേരോടെ പുരാതനഅവശിഷ്ടങ്ങളുമായി കാണാമെന്ന് സ്റ്റെയിൻ. (അനന്തന്റെ മകനായ കലശൻ വല്ലപുരത്തെ ഗിരിരാജാവായി അറിയപ്പെട്ടിരുന്നു. സുശ്ശലകാലത്ത് വല്ലപുരത്തെ പത്മകനും മകൻ അനന്തരാജനും ഗിരിജനങ്ങളും ഭിക്ഷാചാരനെ രാജാവാക്കാനായി സഹായിച്ചിട്ടുണ്ട്. വല്ലപുരത്തുനിന്ന് ഭിക്ഷാചാരനെ സുശ്ശലശത്രുക്കൾ കൊണ്ടുവന്നു. വല്ലപുരത്തെ മുഖ്യൻ ബ്രഹ്മജജ്ജലനും സുശ്ശ

ലന്റെ വിശ്വസ്തരാജപുത്രനായിരുന്നു.വല്ലാപുരത്തെ ജജ്ജല സുശ്ശലന്റെ പത്നിയായിരുന്നു. വല്ലാപുരത്തെ വിക്രമരാജനെ മാറ്റി ജയസിംഹന് ഗുൽഹ ണനെ രാജാവാക്കിയിട്ടുണ്ട്.കണ്ണിങ്ങാം കലശന്റെ നാമം ബല്ലവവംശത്തിന്റെ വംശാവലിയിലും കാണുന്നതായി പറയുന്നു)

തുക്കപുത്രൻ കലശനുമായി യുദ്ധം ചെയ്തപ്പോള് സൈന്യം തളർന്നു എന്നു കണ്ട വിശ്വസ്തനായ ഹലധരൻ കലശനെ സൂത്രത്തില് വല്ലാപുരത്തുനിന്ന് രക്ഷിച്ചു പുറത്താക്കി. ഭദ്രേശ്വരപുത്രനായ രാജേശ്വരനെന്ന ദ്വാരാധിപതി ക്രമരാജ്യത്തിലെ മ്ലേഛരോടു ചേർന്ന് വിപ്ലവം തുടങ്ങി. ഹലധരന് രാജ്ഞി യോടുള്ള അടുപ്പം കൊണ്ട് ആശാചന്ദ്രൻ തടവിലായി. രാജാവ് വിട്ടയച്ചു. രാജ്ഞിയുടെ ഹലധരനോടുള്ള പെരുമാറ്റം വളരെ മാറി. ചിലപ്പോൾ കോ പം, ചിലപ്പോൾ പുഞ്ചിരി. ഹലധരൻ അരുതെന്നു വിലക്കിയിട്ടും പുത്രനായ കലശന് രാജ്യാധികാരം കൊടുക്കാൻ സൂര്യമതി ഭർത്താവിനെ നിർബന്ധിച്ചു. രണാദിത്യനെക്കൊണ്ട് അഭിഷേകത്തിന് ഒരുക്കങ്ങൾ തുടങ്ങി. 1063 കാര്ത്തി ക ശുക്ലപക്ഷഷഷ്ഠിക്കായിരുന്നു അഭിഷേകം. രണാദിത്യന് അന്ന് കഴുത്തു പിടിച്ച് അനന്തനെ ഇതാണ് രാജപുത്രനായ അനന്തനെന്ന് അപമാനിച്ചു. അന ന്തന് ദേഷ്യം വന്നപ്പോൾ, ഇതല്ലേ കന്യാകുബ്ജത്തിലും മറ്റു രാജ്യങ്ങളിലു മുള്ള രാജാക്കന്മാരോട് നീ ചെയ്തത് എന്ന് ചോദിച്ചു. അനന്തൻ ചുരുക്കം അനുയായികളോടൊത്ത് രാജ്യം വിട്ടുപോകാനൊരുങ്ങി. ഹലധരൻ രാജകു മാരനെ സഹായിക്കാൻ ഇവിടെ നിൽക്കണമെന്ന് അപേക്ഷിച്ചു. കലശൻ അഛന്റെ തണലിലാണ് ഭരണം തുടങ്ങിയത്. രാജ്ഞിക്ക് പുത്രവധുക്കൾ രാജപത്നിമാരുടെ അലങ്കാരങ്ങളണിയുന്നത് രസിച്ചില്ല. അവരെക്കൊണ്ട് ചാണകം തേച്ച് നിലം മെഴുകലടക്കമുള്ള വീട്ടുജോലികൾ ചെയ്യിച്ചു. ഒരിക്കൽ ലോഹരരാജാവ് വിഗ്രഹരാജന്റെ (അമ്മാമന്)മകനായ ക്ഷിതിരാജൻ കാണാന് വന്നു. തന്റെ പുത്രൻ ഭുവനരാജന് സിംഹാസനം കിട്ടാനുള്ള ആർത്തി കൊണ്ട് അദ്ദേഹം സങ്കടം പറഞ്ഞു. അവൻ നീലപു രത്തെ രാജാവിനെ കൂട്ടുപിടിച്ച് അഛനെതിരെ സൈന്യം ശേഖരിക്കയാണ്. (ബിൽഹണന് ക്ഷിതി രാജനെ വിഷ്ണുഭക്തനും ആയുധത്തിലും വിദ്യയിലും ഒന്നാമനും കവികളു ടെ സുഹൃത്തും ഭോജസമനുമെന്നാണ് പറയുന്നത്). സൂര്യമതിയുടെ ഭ്രാതാവെന്ന് ബിൽഹണകാവ്യവും അമ്മാമന്റെ മകനെന്ന് രാജതരംഗിണിയും പറയു ന്നു. നീലപുരം ബപ്പനീല എന്നും കാണുന്നു. ഭുവനരാജൻ നായ്ക്കൾക്ക് പൂണൂലിട്ട് ക്ഷിതിരാജന് ബഹുമാനിച്ച ഭാഗവ തന്മാരുടെ പേരിട്ടുവിളിച്ചത് അവന്റെ അമ്മ എതിർത്തു. ക്ഷിതിരാജൻ ക്ഷമിച്ചു.

കലശൻഃ-(1063-1089)  കലശന് രാജ്യം കൊടുക്കാതെ കലശന്റെ രണ്ടാമത്തെ മകനായ ഉത്കര്ഷന് (രാമലേഖയുടെ മകൻ) രാജ്യം കൊടുത്ത് അനന്തൻ തീർത്ഥാടനത്തിനു പോയി. അനന്തൻ തന്റെ പേരക്കുട്ടി ഉത്കർഷനെ തന്റെ പിതാവിന്റെ സഹോദരനായ (കസിൻ) ജസ്സരാജന്റെ മകൻ തന്വംഗരാജനെ നോക്കാനേൽപ്പിച്ചു. (തന്വംഗനും ചക്രധരത്തിലാണ് മരിച്ചത്, അനന്തനും ചക്രധരനിലാണ് ലയിച്ചത്. ) അക്കാലം മുതൽ ഈ രണ്ടുരാജവംശങ്ങളും എല്ലാം പൊതുവായി ഉപയോഗിച്ച് ഒരുമയിലാണ് കഴിഞ്ഞത്, പരസ്പരം ചതിച്ചിരുന്നില്ല.

ഇന്ദുരാജന്റെ പുത്രൻ ബുദ്ധരാജൻ. ബുദ്ധരാജപുത്രൻ സിദ്ദരാജൻ. സിദ്ദരാജ പുത്രൻ മദനരാജൻ. മദനരാജപുത്രൻ ജിന്ദുരാജൻ. രാജ്ഞി ദാമരന്മാരെ എതിർക്കാനായി ജിന്ദുരാജനെ മന്ത്രിയാക്കി. ദെഗ്രാമയിലെ ഒറ്റക്കണ്ണന് ദാമരന് ശോഭനെ ആക്രമിച്ച് വധിച്ചു. ഹലധരൻ ചക്രധരയില് വെച്ച് മരണശയ്യയിലായപ്പോൾ രാജദമ്പതികള് അവനോട് ഉപദേശം ചോദിച്ചു. ഹലധരൻ ഉപദേശിച്ചുഃ- തിരക്കിട്ട് വിദേശാക്രമണം ചെയ്യരുത്. വല്ലാപുരത്ത് ഞാൻ ചതി ചെയ്താണ് വിജയം ഉറപ്പാക്കി കലശനെ രക്ഷിച്ചത്. ജിദ്ദുരാജനെ ഭയപ്പെടണം. ജയാനന്ദൻ നിനക്കും മകനുമിടയില് വിദ്വേഷം ജനിപ്പിക്കും.

ഇതുകേട്ട് അനന്തദേവൻ  ബിജ്ജനെക്കൊണ്ട് സൂത്രത്തില് ആയുധം വെപ്പിച്ച് ജിന്ദുരാജനെ ജയിലിലിട്ടു. കലശൻ നിന്ദ്യമായ പ്രവൃത്തികള് ചെയ്തുകൊണ്ടിരുന്നു. സാഹികുടുംബത്തിലെ അഹങ്കാരികളായ നാലു രാജപുത്രന്മാരായിരുന്നു അവന്റെ മിത്രങ്ങൾ.(ബിജ്ജൻ,പിത്തരാജൻ,പാജൻ മുതലായവർ). തുംഗന്റെ പുത്രനായ നാഗൻ ഭണ്ഡാരം സൂക്ഷിപ്പുകാരനായിരുന്നു ,അവന്റെ മകനായ ജയാനന്ദനും കലശന് വിശ്വസ്തനായി. അമരകന്തനെന്ന ബ്രാഹ്മണൻ ശിവസായൂജ്യം പ്രാപിച്ചപ്പോള് അവന്റെ മകന് പ്രമാദകന്തന് ഗുരുവേഷം ചമഞ്ഞു. അയാളുടെ ശിഷ്യത്വം കലശൻ സ്വീകരിച്ചു. ആ ഗുരു എല്ലാ ചീത്തത്തവും പഠിപ്പിച്ചു. സ്ത്രീകളിൽ പ്രാപിക്കാവുന്നവരാര് പ്രാപിക്കാൻ പാടില്ലാത്തവരാര് എന്നുകൂടി അറിയാതായി. ഗുരു തന്നെ സ്വന്തം മകളെ പ്രാപിക്കുന്നതു കണ്ട ശ്ഷ്യന്റെ കാര്യം പറയാനുണ്ടോ. ഭട്ടപാദന്മാരെന്ന ബ്രാഹ്മണർ ഭയമറിയാത്തവരും തങ്ങളുടെ വിജ്ഞാനശക്തി അറിയുന്നതുകൊണ്ട് ഭൈരവന്റെ മുമ്പിലും കൂടി തല വണങ്ങാത്തവരുമെന്ന് പ്രസിദ്ധരാണ്.പൂച്ചക്കച്ചവടക്കാരനായ ഈ  കള്ളഗുരുവിന്റെ മുമ്പിൽ അവരും കൂടി മുട്ടുമടക്കി തല കുനിച്ചുനിന്നു. അവന് വളർത്തിയിരുന്ന കറുത്ത പൂച്ചയുടെ കാഷ്ഠവും ഹിംഗുവും മണക്കുന്ന കൈ തലയിൽ വെച്ച് അനുഗ്രഹിക്കുന്നത് കാത്തുനിന്നു. ഇത്തരം ഗുരുക്കന്മാരാണ് കലശനെ ചീത്ത വഴിക്ക് നയിച്ചത്.

ചമകനെന്ന ഓടക്കുഴൽക്കാരന് സ്ത്രീകളെ വശീകരിക്കുന്നതില് വിദഗ്ദ്ധനായി രുന്നു. ഇലലധരപുത്രനായ കനകന് ഒരിക്കല് അവനെ മദ്യലഹരിയില് കെട്ടി യിട്ട് മൂക്ക് അരിഞ്ഞു. അവൻ പ്രതികാരത്തിനുവേണ്ടി കലശരാജാവിനെ പറ്റിക്കൂടി. സ്ത്രീകളെ കൊണ്ടുവന്ന് കൊടുത്ത് പ്രീതി നേടി. രാജപുത്രന്മാ ർക്ക് മാത്രം ലഭിക്കുന്ന താക്കൂറെന്ന ബഹുമതി ഈ നൃകുക്കുടന് (പുരുഷ ക്കോഴി) രാജാവിൽനിന്ന് നേടി. ഇവൻ പരദാരഗമനത്തിലും പ്രസിദ്ധനായിരു ന്നു. രാജാവിന്റെ സഹോദരി കല്ലാന, അവളുടെ മകൾ രാജകുമാരി നാഗ എന്നിവരെക്കൂടി അവൻ വിട്ടില്ല. ഇവനും കലശന്റെ ഗുരുവായി. ഒവന ഗ്രാമത്തിലെ (പത്മപുരം അഥവാ പാംപോറിന്റെ വടക്കുകിഴക്ക് ഉയാൻ) ലോഷ്ടകനെന്ന ബ്രാഹ്മണജ്യോതിഷി ഭിക്ഷ യാചിച്ചു നടന്നിരുന്നു. അവൻ ക്ഷേത്രപാലനെ ഉപാസിച്ച് ദേവതാസഹായത്തോടെ രാത്രി അലഞ്ഞുനടന്ന് ഒരാളുടെ മുഷ്ടിക്കകത്തിരിക്കുന്നതു കൂടി ഊഹിക്കാനുള്ള കഴിവു നേടി. മുഷ്ടിലോഷ്ടകനെന്ന പേരിലറിയുന്ന ഇവനായിരുന്നു മറ്റൊരു ഗുരു.

ഭട്ടാരകമഠത്തിലെ വ്യോമശിവനെന്ന മഠാധിപതി കുർക്കുടബിരുദത്തിനായി വ്രതമെടുത്തിരുന്നു. അദ്ദേഹത്തിന്റെ ഭജനയിൽ പങ്കെടുത്തിരുന്ന അവന്തിപു രത്തെ അന്ധഗായകനായ മദനബ്രാഹ്മണനെ കൈപിടിച്ചു നടത്തിയിരുന്നത് മമ്മനായിരുന്നു. അവൻ പോയപ്പോള് മഠാധിപതിതന്നെ അവനെ സംരക്ഷി ച്ചു. ചണവസ്ത്രം മാറ്റി പൂക്കളുമായി മദനനെ രാജാവിന് അയച്ചുകൊടു ത്തു. അവനും രാജാവിന്റെ പോലെ ദുർമാർഗ്ഗത്തില് സഞ്ചരിക്കാനാ രംഭിച്ചു. കലശൻ നിത്യവും വീടുതോറും കയറിയിറങ്ങി സ്ത്രീസുഖം അനുഭവിച്ചു. പരദാരസംഗമത്തിൽ വിദഗ്ധരായ കൂട്ടുകാര് രാജാവിന് സ്ത്രീകളെ കൊണ്ടുവന്നു കൊടുത്തു. ഒരിക്കൽ ജിന്ദുരാജന്റെ പുത്രവധു അവർവഴി രാജാവിനെ വീട്ടിലേക്ക് ക്ഷണിച്ചു. ഗേറ്റ് കടന്നപ്പോൾത്തന്നെ നായ കുരച്ചു. ഉടനെ കാവൽക്കാരനായ ചണ്ഡാലന് വാളൂരി വെട്ടി. മരി ക്കാതെ രക്ഷപ്പെട്ടു. രാജധാനിയിലെത്തിയപ്പോഴേക്കും മാതാപിതാക്കൾ വിവരമറിഞ്ഞിരുന്നു.ദുഃഖിതരായ അവർ അവനെ തടവിലിടാന് കൽപ്പന കൊടുത്തു. കലശന്റെ ഒരു ഭാര്യ ബപ്പിക ചമ്പരാജകുടുംബത്തിലെ രാജ കുമാരിയായിരുന്നു. അവളുടെ മകൻ തങ്ങളുടെ മൂത്ത പേരക്കുട്ടി ഹർഷന് ശാസ്ത്രവിത്താണെന്നും അവനെ രാജാവാക്കാമെന്നും തീരുമാനമെടുത്തു. പിറ്റേന്നുരാവിലെ ബിജ്ജനോടും ജയാനന്ദനോടും കൂടി അഛന്റെ മുറിയി ലേക്ക് കലശൻ ചെന്നു. ആയുധം വെച്ച് കീഴടങ്ങാൻ അനന്തദേവന് പറഞ്ഞു. ബിജ്ജൻ സമ്മതിക്കാതെ രക്ഷിച്ച് കൊണ്ടുപോയി. അമ്മറാണി സൂര്യവതി അന്നുമുഴുവനും മൌനപ്രാർത്ഥനയിലായിരുന്നു. ബിജ്ജൻ കലശനെ അദ്ദേ ഹത്തിന്റെ ഭാര്യ ദിൽഹയുടെ അടുത്ത് കൊണ്ടുപോയി. തലയില് തൈലം തിരുമ്മി കലശന് തലവേദനയാണെന്നും ആരും പ്രവേശിക്കരുതെന്നും വില

ക്കി. ബിജ്ജൻ കാവൽനിന്നു. സൂര്യമതിയും അനന്തനും കാണാൻ ചെന്നു. ബിജ്ജൻ ആനന്തനെ മാത്രം ഒറ്റക്ക് അകത്തു കടത്തി. അനന്തൻ ഭാര്യയോടൊപ്പം വിജയേശ്വരക്ഷേത്രത്തിലേക്ക് പുറപ്പെട്ടു. അവന്തിപുരത്തില് വിശ്ലാവത്തനും ബ്രാഹ്മണരും കാണാനെത്തി തിരിച്ചുപോകാൻ അഭ്യർത്ഥിച്ചു.

അപ്പോൾ കലശനും ഭാര്യയും അവിടെ വന്നു. അനന്തൻ തിരിച്ചുചെന്ന് സ്വത്തുക്കളെല്ലാം എടുത്ത് വീണ്ടും യാത്രയായി. കുതിരകളും ആയുധവും ഭണ്ഡാരവും എടുത്ത് നദീതീരത്ത് രാജ്ഞിയെ കാത്തുനിന്നു. മകനെ പേടിച്ച് നാടുവിടുന്നതുകണ്ട് ജനങ്ങളെല്ലാം കരഞ്ഞു. വിജയേശ്വരക്ഷേത്രത്തിൽ ദിനം കഴിച്ചു. തന്വംഗരാജൻ, ഗുഞ്ചൻ(ഗുപ്തൻ) മുതലായ വിശ്വസ്തരുടെ മക്കളും സൂര്യവർമ്മചന്ദ്രന് മുതലായ ദാമരരും കൂടെ ഉണ്ടായിരുന്നു. ക്ഷീരഭൂപാദികളായ ദാമരരെ നൌനാഗര മുതലായ സ്ഥാനങ്ങളില് കാവലിനു നിർത്തി. നൌനാഗര ഉദർ വിതസ്തയുടെ ഇടത്തേ കരയിലാണ്. 1079ലെ ചൈത്ര മാസത്തിലാണ് രാജാവ് ശ്രീനഗരം വിട്ടുപോയത്. കലശൻ തന്റെ ഭണ്ഡാരം ശൂന്യമായി കണ്ടു. ജയാനന്ദനെ സർവ്വാധികാരിയാക്കി. വിതസ്താത്രയിലെ വരാഹദേവനെ ദ്വാരപതിയാക്കി. ജിന്ദുരാജൻ സേനാധിപതിയായിരുന്ന കാലത്ത് വസ്ത്രാദ്ധ്യക്ഷനായിരുന്ന വിജയമിത്രനെ സേനാപതിയാക്കി. ജയാനന്ദൻ ഒരു കാലാൾസൈന്യം രൂപീകരിച്ചു. അവന്തിപുരംവഴി കലശൻ ബിജ്ജനോടുകൂടി അഛനെ ആക്രമിക്കാൻ ചെന്നു. ജയിലിൽനിന്ന് ജിന്ദുരാജനെ വിട്ടയച്ച് ശീമികവഴി അഛനെ ആക്രമിക്കാനയച്ചു. സൂര്യമതി മയ്യനേയും മറ്റ് വിശ്വസ്തബ്രാഹ്മണരേയും രഹസ്യസന്ദേശവുമായി മകന്ന് അയച്ചു. കലശൻ അന്നുരാത്രി തന്നെ മടങ്ങിപ്പോയി. കലശനും കൂട്ടുകാരും അനന്തനേയും ഭാര്യയേയും മുക്കുവസ്ത്രീ ലുദ്ദയോടും കഷണ്ടിക്കാരൻ തക്ക എന്ന കാമുകനോടും ഉപമിച്ച് പരിഹസിച്ച് ചിരിച്ചു. (തക്കയെപ്പോലെ ഭാര്യാദാസനാണ് അനന്തനെന്ന്)

അനന്തദേവനും സൂര്യമതിയും തുലാപുരുഷദാനം ചെയ്തു. കലശൻ രാത്രി വന്ന് വിജയേശ്വരം തീവെച്ചു. രാവിലെ മറ്റൊന്നും ബാക്കിയില്ലാതെ നദി കടക്കാനൊരുങ്ങുമ്പോൾ  സൂര്യമതി ഒരു രത്നം പതിച്ച ശിവലിംഗം മാത്രം എരിയാതെ കിടക്കുന്നതു കണ്ടു.അത് ഒരു മുഹമ്മദീയകുടുംബമായ തക്കന്മാർക്ക് 70 ലക്ഷം ദീനാറിന് വിറ്റു. ഭക്ഷണവും വസ്ത്രവും പരിചാരകർക്ക് വാങ്ങിക്കൊടുത്തു. വീടുകൾ നന്നാക്കിക്കൊടുത്തു. ഭസ്മക്കൂമ്പാരത്തിനടിയിൽനിന്ന് നിരവധി സ്വർണ്ണവും രത്നവും കിട്ടി. കുടപോലെ ഓലമേഞ്ഞ കുടിലുകളുള്ള ഒകു കാടുപോലെയായി വിജയേശ്വരം. കലശന്റെ ദൂതൻ വന്ന് പർണ്ണാസയിലേക്ക് നാടുകടത്താനുള്ള ഉത്തരവ് അറിയിച്ചു. അപ്പോൾ സൂര്യമതിയും നമുക്ക് പർണ്ണാസയിലേക്ക് പോകാമെന്ന് മകനെ അനുസരിച്ച്

പറഞ്ഞു. അന്നുവരെ ഭാര്യയോട് കടുത്ത ഒരു വാക്കും പറയാതെ അനുസ രിച്ച അനന്തദേവൻ അന്നാദ്യമായി കടുത്ത വാക്ക് സൂര്യമതിയോട് പറഞ്ഞു. തമ്പംഗന്റെ മകനായ തക്കണനും കൂടി നിൽക്കവേയാണ് പറഞ്ഞത്. നിന്റെ വാക്ക് കേട്ട് എന്റെ എല്ലാം നശിച്ചു. മക്കളെ വിശ്വസിച്ച് വയസ്സന്മാരായ ഭർത്താക്കന്മാരെ ഉപേക്ഷിക്കുന്ന സ്ത്രീകൾക്ക് പുരുഷന് വെറുമൊരു കരണം മാത്രമാണ്. ഇവന്റെ സ്വഭാവം കണ്ടിട്ട് ഇവനെന്റെ പുത്രനാണോ എന്നു സംശയം തോന്നുന്നു. മറ്റാരുടേയോ പുത്രനെ എന്റെ മകനെന്നു പറഞ്ഞ് നീ എന്നെ ബുദ്ധിമുട്ടിക്കുകയാണെന്നു കൂടി സംശയം തോന്നുന്നു.

പുത്രന്റെ ജനനരഹസ്യം ബന്ധുവിന്റെ മുമ്പില് വെച്ച് പറഞ്ഞത് സൂര്യമ തിക്കും അപമാനമായി. പ്രശസ്തനെന്ന മഹത്തമന്റെ മകനായ കലശനെ സ്വന്തം പുത്രൻ മരിച്ചപ്പോള് അവനുപകരമായി സൂര്യമതി എടുത്തതാണ്. അവൻ അനന്തദേവന്റെ മകനല്ല. ഈ രഹസ്യം തക്കണനും കേട്ടതിനാൽ സൂര്യമതി നീചസ്ത്രീകളെപ്പോലെ ഭർത്താവിനു നേരെ ആക്രോശിച്ച് ചാടി. ദരിദ്രനും ഭിക്ഷുവും വിഢ്ഢിയുമായി, ലക്ഷ്മീദേവി ഉപേക്ഷിച്ച് , ഒന്നിനും കൊള്ളാത്തവനായ ഈ വയസ്സന് എന്ത് എപ്പോൾ പറയണമെന്ന് അറിയില്ല. കുളിച്ചാൽ ഉടുതുണിക്ക് മറുതുണിയില്ലാതെ നടന്ന ഇവന് എന്നെ ലഭിച്ച തോടെ എന്താണ് ലഭിച്ചതെന്ന് എല്ലാവർക്കും അറിയാം. എന്നെപ്പറ്റി നിങ്ങൾ പറഞ്ഞതെല്ലാം നിങ്ങളുടെ ബന്ധുസ്ത്രീകൾക്കുള്ളതാണ്. പ്രായശ്ചിത്തം ചെയ്യാ നുള്ള കാലത്ത് എന്താണതു ചെയ്യാത്തത്. മകനും കൂടി ഉപേക്ഷിച്ച ഈ വയസ്സനെ ഭാര്യയും വിട്ടുപോയി എന്ന് നാട്ടുകാർ പറയാതിരിക്കാനാണ് ഞാനിപ്പോഴും കൂടെ നിൽക്കുന്നത്.

രാജാവ് മൌനമായി കിടന്നു. ഒരു രക്തപ്പുഴ കട്ടിലിന്റെ കാലിലൂടെ ഒഴുകി വരുന്നത് തക്കണന് കണ്ടു. രാജ്ഞി നിർത്താതെ പുലമ്പുമ്പോള് രാജാവ് കഠാര സ്വന്തം ഗുദത്തിലൂടെ ഇറക്കി മരണം വരിക്കുന്നത് അവൻ നിറക ണ്ണോടെ കണ്ടു. അവനോട് രാജാവ് പറഞ്ഞു രാജാവ് ചോര വാർന്നു മരിച്ചു എന്നുമാത്രം പുറത്ത് അറിഞ്ഞാൽ മതി. സ്ത്രീകൾക്ക് അടിമയായി വിശ്വസ്തതയില്ലാത്ത പരിചാരകരെ വിശ്വസിച്ച് നിസ്സാരരായ ശത്രുക്കളെ ആക്രമിക്കുന്ന രാജാക്കന്മാർ താമസിയാതെ സ്വന്തം നാശവും വരുത്തും. ഇതു പറഞ്ഞ് രാജാവ് മരിച്ചു. അങ്ങനെ സത്യം ആരും പുറത്തറിഞ്ഞില്ല. 1081 കാർത്തികമാസത്തിലെ പൊർണ്ണമിക്ക് വിജയേശനു മുമ്പിലാണ് അന ന്തദേവന്റെ മരണം ഉണ്ടായത്. മരണം സംഗ്രാമരാജന്റെ ആ പിൻഗാമിക്ക് ഒടുവിൽ ജീവിതത്തിൽനിന്ന് മുക്തി കൊടുത്തു. ശാന്തി കൊടുത്തു. നിലത്ത് ഒറ്റവസ്ത്രം പുതപ്പിച്ച് ആർക്കും വേണ്ടാത്തവനായി ആ ശവം കിടന്നു.

ആർക്കും അദ്ദേഹത്തോട് വിരോധം ഉണ്ടായിരുന്നില്ല, അദ്ദേഹവും ആരെയും വെറുത്തിരുന്നില്ല. ആരോടും വെറുപ്പില്ലാതെ ആ അവസാനഉറക്കം നടന്നു.

രാജ്ഞി രാജകുമാരന്മാർ മുതല് ചണ്ഡാലന്മാര് വരെ എല്ലാവർക്കും ദാനം ചെയ്ത് അവരെക്കൊണ്ട് വിജയേശനു മുമ്പിൽ തന്റെ പേരക്കുട്ടിയെ രക്ഷിക്കാമെന്ന് പ്രതിജ്ഞ ചെയ്യിച്ചു. അവൻ പാദം തൊട്ടപ്പോള് ഒരിക്കലും നിന്റെ അഛനെ വിശ്വസിക്കരുത് എന്ന് ഉപദേശിച്ചു. 100 കുതിരപ്പടയാളികളെ അവന്റെ രക്ഷ ഏൽപ്പിച്ചു. ഒന്നരദിനം കവിഞ്ഞ് ഭർത്താവിന്റെ ശവം പല്ലക്കിലെടുത്ത് മറ്റൊന്നിൽ പിൻതുടർന്നു. സന്ധ്യക്ക് ശ്മശാനത്തിലെത്തി. അപ്പോളവർക്ക് മകനെ കാണണമെന്ന് തോന്നി. അവൻ വന്നില്ല. വിതസ്തയിലെ ജലം കുടിച്ച് മുക്തി പ്രാർത്ഥിച്ച് അഛനേയും മകനേയും തെറ്റിച്ചവരെയെല്ലാം ശപിച്ചു. പിൻഗാമികളോടൊപ്പം അവരും നശിക്കട്ടേ എന്ന ശാപം ഫലിച്ചതുപോലെ ജയാനന്ദനും ജിദ്ദുരാജനും നേരത്തേ മരിച്ചു. ഹലധരനെക്കുറിച്ച് ഉണ്ടായ അപവാദം തീരുമാറ് സതി അനുഷ്ഠിച്ചു. ഗംഗാധരന്,തക്കി ബുദ്ധൻ, പല്ലക്കു വഹിക്കുന്ന ദണ്ഡകൻ , പരിചാരികമാരായ ഉദ്ദ,നോനിക, വൽഗ എന്നിവരും ചിതയില് ചാടി മരിച്ചു. സേനതനും ക്ഷേമകനും ബപ്പടൻ, ഉദ്ബട്ടനെന്നിവരുടെ കുടുംബവും വിജയേശ്വരത്തുവെച്ച് സന്യാസം വരിച്ചു. മരിക്കുമ്പോള്അനന്തദേവന് 61 വയസ്സായിരുന്നു. നാലാംദിനം അസ്ഥി ഗംഗയിലൊഴുക്കിയത് തന്ംഗരാജാവിന്റെ മകനാണ്. ഹർഷനെന്ന പേരക്കുട്ടി വിജയേശ്വരത്ത് മുത്തശ്ശന്റെ സ്വത്തും കുതിരപ്പട്ടാളവുമായി കാത്തുനിന്നു. അഛനോട് അവന് കഠിനമായ ശത്രുത തോന്നി. ആദ്യത്തെ പിതൃപുത്രശണ്ഠയി ൽ അഛനാണ് വിജയേശ്വരത്ത്. ഇപ്പോഴത്തെ ശണ്ഠയിൽ മകനാണ് വിജയേശ്വരത്ത് കാത്തുന നിന്നത്. കലശൻ പലപ്രാവശ്യം മകനെ വന്നുകണ്ട് സന്ധിക്ക് യാചിച്ചു. അവസാനം മകനെ രാജധാനിക്ക് കൊണ്ടുപോയി.

സെല്യപുരത്തെ മയനനെന്ന ഗൃഹസ്ഥപുത്രൻ ജയ്യകന് ദാമരസ്ഥാനത്തെത്തിയിരുന്നു. ബാംഗില പർഗാനയില് ഒരു ക്രോശം ഭൂമിയില് അവന് കുഴിച്ചിട്ട സ്വത്ത് അയാൾ മരിച്ച്പ്പോള് രാജാവിനു കിട്ടി. (ജയ്യകന് ബാംഗിലയിലെ മറ്റു ദാമരരുമായി ശത്രുതയായിരുന്നു.)അതിനുശേഷം കലശൻ ജനങ്ങളെ മക്കളെപ്പോലെ കരുതാനാരംഭിച്ചു. വ്യാപാരിയെപ്പോലെ ധനം സൂക്ഷിക്കയും അർഹിക്കുന്നവർക്ക് ദാനം കൊടുക്കുകയും ചെയ്തു. ഗുമസ്തന്മാരെപ്പോലെ സദാ ഭൂർജ്ജപത്രവും ചോക്കും അടുത്തുവെച്ച് വരവുചെലവ് എഴുതി. ആര്്കും അദ്ദേഹത്തെ പറ്റിക്കാൻ സാധിച്ചിരുന്നില്ല. ആൽബറൂണി അന്ന് ഇന്ത്യയിൽ സ്ലേറ്റ് ഉപയോഗിച്ചിരുന്നതായി എഴുതുന്നു. സന്ധ്യ കഴിഞ്ഞാൽ ആർക്കും കലശനെ കാണാനനുവാദമുണ്ടായിരുന്നില്ല. ധർമ്മാർത്ഥകാമങ്ങളെ കൃത്യമായി പാലിച്ചു. കൂടെനിന്ന ബന്ധുക്കൾക്ക് (തക്കണൻ,തന്വംഗന്റെ മറ്റു

രണ്ടു മക്കൾ,ഗുഞ്ചന്റെ മകൻ മല്ലൻ) സമ്മാനങ്ങൾ കൊടുത്തു. പ്രജകൾക്ക് ദാരിദ്ര്യമോ കഷ്ടപ്പാടോ ഇല്ലാതെ നോക്കി.

പ്രായമായിട്ടും വിദേശികൾ പഠിപ്പിച്ച ദുസ്വഭാവം രാജാവ് മറന്നിരുന്നില്ല. വുല്ലിയനെന്ന തക്കൻ പലസ്ഥലത്തുനിന്നും തുരുഷ്കപ്പെൺകുട്ടികളെ കൊണ്ടു വന്നു കൊടുത്തു. അവരും പരദാരങ്ങളുമൊക്കെയായി 72 സ്ത്രീകളുണ്ടായി രുന്നു അന്തഃപുരത്തിൽ. മത്സ്യസൂപം മുതലായ ലൈംഗികോത്തേജകപാനീ യങ്ങൾ കഴിച്ച് ലൈംഗികശേഷി രാജാവ് പഴയപോലെ നിലനിർത്തി. താൻ കത്തിച്ച വിജയക്ഷേത്രം പുനരുദ്ധരിച്ചു. മുകളിലൊരു സ്വർണ്ണക്കട്ടി വെച്ചു. ത്രിപുരേശ്വരത്ത് എന്നേക്കുമായി ദാനം ചെയ്ത ഭൂമികൾ , ശിവക്ഷേത്രത്തിന് സ്വർണ്ണം കൊണ്ട് ആമലകി , കല്ലുകൊണ്ട് കലശേശ്വരക്ഷേത്രം അതിന്റെ മേൽക്കൂരയില് നിരനിരയായി സ്വര്ണ്ണഘടികള്,ഇവ ഉണ്ടാക്കി. ഹ്യുയാൻസാ ങ് ഓ-മോ-ലോ-കിയ-കോ എന്ന് ആമലകിയെ പറയുന്നു.ഗുരുക്കന്മാരുടെ കൂടെ മഹാസമയ ആഘോഷിച്ചു. ആയിരം സ്വർണ്ണക്കഷ്ണം കൊണ്ട് കലശേശ്വരന് വർണ്ണക്കുട പണിയാന് തുരുഷ്കനായ ഒരാളെ ഏൽപ്പിച്ചു. അയാൾ ചെമ്പ് സ്വർണ്ണം പൊതിയുകയാണെന്ന് നോനകന് കണ്ടുപിടിച്ച് വന്നവഴിക്ക് അയച്ചു. നാട്ടിൽത്തന്നെ വളരെ കുറച്ച് സ്വർണ്ണം ഉപയോഗിച്ച് വർണ്ണക്കുട പണിതു. അഛന്റെ പേരിൽ അനന്തേശനെന്ന ബാണലിംഗ പ്രതിഷ്ഠ ചെയ്തു.

രാജപുരിയിൽ അപ്പോഴേക്കും സഹജപാലന് മരിച്ച് സംഗ്രാമപാലന് രാജാ വായി. അമ്മാമൻ മദനപാലനാണ് സിംഹാസനം നിയന്ത്രിച്ചിരുന്നത്. അദ്ദേ ഹത്തെ ഭയന്ന് സംഗാരാമപാലന്റെ സഹോദരി കാശ്മീരിൽ അഭയം പ്രാപി ച്ചു. താക്കൂറ ജസ്സരാജനും അഭയം പ്രാപിച്ചു. അവരെ സഹായിക്കാനായി ജയാനന്ദനേയും ബിജ്ജയേയും അയച്ചുകൊടുത്തു. ജയാനന്ദൻ അവിടെ ചെന്ന് ശക്തി കാട്ടിയപ്പോൾ സംഗ്രാമപീലന്റെ മന്ത്രിമാർക്ക് സംശയമായി. അവർ ഓടിക്കാൻ നോക്കി. ഇത് ബിജ്ജന്റെ പണിയാണെന്ന് ജയാനന്ദൻ വിചാരി ച്ചു. ജയാനന്ദൻ സൈന്യത്തെ നിർത്തി മടങ്ങിപ്പോയി. അയാൾക്ക് ഒരു രോ ഗം ബാധിച്ചു. രഹസ്യമായി രാജാവിനോട് ബിജ്ജനെപറ്റി ഏഷണി പറ ഞ്ഞുകൊടുത്തു. ബിജ്ജൻ അപകടം മണത്തറിഞ്ഞ് വിദേശയാത്രക്ക് അനുമതി വാങ്ങി. ഹലധരൻ മരണക്കിടക്കയിൽവെച്ച് ജിന്ദുരാജന്റെ പതനം പ്രവചി ച്ചപോലെ ജയാനന്ദനും മരണക്കിടക്കയിൽ കിടന്ന് ബിജ്ജന്റെ മരണം പ്രവ ചിച്ചു. അഞ്ചുദിവസം ബിജ്ജൻ ആക്രമിക്കുമെന്ന് ഭയന്ന് കലശന് ഉറങ്ങിയി ല്ല.ജയാനന്ദന്റെ മരണകാലത്ത് ജിന്ദുരാജനും മരിച്ചു. ഗൌഡദേശത്തുവെച്ച് ബിദ്ദന്റെ മരണവും സംഭവിച്ചു. സഹോദരന്മാരെല്ലാം ജയിലിലായി. പാജക നെന്ന സഹോദരൻ മാത്രം രക്ഷപ്പെട്ടുവെങ്കിലും അയാളെ കടുവ കൊന്നു.

മദനനും അപായമൃത്യു സംഭവിച്ചു. ജയാനന്ദന്റെ സഹായിയും കുട്ടികളുടെ രക്ഷിതാവുമായ വാമനനെ സർവ്വാധികാരിയായ പ്രധാനമന്ത്രിയാക്കി. രാജാവ് അവന്തിസ്വാമിക്ഷേത്രത്തിന്റെ ബ്രഹ്മദേയമെല്ലാം സ്വന്തമാക്കി. കലശഗഞ്ചമെന്ന ധർമ്മസ്ഥാനം നടപ്പാക്കി. (നികുതി) നോനകന് അദ്ദേഹം മന്ത്രിയായിരുന്നിട്ടും പാദാഗ്രസ്ഥാനം കൊടുത്തില്ല. നോനകൻ ക്രൂരനാണെന്നും പ്രജകളെ ഉപദ്രവിക്കുമെന്നും കരുതി. രാജകലശപുത്രന്മാരായ പ്രശസ്തകലശാദികൾ മന്ത്രിമാരായി. രാജപുരിയെ മദനപാലൻ വീമ്ടും ആക്രമിച്ചപ്പോള് രക്ഷക്ക് ബപ്പടനെന്ന സേനാപതിയെ അയച്ചു. വരാഹദേവന്റെ ധീരനായ സഹോദരൻ കന്ദർപ്പനെ ദ്വാരാപതിയാക്കി. അയാൾ ദാമരന്മാരെ അടക്കി. ജിന്ദുരാജനിൽനിന്ന് കലശന് ഡിപ്ലോമസിയും ധൈര്യവും പഠിച്ചിരുന്നു. മദനൻ ബോപ്പ മുതലായ ദാമരരെ വധിച്ചു. പരുന്തിനെ വളർത്തുന്ന വിജയസിംഹനെ നഗരമുഖ്യനാക്കി. അയാൾ കള്ളന്മാരെ നശിപ്പിച്ചു. കന്ദർപ്പൻ,ഉദയസിംഹൻ ഇവരെ ലോഹരത്തിലയച്ച് ഭുവനരാജനെ ദൂരേക്ക് ഓടിച്ചു. നീലപുരത്തെ കീർത്തിരാജാവിന്റെ മകള് ഭുവനമതിയെ വിവാഹം ചെയ്ത് സന്ധി ഉണ്ടാക്കി. വിജയസിംഹന്റെ നഗരമുഖ്യസ്ഥാനം ഗുജ്ജപുത്രനായ മല്ലന് കൊടുത്തു. മല്ലൻ ഉരസ ആക്രമിച്ചു. വിരാടയുദ്ധത്തിലെ പാർത്ഥനെപ്പോലെ അഞ്ചാറു കുതിരകളുമായി കൃഷ്ണാനദി കടന്ന് അഭയരാജന്റെ നാടും കുതിരകളും സ്വന്തമാക്കി. 1087-88ൽ 8 രാജാക്കന്മാർ തലസ്ഥാനത്ത് എത്തി സഭ കൂടി. ബന്ധാപുരത്തെ കീർത്തി, ചമ്പരാജാവ് ആസതൻ, വല്ലാപുരത്തെ രാജാവും തുക്കന്റെ മകനുമായ കലശൻ, രാജപുരി സംഗ്രാമപാലൻ, ലോഹരരാജാവും ഹർഷന്റെ സഹോദരനുമായ ഉത്കർഷൻ,ഉരസത്തിലെ സങ്കടൻ, കാണ്ഡയിലെ ഗംഭീരവർമ്മൻ, കാഷ്ഠവാടത്തിലെ ഉത്തമരാജന്. സങ്കടന് മുംഗജനെന്നും മുംഗടനെന്നും പേരുണ്ട്. നീലപുരത്തെ കീർത്തിവർമ്മനും ബന്ധപുരത്തെ കീർത്തിയും ഒരാളാവാം. രണ്ടുസ്ഥലവും അദ്ദേഹമാവാം ഭരിച്ചിരുന്നത്. കാണ്ഡ കാശ്മീപിന് തെക്കുകിഴക്കാണ്. ഭദ്രാവകാശ അഥവാ ഭദ്രവാഹിലേക്കുള്ള വഴിയിലാണ്. കാഷ്ഠവാടം (കിഷ്ടുത്വാര) ചീനാബ് താഴ്വരയിൽ കാശ്മീരിനു തെക്കുകിഴക്കാണ്. ഇവിടത്തെ രാജാക്കന്മാർ ഔറംഗസേബിന്റെ കാലം വരെ ഹിന്ദുക്കളായി തുടർന്നു. ഗുലാബ്സിംഗിന്റെ വിജയംവരെ അവർ സ്വതന്ത്രരാജാക്കന്മാരായിരുന്നു.

സഭായോഗത്തിനുശേഷം മല്ലൻ തന്റെ പദവി ഉപേക്ഷിച്ചു. വീണ്ടും കന്ദർപ്പനെ ദ്വാരാപതിയാക്കി. അദ്ദേഹം സ്വാപികക്കോട്ട പിടിച്ചു. പിന്നീട് ഉദ്യോഗം ത്യജിച്ചു. രാജാവിനും കന്ദർപ്പനുമിടയിലെ സന്ദേശവാഹകനായിരുന്നു പ്രശസ്തകലശൻ. അദ്ദേഹം കന്ദർപ്പന്റെ സ്ഥാനം പണം കൊടുത്ത് തന്റെ സഹോദരനായ രത്നകലശന് വാങ്ങിക്കൊടുത്തു. രാജാവ് കന്ദർപ്പനെ ശ്രമപ്പെട്ട് തിരിച്ചുവിളിച്ച് രാജസ്ഥാനാധികാരം കൊടുത്തു. (നീതി പരിപാലനം)

സാധാരണ ഗതിയിൽ രാജാവു(രാജഗൃഹം)തന്നെയാണ് ന്യായാധിപനാവുക പതിവ്.നാലുവിധം കോടതികളാണ് അന്നുണ്ടായിരുന്നത്. പ്രതിഷ്ഠിതം, അപ്രതിഷ്ഠിതം, മുദ്രിതം ,ശാസിതം. മുദ്രിതം രാജമുദ്രയുള്ള രാജപ്രതിനിധി ചെയ്യുന്നതാണ്. രാജസ്ഥാനീയരെന്ന ഈ കോടതി ഗുപ്തകാലത്തും ഉണ്ടായിരുന്നു. ഒരു കള്ളനെ അമിതമായി അടിച്ച് അവൻ മരിക്കാനിടയായി .ഇതറിഞ്ഞ കന്ദർപ്പന് ഉദ്യോഗം ത്യജിച്ച് ഗംഗയിലേക്ക് പോയി. കലശനാണ് കാശ്മീരിൽ ഉപാംഗഗീതത്തിന് പ്രചാരം കൊടുത്തത്. നർത്തകിമാരെ മറ്റു പ്രദേശങ്ങളിലെന്ന പോലെ അദ്ദേഹം ശ്രദ്ധാപൂർവ്വം തെരഞ്ഞെടുക്കാനാരംഭിച്ചു. ജയവനത്തിനടുത്ത് (സെവൻ) സ്വനാമത്തിലുള്ള നഗരത്തിൽ മഠം,അഗ്രഹാരം, കൊട്ടാരം ആയിരക്കണക്കിൽ പണിതു.

യുവരാജാവായ ഹർഷന് എല്ലാഭാഷകളുമറിയുന്നവനായിരുന്നു. എല്ലാഭാഷകളിലും കവിത രചിച്ചിരുന്നു. സർവ്വഭാഷാകവിത്വം കൊണ്ട് ശ്രീഹർഷനെ ജയിച്ചു. എല്ലാരാജ്യത്തും പ്രസിദ്ധനുമായിരുന്നു. സ്വഭാവം നല്ലതാണെന്നും വിശ്വസ്തരും കഴിവുള്ളവരുമാണെന്നും ഉറപ്പു വരുത്തിയിട്ടേ ജോലി കൊടുത്തിരുന്നുള്ളു. പലരാജ്യത്തുനിന്നും പണ്ഡിതർ വന്നിരുന്നു. അവർക്കെല്ലാം ശമ്പളം കൊടുക്കാൻ അഛന് തരുന്ന തുഛമായ തുക പോരാതെ വന്നതിനാൽ അദ്ദേഹം ഒരുനേരം മാത്രമാണ് ഭക്ഷണം കഴിച്ചിരുന്നത്. അഛനെ പാട്ടു പാടി സന്തോഷിപ്പിച്ച് കിട്ടുന്ന സമ്മാനങ്ങളും രാജകുമാരൻ പണ്ഡിതരുടെ ശമ്പളത്തിന് ഉപയോഗിച്ചു. ഒരുപ്രാവശ്യം ഹർഷന് പാടുന്നസമയത്ത് രാജാവ് എഴുന്നേറ്റുപോയി. അത് അപമാനമായി. അപ്പോൾ അഛന്റെ മുഖസ്തുതിക്കാരനായ വിശ്ശാവത്തൻ അഛനെ കൊന്ന് രാജാവാകാനുപദേശിച്ചു. ഹർഷന് അയാളെ ദേഷ്യപ്പെട്ട് ഓടിച്ചു. ധമ്മടൻ അയാള് അരുതാത്തതൊന്നും പറഞ്ഞില്ലല്ലോ എന്ന് ചോദിച്ചു. അഛൻ തിരിച്ചുവന്ന് ധാരാളം സമ്മാനങ്ങളും പ്രശംസയും മകന് കൊടുത്തു. അഛന്റെ കൂടെ ഊണുകഴിച്ച് തിരികെ തന്റെ കൊട്ടാരത്തിലെത്തി. പിറ്റേന്ന് രഹസ്യമായി വിശ്ശാവത്ത സന്ദർശിച്ച് ഉപദേശം തുടർന്നു. ഹർഷന് അവനെ അടിച്ചപ്പോള് മൂക്കിൽനിന്ന് ചോര വന്നു. ഹർഷന് പാവം തോന്നി അത് കഴുകി പരിചാരകരെക്കൊണ്ട് പരിചരിപ്പിച്ചു. അവൻ വീണ്ടും ധമ്മടനെ അയച്ച് പ്രലോഭിപ്പിച്ചുകൊണ്ടിരുന്നു. അതേസമയം വിഗ്ഗാവത്തൻ കലശനോടും ഹർഷന് കൊല്ലാനൊരുങ്ങുകയാണെന്ന് പറഞ്ഞുകൊണ്ടിരുന്നു. അഛൻ തന്നെ കൊല്ലാനൊരുങ്ങുന്നു എന്നു കേട്ട ഹർഷന് പേടിച്ച് അഛന്റെ കൊട്ടാരത്തിലേക്ക് ഒരു ദിവസം ഉണ്ണാൻപോയില്ല. അപ്പോൾ വിശ്ശാവത്തന് പറഞ്ഞത് സത്യംതന്നെയായിരിക്കുമോ എന്ന് സംശയിച്ച് കലശനും ഉണ്ടില്ല. തക്കനനും സഹോദരനും വന്നപ്പോൾ കലശൻ ഏറെനേരം അവരോട് കരഞ്ഞുപറഞ്ഞു. ധമ്മടനെ തടവിലിടാനും പറഞ്ഞു. തന്വംഗന്റെ മക്കൾ തങ്ങളുടെ സഹോദരന് ധമ്മടന് അത്തരം ചതി

പ്പണി ചെയ്തതായി അറിവില്ലെന്ന് പറഞ്ഞു. അവർക്ക് രാജാവ് നാടുവിട്ട് പോകാനുള്ള അനുമതി നൽകി. അവർ ധമ്മടനേയും കൂട്ടി പോയി. രാജാവ് മകനെ വിളിച്ച് സ്നേഹപൂർവ്വം പറഞ്ഞു:- എന്റെ നഗരം പണിപൂർത്തി യായിക്കഴിഞ്ഞാൽ സകലവും നിന്നെ ഏൽപ്പിച്ച് നന്ദിക്ഷേത്രത്തിലേക്കോ വാരാണസിയിലേക്കോ ഞാൻ പോകും.

ഇതറിഞ്ഞ ഹർഷന്റെ കൂട്ടുകാര് രാജാവ് മകനെ കൊല്ലില്ല, പക്ഷേ തങ്ങളെ വധിക്കുമെന്ന് ഭയപ്പെട്ടു. അവർ ഹർഷനെ വളഞ്ഞു. നീ ഞങ്ങളുടെ കൂടെ നിന്നില്ലെങ്കിൽ നിന്നെ ഞങ്ങള് കൊല്ലുമെന്ന് ഭയപ്പെടുത്തി. മഹത്തരദണ്ഡകന് ഹർഷനോട് നീ ക്ഷത്രിസ്ത്രീയുടെ മകനാണ് വീരപട്ടം കെട്ടി യുദ്ധത്തിനു പുറപ്പെടുക എന്ന് ഉപദേശിച്ചു. രാജകുമാരനെ ഒരു മുറിയിലിട്ടടച്ച് മുടി വെട്ടാനുള്ള ബാർബറെ നിർത്തിയ രാജസ്ഥാനീയന് ജനലിലൂടെ വിളിച്ചു പറഞ്ഞു, ഇവിടെ രാജകുമാരൻ സുരക്ഷിതനാണ്, താങ്കൾ വേണ്ടതു ചെയ്തു കൊള്ളുക എന്ന്. 1088 പൌഷശുക്ലപക്ഷഷഷ്ഠിക്ക് ഹർഷന് ജയിലിലടക്ക പ്പെട്ടു, വിപ്ലവം ആരംഭിച്ചു. അഛനും മകനും തമ്മിലുള്ള പിണക്കം ഉണ്ടാ ക്കുന്നതിൽ പ്രധാനപങ്ക് രണ്ടാനമ്മ ഭുവനമതിയും വഹിച്ചു. അവളെ പണയ മായി വെച്ചാണ് വിപ്ലവം. സ്വയം കഴുത്തുമുറിച്ച് ആത്മഹത്യ ചെയ്തു. രാജാവ് വിശ്വസ്തരായ കാവൽക്കാരെ നിർത്തി, ജയിലിലാണെങ്കിലും മകന് നല്ല ഭക്ഷണം കിട്ടുന്നുണ്ടെന്ന് ഉറപ്പു വരുത്തി.കൂടെ പ്രയാഗനെന്ന വിശ്വസ്ത പരിചാരകനെ നിർത്തി.നോനകൻ ഒന്നുകില് ഹർഷനെ വധിക്കണം അല്ലെങ്കി ൽ കണ്ണ് എടുക്കണമെന്ന് ഉപദേശിച്ചു. ഹർഷനോടുള്ള പ്രതികാരമാണെന്നു വിചാരിച്ച് കലശൻ പുത്രവധുക്കളുമായി മൃഗങ്ങളെപ്പോലെ ബന്ധം പുല ർത്തി. ഇവരുടെയിടയിൽ തുക്കന്റെ പൌത്രി സുഗല ഉണ്ടായിരുന്നു. അവൾ ഭർതൃപിതാവിനെ രാസകേളിയില് സന്തോഷിപ്പിച്ച്, സ്വാധീനിച്ച്, ഭർത്താവിനെ കൊല്ലാന് പറഞ്ഞു. അവളും നോനകനും കൂടി ഹർഷന്റെ ഭക്ഷണത്തിൽ വിഷം കലർത്തി. പ്രയാഗൻ അവര് കൊടുത്തയച്ച ഭക്ഷണം കഴിക്കാൻ ഹർഷനെ അനുവദിച്ചില്ല. അതു കൊടുത്ത നായ്ക്കൾ ചത്തു. അതോടെ അഛനയക്കുന്നതൊന്നും ഹർഷന് കഴിക്കാതെയായി. പ്രയാഗനി ൽനിന്ന് ഇതിനുള്ള കാരണം കലശന് മനസ്സിലാക്കി.

കലശൻ താമ്രസ്വാമിവിഗ്രഹം (സൂര്യ)തകർത്തു. വിഹാരത്തിലെ താമ്രവിഗ്ര ഹങ്ങളെടുത്തു. കുട്ടികലില്ലാതെ മരിച്ചവരുടെ സ്വത്തെല്ലാം കണ്ടുകെട്ടി. മഹാ കാലന്റെ കലശം സ്ഥാപിക്കുമ്പോൾ കലശന്റെ മൂക്കിൽനിന്ന് രക്തം കലശ ത്തിൽ വീണു. (കുംഭപ്രതിഷ്ഠക്ക്). രക്തവാർച്ച നിലക്കാതെ ശയ്യാവലംബി യായി. ലോഹരത്തിൽനിന്ന് ഉത്കർഷനെ വരുത്തി കിരീടധാരണം ചെയ്തു. മന്ത്രിമാർ ലോഹരത്തിലെ താക്കൂറന്മാരുടെ മേൽനോട്ടത്തില് ഹർഷനെ ഉത്ക

ർഷനെ ഏൽപ്പിച്ചു. അവൻ നാട്യമണ്ഡപത്തിലൂടെ ഹർഷനെ പുറത്തുകടത്തി ചതുസ്തംഭമുള്ള ഹാളിൽ തടവിലിട്ടു. കലശൻ സൂര്യസ്വാമിവിഗ്രഹം തക ർത്ത പാപം തീരാനായി സൂര്യമാർത്താണ്ഡക്ഷേത്രത്തില് അഭയം തേടി. അവിടെനിന്ന് വിജയക്ഷേത്രത്തിലേക്ക് പുറപ്പെട്ടു. മാർഗ്ഗശീർഷത്തിലെ ശുക്ല തൃതീയക്ക് വൈകുന്നേരം പല്ലക്കിലേറിയ രാജാവിന്റെ അന്ത്യയാത്ര ആരംഭി ച്ചു. ജലമാർഗ്ഗം വഞ്ചിയില് മന്ത്രിമാരും പത്നിമാരുമൊത്ത് യാത്ര ചെയ്ത് പിറ്റേന്ന് കാൽദിനം അസ്തമിക്കാനുള്ളപ്പോൾ, മാർത്താണ്ഡസ്വർണ്ണപ്രതിമ സമർപ്പിച്ചു. മൂത്തമകനെ കാണാതെ ഏറെ ദുഃഖിച്ചു. ഹർഷന് രചിച്ച ഗാനം ഗായകർ പാടുന്നത് നെടുവീർപ്പിട്ടുകൊണ്ട് കേട്ടു. ജനങ്ങൾക്ക് സമ്മാ നം കൊടുത്തു. ഹർഷനുള്ള സമ്മാനം ഏൽപ്പിച്ചു. നാവു കുഴഞ്ഞുതുടങ്ങി. ഹര്ഷ, നോനക എന്ന് ഉച്ചരിക്കുന്ന രാജാവിന്റെ ചിന്ത മനസ്സിലാക്കിയ ചതിയനായ നോനകൻ ഹർഷനെന്നതിന് ആദർശമെന്ന് കേട്ടതായി നടിച്ച് കണ്ണാടി മുമ്പിൽ പിടിച്ചുകൊടുത്തു. രണ്ടരദിവസം മിണ്ടാട്ടമില്ലാതെ കിടന്നു. അവസാനശ്വാസവേളയില് മാർത്താണ്ഡന്റെ മുമ്പില് കിടത്താന് ആംഗ്യം കാട്ടി. 49 വർഷം ജീവിച്ച രാജാവ് 1089ലെ മാർഗ്ഗശീർഷത്തില് ശുക്ലഷഷ്ഠി ക്ക് മരിച്ചു. മമ്മനികയും വിവാഹം കഴിച്ച 6 രാജ്ഞിമാരും ജയമതി എന്ന വെപ്പാട്ടിയും സതി ചെയ്തു. സ്ത്രീവർഗ്ഗത്തെ മുഴുവനും നാണിപ്പിച്ചു അദ്ദേഹത്തിന് ഏറ്റവും പ്രിയപ്പെട്ട വെപ്പാട്ടിയായിരുന്ന കയ്യ. രാജാവ് മരിച്ച ഉടനെത്തന്നെ അവൾ വിജയക്ഷേത്രത്തിലെ ഗ്രാമാധികാരിയുടെ വെപ്പാട്ടിയാ യി. ഉത്കർഷന്റെ കിരീടധാരണത്തിന് സകലമന്ത്രിമാരും തിരക്കിലായപ്പോള് വാമനൻ മാത്രമാണ് രാജാവിന്റെ അന്ത്യകർമ്മം ചെയ്തത്. കലശന്റെ പത്നി പത്മശ്രീരാജ്ഞിയുടെ മകനായ വിജയമല്ലൻ ഉത്കർഷനെതിരെ അവകാശവാദം ഉന്നയിച്ചു. ഉത്കർഷന് തന്റെ അഛന് ഹർഷദേവന് കൊടുത്തിരുന്ന അതേ ബത്ത തരാമെന്ന് വാക്ക് കൊടുത്തു. കയ്യയുടെ മകനായ ജയരാജനും അതേ ബത്ത കൊടുത്തു. ജനങ്ങളെല്ലാം ഹർഷനെ രാജാവാക്കാനാണ് ആഗ്രഹിച്ചത്. ഹർഷന് ഉപവാസമിരുന്നു. തുക്കാരന്മാർ ലോഹരത്തിലെ രാജാവാക്കാമെന്ന് പറഞ്ഞു. ഹർഷന് തന്റെ കടുക്കനുമായി രഹസ്യമായി പ്രയാഗനെ വിജയമല്ലന്റെ അടുത്തയച്ചു. തന്നെ സ്വതന്ത്രനാക്ക ണമെന്ന് അപേക്ഷിച്ചു.ഉത്കർഷന് രാ്യകാര്യങ്ങളൊന്നും നോക്കാതെ ഭണ്ഡാ രം എണ്ണിക്കൊണ്ടിരിക്കയായിരുന്നു.അഛന്റെ ഭാര്യമാര്്ക് ഉഴുന്നുമാത്രം തിന്നാൻ കൊടുത്തു. അവർ അവന്റെ ആർത്തി നാടുമുഴുവനും പറഞ്ഞു പരത്തി. ബത്ത കിട്ടാതെ വിജയമല്ലൻ നാടുവിട്ട് പോകാന് പുറപ്പെട്ടു. ലവനോത്സത്തിൽ ഒരു ദിവസം താമസിച്ചു. ഭടന്മാർ ഹർഷനെ സ്വതന്ത്ര നാക്കാതെ പോകുന്നത് ശരിയല്ലെന്ന് ഉപദേശിച്ചു. പിറ്റേന്നുരാവിലെ അവരോടും ദാമരരോടും കൂടി നഗരത്തിലേക്ക് തന്നെ മടങ്ങി.

കാലാൾപ്പടയുടെ സേനാപതി മധുരാവണന് പുത്രനായ നാഗനെ അയച്ചിരുന്നു. അവൻ പത്മപുരം വഴി കുതിരപ്പടയുമായി വരുന്നതിനു മുമ്പ് വിജയമല്ലന് നഗരം തീ വെച്ചു തുടങ്ങി. ജയരാജനും വിജയമല്ലന്റെ പക്ഷം ചേർന്നു. ഹർഷനെ വിട്ടയക്കും വരെ മടങ്ങില്ലെന്ന് നിശ്ചയിച്ച വിജയമല്ലന് ആനപ്പ ന്തിയും തീവെച്ചു. ജനം ഹർഷദേവന് രാജാവാകട്ടെ, നീചഖാസനായ ഉത്ക്ക ർഷന് നാടുവിടട്ടേ എന്ന് ഉറക്കെ പറഞ്ഞുകൊണ്ടിരുന്നു. അവർ തടവറയി ലെ ജനലിലൂടെ പൂക്കൾ വാരിയെറിഞ്ഞു. ഹർഷന് തന്റെ ജീവന് അപകട ത്തിലാണെന്നും തുറന്നുവിടണമെന്നും താക്കൂറന്മാരോട് അപേക്ഷിച്ചു. പുറ ത്ത് വാതിലിലെ മുട്ട് ശക്തമായപ്പോൾ താക്കൂറന്മാരും പേടിച്ചു. ഹർഷന് വല്ലതും സംഭവിച്ചാൽ ജനം തങ്ങളെ വെറുതെ വിടില്ലെന്ന് അവരൂഹിച്ചു. ഭയപ്പെട്ട് അവർ ഓടിപ്പോയി. ഹർഷന് വാതില് തുറന്നു. ലോഹരത്തിലെ 16 ഭടന്മാർ വധിക്കാനായി വന്നു. ഹർഷന് മരിച്ചാലേ കലാപം തീരു എന്നു പറഞ്ഞ് ഉത്കർഷന് അയച്ചവരായിരുന്നു. അവർക്ക് നോനകന് രണ്ട് മോതിരം കാട്ടിക്കൊടുത്തിരുന്നു. അതിലൊന്ന് കാട്ടിയാൽ കൊല്ലാനും മറ്റേത് കാട്ടിയാൽ വിട്ടയക്കാനുമാണ് ആജ്ഞ. ഹര്ഷൻ അവരോരുത്തരേയും പേരുവിളിച്ച് താംബൂലം കൊടുത്ത് സത്കരിച്ചിരുത്തിയപ്പോള് അവർക്ക് ലജ്ജതോന്നി.ശത്രുത പോയി. ഹർഷന് അവർക്ക് ഹരിശ്ചന്ദ്രകഥ പറഞ്ഞു കൊടുത്തു. ഇതിനിടെ കൊല്ലാനുള്ള മോതിരമയക്കാൻ ഉത്കർഷന് മറന്നു പോയി. സത്യന്റെ മകൻ രാജപുത്രന് സൂരനെ മോതിരവുമായി അയച്ചു. പക്ഷേ അബദ്ധത്തിൽ മോതിരം മാറിപ്പോയി. സൂരന്റെ കയ്യിലെ മോതിരം കണ്ട് ഭടന്മാർ ആനന്ദിച്ചു. ഹർഷനെ സന്തോഷപൂർവ്വം പോകാനനുവദിച്ചു. ഉത്കർഷന് ഹർഷനെ വധിച്ചിരിക്കാമെന്ന് ഭയപ്പെട്ട വിജയമല്ലന് യുദ്ധം കനപ്പിച്ചു. കൊട്ടാരത്തിനു തീവെക്കും മുമ്പ് ദൂതന്മാർ ജ്യേഷ്ഠന് ജീവിച്ചി രിക്കുന്നു എന്ന സന്തോഷവാർത്ത അറിയിച്ചു. ഉടനെ അദ്ദേഹം ഹർഷന്റെ ഭാര്യ സുഗലയെ ഭർത്താവിന്റെ കടുക്കനുമായി അയച്ചു. നോനനും പ്രശസ്തകലശനും മന്ത്രിമാരും ചേർന്ന് ഹർഷനെ തടവറയിൽനിന്ന് പുറത്താക്കി. കുതിരപ്പുറത്തുകയറി മന്ത്രിമാരോടൊപ്പം ഹർഷന് ഉത്കർഷന്റെ അടുത്തെത്തി. ഉത്കർഷന് വിജയമല്ലനെ പിൻവാങ്ങിക്കുന്ന പക്ഷം ബാക്കി കാര്യം ആലോചിക്കാമെന്ന് പറഞ്ഞു. ഹർഷന് സമ്മതിച്ചു. ഉത്കർഷന് ഭണ്ഡാരപ്പുരയിലേക്ക് പോയി. വിജയമല്ലൻ ഹർഷദേവനെക്കണ്ട് ഒരുനിമിഷം ആനന്ദം കൊണ്ട് അനങ്ങാതെ നിന്ന് കാലുതൊട്ട് വണങ്ങി. രണ്ടു പേരും കെട്ടിപ്പിടിച്ചു.

ഹർഷന് ഉത്കർഷന്റെ ഗൃഹത്തില് ചെന്നു. വിജയസിംഹൻ തടഞ്ഞു. ഒരു പ്രാവശ്യം കഷ്ടപ്പെട്ട് രക്ഷപ്പെട്ടിട്ട് പിന്നേയും തടവിലാകാൻ പോകുന്നുവോ എന്ന് ചോദിച്ചു. നേരെ ചെന്ന് സിംഹാസനത്തിലിരിക്കുക. ജനങ്ങളും സേവ

കരും അദ്ദേഹത്തെ സിംഹാസനത്തിലിരുത്തി. മുമ്പ് ഭർത്താവിനെ കൊല്ലാനാ ഗ്രഹിച്ച സുഗല പ്രധാനപട്ടമഹിഷിയാവാനെത്തി.

ഹർഷദേവൻ:-(1089-1101). വിജയസിംഹൻ ഉത്കർഷനെ മറ്റൊരു മാളികയി ലേക്ക് കൊണ്ടുപോയി തടവിലിട്ടു. താക്കൂറന്മാരേയും വിജയമല്ലനേയും ഹർഷന് വിളിച്ചുവരുത്തി. അവരോട് കൈകൂപ്പി ജീവിതവും രാജ്യവും തന്നതിന് നന്ദി പറഞ്ഞു. മോതിരം മാറ്റിയതിന് നോനകന് ഉത്കർഷനെ കണക്കറ്റ് ശകാരിച്ചു. അവൻ സഹജ എന്ന വെപ്പാട്ടിയോടുകൂടി അകത്തെ മുറിയിലേക്ക് പോയി. സന്ധ്യാപ്രാർത്ഥനക്കെന്നു പറഞ്ഞ് യവനികയുടെ പിന്നിലിരുന്നു.കത്രികകൊണ്ട് കഴുത്തിലെ ഞരമ്പു മുറിച്ചു. സഹജ കത്രിക വീഴുന്ന ശബ്ദവും രക്തപ്പുഴയും കമ്ട് ഓടിച്ചെന്നു. സഹജ ക്ഷേത്രത്തിലെ നർത്തകിയായിരുന്നു. അവൾ ഭർത്താവിന്റെ രക്തം ഗൈരികം പോലെ ശരീരമാകെ പുരട്ടി സതി ചെയ്തത് കണ്ട് എല്ലാവരുടേയും പ്രശംസാപാത്ര മായി. കലാരസികനായ ഹർഷദേവനും മുമ്പ് അവളുടെ നൃത്തം കണ്ട് അവളെ പ്രശംസിച്ചിരുന്നു. അതിനാൽ സതി ചെയ്യരുത് എന്ന് അദ്ദേഹം വിലക്കിയിട്ടും അവൾ കൂട്ടാക്കിയില്ല. 24 വയസ്സായ ഉത്കർഷന് വെറും 22 ദിവസമാണ് രാജാവായിരുന്നത്. അവന്റെ ചിതയിൽ ലോഹരഗിരിയിലെ ചില പത്നിമാരും സതി ചെയ്തു. നോനകനും സിൽഹരനും ഭട്ടാരനും പ്രശസ്തകലശനും തടവിലായി. സിംഹദ്വാരത്തിൽ നാലു മണികള് തൂക്കി. അത് അടിച്ചാല് ഏതാൾക്കും ഏതു വിഷമവും രാജാവിനെ അറിയിക്കാ മെന്ന് നിശ്ചയിച്ചു. വിജയമല്ലന്റെ വാക്ക് ഗുരുവാക്ക് പോലെ മാനിച്ചു ഹർഷദേവൻ.

പിന്നീട് ദ്വേഷം അടക്കി, കന്ദർപ്പനെ വീണ്ടും ദ്വാരാപതിയാക്കി. മദനനെ കമ്പനപതിയാക്കി. പ്രശസ്തകലശാദികളെ പഴയ ഉദ്യോഗങ്ങളിൽതന്നെ നിയമിച്ചു. നോനകനോടുള്ള ദേഷ്യം പോലും കാലക്രമേണ ഒഴിവാക്കി. വിശ്ശാവത്തന്റെ ചെവിയും മൂക്കും അവന്റെ ഭാര്യയുടെ മുമ്പിൽവെച്ച് അരിഞ്ഞ് വധിച്ചു. വജ്രന്റെ മകനും ക്ഷേമന്റെ പൌത്രനും രക്കയുടെ വംശജനുമായ സുന്നനും അനുജനും മന്ത്രിമാരിൽ പ്രമുഖസ്താനം കൊടുത്തു. ജയരാജനെന്ന സഹോദരന് പ്രിയങ്കരനായി. തന്വംഗപുത്രനായ ധമ്മടൻ ഗംഗാസ്നാനം കഴിഞ്ഞ് സഹോദരന്മാരുടെ പുത്രന്മാരോടുകൂടി തിരിച്ചുവന്നു. അവനേയും ആ മരുമക്കളേയും രാജാവ് സ്വീകരിച്ചു. വിജയമല്ലനുമായി ഹർഷന് അധികാരം പങ്കിട്ടു. എന്നാലും പലരുടേയും ഏഷണി കേട്ട വിജ യമല്ലൻ ഹർഷനെതിരെ വിപ്ലവത്തിനു പുറപ്പെട്ടു. ഒരു യാഗത്തിന് ഹർഷ നെ ക്ഷണിച്ചു. രാജാവിന്റെ കുതിരകളെ മോഷ്ടിച്ചു. സൈന്യത്തെ ആക്രമി ച്ചു. ഭാര്യയെ കുതിരപ്പുറത്തിരുത്തിയാണ് വിജയമല്ലൻ യുദ്ധം ചെയ്തത്.

ആ സമയത്ത് കാറ്റും മഴയും വെള്ളപ്പൊക്കവും വന്നു. ചണ്ഡകന്റെ മക്കൾ കൊല്ലാനായി പിന്നാലെ വന്നു. വിതസ്താസിന്ധുസംഗമത്തിലെ പാലം വെള്ള പ്പൊക്കത്തിൽ തകർന്നു. വിജയമല്ലനും ഭാര്യയും നദി നീന്തിക്കടന്നു. കുതിര യും പിന്നാലെ നീന്തിവന്നു. ലാഹരം വഴി ദരദരാജ്യത്തെത്തി. കന്ദർപ്പന് എല്ലാ ദ്വാരങ്ങളും അടച്ചിട്ടു. ഗിരികൾ കടന്ന് ദരദപുരിയിലെത്തി. ദരദ രാജാവ് ഗിരിഗുപ്തൻ വിദ്യാധരസാഹി സ്വാഗതം ചെയ്തു. ചൈത്രത്തിൽ ദാമരരുടെ സന്ദേശം ലഭിച്ചപ്പോൾ വീണ്ടും ആക്രമണത്തിനൊരുങ്ങി. ഒരു ശിബിരത്തിൽ വിശ്രമിക്കുമ്പോള് ഉരുൾപൊട്ടലില് മരിച്ചു.

ഹർഷന്റെ പരിഷ്കാരങ്ങൾ:–മുമ്പ് രാജാവൊഴികെ മറ്റെല്ലാവരും മുടി അഴിച്ചിടണം. ശിരോവസ്ത്രമോ കർണ്ണാഭരണമോ ധരിക്കാന് പാടില്ല. മദനൻ എന്ന സേനാപതി മുടി പിന്നിയതിനും ജയാനന്ദനെന്ന മന്ത്രി നിറമുള്ള വസ്ത്രം ധരിച്ചതിനും രാജകോപം നേരിട്ട രാജ്യത്ത് ഹർഷന് എല്ലാവർക്കും രാജോചിതമായ വസ്ത്രം ധരിക്കാനുള്ള അനുവാദം കൊടുത്തു. അദ്ദേഹത്തി ന് ദാക്ഷിണാത്യരുടെ രീതികളായിരുന്നു ഇഷ്ടം. കർണ്ണാടകത്തിലെ തങ്കനാണ്യം കാശ്മീരത്തിലും നടപ്പാക്കി. കയ്യിൽ വിശറിയും നെറ്റിയില് വലിയ ചന്ദന ക്കുറിയും അരയിൽ നീണ്ട വാളുമായി നിരവധി ദാക്ഷിണാത്യര് അദ്ദേഹ ത്തിന്റെ സഭയിലുണ്ടായിരുന്നു. കേതകപത്രം ധരിച്ച് മുടി നീട്ടിപ്പിന്നിയിട്ട അന്തഃപുരസ്ത്രീകൾ നെറ്റിപ്പതക്കവും , വാലിട്ടെഴുതിയ കണ്ണിൽ അഞ്ജനവും ,ധരിച്ചു. മുടി മറച്ചിരുന്നില്ല. മുടിയുടെ അറ്റം സ്വർണ്ണനൂലുപിരിച്ചിട്ടു. പാവാടത്തുമ്പ് നിലം തൊട്ടിരുന്നു. കയ്യിന്റെ പകുതിവരെ മൂടുന്ന വസ്ത്രം (ബ്ലൌസ്) ധരിച്ചു. കർപ്പൂരഗന്ധം പരത്തി. പുരുഷവേഷം ധരിക്കുമ്പോൾ അവർക്ക് കാമദേവഛായ തോന്നി.

ഭിക്ഷക്കാരെപ്പോലും രാജാവ് ധനികരാക്കി. ഗായകർക്ക് ധാരാളം സ്വർണ്ണം കൊടുത്തു. പണ്ഡിതരെ പല്ലക്കും കുടിരയും ഛത്രവും കൊടുത്ത് ആദരിച്ചു. കലശന്റെ കാലത്ത് ബിൽഹണന് കാശ്മീരം വിട്ടുപോയിരുന്നു. ചാലൂക്യവി ക്രമാദിത്യത്രിഭുവനമല്ലൻ എന്ന കല്യാണിയിലെ പെരുമാനടിരാജാവ് അദ്ദേഹ ത്തെ തന്റെ വിദ്യാപതിയാക്കി. (പ്രമാനടികാലം 1076-1127).കർണ്ണാടകത്തിലെ ഗിരിനിരകളിൽ ആനപ്പുറത്ത് സഞ്ചരിക്കുമ്പോള് രാജാവിന്റെ മുമ്പില് ഉയ ർത്തിപ്പിടിച്ചിരുന്നത് വിദ്യാപതിയുടെ ഛത്രമാണ്. നീലക്കുടയും മദയാനയുമാ ണ് ചിഹ്നം. ആമലകികളുള്ള ക്ഷേത്രങ്ങളും സ്വർണ്ണാമലകാഭരണങ്ങളും, നന്ദ നത്തിലെ കൽപ്പതരുവടക്കം എല്ലാ വൃക്ഷവും ഉള്ളതും നാനാവിധപക്ഷി മൃഗാദികളുള്ളതും വളഞ്ഞ കരയുള്ളതുമായ പമ്പാസരസ്സ് അദ്ദേഹം നിർമ്മി ച്ചു. ഹർഷന് പഠിച്ചത്ര ശാസ്ത്രം ബൃഹസ്പതിപോലും പഠിച്ചിട്ടില്ല. അദ്ദേ ഹം രചിച്ച പാട്ടുകേട്ടാൽ ശത്രുക്കളും കൂടി കണ്ണീരൊഴുക്കും. രാത്രി ഉറ

ക്കൊഴിച്ചാണ് കലാസപര്യ. പകലിൽ രണ്ടു പ്രഹരം ഉറക്കം. ബാക്കി സഭാ കാര്യത്തിന്. 1000 ദീപം കത്തുന്ന സഭയില് ഗാന,നൃത്തങ്ങളും പണ്ഡിതസദസ്സും രാത്രി മുഴുവനും. താംബൂലചർവ്വണസ്വരം, ദേവിമാരുടെ ശെഫാലിപുഷ്പം ചൂടിയ മുടിയുടെ തലനെ, ഇതല്ലാതെ മറ്റൊന്നും അവിടെ ആ വേളകളിൽ രസച്ചരട് പൊട്ടിച്ചില്ല.

സുന്നനെ ദണ്ഡനായകനാക്കി. അവന്റെ മഠങ്ങളിലെ (ജയവനം,സൂര്യമൂലകം, വിജയേശ്വരം) ബ്രഹ്മദേയം അവൻ കൊടുത്തില്ല. വിശപ്പുള്ളവർക്കും അശരണർക്കും രാജനിധിയായ പട്ടയിൽനിന്ന് കൊടുത്തു. ചമ്പകൻ കൊല്ലത്തില് 7 ദിനം നന്ദിക്ഷേത്രത്തിലാണ്. തന്റെ സമ്പാദ്യം മുഴുവനും അവിടെ ദാനധർമ്മം ചെയ്തു. രാജാവ് ബ്രാഹ്മണർക്ക് കൃഷ്ണജിനവും പശുവും കുട്ടിയും കൊടുത്തു. സാഹികുടുംബത്തിലെ രാജ്ഞി വസന്തലേഖ ശ്രീനഗരത്തിലും ത്രിപുരേശ്വരത്തും മഠവും അഗ്രഹാരവും പണിതു.

അപ്പോഴേക്കും രാജാവിന്റെ മനസ്സ് അനുചരർ കലുഷമാക്കിത്തുടങ്ങി. അഛന്റെ പേരിൽ ബ്രഹ്മദേയങ്ങളുള്ള എല്ലാ മഠങ്ങളും കൊള്ളയടിച്ചു. പാപസേനനെന്ന് അഛനെ പരിഹസിച്ചുപറഞ്ഞു. എന്നിട്ട് 360 അധമസ്ത്രീകളെ അന്തഃപുരത്തിൽ താമസിപ്പിച്ച് വെപ്പാട്ടികളാക്കുകയും ചെയ്തു. ദോംബ(ചണ്ഡാല) സ്ത്രീകളെ ഒഴികെ ഏതു സ്ത്രീയേയും പ്രാപിക്കുന്നത് പാപമല്ലെന്നായിരുന്നു അദ്ദേഹത്തിന്റെ നിയമം. ഭുവനരാജൻ കാലാള്പ്പടയുടെ സഹായത്തോടെ ലോഹരം വളയാൻ പ്ലാനിട്ടു. ദർപ്പിതപുരത്തെത്തിയപ്പോള് കന്ദർപ്പന് എതിർക്കാന് വരുന്നതറിഞ്ഞ് ഓടിപ്പോയി. കന്ദർപ്പന് കോട്ടയിലെ ഭൃത്യരെയെല്ലാം വീണ്ടും ഒന്നിപ്പിക്കുന്ന തിരക്കിൽ രാജാവ് അക്ഷമനായി രാജപുരിയിലേക്ക് സുന്നനെ അയച്ചു. ലോഹരക്കോട്ടക്ക് പുറത്ത് ഒന്നരമാസം അവൻ തങ്ങി. രാജാവ് കന്ദർപ്പനെ ശകാരിച്ചു. കന്ദർപ്പന് രാജപുരി പിടിക്കുന്നതുവരെ ഉപവാസമിരുന്നു. സുന്നന്റെ സേനയിലെ ഒരാൾ മാത്രമാണ് കന്ദർപ്പനെ അനുഗമിച്ച് പടയിൽ പങ്കെടുത്തത്. ബുദ്ധരാജവംശത്തിലെ കുലരാജൻ. അവൻ മരിച്ചപ്പോള് കന്ദർപ്പനാണ് മരിച്ചതെന്ന് ശത്രു കരുതി. ആ യുദ്ധത്തിൽ 300 കാശ്മീരികളും 30000 ഖാസികളും ഏറ്റുമുട്ടി. 200 കാശ്മീരികളും 400 ഖാസികളും മരിച്ചു.കന്ദർപ്പന് രാജപുരിയിൽനിന്ന് കപ്പം വാങ്ങി ഒരു മാസം കൊണ്ട് നാട്ടിലേക്ക് മടങ്ങി. അദ്ദേഹത്തെ രാജാവ് സ്വീകരിച്ചത് സുന്നന് അസൂയ ഉണ്ടാക്കി. പരിഹാസപുരത്തെ ഭരണാധികാരി ആനന്ദൻ വാതഗന്ധപരീക്ഷയിൽ പ്രസിദ്ധനായിരുന്നു. വാമനനെ മാറ്റി അദ്ദേഹത്തിന് ഉപദേശകസമിതിയിൽ പാദാഗ്ര്യസ്ഥാനം കൊടുത്തു. അദ്ദേഹത്തിന് കന്ദർപ്പന്റെ ദ്വാരാധിപതിസ്ഥാനത്തിന് മോഹമുണ്ടായിരുന്നു. രാജാവ് കന്ദർപ്പനെ ശത്രുക്കള് വിപ്ലവമുണ്ടാക്കുന്ന ലോഹരം കാക്കാനയച്ചു.

അദ്ദേഹത്തിന് അവിടെ മണ്ഡലേശ്വരസ്ഥാനം കൊടുത്തു. അവിടെ ഉല്പലന്റെ മകനെ സേവിച്ച് അവനെ കന്ദർപ്പന് രാജാവാക്കുമെന്ന് ഏഷണി പറഞ്ഞു. പട്ട,തക്ക,അസിധരന്മാരെ വധിക്കാനയച്ചു. ചതുരംഗം കളിക്കുന്ന കന്ദർപ്പനെ അസിധരന് പിടിക്കാനണഞ്ഞു. പട്ടനോട് തന്റെ കുടുംബത്തെ ലാഹരത്തിലയച്ചാൽ താന് ലാഹരക്കോട്ട വിട്ടുപോകാമെന്ന് കന്ദർപ്പന് പറഞ്ഞു. അപ്രകാരം വാരാണസിയിലേക്ക് പോയി. ഗയാശ്രാദ്ധത്തിന് കാശ്മീരികൾ കൊടുത്തിരുന്ന നികുതി അദ്ദേഹം ഒഴിവാക്കി

ധമ്മടൻ സിംഹാസനത്തിനുവേണ്ടി രാജാവിനെ വധിക്കാന് ജയരാജനെ പ്രേരിപ്പിച്ചുകൊണ്ടിരുന്നു. ബിലാവത്തിലെ ചിലരേയും അന്തഃപുരത്തിലെ 3 സ്ത്രീകളേയും കൂട്ടി ജയരാജന് പദ്ധതി ഉണ്ടാക്കി. ആ സമയത്ത് ധമ്മടനെ രാജപുരിയിലേക്ക് രാജാവ് ആദരപൂർവ്വം അയച്ചു. സഹസ്രമംഗലയുടെ വീട്ടിൽ പൂജക്ക് പോയ രാജാവിനെ ജയരാജന് സമീപിച്ചു. ധമ്മടന് രാജ്യം കൈക്കലാക്കാനുള്ള മോഹമുണ്ടെന്ന് പറഞ്ഞു. ഇത് പ്രയാഗന്റെ പരിചാരകൻ കേട്ട് പ്രയാഗനെ അറിയിച്ചു.ധമ്മടനെ രാജ്യം വിട്ടുപോകാനനുവദിച്ചില്ല. ജയരാജൻ ശാമാലത്തിലെ 2 ദാമരരെ (വാഗ,പാജ)വിളിച്ചു. അവൻ നാടുവിടുകയാണെന്നറിഞ്ഞ രാജാവ് കാവൽക്കാരെ നിയോഗിച്ചു. ധമ്മടൻ ജയരാജനെ കൂട്ടി ചതുഷ്കത്തിലേക്ക് രാജാവിന്റെ പൂജയിൽ പങ്കെടുക്കാന് പോയി. (യാത്രക്കുമുമ്പ്) രാജാവ് സ്വന്തം മുറിയിലായിരുന്നു. പ്രയാഗൻ കാവൽക്കാരെ പുറത്തുനിർത്തി സ്വകാര്യത്തിൽ ധമ്മടനോട് ജയരാജനെ പിടിക്കാനാവശ്യപ്പെട്ടു. ധമ്മടൻ വാള് താഴെ വെക്കാൻ ജയരാജനോട് പറഞ്ഞു. അവനതു ചെയ്തു. അജ്ജകപുത്രനും തന്വംഗന്റെ പേരക്കുട്ടിയുമായ തുല്ലൻ നീ കയ്യയുടെ മാത്രം മകനല്ല കലശന്റെയും കൂടി മകനാണ് എന്ന് പറഞ്ഞു. കയർ കഴുത്തില് കെട്ടി ജയരാജനെ വധിച്ചു. ജയ്യകൻ അവന്റെ തല വെട്ടിമാറ്റി ശരീരം ഭട്ടാരകനദ്വലത്തിൽ മത്സ്യങ്ങൾക്ക് ഇട്ടുകൊടുത്തു. (1095 ഭാദ്രപാദത്തിൽ).

ധമ്മടനെ കൊല്ലാൻ ലോഹരത്തിലെ താക്കൂരന് കലശരാജനെ നിയോഗിച്ചു. ഐ സന്ദേശം കൊണ്ടുപോകാൻ ഭയന്ന പ്രയാഗന് സഭ കൂടി നിശ്ചയിച്ചിട്ടാകാമെന്ന് പറഞ്ഞു. 5 പ്രധാനമന്ത്രിമാരും കൂടി സഭ കൂടി. വാമനൻ ആരും പുറത്തുപോകാതെ മുറിപൂട്ടി. താൻതന്നെ കാവലും നിന്നു. ഈ തീരുമാനം ഉണ്ടാകുന്നതിനു മുമ്പ് ആ കാര്യം ചെയ്യുന്നപക്ഷം മന്ത്രിമാര് പുറത്തുപോകുംമുമ്പേ വിജയം പരാജയപ്പെടുകയില്ല എന്ന് പ്രയാഗൻ ദൂതന് വഴി അറിയിച്ചു. ഉടനെ തീക്ഷ്ണകലശരാജൻ രണ്ട് അനുചരരുമായി ചെന്നു. ധർമ്മടന് രണ്ടുമൂന്നു പരിചാരികമാരോടൊപ്പം

പരുന്തിനെ വെയിൽ കൊള്ളിക്കയായിരുന്നു. കലശരാജനേയും മക്കളേയും കണ്ട് അനുചരർ പേടിച്ചോടി. വാളെടുക്കാനുള്ള സമയം കിട്ടുംമുമ്പേ ഒരുക്ഷണത്തിൽ ധമ്മടനെ അവര് വധിച്ചു. ശരീരം ശ്വപാകന്മാർ അവരുടെ നായ്ക്കൾക്കിട്ടുകൊടുത്തു. തന്വംഗന്റെ പേരക്കുട്ടികളായ രൽഹണനും സൽഹണനും വാള് വെച്ചു. അവരെ രാജാവ് രക്ഷിച്ചു. യുദ്ധത്തിനൊരുങ്ങിയ തുല്ലൻ മുതലായവരോട് ഉദയസിംഹന് നിങ്ങള് എന്റെ മക്കലാണ്. എന്നു പറഞ്ഞതോടെ അവരും ആയുധം വെച്ചു. തന്വംഗന്റെ വീട്ടിലെ ഭക്ഷണം കഴിച്ച് കുട്ടിക്കാലം മുതൽ വളർന്നവനാണ് തുല്ലൻരെ പല്ലക്കു ചുമക്കുന്നവൻ. തന്വംഗന്റെ പേരക്കുട്ടീ, നീ മറന്നുവോ പണ്ട് കയ്യയുടെ മകനെന്ന് ജയരാജനെ വിളിച്ചത്. ഈ സമയത്ത് നീ ഭയപ്പെട്ട് ഓടരുത്. നീറെ അഛനാണ് എന്നെ ജനിപ്പിച്ചത്. നിന്നെ ജനിപ്പിച്ചത് എച്ചിലുതിന്ന് ജീവിച്ച എന്റെ അഛനും എന്ന് വിളിച്ചുപറഞ്ഞ്, വാളെടുത്ത് യുദ്ധം ചെയ്ത് മരിച്ചുവീണു. തുല്ലനെ രാജാവിനെ കാണാൻ പോകുന്ന വഴി രാജഭൃത്യന്മാർ തടവിലിട്ടു. രാജാവ് ആ ചെറുപ്പക്കാരെ വിട്ടയക്കാനാഗ്രഹിച്ചു. ബിംബീയനെന്ന തക്കൻ അതറിഞ്ഞ് അന്നുരാത്രിതന്നെ അവരെ കഴുത്തുഞെരിച്ച് കൊന്നു. തന്വംഗന്റെ നാലുപേരമക്കൾ(തുല്ലൻ,വിജയരാജൻ,സുല്ലൻ, ഗുല്ലൻ) മരിച്ചുപോയി. ഉത്കർഷന്റെ രണ്ടുമക്കളില് മൂത്തവനായ ദോംബനെ (ദോംബനെന്ന് അഛന്റെ മരണശേഷമുണ്ടായ കുട്ടിയെയാണ് വിളിക്കുക) വളർത്തിയെടുത്തത് താനാണെങ്കിലും അവനേയും വധിച്ച് രാജാവ് സ്വന്തം വംശം തന്നെ നശിപ്പിച്ചു. വിജയമല്ലന്റെ മകനായ ജയമല്ലനേയും കൊന്നു. വാമനന്റെ മകൻ ക്ഷേമന് അഛനോട് കലശേശക്ഷേത്രത്തിന്റെ ധ്വജത്തിലെ സ്വർണ്ണം എടുക്കാന് പറഞ്ഞു. പ്രയാഗൻ അത് തടഞ്ഞു. ഹലധരപുത്രൻ ലോഷ്ഠധരൻ ഒരിക്കല് രാജാവിനോട് രഹസ്യമായി കലശേശ്വരന്റെ ബ്രഹ്മദേയമായ സ്വർണ്ണം ,ഗ്രാമം ഇവ എടുക്കുക എന്ന് ഉപദേശിച്ചു. അവിടുത്തെ കല്ലുകൊണ്ട് വിതസ്തക്ക് പാലം പണിയുക എന്നും. പ്രയാഗൻ ഇതും തടഞ്ഞു. കാശ്മീരിലെ നദികൾക്ക് അന്ന് കൽപ്പാലം ഇല്ല. ലോഷ്ഠധരൻ തമാശയായി ഒരു ദൈവത്തെ തടവിൽനിന്ന് മോചിപ്പിക്കാമോ എന്നു ചോദിച്ചു. എന്താണതിനർത്ഥം എന്നു ചോദിച്ചു. ഉത്തരമായിഃ- ഉദബന്ധത്തിൽ പണ്ട് ഭാമനെന്ന സാഹി ഉണ്ടായിരുന്നു. ഭീമകേശ്വരക്ഷേത്രം പരിഷത്തിന്റെ തർക്കം കൊണ്ട് കലശദേവന്റെ കാലത്ത് അടച്ചിട്ടു. ഒടുവില് തുറന്നപ്പോള് വിഗ്രഹത്തിന്റെ വെള്ളിക്കവചം കളവുപോയിരുന്നു. അന്നുമുതൽ അവിടുത്തെ സകലസ്വത്തും അവര് പേടിച്ച് അടച്ചുവെച്ചിരിക്കയാണ്. ആ സ്വത്ത് എടുത്താൽ അവരുടെ ചോരഭയം മാറും അമ്പലം തുറക്കും, വിഗ്രഹം സ്വതന്ത്രമായി പൂക്കളും വിളക്കുമൊക്കെ സ്വീകരിക്കാനും തുടങ്ങും എന്ന് പറഞ്ഞു.രാജാവ് അതു

ചെയ്തു. നിരവധി സ്വർണ്ണരത്നാദികള് കിട്ടി. ആരുമില്ലാതെ അടച്ചിട്ട ഈ ക്ഷേത്രത്തിന് ഇത്ര സ്വത്തെങ്കിൽ മറ്റു മഹാക്ഷേത്രങ്ങളില് എന്തായിരിക്കുമെന്ന് ആലോചിച്ചു. മുമ്പുള്ള രാജാക്കന്മാർ ദാനം ചെയ്ത എല്ലാ സ്വത്തും എല്ലാ ക്ഷേത്രങ്ങളിൽനിന്നും കൊള്ളയടിച്ചു. ഉദയരാജനെ ദേവോത്പാതനനായകനാക്കി നിയമിച്ച് അവൻവഴി വിഗ്രഹങ്ങളും കവർച്ച ചെയ്തു. പരിഹാസകേശവന്റെ വെള്ളിവിഗ്രഹം തകർത്തത് ഹർഷന്റെ മരണത്തിനു തൊട്ടുമുമ്പുള്ള വർഷമാണ്. അന്ന് ഉച്ചലന്റെ വിപ്ലവത്താൽ ഹർഷന് സാമ്പത്തികശേഷി നശിച്ചിരുന്നു.അതുമാത്രമല്ല രാജാവ് ചെയതത്. മൂക്കും കാലും കയ്യും അളിഞ്ഞ നഗ്നസൈനസന്യാസിമാരെ കൊണ്ടുവന്ന് വിഗ്രഹത്തിൽ മലമൂത്രവിസർജ്ജനം ചെയ്യിച്ച് അശുദ്ധമാക്കിയാണ് അവ എടുത്തത്. വിഗ്രഹങ്ങൾ നശിപ്പിക്കപ്പെടാത്തതായി ഒരു ഗ്രാമമോ നഗരമോ ഉണ്ടായില്ല. തുരുഷ്കനായ രാജാവ് ഹർഷനാൽ. (അദ്ദേഹം തുരുഷ്കമതം സ്വീകരിച്ചതായി രാജതരംഗിണി സൂചന തരുന്നു).രണസ്വാമിയേയും മാർത്താണ്ഡനേയും മാത്രം അദ്ദേഹം ആദരിച്ച് വെറുതെ വിട്ടു.

കനകനെന്ന ഗായകൻ പരിഹാസപുരത്തേയും ശ്രമണകുശലശ്രീ ശ്രീനഗരത്തിലേയും (ലളിതാദിത്യൻ സ്ഥാപിച്ച) രണ്ട് ഭീമമായ ബുദ്ധപ്രതിമകളെ സംരക്ഷിച്ചു. അഛന്റേയും മുത്തശ്ശന്റേയും നിധികളും ഉത്കർഷന് ലോഹരത്തിൽനിന്ന് കൊണ്ടുവന്ന നിധിയും പോരാതെ ധനികരായ ഗൃഹസ്ഥന്മാരുടെ സ്വത്തും കൊള്ളയടിച്ചു.അർത്ഥനായകനായ വൃദ്ധൻ മന്ത്രി ഗൌരകനും കൂടി ഈ ക്ഷേത്ര,ഗ്രാമ,നഗരകൊള്ളക്ക് കൂട്ടുനിൽക്കേണ്ടിവന്നു. സമരസ്വാമിക്ഷേത്രപരിഷത്തിലെ സഹേലകനെന്ന പുരോഹിതൻ (വിജയമല്ലന്റെ ഉപദേഷ്ടാവായിരുന്നു)ഇരട്ടനികുതി പിരിച്ചുകൊടുത്ത് രാജാവിന്റെ സുഹൃദ്വലയത്തിൽ കയറിപ്പറ്റി. മഹത്തമനായി. പാടുന്നവനായ ഭീമനായകന് കൊട്ടുന്നതിലുള്ള മികവ് കണ്ട് ആനയെ പിടിയാനയോടെ സമ്മാനിച്ചു. ഇതുകേട്ട ചമ്പകന്റെ ഇളയ അനുജൻ കനകന് ഹർഷന്റെ അടുത്ത് പാട്ടുപഠിക്കാനായി ചേർന്നു. നല്ല വിദ്യാർത്ഥിയായ അവന് ലക്ഷം ദീനാറം സ്വർണ്ണം സമ്മാനം കൊടുത്തു. (കനകൻ കൽഹണകവിയുടെ ചെറിയഛനാണ്)ജഡത്വം കാട്ടുന്ന മൂഢന്മാരെ കുറിച്ച് കാശ്മീരിൽ ഒരു ചൊല്ലുണ്ട്. യിക്യാഹോ , ഹർഷദീർഹ്യു എന്ന് . എന്താണിത്, ഇവൻ ഹർഷരാജാവിനെപ്പോലെയാണല്ലോ എന്ന്.

കർണ്ണാടകത്തിലെ പേരുകേട്ട പർമാദിയുടെ സുന്ദരിയായ ഭാര്യ ചണ്ഡാലയുടെ ചിത്രം കണ്ട് രാജാവ് അനുരക്തനായി. കാമം സഹിക്കാതെ പർമാദിയെ നാടുകടത്തി ചണ്ഡാലയെ കിട്ടാനുള്ള യുദ്ധത്തിന് പുറപ്പെട്ടു. സ്തുതിപാഠകരും കൂടി ഇതുകണ്ട് നിന്ദാസ്തുതി എഴുതി.

വേഷത്തിലും ഭാഷയിലും നിന്നെ ഡെക്കാനിലെ സഞ്ചാരി എന്നേ തോന്നു. ഗന്ധത്തിലും കയ്യിലൊരു കർപ്പൂരഉരുളയുണ്ട് എന്ന് മനസ്സിലാവുന്നു. അത് തിളപ്പിച്ചതാണെങ്കിൽ ഹർഷദേവന് സമർപ്പിക്കുക അല്ലെങ്കിലോ, കയ്യില് വെച്ചോളു,അത് ദൂരെയുള്ള തെങ്ങിന്മുകളിലേ കാണൂ.

(ഹര്ഷന് തിളപ്പിക്കാത്ത കർപ്പൂരം ഉപയോഗിക്കില്ലെന്ന വാശി ഉണ്ടായിരുന്നു.കർണ്ണാടകരാജാവിനെ വധിച്ച് ചണ്ഡാലയെ ആലിംഗനം ചെയ്ത് കല്യാണനഗരത്തിൽ കടന്ന് പിമ്മലയെക്കണ്ട്, രാജവിഹാരത്തിൽ കുഴിച്ചിട്ട നിധി കണ്ടിട്ടേ ഇനി പൊട്ടാഷ(കർപ്പൂരം)കൂട്ടി മുറുക്കുകയുള്ളു)

കല്യാണിലെ ചാലൂക്യവിക്രമാദിത്യന്റെ പത്നി ചന്ദ്രലേഖയാണ് ചണ്ഡാലദേവി. കരഹാനത്തിലെ സീലഹരരാജാവിന്റെ പുത്രി. സ്വയംവരത്തിലാണ് അവൾ വിക്രമാദിത്യനെ വരിച്ചത്. ബില്ലണന്റെ വിക്രമാങ്കചരിതം ഇത് പറയുന്നുണ്ട്. തിളപ്പിച്ച കർപ്പൂരമെന്ന ഒന്ന് ഇല്ലാത്തതുപോലെ ഹർഷന്റെ കർണ്ണാടകവിജയവും ദൂരത്തെ തെങ്ങിന്റെ മുകളിലാണ് എന്ന് കവികൾ കളിയാക്കി. മദനൻ അവളുടെ പ്രതിമ ഉണ്ടാക്കിക്കൊടുത്ത് അതിനെ അലങ്കരിക്കാനായി രാജാവിൽനിന്ന് പണം തട്ടി. ചിലർ ഒരു വൃദ്ധയെ കാട്ടിക്കൊടുത്ത് ഞങ്ങള് സ്വര്ഗ്ഗത്തിൽനിന്ന് നിന്റെ അമ്മ ബപ്പികയെ കൊണ്ടുവന്നിട്ടുണ്ടെന്ന് കളിയാക്കി. ചിലർ ദേവിമാരാണെന്നു പറഞ്ഞ് അടിമപ്പെണ്ണുങ്ങളെ കൊടുത്തു. അദ്ദേഹം അവരെ പൂജിച്ചതുകണ്ട് ജനം ചിരിച്ചു. ആ സ്ത്രീകൾ ദേവിമാരായി അഭിനയിച്ച് രാജാവിനോട് സംസാരിച്ച് അദ്ദേഹത്തിന്റെ മനസ്സ് ചഞ്ചലമാക്കി. ചിലർ തങ്ങളുമായി ശരീരബന്ധം ചെയ്യണമെന്നാണ് ഈശ്വരവചനമെന്ന് പറഞ്ഞു. അതും രാജാവ് അനുസരിച്ചു. ശരീരത്തിന് പിണ്ഡസിദ്ധി കിട്ടാനെന്നു പറഞ്ഞ് ദോംബ കൊടുത്ത ദ്രാവകം കുടിച്ചു. ബലവും സൌന്ദര്യവും കിട്ടാൻ നിരവധി വിഡ്ഢിത്തം ചെയ്തു.ഇതൊക്കെയായിട്ടും രാത്രി കൊട്ടാരത്തില് നൃത്തം പഠിപ്പിക്കുന്ന നിരായുധനായ രാജാവിനെ ഒരാളും ദ്രോഹിച്ചില്ല എന്നത് അത്ഭുതമാണെന്ന് രാജതരംഗിണി. അന്തഃപുരത്തിലെ ചില യുവതികൾ ഹർഷദേവനെ നശിപ്പിക്കാനാഗ്രഹിച്ചു. അവരിൽ ചിലരെ കാമുകന്മാരോടുകൂടി വധിക്കയും നാടുകടത്തുകയും ചെയ്തതിന്റെ പ്രതികാരമായിരുന്നു ഇത്. കലശന്റെ സ്വഭാവം ഹർഷനും കാണിക്കാനാരംഭിച്ചിരുന്നു. കുട്ടിക്കാലത്ത് തന്നെ മാറോടുചേർത്ത് വളർത്തിയ അച്ഛന്റെ ഭാര്യമാരെ (കലശന്റെ രാജ്ഞിമാരെ) അദ്ദേഹം പ്രാപിച്ചു. സ്വന്തം സഹോദരിമാരെ പ്രാപിച്ചു. അച്ഛന്റെ സഹോദരി കല്ലണയുടെ പുത്രി നാഗയെ ബലാത്കാരം ചെയ്തു. നൂറുനൂറു കണക്കിന്

തുരുഷ്കന്മാരെ കൊട്ടാരത്തിനകത്ത് കേറ്റി താമസിപ്പിച്ചു. അവരും കൂടി തിന്നാത്ത പന്നിയെപ്പോലും തിന്നു. മൃഗത്തെപ്പോലെ നടന്നു.

രാജപുരിയെ ആക്രമിക്കാനായി പൃഥ്വീഗിരിക്കോട്ടയുടെ താഴെ ശിബിരമടിച്ചകാലത്ത് ഒരു മാസം ആ കോട്ടയിലേക്ക് ഭക്ഷണം കിട്ടാതായി. സംഗ്രാമപാലന് കോട്ട രക്ഷിക്കാനായി കപ്പം കൊടുക്കാമെന്ന് പറഞ്ഞിട്ടും രാജാവ് വഴങ്ങിയില്ല. അപ്പോൾ സുന്നന് കൈക്കൂലി കൊടുത്ത് സുന്നന്റെ പട്ടാളക്കാരെക്കൊണ്ട് വലിയ തുക തരണമെന്ന് പറയിച്ചു. ഭണ്ഡാരം അടുത്തില്ലാത്തതിനാൽ അത് സാധിച്ചില്ല. പട്ടാളക്കാരെല്ലാം പലവഴിപോയി,പട്ടാളം ഛിന്നഭിന്നമായി. സുന്നൻ തുരുഷ്കന്മാര് ആക്രമിക്കുന്നു എന്ന് പറഞ്ഞു. രാജാവിന് പൃഥ്വീഗിരി വിട്ട് പോകയല്ലാതെ മാർഗ്ഗമില്ലാതായി. അന്നുമുതൽ ഹർഷനുണ്ടായിരുന്ന പ്രതാപചക്രവർത്തി എന്ന പ്രശസ്തി ഇല്ലാതായി. ഹർഷന് അപ്പോള് കന്ദർപ്പന് തനിച്ച് ചെയ്ത മഹത്കാര്യത്തെ ഓർത്തുപറഞ്ഞ് അവനെ പ്രശംസിച്ച് തിരിച്ചുവിളിക്കണമെന്ന് വിചാരിച്ചു. സുന്നൻ അതിനു സമ്മതിച്ചില്ല. സഹേലമഹത്തമ ദരദന്മാരുടെ ദുർബ്ബലമായ ഒരു സ്ഥാനം (രന്ധ്രം) കമ്ട് ദുഗ്ദ്ധഘട്ടവും ലാഹരത്തിലെ ലാവണ്യരേയും ആക്രമിക്കാൻ പറഞ്ഞു. ഈ കോട്ട മുമ്പ് ദാമരൻ ലക്കണചന്ദ്രന്റെയായിരുന്നു. അദ്ദേഹത്തെ അനന്തദേവൻ പറഞ്ഞ് ജനകൻ വധിച്ചശേഷം(ജനകനെന്ന ദ്വാരാപതി) ദാമരപത്നി കലശന് കൊടുത്തതാണ്. കലശൻ അത് സ്വീകരിച്ചില്ല. ദരദരാജാവ് അതെടുത്തു. അവിടെ കുളമില്ല. മഞ്ഞിൽനിന്നാണ് ജലം കിട്ടുക. ചമ്പകനെന്ന ദ്വാരാപതി അവിടേക്ക് ചെന്നു. വാതഗന്ധന് ആനന്ദന് തടഞ്ഞിട്ടും ചമ്പകന് മധുമതി കടന്ന് സൈന്യത്തെ കോട്ടയിൽ പ്രവേശിപ്പിച്ചു. ഗുഞ്ജപുത്രനായ മല്ലനും അവന്റെ മക്കളും (ഉച്ചലസുശ്ശലന്മാർ) പ്രാജിമാതികനെ വിളിച്ചു. വിധി ഹർഷനെതിരെ പ്രവർത്തിച്ചു. മഴ പെയ്തു. സകലവും ഇട്ടെറിഞ്ഞ് സേന ഓടിപ്പോയി. ഹർഷന് പിന്തിരിയേണ്ടിവന്നു. മധുമതിനദിയും ദരദസൈന്യവും എത്രപേരെ വധിച്ചു എന്നതിന് കണക്കില്ല. മല്ലന്റെ മകൻ ഉച്ചലന് പിന്തിരിയാതെ ചെറുത്തുനിന്നു. ജനത ആ ധീരനായ രാജകുമാരനാണ് ഹർഷനല്ല രാജാവാകാന് യോഗ്യനെന്ന് വിധിയെഴുതി.

തിരിച്ചുവന്ന മദനനെന്ന സേനാപതി പരാജയത്തെക്കുറിച്ച് പരസ്യമായി സംസാരിക്കുന്നത് രാജാവ് കേട്ടു. ആ കുറ്റത്തിനു കൊല്ലാതെ രാജ്ഞിയുടെ കൽപ്പന കേട്ടില്ലെന്ന കുറ്റം ചുമത്തി കൊല്ലാനുറച്ചു. മാധവരാജ്യത്തുനിന്ന് വന്ന മദനൻ പേടിച്ച് ജന്മം കൊണ്ട് തക്കനായ ലക്ഷ്മീധരന്റെ വീട്ടിലൊളിച്ചു. അവനേയും മകനേയും സൈന്യം വധിച്ചു. മദനന്റെ മരണം

വരേയും സൂര്യമതിയുടെ ശാപം അവരെ പിൻതുടർന്നു. കലശരാജനെ രാജാവ് ലക്ഷ്മീധരന്റെ വീട്ടിൽ തടവിലിട്ടു. അവന്റെ ശത്രു ഉദയനെ അങ്ങോട്ടയച്ചു. കലശരാജൻ ഉദയനെ കൊന്നു. ഉദയന്റെ അനുചരർ കലശരാജനേയും വധിച്ചു. നാട്ടിലാകെ കള്ളന്മാർ നിറഞ്ഞു. മഹാമാരി പടർന്നു. എപ്പോഴും ശവദാഹത്തിന്റെ ഗന്ധവും കരച്ചിലും മാത്രം.1099-1100ലെ വലിയ വെള്ളപ്പൊക്കം ക്ഷാമവും കൊണ്ടുവന്നു. ഒരുവാരി നെല്ലിന് 500 ദീനാരം, 2 പലം മുന്തിരിനീരിന് ഒരു ദീനാരം, ഒരുപലം കമ്പിളിനൂലിന് 6 ദീനാരം വരെയായി. ഉപ്പ് മുളക് കുരുമുളക് കായം മുതലായ നാമമേ കേൾക്കാതായി. കൊട്ടാരത്തിന്റെ കാഴ്ച നശിപ്പിക്കുന്നു എന്നും പറഞ്ഞ് രാജാവ് മരം മുഴുവനും മുറിപ്പിച്ചു. പഴവും പൂവും തന്നിരുന്ന അവയും വീണുകിടക്കുന്നത് കണ്ട് തേനീച്ചകളും കൂടി കരഞ്ഞു. ഉഴുതുക്ഷീണിച്ച കാളയുടെ പുറത്ത് പാറ വീണപോലെ രാജാവ് കഠിനനികുതികൾ പ്രജകളുടെ മേൽ ചുമത്തി. ശക്തരായ ദാമരരെ എല്ലാം കൊല്ലാൻ ആനന്ദനെ ചുമതലപ്പെടുത്തി. ആദ്യം മാധവരാജ്യത്തെ ഹോളാദയിലെ ദാമരരെ വധിച്ചു. ലാവണ്യരെ വധിക്കുമ്പോൾ മാധവരാജ്യത്ത് കുടുമ ഉയർത്തിക്കെട്ടിയ ഒറ്റ ബ്രാഹ്മണനും അവശേഷിച്ചില്ല. സഞ്ചാരികളെപ്പോലും ലാവണ്യരെന്നു വിചാരിച്ച് കൊന്നൊടുക്കി. ഒരു ലാവണ്യന്റെ ക്രുദ്ധയായ ഭാര്യയോട് അവൻ പെരുമാറുന്നതു കണ്ട് സകലലാവണ്യരും രാജ്യം വിട്ട് ഓടിപ്പോയി. മ്ലേഛന്മാർ അവരെക്കൊണ്ട് പശുമാംസം തീറ്റിച്ചു. ചിലർ വെള്ളം വറ്റിക്കുന്ന ചക്രം തിരിച്ചും മറ്റു തൊഴിലുകൾ ചെയ്തും ജീവനെ നിലനിർത്തി. ലാവണ്യന്മാരുടെ തല കൊണ്ടുണ്ടാക്കിയ മല ആനന്ദന് ആ ഭൈരവരാജാവിന് കാണിച്ചുകൊടുത്തു. ദാമരന്മാരുടെ തലയോടുകൊണ്ട് അലങ്കരിച്ച തോരണം പണിതു. തല കൊണ്ടുവരുന്നവർക്ക് സമ്മാനം കൊടുത്തു. നാട്ടിലാകെ പരുന്തും കഴുകനും നിറഞ്ഞു. ചെന്നായയുടെ ഓളിയും ശവത്തിന്റെ മണവും മാത്രമായി. ബലേരകപ്രാപ മുതൽ ലോകപുണ്യവരെ ദാമരന്മാരെ കഴുകില് നാട്ടിനിർത്തി. മാധവരാജ്യത്തിനു ശേഷം ക്രമരാജ്യത്തും ഈ വധം തുടർന്നു അവര് ലൌലാഹയിലും ഒരു സൈന്യം രൂപീകരിച്ചിരുന്നു. സുശ്ശലൻ ലക്ഷ്മീധരന്റെ ബാര്യയുടെ മനസ്സ് കവർന്നിരുന്നു. ഇതറിഞ്ഞ ലക്ഷ്മീധരൻ സുശ്ശലഉച്ചലന്മാരെ കൊല്ലാന് രാജാവിനോട് പറഞ്ഞു. രാജാവ് സമ്മതിച്ചില്ലെങ്കിലും പിന്നീട് കൊല്ലാനുറച്ചു. തക്കനൻ ഈ വിവരം വന്നുപറഞ്ഞു. സുഹൃത്ത് ദർശനപാലനും വാർത്ത സത്യമാണെന്ന് അറിയിച്ചു. അവർ രണ്ടുമൂന്ന് പരിചാരകരുമൊത്ത് രാത്രി നാടുവിട്ടു. മാർഗ്ഗശീർഷം 1100 ഉരസരത്തിലെ ദാമരന്മാരുടെ സ്ഥാനത്തെത്തി. സ്വന്തം അനുജൻ ശില്പരാജനുമായി മത്സരിച്ചിരുന്ന പ്രശസ്തരാജനെന്ന ലാവണ്യനാണ് അവരെ നാടുകടക്കാൻ സഹായിച്ചത്. ഉച്ചലൻ രാജപുരിക്കു പോയി. സുശ്ശലൻ കാളിഞ്ജരത്തിലെ

കൽഹന്റെ സഭയിലേക്കും പോയി. കാലഞ്ജരത്തിലെ ഗിരിക്കോട്ട അന്ന് കാലചുരികളുടെ കയ്യിലാണ്. ഹർഷൻ രാജപുരിയിലെ സംഗ്രാമപാലനോട് ലക്ഷ്മീധരൻ വഴി ഉച്ചലനെ വധിക്കുന്ന പക്ഷം ധനം തരാമെന്ന് അറിയിച്ചു. സംഗ്രാമപാലനും ഉച്ചലപക്ഷം ചേർന്നു. സൂര്യവർമ്മചന്ദ്രന്റെ പുത്രന് ജനകനും ദാമരരും ഉച്ചലനോട് തിരികെ വരാൻ പറഞ്ഞു. താക്കൂർ കലശരാജൻ രഹസ്യമായി സംഗ്രാമപാലനെ കണ്ട് രാജഗിരിക്കോട്ടയില് ഉച്ചലനെ അടക്കാനാവശ്യപ്പെട്ടു. (പീർപാഞ്ചാല് ചുരത്തിലേക്ക് കടക്കുന്ന തോഹിനദീതാഴ്വരയിലാണ് രാജഗിരിക്കോട്ട.)രാവിലെ മന്ത്രി കലശരാജനെ കാണണമെന്ന് ഉച്ചലനോട് സംഗ്രാമപാലൻ പറഞ്ഞു. അയാൾ പോയില്ല. യുദ്ധത്തിനൊരുങ്ങി ഉച്ചലൻ സഭയിലെത്തി പറഞ്ഞു: പണ്ട് ദാർവ്വാഭിസാരത്തിലെ ഭരദ്വാജന്റെ പിൻഗാമി നരനെന്ന രാജാവ് ഉണ്ടായിരുന്നു. പുത്രനായ നരവാഹനന്റെ മകൻ ഫുല്ലൻ. മകൻ ശതവാഹനൻ ചമ്പവാണ രാജാവാണ്. അദ്ദേഹത്തിന്രെ മകനാണ് ചണ്ഡൻ. ചണ്ഡപുത്രൻ ചന്ദുരാജന് അദ്ദേഹത്തിന് ഗോപാലനോന്നും സിംഹരാജനെന്നും രണ്ടു മക്കള്. സിംഹരാജന്റെ മക്കളാണ് ഉദയരാജനും കാന്തിരാജനും ദിദ്ദയും. ദിദ്ദ ക്ഷേമഗുപ്തനെ വിവാഹം കഴിച്ചാണ് കാശ്മീരത്തിലെ സിംഹാസനത്തിന് അർഹയായത്. ഉദയരാജന്റെ മകനായ സംഗാമ്രാജനെ അവൾ രാജാവാക്കി. അവന്റെ പുത്രനാണ് അനന്തൻ അനന്തപുത്രൻ കലശന്റെ മകനാണ് ഹർഷദേവൻ. ദിദ്ദയുടെ സഹോദരനായ കാന്തിരാജന്റെ മകനാണ് ജസ്സരാജൻ. അദ്ദേഹത്തിന്റെ പുത്രന്മാരാണ് തമ്പംഗനും ഗുഞ്ജനും. ഗുഞ്ജപുത്രനായ മല്ലന്റെ പുത്രരാണ് ഉച്ചലനും സുച്ചലനും. സഭയിലുള്ളവർ പറയട്ടേ കാശ്മീരത്തിലെ സിംഹാസനത്തിന് ഉദയരാജനെന്നും കാന്തിരാജനെന്നും പേരുള്ള ദിദ്ദയുടെ സഹോദരന്മാർക്ക് ഒരേ അവകാശമല്ലേ എന്ന്. കാശ്മീരിലെ സിംഹാസനത്തിന് താനും അർഹനാണെന്ന് തെളിയിച്ച് ഉച്ചലൻ യുദ്ധത്തിനു പോയി. വത്തദേവാദികളായ ദാമരന്മാർ ചക്രം തിരിക്കുന്ന തൊഴിലു നിർത്തി അവന്റെ കൂടെ ചേർന്നു.സംഗ്രാമപാലന്റെ രാജ്ഞിമാർ ഉച്ചലന്റെ ബന്ധുക്കളാണ്. അവരെല്ലാം അവനെ അനുമോദിച്ചു. അവരുടെ ഗൃഹത്തിൽ ഭക്ഷണം കഴിച്ച് പുറത്തുകടന്നു. കലശരാജന്റെ ആളുകൾ ആക്രമിച്ചു. ലോഷ്ഠാവത്തൻ മുതലായ അനുയായികള് വധിക്കപ്പെട്ടു. സംഗ്രാമരാജന്റെ രാജ്ഞി ശ്രീലേഖയും സംഗ്രാമപാലന്റെ മകൻ സോമപാലന്റെ ഭാര്യയായ ഉച്ചലപുത്രിയും ഉച്ചലനെ സഹായിച്ചു. വത്തദേവനെ വിപ്ലവമുണ്ടാക്കാനയച്ചു, ക്രമരാജ്യം വഴി ഉച്ചലൻ കാശ്മീരിനെ ആക്രമിച്ചു. ഉദയസിംഹനു ശേഷം രാജാവായ ക്ഷേമരാജപുത്രൻ കപിലന് ഉച്ചലനെ കടന്നുപോകാനനുവദിച്ചു. കപിലന്റെ സൈന്യത്തെ പർനോത്സയില് വെച്ച് നശിപ്പിച്ചു. ദ്വാരേശനായ സുജ്ജകനെ പിടിച്ചു. കഴുകനെപ്പോലെ കാശ്മീരത്തില് ചാടിവീണു. ദാമരരും

ഖാസികളും കൂടെ ചേർന്നു. ക്രമരാജ്യത്തിലെ ഗവർണ്ണരായ ആനന്ദനെ കൊന്നാൽ രക്ഷ കിട്ടുമെന്ന് ഹർഷന് കരുതി. പട്ടനെ അയച്ചു. അവൻ വൈകിച്ചു. തിലകരാജനും വൈകിച്ചു. സുന്നനും സംശയിച്ച് വൈകിച്ചു. വരാഹമൂലയിലേക്ക് വരുന്ന വഴി ഒരു കുതിരയെ ഉച്ചലന് പിടിച്ചു. ലക്ഷണം കൊണ്ട് അത് രാജകീയഭാഗ്യം തരുന്നതാണെന്ന് നിശ്ചയിച്ചു. മഹാവരാഹമൂർത്തിയുടെ ശിരസ്സിലണിഞ്ഞ മാല ഉച്ചലന്റെ തലയില് വീണു. കാകൻ മുതലായ വൈദ്യന്മാരുടെ കുടുംബങ്ങളിലെ യോദ്ധാക്കളാല് തടസ്സപ്പെട്ട ഹുഷ്കപുരത്തിലെ വഴി ഉപേക്ഷിച്ച് ക്രമരാജ്യത്തിലൂടെ കടന്നു.

താരമൂലകത്തിൽ വെച്ച് യുദ്ധം നടന്നു. ആനന്ദൻ മാതൃഭാഗത്തുനിന്ന് ഉച്ചലന്റെ അമ്മാമനായിരുന്നു. ദാമരന്മാരെ കൂട്ടി മാധവരാജ്യത്ത് കലാപമുണ്ടാക്കി. കായസ്ഥൻ സഹേലനായിരുന്നു ഹർഷന്റെ സേനാപതിയും ദ്വാരാപതിയും. സഹേലകൻ മാധവരാജ്യത്തെ ഉപേക്ഷിച്ച് പോയില്ല. ഉച്ചലന്റെ കീഴിലെ തിലകനും ശോഭകനും കാകവംശക്കാരായിരുന്നു. ഉച്ചലനെ നഗരത്തിലേക്കയച്ച ആനന്ദൻ ഉച്ചലന്റെ സൈന്യത്തെക്കൊണ്ട് ഗ്രാമവും നഗരങ്ങളും കൊള്ളയടിപ്പിച്ചു. പരിഹാസപുരത്ത് താഴ്ചയും വെള്ളവും കാരണം പുറത്തുകടക്കാൻ പ്രയാസമാണ്. അവിടെ ഉച്ചലനെ ആനന്ദൻ എത്തിച്ചു. സ്വന്തം അനുചരരോട് തന്നേയും ഉച്ചലനേയും എരിച്ചുകളയാൻ പറഞ്ഞു. അവരത് ചെയ്തില്ല. ആനന്ദൻ രാജാവിന് സന്ദേശമയച്ചു. ഞാനവനെ ചെന്നായെപ്പോലെ നിന്റെ മുമ്പിലെത്തിച്ചു. ഇനി വേണ്ടത് ചെയ്തുകൊള്ളുക. ഭാരതസേതുവിലെത്തിയിരുന്ന ശത്രുസൈന്യത്തെ രാജാവിന്റെ സൈന്യം നശിപ്പിച്ചു. ഉച്ചലന്റെ കൂടെയുണ്ടായിരുന്ന തില്ലസേനദാമരൻ ഒരു രാജവിഹാരത്തിലൊളിച്ചു. ഉച്ചലനാണെന്നു കരുതി രാജാവ് വിഹാരത്തിനു തീവെപ്പിച്ചു. ദർശനപാലന്റെ (പിതൃവഴിയുള്ള) അമ്മാമൻ സോമപാലനുമായി യുദ്ധം ചെയ്ത ഉച്ചലന് ജനകചന്ദ്രനെ ഓടിച്ചു. പരിഹാസപുരത്തുനിന്ന് രക്ഷപ്പെട്ട് ഗൌരീകാബാലഗ്രാമത്തിൽനിന്ന് കുതിരയോടൊപ്പം വിതസ്ത കടന്ന് താരമൂലകത്തിലെത്തി. ആനന്ദനെ പ്രശംസിച്ച് ഹർഷന് കൊട്ടാരത്തിലേക്ക് മടങ്ങി. ഹർഷന് പരിഹാസപുരത്തെ വിഷ്ണുപ്രതിമ തകർത്ത് എടുത്തുമാറ്റി. 84000 പലം വെള്ളി 336000 തോല ഭാരമുണ്ടായിരുന്നു. ആ പ്രതിമ തകർത്തപ്പോള് മുതല് പൊടി മൂടി പ്രാവിൻചിറകുപോലും നിറം മാറി. ഹർഷന്റെ മരണം വരെ ആ പ്രതിഭാസം നിലനിന്നു. (ഒരു വർഷം) സൂരപുരത്തുനിന്ന് സുശ്ശലന്റെ ആക്രമണമുണ്ടായി. അവൻ അവനാഹത്തിലെ പൌദുപാവഗ്രാമത്തില് കൽഹന് കൊടുത്ത കുതിരകളോടുകൂടി നിൽക്കുകയായിരുന്നു. മാണിക്യനെന്ന സേനാപതിയെ തോൽപ്പിച്ച് ദ്രങ്ക(നിരീക്ഷണസ്ഥാനം)യിൽനിന്ന് (ശൂരപുരത്തെ) അവൻ വിജയം നേടി. ഹർഷന് പട്ടന് മുതലായവരെ സുശ്ശലന്റെ

അടുത്തയച്ചു. അവരെ അവൻ തോൽപ്പിച്ചു. പലരും വൈതരണിപ്പുഴയിൽ മുങ്ങിമരിച്ചു. ദർശനപാലനം വിജയലക്ഷ്മി സ്പർശിച്ചില്ല. ഓടിപ്പോയ സൈന്യം ലോകപുണ്യത്തിൽ സഹേലനോട് ചേർന്നു. സഹേലകൻ നഗരത്തിലേക്ക് ഓടിപ്പോയി. ദാമരന്മാർ വീണ്ടും ഉച്ചലനെ ലോഹരക്കോട്ട വഴി കൊണ്ടുവന്നു.ഉദയരാജനെ ദാവാരാപതിയാക്കിയ ഹർഷന് ലാഹരത്തിലേക്ക് ഗവർണ്ണരായ അനന്തനെ ഉച്ചലനെ നേരിടാനയച്ചു. അങ്ങനെ മല്ലപുത്രന്മാരുടെ അമ്മാമന് അനന്തന് പത്മപുരത്തെത്തി. ആരുംതന്നെ സേനാധിപത്യം ഏറ്റെടുക്കാൻ കൂട്ടാക്കാഞ്ഞപ്പോള് ജിന്ദുരാജന്റെ വംശത്തിലെ ചന്ദ്രരാജൻ അധികാരസ്രജം ഏറ്റുവാങ്ങി. അവന്തിപുരത്തിൽവെച്ച് ശത്രുവിന്റെ കമ്പനേശനെ വധിച്ചു. രാജാവ് പിന്നെയും വിജയം സ്വപ്നം കണ്ടു. ചന്ദ്രരാജൻ വിജയക്ഷേത്രത്തിലേക്ക് 18 അംഗസൈന്യവുമായി നീങ്ങി. എന്നാൽ മഴ വന്നപ്പോള് സൈന്യം ഓടിപ്പോയി. ജനകചന്ദ്രൻ അനന്തനെ വധിച്ചു. ഉച്ചലൻ കരുണയോടെ രക്ഷിക്കാന് ശ്രമിച്ചെങ്കിലും സാധിച്ചില്ല. അമ്മ ഗഞ്ജയും മകന്റെ ചിതയിലെരിഞ്ഞു. ഉച്ചലൻ ഹിരണ്യപുരത്തെത്തി. ബ്രാഹ്മണർ ഉച്ചലനെ രാജാവായി അഭിഷേകം ചെയ്തു.

ഹർഷന് അനുചരരോട് മുക്താപീഠലളിതാദിത്യന്റെ കഥ പറഞ്ഞു. ഹിമാലയത്തിൽവെച്ച് 8 ലക്ഷം കുതിരകളുമായി ശല്യരാജാവ് യുദ്ധത്തിനു വന്നു. പ്രധാനമന്ത്രി ഭവസ്വാമിയുടെ ഉപദേശപ്രകാരം രാജാവ് ദണ്ഡകാലശമാ എന്ന രോഗം അഭിനയിച്ചു. ഭവസ്വാമി സ്വയം തീവെച്ചു മരിച്ചു. രാജാവും അതുതന്നെ ചെയ്തു. ഇതുകേട്ട മന്ത്രിമാർ മകനായ ഭോജനെ ലോഹരക്കോട്ടയിലേക്കയച്ച് വംശം സംരക്ഷിക്കാനുപദേശിച്ചു.

കാനശ്രാവതി എന്ന ദേവദാസിയുടെ വംശത്തിലെ ഒരു നർത്തകി ജയമതി എന്ന പെൺകുട്ടിയെ ദത്തെടുത്തിരുന്നു. അവൾ കന്യകാത്വം നഷ്ടപ്പെട്ട് ഉച്ചലന്റെ വെപ്പാട്ടിയായി. പിന്നീട് ആനന്തന്റെ വെപ്പാട്ടിയായി .ആനന്തൻ മരിച്ചപ്പോൾ വീണ്ടും ഉച്ചലനെ സമീപിച്ചു. പിന്നീട് ഉച്ചലന്റെ പട്ടമഹിഷിയായി. മല്ലന്റെ കുടുംബത്തോടുള്ള ദേഷ്യം കൊണ്ട് രാജാവ് സംഗ്രാമപാലന്റെ രാജ്ഞി ശ്രീലേഖയുടെ മരുമകൻ വൃദ്ധമംഗലനെ കൊല്ലിച്ചിരുന്നു. അവന്റെ ഭാര്യ ആനന്ദന്റെ മകളായിരുന്നു. അവളും അവളുടെ അമ്മായിയമ്മയും ഗൃഹത്തിനു തീവെച്ച് മരിച്ചു. ആ സമയത്ത് സാഹിരാജകുമാരിയായ ശ്രീലേഖ രാജാവിനോട് മല്ലൻ യമനെപ്പോലെയാണ്, അവനെ കൊല്ലുക എന്നു പറഞ്ഞു. മല്ലൻ മുനിയെപ്പോലെ വിശ്വസ്തനായിരുന്നു.മക്കളെല്ലാം എതിരായിട്ടും ഹർഷന്റെ പക്ഷത്ത് നിന്നിരുന്നു. രാജാവിനെ സമാധാനിപ്പിക്കാനായി തന്റെ പുത്രന്മാരായ ബൽഹണൻ, ലോത്തനൻ, രൽഹനെന്നിവരെ രാജാവിന്റെ അടുത്ത്

പണയമായി കൊടുക്കുക കൂടി ചെയ്തിരുന്നു. ഉച്ചലസുശ്ശലന്മാരുടെ അമ്മ നന്ദയാണ്, ഇവരുടെ അമ്മ ജയയും. അഛൻ മല്ലൻതന്നെയാണ്. പൂണൂലും രുദ്രാക്ഷവുമിട്ട് ദർഭയോടും ഭസ്മക്കുറിയോടും കൂടി പ്രയാഗയില് കുളിച്ച് യജ്ഞാഗ്നി കാക്കുന്ന ആ നരച്ച വൃദ്ധന്റെ ശിരസ്സു വെട്ടാനും ഹർഷന് ആളെ അയച്ചു. ആ യുദ്ധത്തിൽ രയ്യാണൻ,വിജയനെന്നീ ബ്രാഹ്മണരും കോഷ്ഠകനെന്ന അടുക്കളക്കാരനും സജ്ജനെന്ന യോദ്ധാവും മരിച്ചു. ഉദയരാജനെന്ന കാവൽക്കാരന് മുറിവേറ്റിട്ടും അജ്ജകനോടൊപ്പം രക്ഷപ്പെട്ടു. മല്ലനും മുനിവേഷത്തിൽതന്നെ ശത്രുക്കളോട് എതിരിട്ടു. ശേവലച്ചെടികൾക്കും താമരകൾക്കുമിടയിലെ വെളുത്തുനീണ്ട ഫ്ലാമിംഗോപക്ഷിപോലെ വാളുകൾക്കും കവചങ്ങൾക്കുമിടയില് ആ നരച്ച ശിരസ്സ് കണ്ടു. നിമിഷം കൊണ്ട് മറ്റൊരു ഭീഷ്മനെപ്പോലെ അദ്ദേഹം ശരശയ്യയിലായി. എത്ര നീചനാണ് ആ ശിരസ്സ് വെട്ടിയെടുത്ത് കുതിരപ്പുറത്ത് കൊണ്ടുപോയ രാജാവ്. അഹങ്കാരിയായരാജാവിനെ എല്ലാവരും വെറുത്തു. മല്ലന്റെ രാജ്ഞി കുമുദലേഖ അവളുടെ സഹോദരി വല്ലഭ എന്നിവർ അഗ്നിയില് ചാടി. മല്ലന്റെ മരുമക്കളായ ആശാമതി,സഹജ (സൽഹണന്റെയും രൽഹന്റെയും ഭാര്യമാർ,രാജാ, അവകല്യ എന്നിവരുടെ മക്കൾ) 6 പരിചാരികമാരോടു കൂടി ചിതയിൽ ജീവിതം അവസാനിപ്പിച്ചു. ഇത് വിതസ്തയുടെ ഇടത്തേ കരയിലാണ് സംഭവിച്ചത്. വരാനിരിക്കുന്ന രാജാക്കന്മാരുടെ അമ്മ നന്ദ (ഉച്ചലസുശ്ശലന്മാരുടെ) മറ്റേ കരയിലിരുന്ന് വടക്കും തെക്കും എരിയുന്ന തന്റെ രണ്ടു മക്കളുടെ ശിബിരത്തിലെ അഗ്നി നോക്കിക്കൊണ്ടിരുന്നു. അവളും അപ്രകാരം തന്റെ ഗൃഹത്തിലെ അഗ്നിയെ നോക്കി അഗ്നിയിൽ തന്റെ ആയ ചാന്ദ്രിയോടൊപ്പം ചാടി. പരശുരാമൻ അഛന്റെ ശത്രുവായ കാർത്തവീര്യനോടു ചെയ്തപോലെ നിങ്ങളും ചെയ്യണമെന്ന് മക്കളോട്പറഞ്ഞുകൊണ്ടാണ് അമ്മ അഗ്നിപ്രവേശം ചെയ്തത്.

ദർശനപാലനെ കൊല്ലാന് ഹർഷന് ശ്രമിച്ചുവെങ്കിലും സാധിച്ചില്ല.ഒരുവർഷം കവിഞ്ഞ് രോഗം പിടിച്ച് അഴുകിമരിക്കാനായി വിധി വെറുതേ വിട്ടു. ഭദ്രപാദത്തിലെ കൃഷ്ണപക്ഷനവമിക്ക് മല്ലന്റെ മരണവാർത്ത കേട്ട മക്കള് കോപവും ദുഃഖവും കൊണ്ട് ജ്വലിച്ചു. വഹ്നിപുരംവരെയുള്ള ഗ്രാമങ്ങളെല്ലാം തീവെച്ചുകൊണ്ട് പിറ്റേന്നുതന്നെ സുശ്ശലൻ വിജയക്ഷേത്രത്തിലെത്തി. ചന്ദ്രരാജൻ അവനെ നേരിട്ടപ്പോള് പട്ടനും ദർശനപാലനും അവരുടെ സൈന്യവും അവനെ ഉപേക്ഷിച്ചു. യുദ്ധത്തിൽ രണ്ട് രാജഗൃഹ്യര് അക്ഷോഭമല്ലനും ചചരന്റെ പിൻഗാമിയായ മല്ലനും മരിച്ചു. സന്ധ്യക്ക് ചന്ദ്രരാജനും വധിക്കപ്പെട്ടു. ഇന്ദുരാജന്റെ മകന്റെ കയ്യിൽകിടന്ന് ചന്ദ്രരാജന് മരിച്ചതോടെ ഹർഷന്റെ ആശ നശിച്ചു. സുശ്ശലൻ

വിജയേശ്വരത്തെത്തി. പട്ടനും മറ്റും വിജയേശന്റെ ഗോപുരം അടച്ചു. ആസ്ഥാനീയനായ പത്മന് മാത്രം പുറത്തുനിന്ന് യുദ്ധം ചെയ്തു. ലക്ഷ്മീധരനെ ദാമരർ തടവിലാക്കി. വിജയേശ്വരന്റെ ഭണ്ഡാരപ്പുരപ്പുറത്തു കയറിയ സുശ്ശലൻ താഴെ പേടിച്ചുനിൽക്കുന്നവരെ കണ്ടു. പട്ടനേയും ദർശനപാലനേയും കയറിട്ടുകൊടുത്ത് ഉയർത്തിയിട്ട് പിടിച്ചുകൊണ്ടുവരിച്ചു. അവരെ നാടുകടത്തി. ഉണക്കിയ മാംസം തിന്നാൻ കിട്ടിയപ്പോള് അവര് നാടുവിടാനുള്ള മോഹം മറന്നു. പിറ്റേന്ന് വാളുമായി വിജയേശ്വരന്റെ മുറ്റത്തുവന്ന സുശ്ശലൻ ഹർഷന്റെ അമ്മവഴിക്കുള്ള അമ്മാമന് ജാസതനേയും ( ബപ്പിക ചമ്പാരാജകുമാരിയാണ്. രാജാജാസതൻ ചമ്പാരാജപുത്രന് അവളുടെ സഹോദരന്)ഉമാധരൻ മുതലായ മുഖ്യരേയും നിരവധി രാജപുത്രർ,കുതിരക്കാർ,തന്ത്രികൾ ,18 അംഗസൈന്യം ഇവരേയും നോക്കി വിജയേശ്വരനെ സാക്ഷിനിർത്തി തന്നെ നമസ്കരിച്ചവർക്ക് മാപ്പുതരാമെന്ന് പറഞ്ഞ് വീണ്ടും ഭണ്ഡാരപ്പുരപ്പുറത്ത് കയറിനിന്നു. എല്ലാവരേയും നിരായുധരാക്കി കയറിട്ടുകെട്ടി കന്നുകാലികളെപ്പോലെ ദാമരർക്ക് കൊടുത്തു. മൂന്നുദിവസം അവിടെ താമസിച്ചു. പിന്നീട് സുവർണ്ണശാണൂരത്തിലെത്തിയപ്പോള് അദ്ദേഹം പട്ടനേയും ദർശനപാലനേയും നാടുവിട്ടുപോകാനനുവദിച്ചു. ശൂരപുരത്തെത്തിയ പട്ടൻ ഭാര്യയെക്കണ്ടപ്പോള് നാടുവിട്ട് പോയില്ല. സുശ്ശലൻ ഉച്ചലനെ തടുത്തുനിർത്തി സ്വയം സിംഹാസനത്തിലിരിക്കാന് ആഗ്രഹിച്ചു. രാജധാനി തീയിടാനുള്ള ശ്രമം ബുപ്പനെന്ന് വിളിക്കുന്ന ഭോജൻ(ഹർഷന്റെ മകൻ)തടുത്തു. അതേസമയം ദേവേശ്വരന്റെ മകൻ പിത്തന് ഹർഷന് ഉന്നതസ്ഥാനങ്ങള് കൊടുത്തിട്ടും അവൻ ശത്രുപക്ഷം ചേർന്നു. രാജാവ് പിത്തന്റെ മകന് മില്ലനോട് കുതിരയെ തരാൻ പറഞ്ഞു. അവൻ യുദ്ധത്തിനുപോയി വീരമൃത്യു അടഞ്ഞു. ഭോജനാൽ തോൽപ്പിക്കപ്പെട്ട സുശ്ശലന് ലവനോത്സത്തിലേക്ക് പോയി. ഭോജൻ അഛന്റെ കൊട്ടാരത്തില് വിശ്രമിച്ചു. വടക്കുനിന്ന് മല്ലന്റെ മൂത്തമകൻ വരുന്ന ആരവം കേട്ടു. പാലം പൊളിക്കാനുള്ള ആഹ്വാനവും. സുന്നൻ ഉച്ചലന് വേഗം വരാത്തപക്ഷം സുശ്ശലന് സിംഹാസനം കീഴടക്കുമെന്ന് രഹസ്യസന്ദേശം കൊടുത്തിരുന്നു. ഉച്ചലൻ ആദ്യം നരേന്ദ്രേശ്വരക്ഷേത്രം കാവൽക്കാരനായ ദേവനായകനെ കൊന്നു. അപ്പോൾ നാഗനെന്ന നഗരമുഖ്യന് നേരിട്ടു. എന്നാൽ ഉച്ചലന്റെ വാക്കുകേട്ട് തിരിച്ചുപോയി. (ആ ചതിക്ക് പിന്നീട് ഭിക്ഷക്കാരനായി ജീവിക്കേണ്ടിവന്നു). പാലത്തിന്റെ അറ്റത്ത് കറുത്ത ദാമരന്മാരെ കണ്ടു. അവർക്കിടയില് വെളുത്ത ശുഭ്രവസ്ത്രം ധരിച്ച ജനകചന്ദ്രനേയും.രാജാവിന്റെ മഹാസേതു ശത്രുവിന് ഉപകാരമായി. സാഹിരാജകുമാരിമാരും രാജ്ഞിമാരും ശതദ്വാരരാജധാനിയിലെ ചതുഷ്കികയില് അഗ്നിയില് മരിക്കാനായി കയറി.ജനകചന്ദ്രൻ രാജാവിന്റെ ആനയെ അമ്പെയ്തു. അത് സ്വന്തം

സൈന്യത്തെ ചവിട്ടിമെതിച്ച് പിന്നോക്കം ഓടി. രാജാവ് പാലം കടന്ന് ശതദ്വാരരാജധാനിയി ലെത്തി. ജനകരാജൻ നദി കടന്ന് മല്ലരാജന്റെ വീട് കത്തിച്ചു. തീ കൊട്ടാരത്തിലേക്ക് പടരുന്നതു കണ്ട ഭോജന് ഓടിപ്പോയി. ലോഹരത്തിലേക്ക് സിംഹരാജമഠത്തിന്റെ മുമ്പിലൂടെ ചെല്ലാനാണ് വിചാരിച്ചത്. മകൻ പോകുന്നതു കണ്ട് അഛന്റെ കണ്ണീരൊഴുകി. സാഹിരാജകുമാരിമാർ സതിചെയ്യാനായി ചതുഷ്കത്തിന് തീ വെച്ചു. ദാമരരും ജനങ്ങളും കൊട്ടാരം കൊള്ളയടിച്ചു. ദാമരന്മാര് പട്ടുവസ്ത്രം ധരിച്ച സ്ത്രീകളെയെല്ലാം കൊണ്ടുപോയി. വസന്തലേഖയും 17 രാജ്ഞിമാരും പുത്രവധുക്കളും അഗ്നിക്കിരയായി. കലശന്റെ ഭാര്യ പത്മശ്രീയുടെ പ്രാപക്കരികിൽ നിന്ന് എല്ലാം കാണുന്നുണ്ടായിരുന്നു രാജാവ്. ജനങ്ങളുടെ എരിയുന്ന വേദനയിൽനിന്ന് ഉയർന്ന അഗ്നി തന്റെ വംശവും ഭാഗ്യവും ജീവനും കൊണ്ടേ പോവുകയുള്ളു എന്നദ്ദേഹത്തിന് ബോദ്ധ്യമായി. അനന്തപാലനും രാജപുത്രന്മാരും യുദ്ധം തുടരാനാണ് ഉപദേശിച്ചത്.സുന്നൻ ഓടിപ്പോകാനും പറഞ്ഞു. ചമ്പകൻ ഒന്നുകില് യുദ്ധം ചെയ്ത് അഭിമാനത്തോടെ മരിക്കണം, അല്ലെങ്കിൽ ലോഹരത്തിലേക്ക് പോകണമെന്ന് പറഞ്ഞു. പ്രയാഗൻ ലോഹരത്തിലേക്ക് പോകാനുള്ള ഉപദേശം ശരിവെച്ചു. രാജാവ് ചമ്പകനോട് മകൻ പോയ വഴിക്ക് പോകാന് പറഞ്ഞു. അപ്പോൾ ചമ്പകൻ ഇനി അൽപനേരം കൂടി കഴിഞ്ഞാല് അങ്ങയുടെ കൂടെ പ്രയാഗന് മാത്രമേ കാണുകയുള്ളു, അങ്ങനെയിരിക്കെ ഞാനും കൂടി പോകണോ എന്ന് ചോദിച്ചു. നിങ്ങളുടെ കയ്യില് കിടന്നാണ് എന്റെ മകന് വളർന്നത്. അവന് നിങ്ങളുടെ സഹായം വേണം. അവനോട് ദേഷ്യപ്പെടരുത്, അവനില്ലാതെ എനിക്ക് പകലും രാത്രിയും ഒരുപോലാണ്. അദ്ദേഹം ഇതുകേട്ട് 50 സഹായികളുമായി പുറപ്പെട്ടു. നദിക്കക്കരെ എത്തുമ്പോൾ വെറും നാലുപേരാണ് കൂടെ ഉണ്ടായിരുന്നത്.ശേഷരാജന്റെ മക്കളായ രണ്ട് സഹോദരന്മാരും കുതിരക്കാരനും വഴിയിൽ വീണു. സഹോദരനായ കനകനും കൂടി ചെമ്പകനെ ഉപേക്ഷിച്ച് പോയി. ധനകൻ മാത്രമാണ് വിതസ്താസിന്ധുസംഗമം വരെ കൂടെ ഉണ്ടായത്.

ഹർഷന് അഭയംതേടി പല വീട്ടിലും പോയി. ആരും വീട്ടിൽ കയറ്റിയില്ല. അവസാനം മന്ത്രി കപിലന്റെ വീട്ടിലെത്തി. കപിലൻ അപ്പോള് ലോഹരക്കോട്ടയിലായിരുന്നു. ഭാര്യ വഞ്ചിയിൽ കിടങ്ങുകടന്ന് കോട്ടയില് പ്രവേശിക്കാൻ പറഞ്ഞു. അത് ചെയ്തില്ല. കപിലന്റെ മക്കൾ ഒളിച്ചിരുന്നു. പ്രദ്യുമ്നഗിരി കടക്കുമ്പോൾ കൂടെ ആരുമില്ലാതായി. 36 രാജകുടുംബങ്ങളുടെ പാരമ്പര്യം പറയാറുള്ള അനന്തപാലനും രാജപുത്രന്മാരും കൂടി പേടിച്ച് ഓടിപ്പോയി. ജോഹിലമഠത്തിൽവെച്ച് സുന്നനും ഇളയ സഹോദരനും

ഉപേക്ഷിച്ചുപോയി. ഭാര്യാപിതാവിന്റെ വീട്ടിൽചെന്ന് നല്ലസ്ഥലം കണ്ടുപിടിച്ച് വരാമെന്ന് പറഞ്ഞാണ് പോയത്. പ്രയാഗകൻ സുന്നന്റെ അനുജനോട് ഇത്തിരി ഭക്ഷണം വാങ്ങാനായി വള ചോദിച്ചു. പകരം അവനിത്തിരി ബാർലി കൊടുത്തു. ഒറ്റ വസ്ത്രമേ രാജാവിന് ഉണ്ടായിരുന്നുള്ളു. ചമ്പകന്റെ അനുയായി ജെലകന്റെ അടുക്കളക്കാരൻ മുക്തൻ കൂടെ കൂടി. ഒരു സ്ത്രീ കുടിലിൽനിന്ന് വെള്ളപ്പൊക്കം കാരണം നിലം സഞ്ചാരയോഗ്യമല്ലെന്ന് വിളിച്ചുപറഞ്ഞു. പ്രയാഗൻ വിതസ്താതീരത്തെ വഞ്ചിക്കാരെ വിളിച്ച് ജയപുരത്തെത്തിക്കാൻ പറഞ്ഞു. മുമ്പ് അവിടത്തെ പട്ടാളക്കാരെ ഭീമദേവന്റെ കൊട്ടാരത്തിലേക്ക് രാജാവിനെ കൊണ്ടുപോകാൻ ഏർപ്പാടാക്കിയിരുന്നു. ഉച്ചലന്റെ സുഹൃത്താണെങ്കിലും ഭീമദേവന് തന്റെ അടുത്ത് രാജാവ് വന്നാൽ സഹായിക്കാമെന്ന് പറഞ്ഞിരുന്നു.എന്നാൽ രാജാവ് വഞ്ചിയിൽ കയറിയില്ല. നീലാശ്വത്തെ ദാമരനായ ബിംബൻ ശത്രുപക്ഷത്തല്ലെന്ന് രാജാവിന് ഓർമ്മവന്നില്ല. വിജനത, ഇരുട്ട്, വിശപ്പ്, മഴ, തണുപ്പ് - ഒറ്റവസ്ത്രവും ധരിച്ച് രാജാവ് എന്തുചെയ്യണമെന്ന് അറിയാതെ നിന്നു. സോമാനന്ദനെന്ന മന്ത്രവാദി ശ്മശാനത്തിൽ സോമദേവന്മാരെന്ന ദേവതകളെ ആരാധിച്ചിരുന്നു. ഗുണ എന്നറിയുന്ന ഒരു നീചജാതി ഭിക്ഷുണിയുടെ കുടിലിലായിരുന്നു ചിന്നനെന്ന ഭിക്ഷുവിന്റെ താമസം. താമസം. കുടിലിനു ചുറ്റും മരങ്ങൾ നിറഞ്ഞ തോട്ടമുണ്ടായിരുന്നു. അവന്റെ കൂടെ ബിശ്വ എന്ന വേശ്യയും (വിരഹഭുജംഗി) താമസിച്ചിരുന്നു. പ്രതാപഗൌരീശക്ഷേത്രത്തിനടുത്തുള്ള ഈ കുടിലിലേക്ക് മുക്തൻ രാജാവിനെ കൊണ്ടുപോയി. രാജാവ് കന്ദർപ്പനുണ്ടായിരുന്നെങ്കില് എനിക്കീ നില വരില്ലായിരുന്നു എന്ന് ഓർത്തു. കുടിലില് ഭിക്ഷു അപ്പോളുണ്ടായിരുന്നില്ല. കുടിലിലേക്ക് കടക്കുമ്പോൾ വലത്തുകാൽതട്ടി ചോരവന്നു മൃത്യുലക്ഷണമറിഞ്ഞു. ഇതിനിടെ മകനായ ഭോജൻ ഹസ്തികർണ്ണത്തിലെത്തിയിരുന്നു. അമ്മമാരയച്ച വസ്തുക്കളും കൊണ്േടുവരുന്ന പരിചാരകൻ നാഗേശ്വരനെ രംഗവാടത്തില് കാത്തിരിക്കയായിരുന്നു. പരിചാരകൻ വന്നതറിഞ്ഞ് പുറത്തുകടന്ന അവനെ ഒറ്റ അടി കൊടുത്തു. ഉടനെ സിംഹംപോലെ ചാടി അവനെ വധിച്ചു. അമ്മയുടെ ഭാഗത്തിനിന്നുള്ള ഒന്നുവിട്ട സഹോദരനായ പത്മകനും സുഹൃത്ത് വേലകനും യുദ്ധം വെട്ടി മരിച്ചു. ഉച്ചലൻ സൂര്യമതീമഠത്തിലേക്ക് പോയി. സുശ്ശലൻ ലവണോത്സത്തിൽനിന്ന് വന്ന് ഭോജന് മരിച്ച വിവരം അറിഞ്ഞു.

ഹർഷന് കൊതുകുനിറഞ്ഞ കുടിലില് പുല്ലിലിരുന്ന് പിച്ചക്കാരന്റെ ആർത്തിയോടെ ഭക്ഷിച്ചു. പ്രയാഗൻ തന്റെ അടിവസ്ത്രം കൊടുത്ത് അതു വിറ്റ് ഭക്ഷണം കൊണ്ടുവരാൻ ഭിക്ഷുവിന് കൊടുത്തു. തലേന്ന് രാത്രി തലച്ചുമടിൽ ഭക്ഷണവുമായി തന്റെ സ്ത്രീയോടൊപ്പം ഭിക്ഷു വന്നിരുന്നു.

മുക്തനും ഭിക്ഷുവും ഈ സ്ത്രീയും താൻ രാജാവാണെന്ന് തിരിച്ചറിഞ്ഞു എന്നതിനാൽതന്നെ ഹർഷന് ജീവിക്കാനുള്ള ആശ പോയി. ആരെങ്കിലുമൊരാൾ ഒറ്റിക്കൊടുക്കുമെന്ന് ഊഹിച്ചു. അദ്ദേഹം ഭിക്ഷു കൊണ്ടുവന്ന ഭക്ഷണം തൊട്ടു കഴിച്ചില്ല, അത് ശ്രാദ്ധാന്നമാണെന്ന് അദ്ദേഹത്തിന് മനസ്സിലായി. പ്രയാഗനോട് ഭോജൻ മരിച്ചവിവരം സ്ത്രീ പറയുന്നത് രാജാവ് കേട്ടിരുന്നു. ശ്രാദ്ധാന്നം കൊടുത്തത് രാജാവ് കഴിച്ചില്ലെന്ന വിവരം ഭിക്ഷു ഒരു ബ്രാഹ്മണസന്യാസിയോടു പറയുന്നത് അയാളുടെ ബന്ധു മനോരഥൻ കേട്ടു. ഇക്കാര്യം ഉച്ചലനെ അറിയിച്ചാല് പണം കിട്ടുമെന്ന് ഭിക്ഷുവിനോട് പറഞ്ഞു. അവർ ഇള്ളാരാജനോടും അയാള് ഉച്ചലനോടും വിവരം പറഞ്ഞു. കായസ്ഥനായ ഭൂതഭിശ്വനാണ് ഭിക്ഷുവിനെ പിടിച്ച് ബ്രാഹ്മണനോടുകൂടി ഇള്ളാരാജന്റെ അടുത്തെത്തിച്ചത്. പിന്നീട് ഭൂതാഭിശ്വൻ ജയിലിൽകിടന്നും ശ്വപചഭിക്ഷു ചുമന്നുനടന്നും നിരവധി നിന്ദ സഹിച്ചു. ഉച്ചലന്റെ പട്ടാളക്കാർ കുടില് വളഞ്ഞു. കൂടെ ഭിക്ഷുവുമുണ്ടായിരുന്നു. രാജാവ് മുക്തനോട് നീ രക്ഷപ്പെട്ടുകൊള്ളുക എന്ന് പറഞ്ഞ് പിന്നിലെ വാതിലിലൂടെ അവനെ രക്ഷപ്പെടുത്തി. പ്രയാഗൻ യുദ്ധത്തിൽ മരിച്ചുവീണു. ഓം മഹേശ്വരാ എന്നുച്ചരിച്ച് മരിച്ചുവീഴുംമുമ്പ് രാജാവ് ചാമുണ്ഡ രുരുവിന്റെ മേലെന്നപോലെ ശത്രുക്കളുടെ നേർക്ക് ചാടിവീണ് അവരെ നേരിട്ടു. 42 വയസ്സും 8 മാസവും മാത്രം പ്രായമുള്ള രാജാവ് ഭാദ്രപാദത്തിലെ ശുക്ലപഞ്ചമിക്ക് എഡി 1101ൽ മരിച്ചു. ദുര്യോധനനെപ്പോലെ സ്വന്തം വംശം നശിപ്പിച്ചശേഷം.കർക്കിടകലഗ്നത്തില് ചൊവ്വയും ശനിയും അഞ്ചിലും വ്യാഴവും ബുധനും ആറിലും ശുക്രനും സൂര്യനും ഏഴിലും ചന്ദ്രൻ പത്തിലും നിൽക്കുമ്പോഴാണ് ഹർഷദേവന്റെ ജനനം. സംഹിതാകാരൻ ചന്ദ്രനോ ശുക്രനോ നീചഗ്രഹങ്ങളലോ 10, 7, 5 സ്ഥാനങ്ങളിൽനിന്നാല് ആ വ്യക്തി സ്വവംശം നശിപ്പിക്കുമെന്ന് പറയുന്നു.

രാജാവിന്റെ ശിരസ്സ് കുന്തത്തിന്മേലുയർത്തി കൊണ്ടുപോയ ശേഷം നാട്ടില് ഒന്നിനുപിറകേ ഒന്നായി ശാപംപോലെ ബുദ്ധിമുട്ടുകളുണ്ടായി. മതംമാറിയ ഹർഷനാണ് ആദ്യമായി വിഗ്രഹങ്ങളുടെ ശിരച്ഛേദം ആരംഭിച്ചത്. ഹർഷനുശേഷം രാജാക്കന്മാരുടെ ശിരച്ഛേദവും കാശ്മീരത്തില് പതിവായി. ഉച്ചലൻ ആ ശിരസ്സിനെ നോക്കിയില്ല. അദ്ദേഹം വളരെ നേരം കണ്ണീരൊഴുക്കി. അതിനെ ആദരവോടെ ദഹിപ്പിച്ചു. പക്ഷേ ഭടന്മാർ രാജാവിന്റെ ശരീരത്തെ കൊള്ളക്കാരന്റെ ശരീരം പോലെ നഗ്നമാക്കി ഗൌരുകനെന്ന മരക്കച്ചവടക്കാരനെ ഏൽപ്പിച്ചു. അന്തഃപുരത്തിലെ അനേകം സ്ത്രീകളിൽ ഒരാളുംകൂടി കരഞ്ഞില്ല. ആരും ശവസംസ്കാരത്തിന് ഉണ്ടായതുമില്ല. അതോടെ ഉദയരാജന്റെ കുടുംബത്തെ വിട്ട് രാജശ്രീ

ശാതവാഹനവംശത്തിലെ കാന്തിരാജന്റെ കുടുംബത്തിലേക്ക് പോയി. സൂര്യപ്രകാശം ഹിമാലയത്തെ വിട്ട് ഈശ്വരന്മാരോടൊപ്പം മേരുവിന്റെ താഴ്വരയിലേക്കും.പോയി. ഇവിടെ രാജതരംഗിണി അവസാനിക്കുന്നു.

ജയസിംഹൻ 2മക്കൾ (1128-1148) ലോഹരവും കാശ്മീരവും ഭരിച്ച.

ഉൽഹണൻ(ലോഹര)

പരമാണുക (കാശ്മീരം)

വന്തിദേവൻ (1165-72) ലോഹരവംശത്തിലെ അവസാനരാജാവ്.
വുപ്പദേവരാജവംശം (1172-പ്രജകൾ തെരഞ്ഞെടുത്തു)
ജസ്സകൻ(സഹോദരൻ)
ജഗദേവൻ(1198) 1252ൽ വിഷം കൊടുത്തുകൊന്നു
രാജദേവൻ(1235 വരെ)
പേരക്കുട്ടി സംഗ്രാമദേവൻ 1235-1252 വധിക്കപ്പെട്ടു
രാമദേവൻ(രാജദേവന്റെ മറ്റൊരു പുത്രൻ) 1252 മക്കളില്ല
ലക്ഷ്മണദേവനെന്ന ബ്രാഹ്മണൻദത്തുപുത്രൻ 1273
സിംഹദേവൻ 1286- 1301 വധിക്കപ്പെട്ടു.
സുഹദേവൻ(സഹോദരൻ)
കോട്ട (സുഹദേവന്റെ വിധവ)
ഷാ മീർ (തെക്കുനിന്ന് വന്ന മുസ്ലിം രാജാവ്.

## സുശ്ശലനു ശേഷം കാശ്മീരം ഭരിച്ചവർ)

ഉച്ചലൻ ഏതാനും ദിവസങ്ങളാണ് രാജ്യം ഭരിച്ചത്. 1110-1120 വരെ ശംഖരാജനെന്ന മകൻ ഭരിച്ചു. പിന്നീട് സുശ്ശലൻ (1120-1128), ജയസിംഹനെന്നിവരും (1128-1148) ഭരിച്ചു. 3450 ബിസി മുതലുള്ള 4593 വർഷത്തെ വംശാവലിയും ചരിത്രവും 1148ലാണ് കല്ഹണൻ എഴുതിയത്.ചമ്പകൻ ശതവാഹനകുടുംബത്തിന്റെ ഒരു ശാഖയിലാണ് ജനിച്ചത്. കാശ്മീരിലെ ഖനനം പഴയ നിയോലിത്തിക്ക് മെഗാലിത്തിക്ക് സംസ്കൃതിഘട്ടങ്ങളെ കാണിക്കുന്നുണ്ട്. ലോഹരവംശമാണ് വിദാശാക്രമണത്തിനുള്ള വഴി ഒരുക്കിക്കൊടുത്തത്. ലോഹരവംശത്തിലെ അവസാനത്തെ അംഗം സുഹദേവൻ തുർക്കിയിലെ സുൽജു എന്ന ദുലജനെ പേടിച്ചോടിപ്പോയി. പിന്നീട് തിബത്തൻ ബുദ്ധിസ്റ്റ് സന്യാസിമാരും മന്ത്രി ഷാ മിറിന്റെ ഉപദേശപ്രകാരം ഇസ്ലാമിലേക്ക് മതം മാറി. 1354-1470 വരെ ഇസ്ലാം ഭരണാധികാരികൾ, പ്രധാനമായും സിക്കന്തർ(1389-1413) വലിയ ഉപദ്രവം ചെയ്യാതെ ഭരിച്ചു. പക്ഷേ ഹിന്ദുക്കളുടെ നികുതി വർദ്ധിപ്പിച്ചു. അതിന്നുശേഷം മതംമാറ്റം വ്യാപകമായി. വിഗ്രഹഭഞ്ജനം കൂടുതലായി. ബുത്ഷിക്കനെന്ന് ബിരുദം സ്വീകരിച്ചു. 1580 മുതലാണ് മുഗളഭരണം 1750വരെ. 1750-1819 വരെ അഫ്ഘാന് ഭരണം, 1820- 1846 വരെ സിക്ക് ഭരണം 1846-1947 വരെ ഡോഗ്ര ഭരണം.

| ഹസ്തിനപുരം | കാശ്മീരം | പാണ്ഡ്യദേശം |
|---|---|---|

| ധൃതരാഷ്ട്രൻ | ഗോനന്ദവംശം | |
|---|---|---|
| 1. യുധിഷ്ഠിരൻ<br>.<br>2. പരീക്ഷിത്ത്<br>3. ജനമേജയ<br>4. അശ്വമേധ<br>5. രാമ 2<br>6. ഖത്രമാൽ<br>7. ചിത്രരഥ<br>8. ഉഗ്രസേന<br>9. ശൂരസേന<br>10. ഭുവനപതി<br>11. രണജിത്<br>12. ഋക്ഷക<br>13. ശുകതേവ<br>14. നരഹരിതേവ<br>15. ശുചിരഥ<br>16. ശൂരസേന 2<br>17. പർവ്വതസേന<br>18. മേധാവി<br>19. ശോണശിരസ്സ്<br>20. ഭീമതേവ<br>21. നൃഹരിതേവ<br>22. പൂർണ്ണമാല്<br>23. കരദാവി<br>24. അളാമിക<br>25. ഉദയപാല<br>26. ദുർവ്വനപാല്<br>27. ദമാതാവ്<br>28. ഭീമപാല<br>29. ക്ഷേമകൻ<br>വിശ്രാവസ്സ് ശാഖ<br>30. വിശ്രവസ്സ്<br>31. പുരസേനി<br>32. വീരസേന | 1. ഗോനന്ദ 1<br>2. ദാമോദര1<br>3. യശോവതി<br>4. ഗോനന്ദ 2<br>പാണ്ഡവവംശം<br>5. പരീക്ഷിത്ത്<br>6. ഹർണതേവ<br>7. രാമതേവ<br>8. വ്യാസതേവ<br>9. ദ്രുണതേവ<br>10. സിംഹതേവ<br>11. ഗോപാലതേവ<br>12. വിജയാനന്ദ<br>13. ശുകതേവ<br>14. രാമാനന്ദ<br>15. സന്ധിമത്<br>16. മരഹൻതേവ,കാമതേവ<br>17. ചന്ദ്രതേവ<br>18. ആനന്ദതേവ<br>19. ദ്രുപദതേവ<br>20. ഹർണാംതേവ<br>21. ശുൽക്കാംതേവ<br>22. ശിനാദിത്യ<br>23. മംഗലാദിത്യ<br>24. കീമേന്ദ്ര<br>25. ഭീമസേന<br>26. ഇന്ദ്രസേന<br>27. സുന്ദരസേന<br>28. ഗൽഗേന്ദ്ര<br>29. ബലതേവ<br>30. നളസേന<br>31. ഗോകർണ്ണ<br>32. പ്രഹ്ലാദ<br>33. ബംബ്രു<br>34. പ്രതാപശീല<br>35. സംഗ്രാമചന്ദ്ര<br>36. ലോറിക്ക് ചന്ദ്ര<br>37. ബീരംചന്ദ്ര<br>38. ബബിഘ്ന(ഘന) | 1. സാഗരധ്വജ<br>1. മലയധ്വജ<br>2. മീനാക്ഷി<br>3. ഉഗ്രപാണ്ഡ്യ<br>4. മുടിത്രിരുമാര<br>5. പേരറിയില്ല<br>6. മുതുക്കുടുമിപെരുവഴുതി<br>7. പെരുംപേയാർപെരുവഴുതി<br>8. പൊർവൽവഴുതി<br>9. കോർകൈവഴുതിനർതേർവഴുതി<br>10. തേവപാണ്ഡ്യ<br>11. ശേയപുഞ്ചഇളംപെരുംവഴുതി<br>12. പശുംപൂൺപാണ്ഡ്യ<br>13. ഭൂതപാണ്ഡ്യ<br>14. പാ്ണ്ഡ്യനന്മാറൻ<br>15. നെടുഞ്ചെഴിയൻ<br>16. മറുകൈവഴുതി<br>17. പുലിമാൻവഴുതിഉത്തമ<br>18. പാണ്ഡ്യകീരൻചാത്തന്<br>19. കലിമൺഅന്തർമകൻവഴുതി<br>20. പാണ്ഡ്യൻയേനാതിനെടുങ്കണ്ണൻ<br>21. കോർക്കൈവഴുതി 2<br>22. തേവപൂതനൻനന്മാറന്<br>23. നെടുഞ്ചഴിയൻ 2<br>24. ഉക്കിരപ്പെരുവഴുതി<br>25. പാണ്ഡ്യൻഅറിവുടൈനമ്പി<br>26. പെരുവഴുത്<br>27. അരിയപ്പടൈകടന്തനെടുഞ്ചേഴുയൻ<br>28. വെറ്റിവേർചെഴിയൻ.<br>29. നെടുഞ്ചെഴിയൻ 4<br>30. ഉഗ്രമാരൻ |

33. അനംഗശായി
34. ഹരിജിത്
35. പരമസേനി
36. ശുകപാതാള
37. കദ്രുത
38. സജ്ജ
39. അമരസിംഹ
40. അമിപാല
41. ദശരഥ
42. വീരശാല
43. വീരശാലസേന

വീരമഹാശാഖ

44. വീരമഹാൻ.
45. അജിതസിംഹ
46. സർവദമന
47. ഭുവനപതി
48. വീരസേന
49. മഹീപാല
50. ശത്രുശസാല
51. സംഗരാജ
52. തേജപാല
53. മാണിക്യചന്ദ്ര
54. കാമസേനി
55. ശത്രുമർദ്ദന
56. 6 ജീവനലോക
57. ഹരിറാവു
58. വീരസേന 2
59. ആിത്യകേതു

ദണ്ഡധരശാഖ

60. ദണ്ഡധര
61. മഹാഋഷി
62. സനരുചി
63. മഹാഗദൻ
64. ധുരാനാഥ
65. ജീവനരാജാ
66. രുദ്രസേന
67. അരിലക

39. ഭഗവന്ത

ഗോനന്ദ 2 വംശം

40. ലവൻ.1752
41. കുശ(ശേശയ)1713
42. ഖഗേന്ദ്ര 1674
43. സുരേന്ദ്ര 1635മക്കളില്ല
44. ഗോധരൻ(മറ്റൊരു ശാഖ)
45. സുവർണ്ണന് 1557
46. ജനകൻ 1578
47. ശചീനരൻ 1479(ശകുനി വംശം)
48. ധർമ്മാശോകന് 1448
49. ദലൌഘൻ 1400
50. ദാമോദരൻ 2
51. ഹുഷ്ക,ജുഷ്ക,കനിഷ്ക
52. അഭിമന്യു 1234
53. ഗോനന്ദ 3 1182
54. വിഭീഷണ 1 1147
55. ഇന്ദ്രജിത്ത് 1092
56. രാവണൻ 1057
57. വിഭീഷണ 2 1027
58. കിന്നര(നര) 991
59. സിദ്ധ 952
60. ഉത്പലാക്ഷ 892
61. ഹിരണ്യാക്ഷ 861
62. ഹിരണ്യകുല 824
63. വസുകുല 764
64. മിഹിരകുല 704
65. ബക 634
66. ക്ഷിതിനന്ദന 594
67. നരൻ 512
68. അക്ഷൻ 477
69. ഗോപാദിത്യ 417
70. ഗോകർണ്ണ 2 357
71. കിംകിലനരേന്ദ്രാദിത്യ322

31. പന്നാടുതന്തമാരൻവഴുതി
32. മാറൻവഴുതി
33. തെന്നവൻ കോ
34. പരാക്രമബാഹു(നൽവഴുതി)
35. കലിയൻകൂത്തന്
36. കടലൻവഴുതി
37. പേരറിയില്ല
38. പൊർക്കൈപാണ്ഡ്യന്
39. പേരറിയില്ല
40. പാണ്ഡ്യൻകടുങ്കോ
41. ഉഗ്രപെരുംവഴുതി
42. സോമസുന്ദരപാണ്ഡ്യ

| | | |
|---|---|---|
| 68. രാജപാല<br>69. സാമന്തമഹാപാല<br>70. അവന്തിഉജ്ജയിനി വിക്രമാദിത്യൻ.<br>സമുദ്രപാലശാലി വാഹനശാഖ<br>71. സമുദ്രപാല<br>72. ചന്ദ്രപാല<br>73. സഹായപാല<br>74. ദേവപാല<br>75. നരസിംഹപാല<br>76. സാമപാല<br>77. രഘുപാല<br>78. ഗോവിന്ദപാല<br>79. ബലിപാല<br>80. മഹിപാല<br>81. ഹരിപാല<br>82. ശിശുപാല<br>83. മദനപാല<br>84. കർമ്മപാല<br>85. വിക്രമപാല<br>മലൂകചന്ദ്രശാഖ<br>86. മലൂകചന്ദ്ര(മ്ലേഛ)<br>87. വിക്രമചന്ദ്ര<br>88. അമിചന്ദ്ര<br>89. രാമചന്ദ്ര<br>90. ഹരിചന്ദ്ര<br>91. കല്യാണചന്ദ്ര<br>92. ഭീമചന്ദ്ര<br>93. ലോഹിചന്ദ്ര<br>94. ഗോവിന്ദചന്ദ്ര<br>95. റാണിപത്മാവതി | 72. അന്ധയുധിഷ്ഠിര 285<br>ഉജ്ജയിനിവിക്രമാദിത്യവംശം<br>73.പ്രതാപാദിത്യ 272<br>74. ജലൌകശൻ 240<br>75. തുംജിനൻ 208<br>76. വിജയൻ 172<br>77. ജയേന്ദ്ര 164<br>78 ആര്യരാജാ സന്ധിമതി 127<br>അന്ധയുധിഷ്ഠിരവംശം<br>79 മേഘവാഹന 80ബിസി<br>80. പ്രവരസേനശ്രേഷ്ഠസേന തുംഗിന 46-ൊ6 ബിസി<br>81.ഹിരണ്യതോരമാന 16-14 ബിസി<br>82.കവി മാതൃഗുപ്ത14ബിസി -19 എഡി<br>83പ്രവരസേന 2. 19 എഡി<br>84 യുധിഷ്ഠിര 2 79-118 എഡി<br>85ലക്ഷ്മണനരേന്ദ്രാദിത്യ118-131<br>86. തുംജിനരണാദിത്യ131 -173<br>87. വിക്രമാദിത്യ 173 എഡി<br>88. ബാലാദിത്യ 215-252 എഡി<br>കാർക്കോടകവംശം<br>89. ദുർലഭവർദ്ധന 252<br>90. | |

| | | |
|---|---|---|
| ഹരിപ്രേംശാഖ<br>96. ഹരിപ്രേം<br>97. ഗോവിന്ദ പ്രേം<br>98. ഗോപാല പ്രേം<br>99. മഹാബാഹു<br>ആദിസേനശാഖ<br>100. ആദി സേന<br>101. വിലാല സേന<br>102. കേശവ സേന<br>103. മാധവ സേന<br>104. മയൂര സേന<br>105. ഭീമസേന<br>106. കല്യാണസേന<br>107. ഹരി സേന<br>108. ക്ഷേമ സേന<br>109. നാരായണസേന<br>110. ലക്ഷ്മീ സേന<br>111. ദാമോദരസേന<br>ദീപസിംഹ ശാഖ<br>112. ദീപ സിംഹ<br>113. രാജ സിംഹ<br>114. റാണാ | .ചന്ദ്രപീഠവർണാദിത്യ338<br>91. താരാപീഠഉദയാദിത്യ 397<br>92. ലളിതാദിത്യമുക്താപീഠ431<br>93. കുവലയാദിത്യ 467<br>94. വജ്രാദിത്യബപ്പായികലളിതപീഠ468-525<br>95..പൃഥിവ്യാപീഠ 525<br>96 സംഗ്രാമപീഠ 569<br>97 ജയപീഠ 672<br>98ലളിതപീഠ 620<br>99. സംഗ്രാമപീഠ2 672<br>100 ചിപ്പടജയപീഠ 729<br>101 അജിതപീഠ 781<br>102. അനംഗപീഠ 837<br>103 ഉത്പലപീഠ 840<br>104 സുഖവർമ്മന് 845.<br>ഉത്പലവംശം.<br>105അവന്തിവർമ്മൻ. 852<br>106ശങ്കരവർമ്മന് 880<br>107 ഗോപാലവർമ്മൻ. 900<br>108സങ്കടവർമ്മന്<br>109 സുരവർമ്മന് 902<br>110 സുഗന്ധ | |

| | | |
|---|---|---|
| സിംഹ<br>115. നരസിംഹ<br>116. ഹരി സിംഹ<br>117. ജീവന സിംഹ<br>പൃഥിരാജശാഖ<br>118. പൃഥീ രാജ<br>119. അഭയ പാല<br>120. ദുർജന പാല<br>121. ഉദയ പാല<br>122. യശ്പാല<br><br>1249 വരെ പിന്നീട് 53 മുസ്ലിംരാജ വംശം | 111പാർത്ഥന് 904<br>112 നിർജിതവർമ്മന് 918<br>113. ചക്രവർമ്മന് 920<br>114. ഉന്മത്തവന്തി 934<br>ഗുപ്തബ്രാഹ്മണവംശം<br>115. യശസ്കരൻ.936-945<br>116വർണ്ണതന് ഒരുമാസം<br>117സംഗ്രാമതേവ 5 മാസം<br>118 പർവ്വഗുപ്ത 946<br>119 ക്ഷേമഗുപ്ത948-957(ദിദ്ദ)<br>120അഭിമന്യുഗുപ്ത 957<br>121നന്ദിഗുപ്ത971-72<br>122.ത്രിഭുവനഗുപ്ത 972-74<br>123 ഭീമഗുപ്ത974-979<br>124.ദിദ്ദ(ത്ഥ)ദേവി 979-1012<br>(ലോഹരരാജവംശം)<br>125 സംഗ്രാമരാജാ 1012<br>126.ഹരിരാജാ 22 ദിവസം<br>127 അനന്തതേവ 1027-<br>128 കലശതേവരണാദിത്യ 1078<br>129.ഉത്കർഷന് 22 ദിവസം | |

| | | |
|---|---|---|
| | 130 ഹര്ഷതേവ<br>1088-1110<br>അഗ്നിവംശബ്രഹ്മക്ഷ<br>ത്രവംശം<br>131 ഉച്ച്വലന് 1110<br>ദിവസങ്ങൾ മാത്രം<br>132 ശംഖരാജാ<br>1110-1120<br>133 സുശ്ശലന് 1120-<br>1128<br>134.ജയസിംഹൻ<br>1128-1148<br>135പരമാണുകൻ<br>1148<br>136.വന്തിതേവ 1165<br>137 വുപ്പതേവ 1172<br>138 ജസ്സകന്<br>139 ജഗതേവന് 1158<br>140 രാജതേവ<br>141 സംഗ്രാമതേവ<br>1235<br>142രാമതേവ 1252<br>143.ലക്ഷ്മണതേവ<br>1273<br>144സിംഹതേവ 1286<br>145സുഹതേവ<br>146 കോട്ട(ത)റാണി<br>മുസ്ലിം രാജവംശം<br>170 ഷാ മിർ. | |

